# INDIACHARITRAVALOKAM

(A SURVEY OF INDIAN HISTORY)

BY

K. M. PANIKKAR

Translated by

NALANKAL KRISHNA PILLAI

First Impression February 1957





PUBLISHERS

SAHITHYA PRAVARTHAKA C. S. LTD.

NATIONAL BOOKSTALL

POST BOX 40, KOTTAYAM

Rs. 5

# ഇന്ത്യാചരിത്രാവലോകം

കെ. എം. പണിക്കർ




നാഷനൽ ബുക്ക്സ്റ്റാൾ
കളരിക്കൽബസാർ കോട്ടയം

വില 5 രൂപാ

## കെ. എം. പണിക്കരുടെ കൃതികൾ

(മലയാളത്തിൽ)

| | |
|---|---|
| ആത്മകഥ | (ആത്മകഥ) |
| കല്യാണമൽ | (നോവൽ) |
| കേരളസിംഹം | ,, |
| ധൂമകേതുവിന്റെ ഉദയം | ,, |
| പറങ്കിപ്പടയാളി | ,, |
| പുണർകോട്ടസ്വരൂപം | ,, |
| നാടകത്രയം | (നാടകം) |
| സുകുമാരവിലാസം | ,, |
| പടിഞ്ഞാറേമുറി (തർജ്ജമ) | ,, |
| ഈഡിപ്പസ്സ് (തർജ്ജമ) | ,, |
| ആപൽക്കരമായ യാത്ര | (യാത്രാവിവരണം) |
| ചൈനയിലെ ഒരു യാത്ര | ,, |
| രണ്ടു ചൈനയിൽ | ,, |
| ഇണപ്പക്ഷികൾ | (കവിത) |
| കവിതാകൗതുകം | ,, |
| ഭൂപസന്ദേശം | ,, |
| പങ്കീപരിണയം | ,, |
| ബാലികാമതം | ,, |
| ചാടൂക്തിമുക്താവലി | ,, |
| രസികരസായനം (തർജ്ജമ) | ,, |
| സിനമ്മാതാരം | ,, |
| പ്രേമഗീതി | ,, |
| വേലുത്തമ്പിദളവാ | ,, |
| അംബാപാലി | ,, |
| ചിന്താതരംഗിണി | ,, |
| സ്വാതന്ത്ര്യസൗരഭം | ,, |
| കുമാരസംഭവം (തർജ്ജമ) | ,, |
| ഉപന്യാസമാല | (നിരൂപണം) |
| കവിതാതത്വനിരൂപണം | ,, |
| ഹൈദർനായിക്കൻ | (ചമ്പു) |



Printed at the India Press, Kottayam, Copies 1000

# മുഖവുര

ഭാരതം സ്വാതന്ത്ര്യംപ്രാപിച്ച 1947 ആഗസ്റ്റ് 15–ാംതിയതിയാണ് 'ഇന്ത്യാചരിത്രാവലോകം' എന്ന ഈ പുസ്തകം പ്രഥമതഃ പ്രസിദ്ധീകരിക്കപ്പെട്ടതു്. അതിനിപ്പുറം ഇക്കഴിഞ്ഞ ഏഴുകൊല്ലത്തിനകം ഇതു് ഒൻപതുതവണ പുനഃപ്രസിദ്ധീകൃതമായിട്ടുണ്ടു്. ഈ മാതിരി ജനപ്രീതി സാധാരണയായി ചരിത്രപുസ്തകങ്ങൾക്കു് ലഭിക്കാറില്ലല്ലോ. എന്നാൽ ഈ പുസ്തകത്തിനു് അങ്ങനെയൊരു ഭാഗ്യം സിദ്ധിച്ചു. വളരെക്കാലത്തോളം തുടർച്ചയായി എന്റെ വാസം ഇന്ത്യക്കു പുറമേയായിരുന്നതിനാൽ, ഒരു പരിഷ്കരിച്ച പതിപ്പു് തയാറാക്കാൻ നിർഭാഗ്യവശാൽ ഇതേവരെ സാധിച്ചില്ല.

ഏതെങ്കിലുമൊരു ഇന്ത്യാചരിത്രപുസ്തകം പാരായണം ചെയ്യാൻ ഒരുങ്ങിയപ്പോഴൊക്കെ അതിൽനിന്നു് നിരാശാപൂർവ്വം നിഷ്ക്രമിക്കാൻ താൻ നിർബ്ബന്ധനായിട്ടുണ്ടെന്നു് മികച്ച ചൈനീസ്പണ്ഡിതനായ ഡോക്ടർ യൂട്ടാവേ ഒരിക്കലൊന്നോട്ട പറയുകയുണ്ടായി. പരസ്പരബന്ധമില്ലാത്ത പേരുകളുടെ സമാഹരണമെന്നനിലയിൽ, ടെലഫോൺ ഡയറക്ടറിയിൽനിന്നു് വലിയ വ്യത്യാസമൊന്നും അവയ്ക്കില്ലത്രേ. ഈ വിമർശനത്തിൽ അതിശയോക്തിയുടെ സ്പർശമില്ലാതില്ല. പക്ഷേ, ഒരു കാര്യം സമ്മതിച്ചേ തീരൂ. ഇന്ത്യാചരിത്രത്തെസ്സംബന്ധിച്ച എല്ലാ പാഠ്യപുസ്തകങ്ങളുംതന്നെ രാജവംശങ്ങളുടെയും രാജാക്കന്മാരുടെയും വീക്ഷണകോണത്തിൽക്കൂടിയാണെഴുതപ്പെട്ടിട്ടുള്ളതു്. ഒരു ദേശചരിത്രത്തിന്റെ കഴമ്പും കാതലുമായ സംസ്കാരത്തിന്റെ വികാസത്തേയും ദേശീയനയത്തിന്റെ വ്യതിയാനത്തെയും സാമൂഹ്യസംഘടനകളുടെ ഉത്ഥാനപതനങ്ങളെയും പററി വളരെയൊന്നും അവയ്ക്കു പറയാനില്ല. ഒരതിത്തിവരെ ഇതു് അനിവാര്യമായിരുന്നുതാനും. എന്തുകൊണ്ടെന്നാൽ, ഇന്ത്യാചരിത്രം ഗൗരവപൂർവ്വമായ പഠനത്തിനു് ആദ്യമായി വിഷയീഭവിച്ചപ്പോൾ, ഭാരതീയജനതയുടെ വികാസപരിണാമങ്ങളെ ചരിത്രപരമായി പിന്തുടരാൻ സഹായിക്കുന്ന വംശചരിത്രമോ വംശാവലിപ്പട്ടികയോ ഉണ്ടായിരുന്നില്ല. അതിനാൽ, ദുരഭിഗമ്യങ്ങളായ ശിലാരേഖകൾ വായിക്കുന്നതിനും, പ്രാദേശികവും മേധാവിത്വപരവുമായ രാജവംശങ്ങളെ കണ്ടുപിടിക്കുന്നതിനും, നാണയങ്ങളെപ്പററി പഠിക്കുന്നതിനും വിസ്മൃതിയിൽ വിലയം പ്രാപിച്ച രാജാക്കന്മാരെ നിജപ്പെടുത്തുന്നതിനും വേണ്ടിയാണു് ഗവേഷകന്മാർ തങ്ങളുടെ ശേമുഷീശേഷി ചെലവഴിക്കേണ്ടിവന്നതു്. ചരിത്രത്തെ പ്രത്യക്ഷമായി പ്രത്യുല്പാദിപ്പിക്ക

നില്ലെങ്കിലും, ചരിത്രത്തിന് അപരിത്യാജ്യമായ പശ്ചാത്തലം സംഭാവന ചെയ്യുന്നുണ്ടെന്നതിനാൽ അവ ഒട്ടും അപ്രധാനങ്ങളല്ലതന്നെ.

നമ്മുടെ ധാരണകളിൽ, വിപുലമായ പല വിടവുകൾ ഇനിയും ശേഷിച്ചിട്ടുണ്ട്. ഹരപ്പയും ബുദ്ധനുമിടയ്ക്കുള്ള കാലഘട്ടം ഇന്നും ഇരുൾമൂടിക്കിടക്കുകയാണ്. എന്നിരുന്നാലും, ഇന്നു സംലബ്ധമായിട്ടുള്ള വിവരങ്ങൾ വച്ചുകൊണ്ടുതന്നെ, ക്രി. മു. ആറാം നൂററാണ്ടു മുതൽക്കിങ്ങോട്ടെങ്കിലും ഇന്ത്യയുടെ രാഷ്ട്രീയവും സാമൂഹ്യവുമായ ജീവിതത്തിന്റെ അനുസ്യൂതമായ ഒരു വിവരണം നൽകാൻ ചരിത്രകാരന്മാർക്കു സാധിക്കും. ഇന്നും ചിലപ്പോൾ രാഷ്ട്രീയപശ്ചാത്തലം അത്ര വ്യക്തമാകാൻ കൂട്ടാക്കിയില്ലെന്നു വരാം. ശിലാരേഖകളിൽനിന്നും, വിദേശിയരുടെ സഞ്ചാരക്കുറിപ്പുകളിൽനിന്നും, അയൽരാജ്യങ്ങളിലെ സാഹിത്യ പരാമർശങ്ങളിൽനിന്നും സാമൂഹ്യമായ ഘടനയും സാംസ്കാരികമായ വളർച്ചയും ഹിന്ദുക്കൾക്കു പൊതുവായുള്ള സവിശേഷതകളും നമുക്ക് ഗ്രഹിക്കാവുന്നതാണ്. സാർവ്വകാലികവും, വിവിധ കാലഘട്ടങ്ങളിലെ ജീവിതനിലവാരത്തിന്മേൽ ധാരാളം വെളിച്ചം വീശുന്നതുമായ ഹൈന്ദവ–ബൗദ്ധ–ജൈനമതസാഹിത്യങ്ങൾ ഈ വിഷയത്തിൽ സാരമായി സഹായിക്കാതിരിക്കയില്ല.

നമ്മുടെ പാരമ്പര്യസമ്പത്തിനെക്കുറിച്ച് നമ്മെ ഉദ്ബോധിപ്പിക്കാനുതകത്തക്കവിധം ഭൂതകാലമഹിമകളെ പുനരാവിഷ്കരിക്കുന്ന ഒരു ചരിത്രത്തിന്റെ ആവശ്യകത, ഒരു രാഷ്ട്രമാണെന്ന ബോധം ഇന്ത്യയ്ക്കുളവായന്നുതൊട്ട് വർദ്ധിച്ചുകൊണ്ടേയിരുന്നു. 'ഭാരത'മെന്നൊരു രാഷ്ട്രമേയില്ലായിരുന്നെന്ന് തെളിയിക്കാൻവേണ്ടിയെന്നു തോന്നുംവണ്ണം പാശ്ചാത്യരെഴുതിപ്പിടിപ്പിച്ചിട്ടുള്ള ചരിത്ര പുസ്തകങ്ങളെയാണ് നാം ഇന്നോളം അവലംബിച്ചുപോന്നിട്ടുള്ളതു്. അതിനാൽ, 'ഇന്ത്യയെ കണ്ടെത്താ'ൻ നാമോരോരുത്തരും സ്വമേധയാ ശ്രമിക്കേണ്ടിവന്നു. നമ്മെ ഇന്നത്തെ നിലയിലേയ്ക്കു നയിച്ച ചരിത്രപരമായ പ്രതിഭാസങ്ങളെക്കുറിച്ച് ഒരേകദേശജ്ഞാനമെങ്കിലും ലഭിക്കാനും, അയ്യായിരം ദീർഘസംവത്സരങ്ങളിലെ വികാസത്തിലൂടെ നമുക്കു സമ്പ്രാപ്തമായ പാരമ്പര്യങ്ങളെ ശരിക്കു വിലയിരുത്താനും മാനസികമായ ഒരു സാഹസികതതന്നെ വേണ്ടിവന്നു എന്നു പറയുന്നതു് കേവലം സത്യം മാത്രമാണ്. ഇതു് വിചിത്രങ്ങളായ ചില ഭവിഷ്യത്തുകളിലേയ്ക്കാണ് നമ്മെ കൊണ്ടുചെന്നെത്തിച്ചതു്. ഭാരതത്തെപ്പററി വേദത്തിന്റെ അടിസ്ഥാനത്തിൽ മാത്രമേ യാഥാസ്ഥിതികർ ചിന്തിക്കാറുള്ളൂ. അവർ നമ്മുടെ ജീവിതത്തിന്റെ ആര്യസ്വഭാവത്തിനു പ്രാധാന്യവും നല്കുന്നു. ഗുപ്തകാലഘട്ടത്തിന്റെ മഹിമാവുകളിൽ അധിഷ്ഠിതമായ ഒരു ഭാരതത്തെ സ്വന്തം ഭാവനാമണ്ഡലത്തിൽ ഹിന്ദുദേശീയവാദികൾ പുനഃസൃഷ്ടിച്ചപ്പോൾ, മുഹമ്മദ്ഗസ്നിയാണ് ഇന്ത്യ കെട്ടിപ്പടുത്തതെന്നും മുഗളന്മാരുടെ നേട്ടങ്ങളാണ് ഇന്ത്യൻ സംസ്കാരമെന്ന പേരിലറിയപ്പെടുന്ന

തെന്നും മുസ്ലീങ്ങൾ വിശ്വസിച്ചു. വിന്ധ്യനു തെക്കോട്ട് ഇന്ത്യ വ്യാപിച്ചിരുന്നില്ലെന്നും, വ്യാപിച്ചിരുന്നെങ്കിൽത്തന്നെ അതു് ഉത്തര സാമ്രാജ്യത്തിന്റെ ഒരനുബന്ധമായിമാത്രമാണെന്നുമത്രേ, മുൻകാലങ്ങളിലുള്ള ഇന്ത്യാചരിത്രം വായിച്ചാൽ, ഒരാൾക്കു തോന്നുക.

ബുദ്ധകാലഘട്ടം, മുസ്ലീംകാലഘട്ടം, ബ്രിട്ടീഷുകാലഘട്ടം എന്നിങ്ങനെ ഇന്ത്യാചരിത്രത്തെ വിഭജിക്കുന്ന സമ്പ്രദായം യൂറോപ്യൻ ചരിത്രകാരന്മാരാണ് അവതരിപ്പിച്ചതു്. നമ്മുടെ ചരിത്രകാരന്മാരും അതേ സമ്പ്രദായം അനുവർത്തിക്കുകയുണ്ടായി. കുഴപ്പംപിടിച്ച ആ വീക്ഷണഗതിയിൽനിന്നു് വിമുക്തിനേടാൻ നമുക്കിന്നേവരെ കഴിഞ്ഞിട്ടുമില്ല. അങ്ങനെ നിഷ്കൃഷ്ടമായി വ്യവച്ഛേദിക്കപ്പെടാവുന്ന കാലഘട്ടങ്ങളൊന്നും യഥാർത്ഥത്തിൽ ഇന്ത്യാചരിത്രത്തിലില്ലെന്നു് നിമിഷനേരത്തെ ആലോചനകൊണ്ടു വെളിപ്പെടുന്നതാണു്. ഇന്ത്യാചരിത്രം ഗൗരവപൂർവ്വം കൈകാര്യം ചെയ്യുന്ന ഒരൊററ വിദ്യാർത്ഥിയും ബുദ്ധകാലഘട്ടത്തെപ്പററി സംസാരിക്കാൻ മിനക്കെടുമെന്നു തോന്നുന്നില്ല. ചില രാജാക്കന്മാരും, അശോകനുൾപ്പെടെയുള്ള ചില ചക്രവർത്തിമാരും ബുദ്ധമതത്തിനുവേണ്ടി ഊർജ്ജസ്വലമായ പ്രചാരണം നടത്തിയെന്നതു ശരിതന്നെ. എന്നിട്ടും, ഇന്നെന്നതുപോലെ എന്നും ഭാരതീയജനതയിൽ സിംഹഭൂരിഭാഗവും ഹിന്ദുക്കളായിരുന്നുവെന്ന വസ്തുത ഒരിക്കലും വിസ്മരിച്ചുകൂടാ. അശോകന്റെതന്നെ ശിലാലിഖിതങ്ങൾ ഇതിനു സാക്ഷ്യം വഹിക്കുന്നു. ബൗദ്ധന്മാരെയെന്നതുപോലെ ഹിന്ദുക്കളെയും ഉദ്ദേശിച്ചുകൊണ്ടുള്ളവയായിരുന്നു അദ്ദേഹത്തിന്റെ ധർമ്മപ്രബോധനമത്രയും. ഇതുതന്നെയാണു് മുസ്ലീംകാലഘട്ടത്തിന്റെയും കഥ. ഗംഗാസമതലവും ബംഗാളും ഗുജറാററും ഡക്കാൺപീഠഭൂമിയുടെ ദക്ഷിണഭാഗവും അടക്കിഭരിച്ചുകൊണ്ടു് മുസ്ലീംഭരണാധികാരികൾ തലയുയർത്തിനിന്നപ്പോൾ, മദ്ധ്യേന്ത്യയുടെയും രാജസ്ഥാനിന്റെയും വിശാലഭൂവിഭാഗങ്ങൾ അവർക്കു് കീഴടങ്ങാൻ കൂട്ടാക്കിയതേയില്ല. മാലിക്കാഫറുടെ ആക്രമണത്തിന്റെ ആദ്യത്തെ ആഘാതത്തോടുകൂടി, ദക്ഷിണരാജ്യങ്ങൾതമ്മിൽ സംഘടിച്ചു് സംശ്ലിഷ്ടമായൊരു സാമ്രാജ്യം രൂപവത്ക്കരിക്കുകയുണ്ടായി. മദ്ധ്യേഷ്യയിൽനിന്നെത്തിയ ഖിൽജികളും തുഗ്ലക്കന്മാരും മുഗളന്മാരുമായ ആക്രമണകാരികളാകട്ടെ, ഒരു തലമുറ കഴിഞ്ഞപ്പോൾ ജന്മഭൂമിയുമായി അവർക്കുള്ള ബന്ധം വേർപെടുത്തുകയാണു ചെയ്തതു്. ഇന്ത്യയിലെ അധികാരസ്ഥാനങ്ങളിൽ, ഇന്ത്യാക്കാരായിത്തന്നെ ഉറച്ചിരുന്നുകൊണ്ടു് അവർ പ്രവിശ്യാഭരണം നടത്തുകയും ചെയ്തു. പാശ്ചാത്യനാടുകളിലെ ഇസ്ലാമികശക്തികളുമായി അവർക്കു പ്രായേണ യാതൊരു സമ്പർക്കവുമുണ്ടായിരുന്നില്ല. നൂററമ്പതു വർഷത്തെ ബ്രിട്ടീഷ്മേൽക്കോയ്മയെ മാത്രമേ വാസ്തവത്തിൽ ഒരു വിദേശമേധാവിത്വമായി പരിഗണിച്ചുകൂടൂ. അങ്ങനെ നോക്കുമ്പോൾ, ഇന്ത്യയുടെ ബ്രിട്ടീഷുകാലഘട്ടത്തെക്കുറിച്ചു സംസാരിക്കുന്നതിൽ തെററില്ല. ആ കാലഘട്ടത്തിൽ, വിദൂ

രമായൊരു രാജ്യത്തിന്റെ താൽപര്യങ്ങൾക്കനുരോധമായി ഇന്ത്യയുടെ നയപരിപാടികൾ രൂപം കൊള്ളുകതന്നെ ചെയ്തു. എന്നാൽ അതുതന്നെയും ഒരു അർദ്ധസത്യം മാത്രമേയാകുന്നുള്ളു. എന്തുകൊണ്ടെന്നാൽ ആ കാലയളവിൽപ്പോലും ഇന്ത്യയുടെ ചരിത്രം സൃഷ്ടിക്കപ്പെട്ടതു് അന്നു് വൈറ്റ്ഹാളിലല്ല. ഇവിടെ കൽക്കട്ടയിലും ഡെൽഹിയിലുമുള്ള ഗവർണർജനറലന്മാരോ, വൈസ്രോയിമാരോ, അവരുടെ പിറകിലിരുന്നുകൊണ്ടു് ഭരണകാര്യങ്ങൾ നിർവ്വഹിച്ച ഉദ്യോഗസ്ഥപ്രപഞ്ചമോ ആയിരുന്നില്ല ഇന്ത്യയുടെ വിധാതാക്കന്മാർ. നിശ്ശബ്ദമായി, അപ്രകടമായി സ്വയം പുനസ്സംഘടിതരാവുകയും ആഗാമിയായ കാലഘട്ടങ്ങളിൽ സ്വാതന്ത്ര്യപുനഃപ്രാപ്തിക്കുതകുംവിധം ആത്മവീര്യത്തെ അണയാതെ നിർത്താനുള്ള നൂതനശക്തികളെ അതീതകാലനേട്ടങ്ങളിൽനിന്നു് സമാഹരിക്കയും ചെയ്ത ഭാരതീയജനതയാണു് ചരിത്രഗതിയെ പൂർണ്ണമായും നിർണ്ണയിച്ചതു്. ഇംഗ്ലീഷ്ഈസ്റ്റിന്ത്യാക്കമ്പനിയുടെയോ തുടർന്നു ഭരണംനടത്തിയ ബ്രിട്ടീഷ് രാജസ്ഥാനത്തിന്റെയോ പ്രവർത്തനങ്ങളുടെ ആകെത്തുകയല്ല, ഭാരതീയസമുദായത്തിന്റെ സർവ്വംകഷമായ പരിവർത്തനത്തിലേയ്ക്കു നയിച്ച ഉയിർത്തെഴുന്നേല്പിന്റെയും അതിനെ അനുഗമിച്ചുണ്ടായ ഭാരതസന്തതിപരമ്പരകളുടെ ധീരോദാത്തമായ സമരങ്ങളുടെയും സമാഹാരമാണു്, ഇന്ത്യയുടെ യഥാർത്ഥമായ ചരിത്രം.

ആദ്യത്തെ പണ്ടകശാലകളുടെ സംസ്ഥാപനംമുതൽ ഇന്ത്യൻമണ്ണിൽനിന്നു് അവസാനത്തെ ബ്രിട്ടീഷുഭടന്റെ പിന്മാററംവരെയുള്ള ഒരു ചരിത്രം ബ്രിട്ടീഷുകാർക്കു് തീർച്ചയായും ഇന്ത്യയിലുണ്ടു്. അതു് ഇന്ത്യയുമായി ബന്ധപ്പെട്ടതാണു്; ഇന്ത്യൻമണ്ണിൽ സംഭവിച്ചതു് എന്ന അർത്ഥത്തിൽ. പക്ഷേ, ഇന്ത്യാചരിത്രത്തിന്റെ ഒരു ഭാഗമാണതെന്നു് പറഞ്ഞുകൂടാ. അതു് ബ്രിട്ടീഷുചരിത്രത്തിലെ സുപ്രധാനമായ ഒരു അദ്ധ്യായമായിരിക്കാം. ആ നിലയ്ക്കു് സമുദ്രത്തിനപ്പുറത്തു് ബ്രിട്ടീഷുകാർക്കുണ്ടായ നേട്ടങ്ങളിൽ താൽപര്യമുള്ളവർ അതു പഠിച്ചിരിക്കേണ്ടതുമത്രേ. ഗവണ്മെൻറ് ഒരിക്കലും ദേശീയസ്വഭാവം കൈക്കൊണ്ടിട്ടില്ല. എപ്പോഴും അതു് വൈദേശികമായിത്തന്നെ നിലകൊണ്ടു. അതിനാൽ ബ്രിട്ടീഷുകാരുടെ ചരിത്രം ഇന്ത്യയെസ്സംബന്ധിച്ചിടത്തോളം ഒരു യഥാർത്ഥചരിത്രമേയല്ല. ഇതാണു് ഉത്തരേന്ത്യയിലെ മുഗളഭരണത്തിനും ബ്രിട്ടീഷുഭരണത്തിനും തമ്മിലുള്ള പ്രമുഖ വ്യത്യാസം. മുഗളന്മാർ വിദേശവംശജരായിരിക്കാം. പക്ഷേ, മാതൃഭൂമിയുമായി പറയത്തക്ക ബന്ധമൊന്നും പുലർത്താതെയും ഇന്ത്യയിൽത്തന്നെ തലസ്ഥാനമുറപ്പിച്ചുകൊണ്ടുമാണവർ ഭരണം തുടങ്ങിയതു്. തൽഫലമായി അവർ യഥാർത്ഥഭാരതീയരും, അവരുടെ ഭരണം ദേശീയവുമായിത്തീർന്നു. പ്രതാപശാലികളായ മുഗളന്മാരുടെ ചരിത്രം, തന്മൂലം, ഇന്ത്യാചരിത്രത്തിന്റെ ഒരു ഭാഗംതന്നെയാണു്. ഇതിൽനിന്നു് വളരെ വ്യത്യസ്തമാണു് ബ്രിട്ടീഷുകാരുടെ സ്ഥാനം. അവർ ഉയർത്തിയ പ്രതിഷേധവും, സമ്പക്കാ

കൊണ്ടോ സംഘർഷംകൊണ്ടോ അവർ ഉണർത്തിയ ശക്തികളും മാത്രമാണ് ഭാരതീയജനതയുടെ ആഭ്യന്തരജീവിതത്തെ സാരമായി സ്പർശിച്ചതു്. അങ്ങനെ, ബ്രിട്ടീഷുകാലഘട്ടത്തിനു നൽകപ്പെട്ടിട്ടുള്ള പ്രാധാന്യവും നമ്മുടെ ചരിത്രപുസ്തകങ്ങളിൽ അവയപഹരിച്ചിട്ടുള്ള അനർഹമായ സ്ഥലവും ഒരു കാരണവശാലും നീതീകരിക്കവയ്യാത്തതാണ്. ബ്രിട്ടീഷുകാരുടെ മനഃപൂർവ്വമായ പ്രചരണപരിപാടിയായി മാത്രമേ അവയെ ഗണിക്കാൻ നിവൃത്തിയുള്ളു. ഈ പുസ്തകത്തിൽ, ഭാരതീയജനതയുടെ വീക്ഷണകോണത്തിൽനിന്നുകൊണ്ടു് നമ്മെസ്സംബന്ധിച്ചിടത്തോളം അതിപ്രധാനമായ ബ്രിട്ടീഷുഭരണകാലത്തെ കൈകാര്യം ചെയ്യാനാണ് ഞാൻ ശ്രമിച്ചിട്ടുള്ളതു്.

നിരന്തരമായ ഒരു രാഷ്ട്രീയപശ്ചാത്തലത്തിൽ, ഭാരതീയജനതയുടെ ജീവിതത്തെ കഴിയുന്നത്ര സത്യസന്ധമായി ചിത്രീകരിക്കുക, അത്തരമൊരു പശ്ചാത്തലത്തിന്റെ നിർമ്മിതിക്ക് അത്യന്താപേക്ഷിതമായിട്ടുള്ളിടത്തോളം മാത്രം വംശചരിത്രത്തെയും വിവിധ ഭരണാധികാരികളുടെ യുദ്ധങ്ങളെയും ആക്രമണങ്ങളെയും അവലംബിക്കുക—ഇതാണ് ഈ 'അവലോകനം' തയാറാക്കുന്നതിൽ ഞാൻ സ്വീകരിച്ച പദ്ധതി. ദക്ഷിണാഭാരതത്തിന്റെ വികാസപരിണാമങ്ങളുടെ പ്രധാന പദങ്ങൾ കാണിക്കുന്ന ഒരു അനുസ്യൂതചിത്രം വരയ്ക്കാൻകൂടി ഞാൻ ശ്രദ്ധിച്ചിട്ടുണ്ടു്. എന്തുകൊണ്ടെന്നാൽ, സിന്ധുഗംഗാസമതലങ്ങളുടെ പരിവർത്തനങ്ങളെ ആസ്പദമാക്കി ഇന്ത്യാചരിത്രത്തെ വ്യാഖ്യാനിക്കാൻ പുറപ്പെട്ടാൽ അതു് അനിവാര്യമായിത്തന്നെ പക്ഷപാതപരവും തോലനരഹിതവുമാകുമല്ലോ. ഋഗ്വേദകാലത്തെ ആ പത്തു് രാജാക്കന്മാരുടെ യുദ്ധത്തോടുകൂടി സമാരംഭിക്കുന്ന ആര്യ–ദ്രാവിഡസങ്കലനമാണ് വാസ്തവത്തിൽ ഇന്ത്യൻസംസ്കാരത്തെ രൂപപ്പെടുത്തിയതു്. തത്വചിന്താമേഖലകളിലും മതസ്ഥാപനങ്ങളിലും ഹൈന്ദവജനതയുടെ സാമൂഹ്യസംഘടനകളിലും ആ സങ്കലനം പൂർണ്ണതയെ പ്രാപിച്ചു. എങ്കിലും വിന്ധ്യനു തെക്കുള്ള പ്രദേശങ്ങളിലെ വർഗ്ഗസംവിധാനത്തിൽ അതു് യാതൊരു സ്വാധീനതയും ചെലുത്തിയില്ല. അതുമൂലം, ദക്ഷിണാപഥം ഇതഃപര്യന്തം വർഗ്ഗപരമായ വ്യത്യസ്തത പുലർത്തിപ്പോരുന്നു. ഡക്കാണിലെ പർവ്വതപങ്ക്തികൊണ്ടു് കോട്ടകെട്ടിത്തിരിക്കപ്പെട്ട ഭാരതത്തിന്റെ ഭൂമിശാസ്ത്രപരമായ ഈ ദ്വൈധീഭാവം വർഗ്ഗസാങ്കര്യത്തെ തടഞ്ഞുപോന്നതാണ് കാരണം. ഹൈന്ദവമതത്തിന്റെ സർവ്വഗ്രാഹകസ്വഭാവവും സംസ്കൃതത്തിന്റെ സർവ്വപ്രാധാന്യവും, ഇന്ത്യയുടെ സാംസ്കാരികൈക്യത്തെ പ്രഖ്യാപിച്ചുകൊണ്ടു്, തെക്കിനെയും വടക്കിനെയും തമ്മിൽ അഭേദ്യമായി ബന്ധിച്ചിരിക്കുന്നുവെന്നിരുന്നാലും ഡക്കാൺ ഇന്നും ആ പഴയ ദ്രാവിഡസ്വഭാവംതന്നെ സംരക്ഷിച്ചുപോരികയാണ്.

സാമാന്യവായനക്കാരെ ഉദ്ദേശിച്ച്, സ്ഥലകാലസംബന്ധമായി ഇത്രമാത്രം വ്യാപകമായ സംഭവഗതികളെ അവലോകനം ചെയ്യു

ന്നതിനിടയിൽ, ഇന്നും വിവാദഗ്രസ്തമായി അവശേഷിക്കുന്ന സംഗതികളിലേക്കു് ചുഴിഞ്ഞിറങ്ങിച്ചെല്ലേണ്ടതാവശ്യമാണെന്നെനിക്കു് തോന്നുന്നില്ല. ദ്രാവിഡന്മാരുടെ പ്രാദുർഭാവം, സിന്ധു സമതലത്തിലെ ജനങ്ങളോടു് ആഗന്തുകാര്യന്മാർക്കുള്ള സംബന്ധം എന്നിങ്ങനെ ഖണ്ഡിതമായൊരഭിപ്രായം പറയാൻ നിർവ്വാഹമില്ലാത്ത അനേകം പ്രധാന പ്രശ്നങ്ങളുണ്ടു്. വേറെയുമുണ്ടു് അത്രയും പ്രാധാന്യമർഹിക്കാത്ത പ്രശ്നങ്ങൾ. ചൂടുപിടിച്ച വാദപ്രതിവാദങ്ങൾക്കിടംനൽകുന്നവയെന്ന നിലയിൽ പണ്ഡിതന്മാർക്കു് അഭിമതങ്ങളാണു് അത്തരം പ്രശ്നങ്ങൾ. എഴുതിപ്പോകുന്നതിനിടയിൽ അവയെ ഒഴിച്ചു നിർത്താൻ ഞാൻ ബോധപൂർവ്വം ശ്രമിച്ചിട്ടുണ്ടു്. കാളിദാസൻ ജീവിക്കുകയും സാഹിതീസപര്യയിലേർപ്പെടുകയും ചെയ്തതു് അഗ്നിമിത്രൻെറ കാലത്താണെന്നാണു് ഞാനീഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുള്ളതു്. ക്രിസ്തുവിനുശേഷം നാലാം നൂററാണ്ടിൽ, ചന്ദ്രഗുപ്ത വിക്രമാദിത്യൻെറ രാജധാനിയിലാണു് അദ്ദേഹം ജീവിച്ചിരുന്നതെന്നു് ദൃഢമായി വിശ്വസിക്കുന്ന ചരിത്രകാരന്മാർ നിരവധിയാണു്. അനാവശ്യമാംവിധം ദീർഘിക്കുമെന്നുള്ളതിനാൽ, ആ പ്രശ്നത്തെക്കുറിച്ചുള്ള സർവ്വാശ്ലേഷകമായ ചർച്ചയിലേക്കിറങ്ങിച്ചെല്ലുക എൻെറ പദ്ധതിയിൽ ഉൾപ്പെട്ടതല്ല. കൗടില്യൻെറ അർത്ഥശാസ്ത്രത്തിൻെറ കാലത്തെപ്പററിയും അസംഖ്യം പ്രബന്ധങ്ങളെഴുതപ്പെട്ടിട്ടുണ്ടു്. ശ്യാമശാസ്ത്രി പ്രസാധനം ചെയ്തിട്ടുള്ളതും നമുക്കിന്നു ലഭിക്കുന്നതുമായ പാഠം കൗടില്യൻേറതുതന്നെയോ, അതോ കാലാന്തരത്തിൽ പ്രക്ഷിപ്തഭാഗങ്ങൾ വന്നടിഞ്ഞതാണോ എന്ന പ്രശ്നം കേവലം ആനുഷംഗികപ്രാധാന്യംമാത്രമുള്ളതാണെന്നു ഞാൻ കരുതുന്നു. ചന്ദ്രഗുപ്തൻെറ കാലത്തെ മൗര്യസാമ്രാജ്യത്തിലെ സ്ഥിതിഗതികളാണതിൽ വിവരിക്കപ്പെട്ടിരിക്കുന്നതെന്നതിനു് എനിക്കു് യാതൊരു സംശയവുമില്ല.

ഇന്ത്യാചരിത്രത്തിനു് കരുപ്പിടിച്ച ഭൂമിശാസ്ത്രപരമായ ഘടകങ്ങൾ വളരെ പ്രാധാന്യമുള്ളവയത്രേ. ഈ ഘടകങ്ങളെക്കുറിച്ചു് ശരിയായ ധാരണയില്ലാതെ ഇന്ത്യാചരിത്രം നേരാംവണ്ണം മനസ്സിലാക്കാൻ ആർക്കും കഴിവില്ല. ആ വക കാര്യങ്ങളെ ഞാനിതിൽ പ്രാസംഗികമായി പരാമർശിക്കുക മാത്രമേ ചെയ്തിട്ടുള്ളൂ. എന്തുകൊണ്ടെന്നാൽ, ഇതെഴുതിക്കൊണ്ടിരുന്ന കാലത്തു് ആ വിധത്തിലൊരു ഗ്രന്ഥം രചിക്കണമെന്ന ഉദ്ദേശ്യം എൻെറ മനസ്സിലുണ്ടായിരുന്നു. 'ഇന്ത്യാചരിത്രത്തിലെ ഭൂമിശാസ്ത്രപരമായ ഘടകങ്ങൾ' (Geographical Factors in Indian History) എന്ന പേരിൽ അതു് ഇതിനകം പ്രസിദ്ധീകൃതമായിട്ടുണ്ടു്. ഇന്ത്യയുടെമേൽ സമുദ്രത്തിനുള്ള സ്വാധീനതയും സംക്ഷിപ്തമായി മാത്രമേ ഇതിൽ വിശദീകരിക്കപ്പെട്ടിട്ടുള്ളൂ. ഈ സുപ്രധാന പ്രശ്നത്തിൽ പ്രത്യേകതാല്പര്യം തോന്നുന്നവർക്കു് ഇതിനെക്കുറിച്ചുള്ള

കുലങ്കഷമായ ചർച്ച 'ഇന്ത്യയും ഇന്ത്യൻ സമുദ്രവും' എന്ന എന്റെ പുസ്തകത്തിൽ വായിക്കാവുന്നതാണ്.

ഇതേവരെ സമുചിതമായ സമാധാനം കണ്ടെത്താൻ സാധിക്കാത്ത മററനേകം സമസ്യകളെ ഞാൻ സൂചിപ്പിക്കുകപോലും ചെയ്തിട്ടില്ല. ചിലതുമാത്രം ഞാനിവിടെ പറഞ്ഞുകൊള്ളട്ടെ. മൂന്നു നൂററാണ്ടോളംകാലം പ്രബലന്മാരായ കാലിഫന്മാരുടെ ആക്രമണത്തെ ധീരോചിതമായി ചെറുത്തുനിന്ന ഉത്തരേന്ത്യ, തുർക്കികളുടെ കടന്നാക്രമണത്തിനു മുൻപിൽ പൊട്ടുന്നനെ അടിതെററി വീഴാൻമാത്രം ധാർമ്മികാധഃപതനം, ഹൈന്ദവജീവിതത്തിന് ഒൻപതും പത്തും പതിനൊന്നും നൂററാണ്ടുകളിൽ സംഭവിക്കാനുണ്ടായ കാരണങ്ങളെന്തെല്ലാം? തകർച്ചയുണ്ടായിരുന്നുവെന്ന വാസ്തവം വിഗണിക്കത്തക്കതല്ല. ദേവാലയങ്ങളിൽ ഈ കാലഘട്ടത്തിലുണ്ടായ ആലേഖ്യങ്ങൾ നോക്കുകയും, സാഹിത്യകൃതികൾ വായിക്കുകയും, വാമമാർഗ്ഗത്തിന്റെ ആഭാസങ്ങളിലേക്കു നയിച്ച മതപരമായ പ്രവണതകളെ പഠിക്കുകയും ചെയ്യുന്ന ഒരാൾക്ക് മനസ്സിലാക്കാൻ സാധിക്കും. ശാകന്മാരെയും ഹൂണന്മാരെയും അറബികളെയും ധീരോദാത്തമായി ചെറുത്തുനിന്ന ആ ദേശീയോജസ്സിനെ അജ്ഞാതമായ ഏതോ ഒരു ശക്തി തട്ടിത്തെറിപ്പിച്ചതായി. വിജയനഗരത്തിന്റെ സംസ്ഥാപനത്തിലേക്കും, അതിലുമുപരി കുംഭന്റെയും പിന്തുടർച്ചക്കാരുടെയും നേതൃത്വത്തിൽ രാജസ്ഥാൻ പ്രദർശിപ്പിച്ച ആക്രമണാസക്തമായ ദേശീയതയിലേക്കും നയിച്ച പതിന്നാലും പതിനഞ്ചും ശതകങ്ങളിലെ പുനരുത്ഥാനത്തിന്റെ മൂലകാരണങ്ങളെന്തൊക്കെയാണ്? അതേ കാലഘട്ടത്തിൽത്തന്നെ, വേദങ്ങൾക്ക് ഭാഷ്യം ചമയ്ക്കാൻ സായണനെ പ്രേരിപ്പിക്കത്തക്കവിധത്തിലുള്ള ഒരു പുനരുജ്ജീവനം ഹൈന്ദവചിന്താപദ്ധതിക്ക് കൈവന്നതിന്റെയും, അതേസമയം ധാരാളം ധർമ്മശാസ്ത്രകൃതികളും പുതിയ മതപ്രസ്ഥാനങ്ങളും ഉണ്ടായതിന്റെയും പിറകിലെന്താണുള്ളത്? ശാസ്ത്രീയോപജ്ഞാനങ്ങളുടെ പുരോഗതിയെ സ്തംഭിപ്പിക്കത്തക്കവണ്ണം, മേധാപരമായ ജിജ്ഞാസയെ അപ്രതീക്ഷിതമായും അവ്യാഖ്യേയമായും തല്ലിക്കെടുത്തിയത് ഏതേതു ശക്തികളാണ്? ആറാം നൂററാണ്ടിനുശേഷം വരാഹമിഹിരന്മാരെയോ നാഗാർജ്ജുനന്മാരെയോ ഒന്നും കാണാനില്ല. ശാസ്ത്രവിഷയകമായി നോക്കിയാൽ ഇരുൾ മുററിനില്ക്കുന്ന ഈ കാലഘട്ടത്തെ പ്രദീപ്തമാക്കുന്ന ഏകവ്യക്തി ഭാസ്കരനാണ്. അതീവ ജാജ്ജ്വല്യമാനവും സമ്പന്നവുമായ ഒരു കാലഘട്ടത്തെ അനുഗമിച്ച ഈ സ്തംഭനാവസ്ഥ ഒരു വിശദീകരണത്തെ ന്യായമായും അർഹിക്കുന്നുണ്ട്. അറിയാനുള്ളതെല്ലാം അറിഞ്ഞതായി ഭാവിക്കാനുള്ള അഹങ്കാരപ്പുളപ്പും വിശ്വാസദാർഢ്യവും ഇക്കാലത്തെ ഇന്ത്യാക്കാർക്കുണ്ടായിരുന്നതായി ആൽബെറൂണി രേഖപ്പെടുത്തുന്നു. രോമകസിദ്ധാന്തത്തെ അംഗീകരിക്കയും, ആരിൽനിന്നും എന്തും പഠിക്കാൻ സന്നദ്ധത

പ്രദർശിപ്പിക്കുകയും ചെയ്തു ഹൈന്ദവമനസ്സിനെ ജീർണ്ണിപ്പിച്ചിരുന്നതായ ഈ നയം ഗ്രസിച്ചതു് ഏതു കാലത്താണു്?

ഇവയും ഇതേമാതിരിയുള്ള മററു പ്രശ്നങ്ങളും മനസ്സിരുത്തിപ്പഠിച്ചാൽമാത്രമേ ഇന്ത്യൻ ജനതയുടെ വികാസപുരോഗതികളെ ചിത്രപ്പെടുത്തുന്ന സമഗ്രമായൊരു ചരിത്രം രചിക്കാനാവൂ. പക്ഷേ, ഞാൻ ഇവിടെ ശ്രമിച്ചിട്ടുള്ളതോ, ഇന്ത്യയുടെ ചരിത്രപരമായ പരിണാമത്തെക്കുറിച്ചു് ഒരു വിഹഗവീക്ഷണം സാമാന്യക്കാരനു ലഭിക്കണമെന്ന ഉദ്ദേശ്യത്തോടെ ഇതേവരെ ലഭിച്ചിട്ടുള്ള വസ്തുതകളെ യഥാതഥമായി സംവിധാനം ചെയ്യുകമാത്രവും.

'സുദർശന'
ബാംഗളൂർ
1954 ജൂൺ 1.

**കെ. എം. പണിക്കർ**

# ഉള്ളടക്കം

## ചിത്രങ്ങൾ



## ഭൂപടങ്ങൾ

അദ്ധ്യായം ഒന്ന്

# ഇന്ത്യയുടെ രൂപവൽക്കരണം

ഭൂമിശാസ്ത്രം, ബാഹ്യപ്രകൃതി, പർവ്വതപംക്തികൾ, നദികൾ ഇവയെല്ലാം ഇന്ത്യയുടെ ചരിത്രത്തിൻെറഗതിയെ നിർണ്ണായകമായി സ്വാധീനിച്ചിട്ടുണ്ട്. വടക്ക് ദുർഗ്ഗമമായ ഹിമാലയനിരയും, പാർശ്വങ്ങളിൽ ചെറുഗിരിനിരകളുംകൊണ്ടു കോട്ടകെട്ടപ്പെട്ടിട്ടുള്ള ഇന്ത്യ, ഏഷ്യയിലെ ഇതരരാജ്യങ്ങളിൽനിന്ന് ഏറെക്കുറെ വേർതിരിഞ്ഞുനില്ക്കുന്നു. മൂന്നുവശവും ഇന്ത്യൻമഹാസമുദ്രത്താൽ പ്രക്ഷാളനംചെയ്യപ്പെടുന്ന ഈ ഉപദ്വീപ് ആദ്യകാലംമുതല്ക്കേ, കടലിൽ പ്രത്യേകം പ്രതിപത്തി പ്രദർശിപ്പിച്ചു. ഒരു ഭാഗത്ത് ആഫ്രിക്കയിൽനിന്നും, മറുവശത്തു മലയാ, ഇൻഡൊനേഷ്യൻ ആർച്ചിപ്പെലാഗോദ്വീപസമൂഹങ്ങൾ ഇവയിൽനിന്നും, സമുദ്രം ഇന്ത്യയെ ഒററതിരിക്കുന്നു. ഇങ്ങനെ വടക്കും, കിഴക്കുപടിഞ്ഞാറും, പ്രകൃതിദത്തമായ അതിരുകളുള്ള ഇന്ത്യ, ചരിത്രാരംഭകാലംമുതല്ക്കേ, ഏറെക്കുറെ വേർതിരിഞ്ഞുനില്ക്കയും, പ്രത്യേക വ്യക്തിമുദ്രയുള്ള ഒരു സാംസ്കാരികപാരമ്പര്യം പുലർത്തുകയും ചെയ്തിട്ടുണ്ട്.

ഇപ്രകാരം ഒററപ്പെട്ടും, പ്രകൃതി കെട്ടിയ കോട്ടയാൽ വെട്ടിത്തിരിക്കപ്പെട്ടും കിടക്കുന്ന ഒരു ഭൂവിഭാഗത്തിൽ, അതിൻെറ പ്രത്യേകതകളും സവിശേഷസ്വഭാവമുൾക്കൊള്ളുന്നതുമായ ഒരു സംസ്കാരം രൂപംകൊള്ളുക സഹജമാണല്ലോ. ഏഷ്യയിൽനിന്നും വേർതിരിഞ്ഞുകിടക്കുന്ന ഈ ഉപഭൂഖണ്ഡത്തിൻെറ വൈപുല്യവും, അതിലുള്ള മനുഷ്യവർഗ്ഗത്തിൻെറ വൈവിധ്യവും, കാലാവസ്ഥയിലുള്ള അന്തരങ്ങളും, മണ്ണിൻെറ ഗുണദോഷവ്യത്യാസങ്ങളും, വിഭിന്നഭൂപ്രകൃതിയും, ഇന്ത്യൻസംസ്കാരപ്രവാഹത്തെ ചലനാത്മകമാക്കാൻ സഹായിച്ചു. മാത്രമല്ല, അതു് ഇന്ത്യാചരിത്രത്തിനു ഭൂഖണ്ഡപരമായ ഒരു സ്വഭാവം നൽകുകയും, ചലനാത്മ

കവും പ്രതിചലനപരവുമായ ശക്തികളുടെ സംഘർഷത്താൽ, പുരോഗതിക്കു വഴിതെളിക്കയും ചെയ്തു. എല്ലാത്തരം കാലാവസ്ഥകളും ഇന്ത്യയിൽ കാണാം. രജപുട്ടാണാമരുഭൂമിയിലെ ചുട്ടുപൊരിക്കുന്ന ചൂടും, ഹിമാലയപ്രദേശങ്ങളിലെ അതിശൈത്യവും, ഡക്കാൻപീഠഭൂമിയിലെ വരൾച്ചയും, ബെംഗാളിലേയും മലബാറിലേയും ഈറ്റുമാന്ന ട്രോപ്പിക്കൽ (ഉഷ്ണമേഖല) കാലാവസ്ഥയും ഇവിടെയുണ്ട്. ഒരു പ്രത്യേക ഭൂഖണ്ഡത്തിനനുയോജ്യമായ സ്വഭാവങ്ങൾ, ഇന്ത്യാചരിത്രത്തിലെ മൗലികമായ ഒരു അംശമാണ്.

ഇന്ത്യയുടെ ഭൂമിശാസ്ത്രത്തിലെ ഏററവും മുന്തിയ വസ്തുത, ഹിമാലയ പർവ്വതപംക്തിയാണ്. ഒരു ഇംഗ്ലീഷുഗ്രന്ഥകാരന്റെ വാചകത്തിൽ, "ലോകത്തിലെ മഹാപർവ്വതങ്ങളാണിവ. ചരിത്രാതീതകാലത്തേ ഏതോ പ്രകൃതിക്ഷോഭംമൂലം ഇവ ഉയന്നിരിക്കാം—ലാവായുടെ ഒരു തരംഗിതസമുദ്രം ഘനീഭവിച്ചതുപോലെ; അനന്തതയിലേക്കു കൈനീട്ടിനില്ക്കുന്ന ശിഖരങ്ങൾ; അജ്ഞാതവും അഗമ്യവുമായ കന്ദരങ്ങളും, അഗാധഗത്തങ്ങളും; കാട്ടുകളുടെ ഇടയിലൂടെ കസവുനാടപോലെ പോകുന്ന മലയിട്ടുക്കുകൾ; ബാഹ്യലോകത്തിൽനിന്ന് അകന്നൊഴിഞ്ഞുകിടക്കുന്ന അജ്ഞാതമേഖലകൾ;......അതേ, മഞ്ഞിന്റെ ആലയമായ, ഹിമാലയപവ്വതം; ചുരുങ്ങിയതു്, നാല്പതു കൊടുമുടികൾക്കെങ്കിലും ഇരുപത്തിനാലായിരം അടിയിൽ കുറയാത്ത ഉയരമുണ്ട്. ഈ പവ്വതഭൂഖണ്ഡത്തിന് അതിന്റേതായ ശീതോഷ്ണാവസ്ഥയുമുണ്ട്......" (എം. സിൻടി—എവറസ്റ്റാക്രമണം) സിന്ധു, ഗംഗ, ബ്രഹ്മപുത്രാ ഈ മൂന്നു വൻനദികളേയും, അവയുടെ പോഷകനദികളേയും ആശ്രയിച്ചാണ് ഇന്ത്യയിലെ ജീവിതം സ്പന്ദിക്കുന്നതു്. ഈ മൂന്നു മഹാനദികളുടേയും, അവയുടെ പ്രധാനശാഖകളുടേയും ഉത്ഭവസ്ഥാനം ഹിമാലയമത്രെ. ഇതിൽനിന്നും ഗ്രഹിക്കാം, ഈ പവ്വതനിരയ്ക്കു് ഇന്ത്യയുടെമേലുള്ള അപ്രതിമമായ സ്വാധീനശക്തി.

ആദിമകാലംമുതൽ ഇന്നുവരെ, ഹിമാലയമാകുന്ന സംരക്ഷണപ്രാകാരമാണ് നമ്മുടെ പരിഷ്കാരത്തിനും സാമൂഹ്യവ്യവസ്ഥിതിക്കും അനസ്യൂതത്വം നൽകിയിട്ടുള്ളതു്. ഇന്ത്യയിൽ ഇന്നു നിലവിലിരിക്കുന്ന സമുദായം, മഹാഭാരതത്തിൽ വർണ്ണിച്ചിട്ടുള്ളതിൽനിന്നും കാര്യമായി വിഭിന്നമല്ല. രണ്ടായിരത്തഞ്ഞൂറുവഷം മുൻപു്, ബുദ്ധൻ ഇവിടെക്കണ്ട ജീവിതരീതി, ഇന്നും മുഖ്യസംഗതികളിൽ മാററമററു തുടന്നുവരുന്നു. ഇവിടത്തെ ജനസാമാന്യം അന്നത്തേപ്പോലെതന്നെ ഇന്നും, കമ്മം, മായ മുതലായ സിദ്ധാന്തങ്ങളെപ്പററി വാദപ്രതിവാദം ചെയ്യുകയും, അന്നത്തെ വിശ്വാസങ്ങളിൽ പററിപ്പിടിച്ചുനില്ക്കുകയും, അന്നത്തെപ്പോലെ ജീവിതചർച്ച തുടന്നുവരികയും ചെയ്യുന്നു. വിവാഹനിയമങ്ങൾ, ശവസംസ്കാരക്രിയകൾ, സാമൂഹ്യബന്ധങ്ങൾ ഇവയിലൊന്നും വന്നിട്ടില്ല, വലിയ വ്യതിയാനങ്ങൾ. ബുദ്ധൻ ഇന്നു വീണ്ടും ജനിക്കയാണെങ്കിൽ, ഇവിടത്തെ ജനങ്ങളെ അദ്ദേഹത്തിന്റേതായി കാണാൻ അദ്ദേഹത്തിനു

സാധിക്കും. ഇന്ത്യൻജീവിതത്തിന്റെ ഇടതടവില്ലാതുള്ള ഈ തുടർച്ചയാണ്, ഹിമാലയപാർശ്വം നൽകിയിട്ടുള്ള ഏറ്റവും മികച്ച സംഭാവന.

സിന്ധുഗംഗാസമതലം, ഹിമാലയത്തിന് തൊട്ടു തെക്കു കിടക്കുന്നു. വൻനദികളാൽ പുണരപ്പെടുന്ന ഈ പ്രദേശം ഭാരതഖണ്ഡത്തിന്റെ ഹൃദയമായി പരിലസിക്കുന്നു. പഞ്ചനദികളുടേയും, ഗംഗാ യമുനാ ഇവയുടേയും പ്രവാഹം അദ്യാപി ഈ ഭാഗത്തെ കൃഷിവികസനത്തേയും ജനപ്പെരുപ്പത്തേയും പ്രോത്സാഹിപ്പിച്ചു. നഗരങ്ങളും ഗ്രാമങ്ങളും ഈ നദിതടങ്ങളിൽ ഉയരുകയും, അവ നാഗരികതയുടെ നടക്കാവുകളായി പരിണമിക്കയും ചെയ്തു. ആര്യാവർത്തം എക്കാലത്തും ഭാരതീയജീവിതത്തിൻെറ കേന്ദ്രമായിരുന്നു. ഇന്ത്യയുടെ ഇതരഭാഗങ്ങളിലേയ്ക്കു്, ക്രമപ്രവൃദ്ധമായി, അതു വ്യാപിച്ചതാണ് ഇന്ത്യാചരിത്രത്തിന്റെ കേന്ദ്രതത്വം. ഇന്ത്യയുടെ യഥാർത്ഥത്തിലുള്ള രൂപവൽക്കരണം അതാണ്.

ആര്യാവർത്തത്തെ ഡക്കാനിൽനിന്നും വേർതിരിക്കുന്ന വിന്ധ്യാനിരകളാണ്, ഇന്ത്യയുടെ ഭൂമിശാസ്ത്രത്തിലെ മറ്റൊരു പ്രധാനവസ്തുത. വിന്ധ്യൻ ഇന്ത്യയെ രണ്ടായി വിഭജിക്കുന്നു. തന്മൂലം ഇന്ത്യയിൽ രണ്ടു വിധ സംസ്കാരങ്ങൾ വളർന്നിരുന്നെങ്കിൽ, അതിൽ അസ്വാഭാവികത ഒന്നുമില്ല. 'ഷെവിയോട്ട്സ്' എന്ന ചെറുപർവ്വതനിര, സ്കോട്ട്ലൻഡിനെ ഒരു പ്രത്യേകരാജ്യമാക്കി. 'പിറനീസ്' മലകൾ, ഐബീരിയൻ ഉപദ്വീപിനെ (സ്പെയിൻ) വേർതിരിച്ചു. രണ്ടു പ്രത്യേകരാജ്യവിഭാഗങ്ങളെന്ന പ്രതീതിയായിരുന്നു, പ്രാരംഭകാലത്തു് ആര്യാവർത്തവും ദക്ഷിണാപഥവും സൂചിപ്പിച്ചതു്. എന്നാൽ വിന്ധ്യാപർവ്വതം ഇന്ത്യയെ വിഭജിക്കാഞ്ഞതും, ഇന്ത്യൻ ഐക്യവും സംസ്കാരവും ഏകീകൃതമാക്കിയതും, ഹിന്ദുക്കളുടെ ദൃഷ്ടിയിൽ ഇന്ത്യയെന്നാൽ 'ഹിമവത്സേതുപര്യന്തം' (ഹിമാലയംമുതൽ രാമേശ്വരംവരെ) എന്ന ആശയം വളർത്തിയതും, അഗസ്ത്യമഹർഷിയത്രേ. തെക്കോട്ടുള്ള ആര്യന്മാരുടെ പ്രവാഹത്തെ അദ്ദേഹമാണ് നയിച്ചതു്. ഹിന്ദുപുരാണങ്ങളിൽ, അഗസ്ത്യമുനി വിന്ധ്യൻെറ ഡംഭു ശമിപ്പിച്ചതായി കഥയുണ്ടു്. അദ്ദേഹത്തിൻെറ അനുയായികൾക്കു വഴി കൊടുപ്പാൻ വിന്ധ്യൻ നിർബ്ബന്ധിതനായി. ഇന്നും ദാക്ഷിണാത്യരുടെ ആരാധനാപാത്രമാണ് അഗസ്ത്യൻ.

ഭാരതവർഷത്തിന്റെ ഒരംശമാണെങ്കിലും, ദക്ഷിണേന്ത്യയ്ക്കു് ചില പ്രത്യേകതകളുണ്ടു്. വീക്ഷണകോണത്തിൽ, അവിടം സമുദ്രീയമാണ്. ഇതരരാജ്യങ്ങളിൽനിന്നു്, ഇന്ത്യയെ വിയോജിപ്പിക്കുന്നുവെങ്കിലും, സമുദ്രം കച്ചവടത്തിനും പരസ്പരസമ്പർക്കത്തിനും തടസ്സമായി നിന്നിട്ടില്ല. ആദ്യകാലംമുതല്ക്കേ, 'ഭൃഗുകാച്ചാ'മുതൽ പശ്ചിമതീരത്തു് കൊടുങ്ങല്ലൂർ വരെയുള്ള തുറമുഖങ്ങൾ മദ്ധ്യപൂർവ്വദേശങ്ങളുമായി വ്യാപാരബന്ധത്തിൽ ഏർപ്പെട്ടിട്ടുണ്ടു്. പൂർവ്വതീരത്തെ തുറമുഖങ്ങളാകട്ടെ, പ്രാചീനകാലംമുതൽക്ക് കിഴക്കൻരാജ്യങ്ങളുമായി സമ്പർക്കം പുലർത്തി.

ഹിന്ദുസംസ്കാരത്തിന്റെ വളർച്ചയോടുകൂടിയാണ്, ഇന്ത്യ എന്ന

ആശയം ആവിർഭവിച്ചതെന്ന കാര്യം ഓമ്മിച്ചേ മതിയാവൂ. ഇതിൽനിന്നും ഇന്ത്യക്കു് അതിനുമുമ്പു ചരിത്രമില്ലെന്നു് അത്ഥമാക്കരുതു്. ആര്യ്യദ്രാവിഡസംയോഗാനന്തരം, ഇന്ത്യക്കു് ഐക്യം വരുത്തിയതത്രേ ഹിന്ദുമതത്തിൻെറ ഏററവും ഗണനീയമായ നേട്ടം. ആ കാലഘട്ടത്തിനുമുൻപും പരിഷ്കൃതജനവിഭാഗങ്ങൾ ഇന്ത്യയുടെ പല ഭാഗങ്ങളിലും ഉണ്ടായിരുന്നു. സിന്ധുതടത്തിലെ പരിഷ്കാരത്തിൻെറ ഉപജ്ഞാതാക്കളായ പ്രാചീനജനത— പഞ്ചനദീതടത്തിലേക്കും, പിന്നീട്ട ഗംഗാതടത്തിലേക്കും വ്യാപിച്ച ആര്യ്യന്മാർ,—ദക്ഷിണേന്ത്യയിലെ പരിഷ്കൃതജനവിഭാഗം, ഇവർ മേല്പറഞ്ഞതിനെ ഉദാഹരിക്കുന്നു. വിഭിന്നജനതകൾ ഉൾക്കൊണ്ടതും ഇന്ത്യ ഒട്ടാകെ ഏകീകൃതവുമായ ഒരു നാഗരികതയും സാമൂഹ്യവ്യവസ്ഥിതിയും കെട്ടിപ്പടുത്തതാണു് ആദ്യകാലഹിന്ദുക്കളുടെ മഹനീയമായ നേട്ടം.

ചരിത്രാതീതകാലത്തു് ഇന്ത്യൻജനത, ശിലായുധങ്ങൾ മാത്രമല്ല, ഇരുമ്പു് ചെമ്പു് തുടങ്ങിയ ലോഹങ്ങൾകൊണ്ടുള്ള ആയുധങ്ങളും ഉപയോഗിച്ചിരുന്നുവെന്നതിനു ലക്ഷ്യങ്ങളുണ്ടു്. ഡക്കാനിലെ 'മെഗാലിത്സ്,' ഇരുമ്പുകൊണ്ടുള്ള പല വസ്തുക്കളും ഉൾക്കൊള്ളുന്നു. ഓട്ടുകൊണ്ടും സ്വർണ്ണംകൊണ്ടുമുള്ള ഉരുപ്പടികളും കണ്ടെടുക്കപ്പെട്ടിട്ടുണ്ടു്. ഭൗതികപരിഷ്കാരം ഉച്ചനിലയിലെത്തിയതിൻെറ ലക്ഷ്യങ്ങളായി ഇവയെ കണക്കാക്കാം. പരിഷ്കാരാരംഭത്തെപ്പററി വെളിച്ചം വീശുന്നുണ്ടെങ്കിലും, ചരിത്രാതീതകാലത്തെ ജനസമുദായത്തിൻെറ ജീവിതാടിസ്ഥാനത്തിന്റെ മൗലികതത്വങ്ങൾ പ്രദാനംചെയ്യാൻ ഇവ പര്യാപ്തമല്ല. ഇന്ത്യാചരിത്രത്തിൻെറ ആരംഭത്തിനു വളരെ മുമ്പേതന്നെ, ഇവിടത്തെ ജനത കൂടുതൽ നല്ല ഒരു ജീവിതരീതിയും സാമൂഹ്യവ്യവസ്ഥിതിയും കെട്ടി ഉയർത്താൻ ബോധപൂർവ്വം ശ്രമിച്ചതായി നമുക്കു്, ഏതായാലും ഉറപ്പിച്ചു പറയാൻ കഴിയും.

സിന്ധുതടത്തിൽ നടത്തിയ ഗവേഷണങ്ങളിൽനിന്നുമാണു്, നമുക്കു് ഇന്ത്യയിലെ ആദിമപരിഷ്കാരത്തെപ്പററി അറിയാൻ കഴിയുന്നതു്. 3000 ബി. സി.ക്കും 2500 ബി. സി.ക്കും ഇടയ്ക്കാണു് ഈ പരിഷ്കാരത്തിന്റെ കാലഘട്ടമെന്നു് അനുമാനിക്കപ്പെടുന്നു. അതു് ആര്യ്യന്മാർക്കു മുൻപുള്ളതും ഒരു നഗരപരിഷ്കാരവുമാണു്. ആര്യ്യന്മാരുടേതാകട്ടെ ഗ്രാമീണമത്രേ. മഹെൻജോദാറോയിൽനിന്നും കണ്ടുകിട്ടിയിട്ടുള്ള നഗരങ്ങളുടേയും കെട്ടിടങ്ങളുടേയും അവശിഷ്ടങ്ങൾ, ജലപ്രയോഗചികിത്സാമന്ദിരങ്ങൾ, ആഭരണങ്ങൾ ആദിയായവ, സിന്ധുതടനിവാസികൾ പരിഷ്കാരത്തിൻെറ ഉന്നതതലങ്ങളിൽ വിഹരിച്ചിരുന്നതായി തെളിയിക്കുന്നു. ഉപ്പുള്ള (പോഞ്ഞു്) കാള, എരുമ, ചെമ്മരിയാടു്, ആന, ഒട്ടകം ഇവയെ അവർ ഇണക്കിവളത്തി. സ്വർണ്ണം, വെള്ളി, ഈയ്യം, ചെമ്പു്, തകരം, കൂട്ടുലോഹങ്ങൾ ഇവ സാധാരണ പ്രചാരത്തിലിരുന്നു. പലതരം വിലയുററ രത്നങ്ങളും, ആഭരണങ്ങൾക്കു് ഉപയോഗിച്ചിരുന്നു.

അടുത്തകാലത്തു്, 'രൂപാറി'ലും ബിക്കാനിയറിലും നടത്തിയ ഗവേഷണങ്ങൾ ഈ പരിഷ്കാരം ഉൾഭാഗങ്ങളിലും വ്യാപിച്ചിരുന്നതായി വ്യക്തമാക്കുന്നു. രാജസ്ഥാനിലെ മണൽമൂലം, ചരിത്രകാലത്തു മറഞ്ഞുപോയ സരസ്വതിനദീതടമായിരുന്നിരിക്കാം, സിന്ധുതടപരിഷ്കാരകേന്ദ്രം. പരുത്തിവസ്ത്രവും കമ്പിളിയും അന്നത്തെ ജനതയ്ക്കു് സുപരിചിതമായിരുന്നു. ആദിമകാലംമുതല്ക്കേ ഇന്ത്യയിൽ പ്രാബല്യത്തിലിരുന്നതാണു്, പരുത്തിവ്യവസായം. കലകളും കരകൗശലങ്ങളും അന്നേ സമ്പുഷ്ടമായിരുന്നതിനെ, അവിടെനിന്നും കണ്ടെടുത്തിട്ടുള്ള മൺപാത്രങ്ങളും മുദ്രകളും, മണിമാലകൾ വളകൾ മുതലായവയും സുവ്യക്തമാക്കുന്നു. അനേകശതാബ്ദങ്ങളിലൂടെ വളർച്ചപ്രാപിച്ച ഒരു പരിഷ്കാരമാണു്, മഹെൻജോദാരോവിലെ ഭൂഗർഭഖനനങ്ങൾ കാണിക്കുന്നതു്.

ഈ പരിഷ്കാരത്തെപ്പററി ഇന്നും പല പ്രശ്നങ്ങളും പരിഹൃതമാകാതെ കിടപ്പുണ്ടു്. അന്നത്തെ മുദ്രകളിലെ അക്ഷരങ്ങൾ ഇന്നോളം വായിക്കാൻ സാധിച്ചിട്ടില്ല. ഈ പരിഷ്കാരത്തിൻെറ പരപ്പും, കാലഘട്ടവും ഇനിയും സൂക്ഷ്മമായ തീരുമാനത്തിന്നു കാത്തുനില്ക്കയാണു്. അതു് ഉത്തരേന്ത്യയിൽമാത്രമേ വ്യാപിച്ചിരുന്നുള്ളോ? മററു സ്ഥലങ്ങളിലും അതു പടന്നു പന്തലിച്ചോ? നർമ്മദാതീരത്തു് അടുത്തകാലത്തു നടത്തിയ ഗവേഷണങ്ങൾ തെളിയിക്കുന്നതു്, ഇന്ത്യയുടെ മററുഭാഗങ്ങളിലും സിന്ധുതടപരിഷ്കാരംപോലുള്ള പ്രാചീനപരിഷ്കാരങ്ങൾ നിലവിലിരുന്നതായാണു്. ഒരു കാര്യം സംശയരഹിതമായി ഉറപ്പിച്ചുതന്നെ പറയാം— പരിഷ്കാരം ഇന്ത്യയിൽ ആര്യന്മാരോടുകൂടി വന്നതല്ലെന്നു്. ഇന്ത്യൻ പരിഷ്കാരത്തിൻെറ ആരംഭം ആര്യന്മാരുടെ ആഗമനത്തോടുകൂടിയാണെന്ന സിദ്ധാന്തം, ഇൻഡോ–ജർമ്മൻ പണ്ഡിതന്മാരാണു് ഉന്നയിച്ചതു്. ലോകത്തിൽ ഈടുററതെല്ലാംതന്നെ, ആര്യന്മാരുടെ വകയെന്നു വരുത്താൻ ഈ പണ്ഡിതന്മാർ കരുതിക്കൂട്ടി ശ്രമിച്ചു. ഇന്ത്യയിലെ സാഹിത്യം പരിശോധിച്ചാൽ ഈ സിദ്ധാന്തം അടിസ്ഥാനരഹിതമെന്നു കാണാം. അവയിൽ 'ദാസ്യ'ക്കളെ (ദ്രാവിഡർ) അപരിഷ്കൃതരായല്ല ചിത്രീകരിച്ചിട്ടുള്ളതു്. ഇന്ത്യൻനാഗരികത, വൈദികകാലത്തിന്നു മുമ്പുണ്ടായതെന്നുമാത്രമല്ല, ഇന്നു് അറിയപ്പെടുന്ന ഹിന്ദുമതത്തിലെ കാതലായ പല തത്വങ്ങളും മഹെൻജോദാരോകാലഘട്ടത്തിൽത്തന്നെ ഉണ്ടായിരുന്നതുമാണു്. അവിടെനിന്നും കണ്ടുകിട്ടിയിട്ടുള്ള മതപരമായ വസ്തുക്കളുടെ അവശിഷ്ടങ്ങളെപ്പററി, സർ ജോൺ മാർഷൽ പറയുന്നതു് ഇപ്രകാരമാണു്: "സിന്ധുതടനിവാസികളുടെ മതമാണു് ഹിന്ദുമതത്തിൻെറ പൂർവ്വികജനയിത്രിയെന്നു തെളിയിക്കുന്നതിനു്, നമുക്കു കിട്ടിയിട്ടുള്ള അവശിഷ്ടങ്ങൾ മതിയായ ലക്ഷ്യങ്ങളാണു്." ശിവൻ, കാളി, ലിംഗാരാധന മുതലായി ഹിന്ദുമതത്തിൽ ജനസാമാന്യത്തിൻെറ ഇടയിൽ സ്ഥാനംപിടിച്ചിട്ടുള്ള പല പ്രത്യേകതകളും ആര്യന്മാർ വരുന്നതിനു വളരെ മുമ്പുതന്നെ ഇന്ത്യയിൽ സുപ്രതിഷ്ഠിതങ്ങളായിക്കഴിഞ്ഞു.

ആര്യന്മാർ ഈ പരിഷ്കാരം എങ്ങനെ സ്വായത്തമാക്കിയെന്നു നമുക്കു നിശ്ചയമില്ല. ആ പരിഷ്കാരം അസ്തമിക്കയുണ്ടായില്ലെന്നും, അതു് ആര്യന്മാർ നശിപ്പിച്ചില്ലെന്നുമുള്ളതു്, സിന്ധുതടനിവാസികളുടെ മതപരമായ ആശയങ്ങൾ ഹിന്ദുമതത്തിൽ ഇന്നും നിലനിന്നുവരുന്നതിൽനിന്നുതന്നെ മനസ്സിലാക്കാം. ഇതിനുള്ള ശരിയായ തെളിവു്, ആര്യന്മാർ ലിംഗത്തിനോടും അതു പ്രതിനിധീകരിച്ച ദേവതയോടും കാണിച്ച മനോഭാവംതന്നെ. ഋഗ്വേദത്തിലെ ഒരു ഭാഗം നോക്കുക: "ലിംഗാരാധകർ നമ്മുടെ വിശുദ്ധസ്ഥലത്തെ പങ്കിലമാക്കാതിരിക്കട്ടെ." ലിംഗം (ഫാലസ്) ആരാധിച്ചിരുന്നവരെപ്പററിയുള്ള ഈ ഭയം, യജൂർവേദകാലത്തു് മറയുകയും, ആരാധനകളിലും, അശ്വമേധയാഗത്തിൽതന്നേയും, ലിംഗത്തിനു സ്ഥാനം ലഭിച്ചതായും കാണാം. പില്ക്കാലവേദങ്ങളിൽ, ശിവനുള്ള പ്രാധാന്യം വർദ്ധിച്ചു. യജൂർവേദകാലംമുതല്ക്കു് ശിവൻ, മഹേശ്വരനാകുന്നു (പ്രധാന ഈശ്വരൻ). ഒരുപക്ഷേ, ഇൻഡോ–ആര്യന്മാരുടെ ലിപിയും സിന്ധുതടനിവാസികളുടെ ലിപിയിൽനിന്നു് പരിണാമം പ്രാപിച്ചതാകാം. ഇടയന്മാരായ ആര്യന്മാർ, ഇന്ത്യയിലെ ആദിമവാസികളെ കീഴടക്കുകയും, അവരുടെ സംസ്കാരത്തിലെ പല അംശങ്ങളും സ്വീകരിക്കയും ചെയ്തിരിക്കാം. ഇന്നു് നാം അറിയുന്നവിധത്തിലുള്ള ഹിന്ദുമതം ഇങ്ങനെ രൂപംകൊണ്ടതായിരിക്കാം. ഏതായാലും ഹിന്ദുസംസ്കാരത്തിന്റെ ഉത്ഭവം ആര്യന്മാരിൽനിന്നാണെന്ന സിദ്ധാന്തം തീർച്ചയായും തിരുത്തേണ്ടതുതന്നെ.

ഇറാനിൽ(പേർഷ്യ)നിന്നുള്ള ഒരു കവിഞ്ഞൊഴുകലിന്റെ ഫലമായാണു്, ആര്യന്മാർ ഇന്ത്യയിലേക്കു വന്നതു്. 'സെൻഡ്' അവസ്തയിൽ'നിന്നും, അതിലെ ദൈവങ്ങളും വൈദികകാലത്തെ ദൈവങ്ങളും തമ്മിലുള്ള സാദൃശ്യത്തിൽനിന്നും ഇതു മനസ്സിലാക്കാം. ഇന്ദ്രൻ, വായു, മിത്ര ഈ ദേവതകൾ ഇരുകൂട്ടർക്കുമുണ്ടു്. പഞ്ചാബുവഴിയാണു വൈദികകാലത്തു് ആര്യന്മാർ ഇന്ത്യയിലേക്കു കുടിയേറിയതു്. ആര്യന്മാരുടെ ഉത്പത്തിസ്ഥാനം എവിടെ ആയിരുന്നാലും ശരി, ഇന്ത്യയിലേക്കു് അവർ പേഷ്യയിൽനിന്നുമാണു വന്നതെന്നുള്ളതു നിസ്തക്കമാണു്.

ഊർജ്ജസ്വലരായ ഒരു ഇടയജനതയായിരുന്നു ആര്യന്മാർ. അവർ അക്രമകാരികളായല്ല, സമാധാനപ്രിയരായാണു് ഇന്ത്യയിൽ വന്നതു്. അവർ തങ്ങളുടെ ആടുമാടുകളും, ഗൃഹോപകരണങ്ങളും, ദൈവങ്ങളുമെല്ലാമായാണു് ഇന്ത്യയിലേക്കു നീങ്ങിയതു്. എന്നാൽ കോട്ടകൊത്തളങ്ങളോടുകൂടിയ നഗരനിവാസികളുടെ എതിർപ്പിനെ അവർക്കു് അഭിമുഖീകരിക്കേണ്ടിവന്നു. രാജാക്കന്മാരും പ്രമാണികളും അവർക്കുണ്ടായിരുന്നു. നൂറു കൽത്തൂണുകളുള്ള കോട്ടകളിൽ താമസിച്ച ജനങ്ങളിൽനിന്നു് ആര്യന്മാർക്കു നേരിടേണ്ടിവന്ന എതിർപ്പിനെപ്പററി ഋഗ്വേദത്തിൽ പറഞ്ഞുകാണുന്നു. വേദങ്ങളിലെ പല സൂക്തികളും, ഈ ശത്രുക്കളുമായുള്ള യുദ്ധത്തിൽ, വിജയലബ്ധിക്കായി ദൈവങ്ങളോടുള്ള കരു

ങ്ങളായ പ്രാർത്ഥനകളാണ്. വൈദികകാലത്തെ പ്രധാനദൈവമായ ഇന്ദ്രനെ, പുരന്ദരൻ എന്നു വിളിച്ചിരിക്കുന്നതുതന്നെ അർത്ഥവത്താണ്. പുരന്ദരൻ എന്നാൽ നഗരങ്ങളെ ധ്വംസിക്കുന്നവൻ എന്നാണല്ലോ അർത്ഥം. നൂറുനഗരങ്ങളുടെ അധിപനായ പൂർവ്വനിവാസികളുടെ ഒരു രാജാവിന്റെമേൽ ആര്യന്മാർ നടത്തിയ ആക്രമണത്തെപ്പററിയും വിവരണമുണ്ട്.

കോട്ടകളുള്ള ഈ നഗരങ്ങളിൽ നിവസിച്ചിരുന്നവർ, സിന്ധുതടപരിഷ്കാരകാലത്തെ ജനങ്ങളല്ലെന്ന്, ആദ്യം വിചാരിക്കപ്പെട്ടിരുന്നു. കാരണം ഇത്തരം കോട്ടകളും യുദ്ധസാമഗ്രികളും, ഹാരപ്പായിലും മഹൻജോദാരോയിലും കണ്ടിരുന്നില്ല. പിന്നീടുണ്ടായ ഗവേഷണങ്ങൾ ഈ അഭിപ്രായം അസാധുവെന്നു തെളിയിച്ചിട്ടുണ്ട്. പുരവാസികളും വ്യാപാരോത്സുകരുമായിരുന്നു, ആര്യന്മാർക്കുമുമ്പ് ഇവിടെ വസിച്ച ഈ ജനത. എന്നാൽ അവർ വെറും സമാധാനപ്രിയന്മാർ മാത്രമല്ല, സമരശീലന്മാർകൂടിയായിരുന്നു. സിന്ധുതടനിവാസികളായ ഇവരുടെ പുരങ്ങളും (നഗരങ്ങളും), ദുർഗ്ഗങ്ങളും (കോട്ടകളും), പുറംകാവൽസ്ഥലങ്ങളും നശിപ്പിക്കുന്നതിലേയ്ക്കാണ് ആര്യന്മാർ തങ്ങളുടെ ദൈവങ്ങളോടു പ്രാർത്ഥിച്ചതു്.

വേദങ്ങളിൽനിന്ന് നമുക്കു ലഭിച്ചിട്ടുള്ള തെളിവുകളെക്കൊണ്ട്, അനുമാനിക്കേണ്ടതു്, ആര്യന്മാർക്കുമുമ്പു നിലവിലിരുന്ന പരിഷ്കാരം നാശോന്മുഖമായിരുന്നെന്നും, ആര്യന്മാരുടെ അനുക്രമമായ ആക്രമണങ്ങൾമൂലം അതു നാമാവശേഷമായെന്നുമാണ്. ആര്യന്മാർ കൂടുതൽ ചുറുചുറുക്കുള്ളവരും മെച്ചമേറിയ യുദ്ധായുധങ്ങൾ ഉപയോഗിച്ചിരുന്നവരുമാണ്. ആദിമനിവാസികളുടെ പ്രതിരോധങ്ങൾ ആര്യന്മാരുടെ ആക്രമണങ്ങൾക്കു മുൻപിൽ തകർന്നു. ഭൗതികമായി മേന്മ വഹിക്കുന്നെങ്കിലും, അധഃപതനത്തിലേയ്ക്കു കാലൂന്നുന്ന പരിഷ്കാരം അപരിഷ്കൃതരുടെ ആക്രമണാഘാതമേററുതകരുന്ന ചരിത്രസത്യം ഈ സംഭവം വിശദമാക്കുന്നു. മംഗോളിയരുടെ ആക്രമണങ്ങളെത്തുടർന്ന് ചൈനയിലും അറബിസാമ്രാജ്യത്തിലും (കാലിഫേററ്), തുർക്കികളുടെ കൈയേററംമൂലം ബൈസാൻഷ്യത്തിലും ഇതേവിധത്തിലുള്ള ചരിത്രഗതി കാണാവുന്നതാണ്.

ആര്യന്മാർ എങ്ങനെയുള്ള ഒരു ജനസമുദായമായിരുന്നു? അവർ ശ്വേതവർണ്ണരെന്ന് അവർതന്നെ അഭിമാനിച്ചിരുന്നു. അവർക്കു പുച്ഛമായിരുന്നു, കറുപ്പുനിറക്കാരെ. മന്ത്രവാദത്തിലും യാഗത്തിലും അവർ വിശ്വസിക്കയും, തങ്ങൾ ദൈവത്തിന്റെ സ്വന്തമാളുകളെന്ന് അഭിമാനിക്കയും ചെയ്തു. ദാർശനിക ചിന്താങ്കുരങ്ങൾ വേദങ്ങളിൽ കാണാം. എന്നാൽ, ആദ്ധ്യാത്മികവിജ്ഞാനം, വേദങ്ങളിൽനിന്ന് ഉത്ഭവിച്ചുവെന്നു പറയുന്നതു് ചരിത്രയാഥാർത്ഥ്യമല്ല. വെളിപാടെന്ന് അവകാശപ്പെടുന്നതു ശ്രുതി മാത്രമേ ഉള്ളു. മറ്റ് ആദ്ധ്യാത്മികതത്വങ്ങൾ, വേദത്തിൽനിന്നും ഉടലെടുത്തതെന്നു പറയുന്നതു ശരിയല്ല. മതാചാരമണ്ഡലത്തിൽ

വേദങ്ങൾക്കുള്ള സ്ഥാനം സ്പൃഹണീയമായിരുന്നു. ക്രമീകൃതമായ മത ചിന്തകൾ വേദങ്ങളോടനുബന്ധിച്ചുള്ള ഇതരസാഹിത്യത്തിൽനിന്ന് രൂപം പ്രാപിച്ചതാണ്. അപ്പോഴേയ്ക്കും വൈദികകാലത്തെ ദൈവങ്ങളെ വിസ്മരിക്കയോ, പുറംതള്ളുകയോ ചെയ്തിരുന്നു.

ഋഗ്വേദകാലത്തെ ആര്യന്മാരുടെ ആവാസസ്ഥലം പഞ്ചാബായിരുന്നു. യമുനയേയും ഗംഗയേയുംപററി പരാമർശങ്ങളുണ്ടെങ്കിലും, ആര്യന്മാർ പഞ്ചാബിനു കിഴക്കുള്ള പ്രദേശങ്ങളിലേയ്ക്കു് അപ്പോൾ വ്യാപിച്ചിരുന്നില്ല. തുടർച്ചയായി കുടിയേറിപ്പാർപ്പ് ഇല്ലാഞ്ഞതുനിമിത്തം മററു ഭാഗങ്ങളിൽ ആര്യന്മാർ ഉടനടി വ്യാപിക്കയുണ്ടായില്ല. പഞ്ചാബിൽ നിന്നുമുള്ള ആര്യന്മാരുടെ വികാസം അവിടെവെച്ചു രൂപംപ്രാപിച്ച ഒരു പരിഷ്കാരത്തിന്റെ—ആര്യസംസ്കാരത്തിന്റെ— വ്യാപിക്കൽകൂടിയാന്നു്. എന്നാൽ ആ പരിഷ്കാരം കീഴടക്കപ്പെട്ട ജനതയുടെ പരിഷ്കാരാംശം ധാരാളം ഉൾക്കൊണ്ടതുകൂടിയായിരുന്നു. ഇതിനുള്ള പ്രധാനലക്ഷ്യം, ആര്യന്മാരുടെ മുമ്പുണ്ടായിരുന്ന പല ദൈവങ്ങളും തിരോധാനംചെയ്തുതന്നെ. അസംഖ്യം കീർത്തനങ്ങളാൽ പ്രകീർത്തിതനായ വരുണദേവൻ ഒരു വെറും ദിക്പാലനാകുന്നു. ബാലിദ്വീപിൽ മാത്രമേ ഒരു ക്ഷേത്രത്തിൽ വരുണനെ പ്രതിഷ്ഠിച്ചിട്ടുള്ളു. വായുവും ഒരു ദിക്പാലനായി രൂപാന്തരം പ്രാപിക്കുന്നു. നഗരങ്ങളുടെ ധ്വംസകനും പ്രധാന യാഗഭോക്താവും മേഘങ്ങളുടെ അധിപനുമായ ഇന്ദ്രൻപോലും, ഒരു ദൈവം എന്ന നില വിട്ട് സ്വർഗ്ഗാധിപനായി തരംതാഴുന്നു. വിലാസലോലമായ കൊട്ടാരത്തിലെ ശിഷ്ടനായ വിഷയാസക്തനായാണ് അദ്ദേഹം ചിത്രീകരിക്കപ്പെടുന്നതു്. പുതിയ ദൈവങ്ങളായ ശിവന്റേയും വിഷ്ണുവിന്റേയും അരികിൽ സംരക്ഷണാർത്ഥം ആവലാതിപ്പെടുകയാകുന്നു, ഇന്ദ്രന്റെ പ്രധാന ജോലി. ആര്യന്മാർ 'ദാസ്യക്കളെ' കീഴടക്കിയതോടെ, വൈദികദൈവങ്ങൾ മറയുകയും, അനന്തരകാലത്തു് അത്ഭുതകരവും വിസ്തൃതവുമായ പുരാണങ്ങളുടെ താളുകളിൽ പുനർജ്ജന്മം സ്വീകരിക്കയും ചെയ്യുന്നു.

ഗോപന്മാരായ ആര്യന്മാരുടേയും, അവർക്കുമുൻപുണ്ടായിരുന്ന ആദിമവാസികളുമായി സംയോഗംപ്രാപിച്ച പരിഷ്കാരത്തിന്റേയും അന്തരം, വൈദികദൈവങ്ങൾക്കുണ്ടായ മാററം തെളിയിക്കുന്നു. യാഗങ്ങൾ പഴയതുപോലെതന്നെ നടന്നുവന്നു; പക്ഷെ, ശക്തിക്ഷയംഭവിച്ച ദൈവങ്ങൾക്കായി. പഴയ മന്ത്രങ്ങൾതന്നെ ജപിച്ചുവന്നു; പക്ഷെ, ആരാധിക്കപ്പെടാത്ത ദൈവങ്ങൾക്കു്. ഇന്നും ആ പഴയ ചടങ്ങുകൾ നിലനിൽക്കുന്നു. അന്നത്തെപ്പോലെ ഗായത്രി ഇന്നും ജപിക്കുന്നുണ്ടു്. മഴ ഉണ്ടാകുന്നതിലേയ്ക്കു് ഇന്ദ്രനു യാഗങ്ങൾ ചെയ്യുന്നു. എന്നാൽ അഗ്നിക്കോ, മിത്രനോ (സൂര്യൻ), ഇന്ദ്രനോ ദിവ്യപ്രഭാവമുള്ളതായി കണക്കാക്കി വരുന്നില്ല. ഈ മാററങ്ങൾ നേരത്തേതന്നെ ഉണ്ടായി. ഉപനിഷത്തുകാലത്തെ ഋഷികൾ വൈദികദൈവങ്ങളെ കാര്യമാക്കിയിരുന്നില്ല. പില്ക്കാലവൈദികസാഹിത്യത്തിൽ ലോകമാതാവായ ദേവിയേപ്പറ്റിയും

സൂചനകളുണ്ട്. ആര്യന്മാർക്കുമുമ്പ് ഇന്ത്യയിൽ ഉണ്ടായിരുന്ന മതത്തിൽ നിന്നുമാണ് ഈ ആശയം സ്വീകരിച്ചത്. പല മഹർഷിമാരുടേയും പേരിനോടുചേർന്ന്, അവരുടെ അമ്മമാരുടെ പേരും കാണുന്നു. മക്കത്തായമാണ് ആര്യസമുദായത്തിലെ വ്യവസ്ഥ; ഇവിടെ കാണുന്നത് മരുമക്കത്തായ വ്യവസ്ഥിതിയുടെ പ്രതിഫലനമാണ്. ആര്യന്മാരും ആദിമനിവാസികളും തമ്മിലുണ്ടായ സമ്പർക്കത്തിൽനിന്നും ഉദയംചെയ്ത പരിഷ്കാരത്തിൽ, ബാഹ്യമായ കാര്യങ്ങളിൽ ആര്യന്മാരുടേതും, പാരമ്പര്യത്തിലും ചിന്താഗതിയിലും അവർ കീഴടക്കിയ ജനതയുടേയും, അംശങ്ങളാണ മുന്തിനിന്നത്.

സാമൂഹ്യജീവിതം ക്രമീകൃതമായതോടുകൂടി, ആര്യന്മാരുടെ രാഷ്ട്രീയജീവിതവും പുഷ്ടമായി. തങ്ങളുടെ നേതാക്കന്മാരുടെ കീഴിലാണ്, ആര്യന്മാർ 'ദാസ്യുക്കളു'മായി യുദ്ധം നടത്തിയത്. കീഴടക്കപ്പെട്ട സ്ഥലങ്ങൾ വിപുലമായതോടുകൂടി, ഈ നേതാക്കന്മാർ രാജാക്കന്മാരായി. ആര്യന്മാർ സിന്ധുഗംഗാസമതലത്തിൽ വ്യാപിച്ചപ്പോൾ, ഒരു പുതിയ രാജാധിപത്യം ഉടലെടുത്തു— ഭരതന്മാരുടേത്; ആദിമനിവാസികളുടെ സംഖ്യ പഞ്ചാബിലേക്കാൾ കൂടിയിരുന്ന ഭരതന്മാരുടെ രാജ്യത്തിൽ. അതിനാൽ പഞ്ചാബിലേതിൽനിന്നും വിഭിന്നമായ അടിസ്ഥാനത്തിലാണ് ഈ പുതിയ രാഷ്ട്രം സംവിധാനം ചെയ്തിരുന്നത്. ഇങ്ങനെ രണ്ടു രാഷ്ട്രീയവ്യവസ്ഥിതികൾതമ്മിൽ ആധിപത്യത്തിനുവേണ്ടിയുള്ള മത്സരം അനിവാര്യമായി. ഋഗ്വേദത്തിൽ വർണ്ണിച്ചിട്ടുള്ള 'പത്തു രാജാക്കന്മാരുടെ യുദ്ധം' ഇപ്രകാരമാണുണ്ടായത്. ഭാരതചരിത്രത്തിൽ ലിഖിതമായിട്ടുള്ള ആദ്യത്തെ പ്രധാനസംഭവം ഇതാണ്. ഭരതന്മാരുടെ രാജാവായ സുദാസ്, പുരാതന ആര്യന്മാരുടെ പത്തു രാജാക്കന്മാരെ ഈ യുദ്ധത്തിൽ എതിർത്തു. ഈ യുദ്ധത്തിൽ ആര്യന്മാരല്ലാത്തവരും ഇരുവശത്തും ചേർന്നു, അവരുടെ നേതാക്കന്മാരുടെ കീഴിൽ. പില്ക്കാലവൈദികസാഹിത്യത്തിലെ ഒരു പ്രധാനവിഷയമായി ഭവിച്ചു, സുദാസിനു് ഈ മഹായുദ്ധത്തിൽ സിദ്ധിച്ച വിജയം. മററുവിധത്തിലും ഈ യുദ്ധത്തിനു ചരിത്രപ്രാധാന്യമുണ്ട്. യുദ്ധാനന്തരം സുദാസ് സമ്രാട്ടായി. ജനതാഹൃദയത്തിൽ ഈ ആശയം ദൃഢമൂലമായി. വിജിഗീഷുവായ രാജാവ്, തോല്പിക്കപ്പെട്ട രാജാക്കന്മാരുടെ രാജ്യം തൻെറ രാജ്യത്തോടു കൂട്ടിച്ചേർക്കുന്നതിനുപകരം, അവരെ സാമന്തന്മാരാക്കി, അവരുടെ മേൽക്കോയ്മ വഹിക്ക എന്നുള്ളത്, ഹിന്ദുരാഷ്ട്രീയവ്യവസ്ഥിതിയിലെ ഒരു പ്രത്യേകതയാണ്. ശത്രുക്കളുടെ രാജ്യം കൈയടക്കുന്ന രാജാക്കന്മാർ ധർമ്മത്തിനു വിരുദ്ധമായി പ്രവർത്തിക്കുന്നവർ, എന്നു കരുതപ്പെട്ടുവന്നു. തോല്പിക്കപ്പെട്ട രാജാവ് കപ്പം കൊടുക്കുകയും, വിജയിയായ രാജാവിൻെറ മേല്ക്കോയ്മ അംഗീകരിക്കയും ചെയ്യുക എന്നതായിരുന്നു സാധാരണ പതിവ്. പില്ക്കാലത്തുണ്ടായിട്ടുള്ള ദിഗ്വിജയങ്ങളിൽ പരാജിതനൃപന്മാരെ നശിപ്പി

ക്കാതിരിക്ക, സമ്രാട്ട്—പരമാധികാരിയായ ചക്രവർത്തി—ഈ ആശയങ്ങൾ ഇതിൽനിന്നും ഉത്ഭവിച്ചതത്രേ.

'ശുദ്ധ ആര്യന്മാരുടെ' അവസാനവും, പത്തു രാജാക്കന്മാരുടെ യുദ്ധത്തിൽ കാണാം. പഞ്ചാബിലെ ആദ്യത്തെ ആര്യാധിവാസിതപ്രദേശത്തു മിക്കവാറും ആര്യന്മാർ മാത്രമായിരുന്നു. യമുനയ്ക്കു കിഴക്കായിരുന്നു സുദാസിന്റെ രാജ്യം. അവിടെ ജനസംഖ്യയിൽ അനാര്യന്മാർ മുന്തിനിന്നു. പ്രാമാണ്യം ആര്യന്മാർക്കായിരുന്നെങ്കിലും, സുദാസിന്റെ വിജയം, ആര്യന്മാരും ആദിമവാസികളും തമ്മിൽ യോജിച്ചതിന്റെ ഫലമാണ്. സുദാസിന്റെ പക്ഷത്തുള്ള 'യക്ഷുക്കൾ' തുടങ്ങിയ അനാര്യവർഗ്ഗങ്ങളെ നയിച്ച 'ഭീഡാ' ആര്യഗോത്രജനല്ല. ആര്യന്മാരും അനാര്യന്മാരും തമ്മിൽ ഗംഗാസമതലത്തിൽ ഉണ്ടായ രാഷ്ട്രീയൈക്യത്തെ ഈ യുദ്ധം ചൂണ്ടിക്കാട്ടുന്നു.

കന്നുകാലിവളർത്തുകാരായ ആര്യന്മാർ കർഷകവൃത്തിയിലേർപ്പെട്ടുന്ന ഒരു സമുദായമായി രൂപാന്തരം പ്രാപിക്കുന്നതും ഋഗ്വേദത്തിൽനിന്നു് കാണാം. ആദ്യം സാമ്പത്തികജീവിതാടിസ്ഥാനം ആടുമാടുകളെ ആശ്രയിച്ചായിരുന്നു. അവയെ അടിസ്ഥാനപ്പെടുത്തിയാണ് സ്വത്തു നിർണ്ണയിച്ചതു്. വൻനദികളാൽ ഫലപുഷ്ടമാക്കപ്പെട്ട ഇന്ത്യൻസമതലങ്ങളിൽ സ്ഥിരമായ പാർപ്പുറപ്പിച്ചതോടെ, കർഷകവൃത്തി പ്രാധാന്യത്തിലെത്തി. ഋഗ്വേദത്തിൽ കൃഷിയുടെ പ്രാധാന്യത്തെപ്പററി പ്രസ്താവങ്ങളുണ്ട്. ആറു് എരുതുകളെക്കൊണ്ടു് ഉഴവിക, വിതയ്ക്കുക, കൊയ്യുക, മെതിക്കുക ഇവയെപ്പററിയെല്ലാം അതിൽ സൂചനകൾ കാണാം.

കർഷകവൃത്തി ഇതരതൊഴിലുകളുടെ ഉത്ഭവത്തിനും ഇടകൊടുത്തു. ഉദാഹരണത്തിനു്, കലപ്പ മുതലായ കാർഷികോപകരണങ്ങൾ ഉണ്ടാക്കുന്നതിനു ലോഹവേലക്കാർ വേണം. അതുപോലെ ആശാരിമാർ, തുകൽജോലിക്കാർ മുതലായവരും സമുദായത്തിനു് ആവശ്യമായി. വൈദികസാഹിത്യത്തിൽ ആശാരിമാർ, കൊല്ലന്മാർ, തുകൽജോലിക്കാർ, തട്ടാന്മാർ തുടങ്ങി പല തൊഴില്ക്കാരേയുംപററി പറഞ്ഞുകാണുന്നു. നെയ്ത്തും സാധാരണമായി. നാണയങ്ങൾ പ്രചാരത്തിൽ വന്നതായി തോന്നുന്നില്ല. എന്നാൽ 'വണിക്കിനേ'(കച്ചവടക്കാരൻ)പ്പററി, വേദങ്ങളിൽ കാണുന്ന പ്രസ്താവങ്ങളിൽനിന്നും അനുമാനിക്കാം, വ്യാപാരിവർഗ്ഗം അന്നും ഉണ്ടായിരുന്നെന്നു്. വില കണക്കാക്കിയതു കന്നുകാലികളെ ആസ്പദിച്ചാണ്. ചൂതാട്ടവും, രഥമത്സരവുമായിരുന്നു പ്രധാന വിനോദങ്ങൾ. നൃത്തവും സംഗീതവും ആദ്യകാലംമുതല്ക്കേ ഉണ്ടായിരുന്നു. സാമവേദത്തിൽനിന്നുമാണു വിവിധരീതിയിലുള്ള സംഗീതം വളർച്ചപ്രാപിച്ചതെന്നു പറയപ്പെടുന്നു.

ഒരു കർഷകസമുദായമായി ആര്യന്മാർ വളർച്ചപ്രാപിച്ചതോടെ, ഗ്രാമങ്ങൾ വീണ്ടും പ്രാമാണ്യത്തിൽവന്നു. സ്വയംപര്യാപ്തങ്ങളായ ഗ്രാമ

ങ്ങൾ ആൎയ്യന്മാർ സ്ഥാപിച്ചതോ, അതോ അവൎക്കുമുൻപു് ഇന്ത്യയിൽ ഉണ്ടായിരുന്നതോ എന്നു ഖണ്ഡിതമായി പറയാൻ നിർവ്വാഹമില്ല. മോഹൻജോദാരോയേപ്പോലുള്ള നഗരങ്ങളുടെ പ്രാബല്യം, വൻതോതിലുള്ള കൃഷിയേയും ഗ്രാമീണപശ്ചാത്തലത്തേയും ആശ്രയിച്ചിരിക്കാനിടയുണ്ടു്. ആൎയ്യന്മാർ കർഷകരായതോടുകൂടി, അവർ അന്നു നിലവിലുണ്ട ഗ്രാമീണസംഘടനയും സ്വീകരിച്ചിരിക്കാമെന്നു നമുക്കു ന്യായമായി ഊഹിക്കാം.

ഇന്ത്യയിൽ മുമ്പുണ്ടായിരുന്നതാകട്ടെ, ആൎയ്യന്മാർ നടപ്പാക്കിയതാകട്ടെ, ഇന്ത്യൻജീവിതത്തിൻെറ മാററമില്ലാത്ത നട്ടെല്ലാകുന്നു ഗ്രാമം. ഇന്ത്യയുടെ ഒരററംമുതൽക്കു് മറേറ അററംവരെ, ഗ്രാമസംഘടന മാററമില്ലാതെ ഇന്നും നിലനില്ക്കുന്നു. ഇന്ത്യയിൽ ഉദയംചെയ്ത എല്ലാ സാമ്രാജ്യങ്ങളുടേയും അസ്തിവാരം ഗ്രാമമാണു്. ബ്രിട്ടീഷുകാർപോലും ഗ്രാമങ്ങളെ, ഭരണകാര്യങ്ങൾക്കു് ഒരു സാമ്പത്തികഘടകമായി അംഗീകരിച്ചു.

ആകപ്പാടെ നോക്കിയാൽ വൈദികപരിഷ്കാരത്തിൽ വലിയ പുതുമയൊന്നും കാണാനില്ല. മുൻ ചരിത്രകാരന്മാർ ആൎയ്യസംസ്കാരത്തിൻെറ വൈതാളികന്മാരായിരുന്നു. എന്നാൽ അതിലും ഉപരിയായ ഒരു പരിഷ്കാരം ഇന്ത്യയിൽ ഉണ്ടായിരുന്നുവെന്ന വസ്തുത, ആ സിദ്ധാന്തത്തിൻെറ പ്രാബല്യത്തെ ഇന്നു വളരെ കുറച്ചിട്ടുണ്ടു്. ആൎയ്യന്മാരെ സാംസ്കാരികജീവിതത്തിൻെറ സന്ദേശവാഹകന്മാർ എന്നു കരുതാൻ ഇന്നു നിവൃത്തിയില്ല. എങ്കിലും അവരുടെ സംഭാവനകളുടെ പ്രാധാന്യം പുറംതള്ളത്തക്കതല്ലതാനും.

വൎഗ്ഗവിവേചനം, വൎണ്ണവ്യത്യാസം ഈ ആശയങ്ങൾ, ആൎയ്യന്മാർ ഇന്ത്യയിൽ കൊണ്ടുവന്നു. കറുപ്പുനിറക്കാരായ ആദിമവാസികളിൽനിന്നും വ്യത്യസ്തമായി വെള്ളനിറക്കാരായിരുന്നു ആൎയ്യന്മാർ. ഇതു് അവരുടെ ചിന്താഗതിയെ ഗണനീയമായി സ്പർശിച്ചു. വൎണ്ണവ്യത്യാസത്തോടുകൂടി, വേദങ്ങളിലൂടെ ദൈവം തങ്ങൾക്കുമാത്രം വെളിപാടു നൽകിയെന്നും, ദാസ്യക്കളെ കീഴടക്കാൻ തങ്ങൾക്കു സാധിച്ചതു രഹസ്യമായ യാഗപൂജാദികൾമൂലമാണെന്നും അവർ വിശ്വസിച്ചു. ഈ ആരാധനാമുറകൾ അവർ രഹസ്യമായിവെച്ചു. വൎണ്ണത്തിലുള്ള വിശ്വാസവും, ദിവ്യജ്ഞാനം തങ്ങൾക്കുമാത്രം എന്നുള്ള അവകാശവും, ആൎയ്യന്മാരേയും അനാൎയ്യന്മാരേയും രണ്ടായി വിഭജിച്ചു. ദ്വിജന്മാർ (രണ്ടു ജന്മമുള്ളവർ) ചില മന്ത്രതന്ത്രങ്ങൾക്കുശേഷം ദിവ്യജ്ഞാനത്തിനും ആരാധനാരഹസ്യങ്ങൾക്കും അർഹരാകുന്നു. ജാതിയുടെ ഉത്പത്തി ഇങ്ങനെയാണു്. ധൎമ്മശാസ്ത്രകാരന്മാർ ചാതുർവൎണ്ണ്യതത്വത്തെ പില്ക്കാലത്തു വ്യാഖ്യാനിച്ചു വിപുലീകരിച്ചു.

വൎണ്ണവ്യത്യാസം, കറുപ്പുനിറക്കാരായ ആദിമനിവാസികളെ സമുദായസോപാനത്തിൻെറ താണപടിയിലാക്കിയതു്, ഒരിക്കലും ഫലവത്തായിരുന്നില്ലെന്ന സംഗതി ഓൎമ്മിക്കേണ്ടതാണു്. ധാരാളം ലക്ഷ്യങ്ങളു

ണ്ടു്, വർണ്ണസങ്കരത്തിനും, കറുപ്പുനിറക്കാരെ ആര്യന്മാർ ഋഷികളായും ജ്ഞാനികളായും അംഗീകരിച്ചതിനും. വേദങ്ങളെ ക്രോഡീകരിക്കയും സമുചിതമായി പ്രസാധനം ചെയ്കയും ചെയ്ത ബാദരായണവേദവ്യാസൻ തന്നെ ഒരു ആര്യസന്യാസിക്കു് മുക്കുവത്തിയിൽ നിയമാനുസൃതമല്ലാതെ പിറന്ന പുത്രനത്രേ. കൃഷ്ണവർണ്ണനായ ബാദരായണൻ എന്ന പേരിനാൽ അദ്ദേഹം വിളിക്കപ്പെടുന്നു. ദ്വിജന്മാരല്ലാത്തവർ അധഃസ്ഥിതരാണെന്ന പൊതുതത്വം രാജാക്കന്മാർക്കു ബാധകമായിരുന്നില്ല. അങ്ങനെയുള്ള രാജാക്കന്മാരുടെ സഹായം സദാസുപോലും നേടുകയുണ്ടായല്ലോ. രാജാക്കന്മാരും പുരോഹിതന്മാർപോലും ആദിമജനങ്ങളുമായി വിവാഹബന്ധത്തിലേർപ്പെട്ടതിനെപ്പറ്റി ധാരാളം സൂചനകളുണ്ടു്. ഇതിനുംപുറമേ ജാതിവ്യവസ്ഥ പൂർണ്ണരൂപം പ്രാപിക്കുന്നതിനുമുൻപു് മിശ്രവിവാഹം ധാരാളം നടന്നതിനും തെളിവുകളുണ്ടു്. വർണ്ണവിവേചനം ആര്യന്മാരുടെ സിദ്ധാന്തങ്ങളിൽപ്പെട്ടിരുന്നുവെങ്കിലും, വൈദികമന്ത്രാദി രഹസ്യങ്ങൾ അറിഞ്ഞിരിക്കുക എന്നതായിരുന്നു, ദ്വിജന്മാരെ മററുള്ളവരിൽനിന്നും വേർതിരിച്ചതു്. കാലാന്തരത്തിൽ ആര്യൻ എന്ന പദം സൂചിപ്പിച്ചതു്, വർണ്ണത്തേക്കാൾ കൂടുതലായി, പാണ്ഡിത്യത്തേയും പദവിയേയും ആയിത്തീന്നു.

ആദിമ വൈദികകാലഘട്ടം എപ്പോഴെന്നു ഖണ്ഡിതമായിപ്പറയാൻ നിവൃത്തിയില്ല. വിൻറേർനിററ്സ് പറയുംപോലെ, "ശതാബ്ദങ്ങൾ നീണ്ടിയിരിക്കണം, ഋഗ്വേദത്തിലെ ആദ്യഭാഗത്തുള്ള കീത്തനങ്ങളും, അവസാനമുള്ള സംഹിതയും നിർമ്മിക്കുന്നതിനിടയ്ക്കു്." ആര്യന്മാരുടെ ഒരു സാഹിത്യസൃഷ്ടി എന്ന നിലയ്ക്കു് ഋഗ്വേദത്തിനുള്ള പ്രാധാന്യം അനുപമമാണു്. ഇതിലെ, ആശയങ്ങളുടെ ക്രമേണയുള്ള വളർച്ചയും, ഇന്ത്യൻചിന്താഗതിയെ സാരമായി സ്പർശിച്ചിട്ടുണ്ടു്. ഇന്ത്യൻജനതയുടെ വളർച്ചയിൽ, ഇതിനുള്ള പ്രാധാന്യം, ഇതിലെ സൂക്തങ്ങൾക്കു യാതൊരു രൂപഭേദവും വരാതെ ഉച്ചരിക്കുന്നതിനും ഹൃദിസ്ഥമാക്കുന്നതിനും കൈക്കൊണ്ട നടപടികൾ വ്യക്തമാക്കുന്നു. ഗ്രന്ഥത്തിലെ പാഠത്തിന്നു രൂപാന്തരമോ മാററമോ ഭവിച്ചിട്ടില്ല.

ഋഗ്വേദത്തിനു നൽകിയ അപ്രതിമമായ പ്രാമാണ്യം മറ്റൊരു ഫലവും ഉളവാക്കി. ആര്യന്മാരുടെ പില്ക്കാലചിന്താഗതിക്കും വേദങ്ങളുടെ രൂപത്തിനും അതു് ഊട്ടം പാവും നൽകി. ശാക്തേയന്മാർപോലും, അവരുടെ മതവിഭാഗത്തിനു വൈദികമായ ഉത്പത്തിയുണ്ടെന്നുകാട്ടാൻ പണിപ്പെട്ടിട്ടുണ്ടു്. വൈദികാധിഷ്ഠിതമല്ലാത്ത ബുദ്ധമതവും ജൈനമതവുമൊഴിച്ചാൽ, മറ്റു തത്വചിന്താപദ്ധതികൾ മിക്കതും, വേദസൂക്തങ്ങളിൽനിന്നും ഉത്പത്തി അവകാശപ്പെടുന്നു. പത്തൊമ്പതാംനൂറ്റാണ്ടിൽപ്പോലും ഋഗ്വേദം ഇന്ത്യൻചിന്താരൂപത്തിനു് ഒരു ചട്ടക്കൂടു നൽകുകയും (ഉദാ: ആര്യസമാജം.) അങ്ങനെ ആര്യൻഇന്ത്യ, എന്ന കെട്ടുകഥ പുലർത്തിപ്പോരുകയും ചെയ്തു.

അദ്ധ്യായം രണ്ട്

# ഇന്ത്യയെ കീഴടക്കൽ

ഹിന്ദുമതം സംഘടിപ്പിച്ചതാണ വൈദികകാലത്തെ പ്രധാന നേട്ടം. ക്രമേണ സിന്ധുഗംഗാസമതലം മുഴവൻ ആൎയ്യന്മാൎക്കധീനമായി. കുരു–പാഞ്ചാലം (ഡെൽഹി–മീററ്റ്), കോസലം (അയോദ്ധ്യ), കാശി, വിദേഹം (ഉത്തരബീഹാർ) തുടങ്ങിയ പുതിയ രാജ്യങ്ങൾ ഉദയംചെയ്തു. ഭൂമിശാസ്ത്രപരവും രാഷ്ട്രീയവുമായ വികാസത്തോടുകൂടിത്തന്നെ, പിൽക്കാലവൈദികസാഹിത്യം—കൂടിയതോതിലുള്ള മതപരവും ആദ്ധ്യാത്മികവുമായ ചിന്തയും—വളർച്ചപ്രാപിച്ചു. പിൽക്കാലവേദങ്ങൾ, ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, ഉപനിഷത്തുകൾ ഇവ ഹിന്ദുക്കളുടെ സാമൂഹ്യമായ കെട്ടുപാടിനെ ഉറപ്പിച്ച സാഹിത്യകൃതികളാകുന്നു. ആരണ്യകങ്ങൾ, യാഗങ്ങൾ, ആരാധനാസമ്പ്രദായം ഇവയെ വിവരിക്കുന്നു. ഇന്നും ആ ആരാധനാരീതികൾ ഇന്ത്യയിൽ നിലനില്ക്കുന്നു. വേദങ്ങളിലെ മതാനുഷ്ഠാനങ്ങൾക്ക് ഇന്നും കോട്ടംതട്ടിയിട്ടില്ല. എന്നാൽ വേദങ്ങൾക്ക് ഇന്നുള്ള പ്രാധാന്യം അവ ഉച്ചരിക്കുന്നു എന്നുള്ളതുമാത്രമാണ്. മതേതരമായ പല കാൎയ്യങ്ങളും ബ്രാഹ്മണങ്ങളിലുണ്ട്. ഉദാഹരണത്തിന്, ഐതരേയബ്രാഹ്മണത്തിൽ കിരീടധാരണാവസരത്തിൽ അനുഷ്ഠിക്കേണ്ട ക്രിയകളേപ്പററി വിവരണമുണ്ട്. ഇന്ത്യയിലെ മാത്രമല്ല, സയാമിലെ രാജാക്കന്മാർപോലും ഇവ അനുകരിച്ചുവന്നു.

ബ്രാഹ്മണങ്ങളിൽനിന്നും ഉപനിഷത്തുകളിലേയ്ക്കുള്ള പരിവർത്തനം സുവ്യക്തമാണ്. ഉപനിഷത്തുകളിൽ നാം കാണുന്നതു്, ഹിന്ദുക്കളുടെ ആദ്ധ്യാത്മികചിന്ത അതിന്റെ പൂൎണ്ണവളർച്ചയിലെത്തുന്നതാണ്. വൈദികആൎയ്യന്മാരുടെ മതത്തിൽനിന്നും വ്യത്യസ്തമായി ഹിന്ദുമതം ഉത്ഭവിച്ചതു്, ആത്മസത്തയെ കണ്ടെത്താനുള്ള ഒരു പരിശ്രമമായി മാത്രമല്ല; അതു നിയമങ്ങളുടേയും സിദ്ധാന്തങ്ങളുടേയും യഥാക്രമമായ ക്രോഡീകരണം കൂടിയായാണ വളൎന്നതു്. ചില ഉപനിഷത്തുകൾ പിൽക്കാലത്താണ പിറന്നതെങ്കിലും, ആത്മാവു്, ബ്രഹ്മം, ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധം, ധൎമ്മത്തെപ്പററിയുള്ള വ്യാഖ്യാനം മുതലായി ഉപനിഷത്തുകളിൽ കാണുന്ന പ്രധാന തത്വസംഹിതകളെല്ലാം പിൽക്കാലവൈദികഘട്ടത്തിൽത്തന്നെ ഉണ്ടായി. ഓരോ കാലഘട്ടത്തിലും നവമായ വ്യാഖ്യാനങ്ങൾ നൽകപ്പെട്ടിട്ടുള്ള ഈ തത്വസംഹിതകളാണ് ഹിന്ദുക്കളുടെ ചിന്താസാമ്രാജ്യത്തിൽ ഇന്നോളം ചെങ്കോൽവഹിച്ചിട്ടുള്ളതു്. അതുപോലെതന്നെ കൎമ്മം, മായ, മുക്തി, പുനൎജ്ജന്മം മുതലായി ഹിന്ദുക്കളുടെ തത്വചിന്തയിലെ മൗലികപ്രമാണങ്ങൾ, ഉപനിഷത്തുക

ളിൽ നിശ്ചയിക്കയും വ്യാഖ്യാനിക്കയും ചെയ്തിട്ടുണ്ട്. അവ ഹിന്ദുക്കളുടെ ജീവിതത്തെ ഇന്നോളം കരുപ്പിടിപ്പിച്ചിട്ടുള്ളതാണ്.

പില്ക്കാലവൈദികകാലത്തു് സിദ്ധാന്തപരമായ അടിസ്ഥാനത്തിൽ ഹിന്ദുമതം മാത്രമല്ല സ്ഥാപിതമായതു്. ജീവിതത്തിന്റെ സാമൂഹ്യമായ അടിസ്ഥാനവും ദൃഢപ്പെട്ടു. വേദാംഗങ്ങളിൽ അതിപ്രാധാന്യം വഹിക്കുന്ന കല്പത്തിൽ, ശ്രൗത, ഗൃഹ്യധർമ്മസൂത്രങ്ങൾ ഉൾക്കൊള്ളുന്നു. ഇവയിൽ ഹിന്ദുക്കളുടെ സാമൂഹ്യ ഐക്യത്തിനു് പ്രധാനമായി സഹായിച്ചതു് ഗൃഹ്യസൂത്രമത്രേ. ലൗകികജീവിതത്തിൽ, ഹിന്ദുക്കൾക്കു് ആവശ്യമായ നിർദ്ദേശങ്ങൾ അതു് നൽകി. ഗൃഹ്യസൂത്രങ്ങൾ ജനനം മുതൽ മരണംവരെ ഒരുവൻ അനുഷ്ഠിക്കേണ്ട കർമ്മങ്ങളേയും ആചാരവിധികളേയും വിശദമായി പ്രതിപാദിക്കുന്നു. ഓരോ അവസരത്തിലും ഉന്നതു് എങ്ങനെ ചെയ്യണമെന്നുള്ളതിനെക്കുറിച്ചുള്ള നിബന്ധനകൾ അതിൽ അടങ്ങിയിരിക്കുന്നു. ജനനത്തിനു മുൻപുചെയ്യേണ്ട ക്രിയകൾ, ജനനസമയത്തുള്ള കർമ്മങ്ങൾ, നാമകരണം, ഉപനയനം, വിദ്യാഭ്യാസം, വിവാഹം മുതലായവ എങ്ങനെ വേണമെന്നു് ഗൃഹ്യസൂത്രങ്ങൾ വിധിക്കുന്നു. ഗാർഹികജീവിതത്തിലെ അനുഷ്ഠാനങ്ങളും നിയമങ്ങളുമത്രേ, ഒരുവനെ ഹിന്ദുവാക്കുന്നതു്. ഹിന്ദുമതത്തിലെ തത്വങ്ങൾ, ഹിന്ദുമതേതരർക്കും സ്വീകരിക്കാം. മററു പല മതക്കാരും കർമ്മം, പുനർജ്ജന്മം ഇവയിൽ വിശ്വസിക്കുന്നു. ഹിന്ദുനിയമങ്ങൾ മററു ചിലരും അനുകരിക്കുന്നു. എന്നാൽ ഗാർഹികജീവിതത്തിലെ അനുഷ്ഠാനങ്ങളും ക്രിയകളുമേ ഒരുവനെ ഹിന്ദുവാക്കുന്നുള്ളു.

ഗൃഹ്യസൂത്രങ്ങളാണു് ഹൈന്ദവസമുദായത്തെ സൃഷ്ടിച്ചതു്—അതായതു് കുടുംബജീവിതത്തിലെ മതകർമ്മങ്ങളെ—ഹിന്ദുമതം പുലരുന്നിടത്തെല്ലാം, അവ പ്രചാരത്തിലുണ്ടു്. അതിനാൽ ഇന്ത്യാചരിത്രത്തിലെ ഒരു മുഖ്യവസ്തുത ഗൃഹ്യസൂത്രമനുസരിച്ചുള്ള കുടുംബജീവിതത്തിന്റെ ചട്ടക്കൂടാണു്, കുടുംബസംവിധാനമാണു്. ഹിന്ദുമതത്തിൽപ്പെട്ട ജനവിഭാഗത്തിൽ അതു് ഒരു സാംസ്കാരികൈക്യം സൃഷ്ടിച്ചു.

ചരിത്രപരമായുള്ള വളർച്ചയിൽ, ശ്രൗതാ (Srauta), ധർമ്മശാസ്ത്രങ്ങൾ ഇവയ്ക്കുള്ള സ്ഥാനം താരതമ്യേന കുറവെങ്കിലും, അവ നിസ്സാരമായിത്തള്ളത്തക്കതല്ല. സാമൂഹ്യാചാരങ്ങളേയും നടപടിക്രമങ്ങളേയും പററിയാണു് ധർമ്മസൂത്രങ്ങൾ—പല കാലങ്ങളിൽ വിരചിതങ്ങളാണവ—അവ സമുദായത്തെ ബോധപൂർവ്വം സംഘടിപ്പിക്കുന്നതിനുള്ള യത്നങ്ങളാണു്—ഇന്നത്തെ വീക്ഷണമനുസരിച്ചു് പിൻതിരിപ്പനെങ്കിലും, ഒരേതരത്തിലുള്ള സിവിൽ ക്രിമിനൽ നിയമങ്ങൾ, സ്വത്തിനെ സംബന്ധിച്ച വ്യവസ്ഥകൾ, സാമൂഹ്യനടപടിക്രമങ്ങൾ ഇവ അക്കാലത്തു നടപ്പിലായി.

വർണ്ണാശ്രമധർമ്മത്തെക്കുറിച്ചുള്ള സാമൂഹ്യതത്വങ്ങളാണു് ഇവയേക്കാളെല്ലാം പ്രാധാന്യം അർഹിച്ചതു്. സമുദായത്തെ ജാതികളായി

വിഭജിക്കയും, ജീവിതത്തിലെ ഓരോ ഘട്ടത്തിലും ഒരുവൻെറ ബാദ്ധ്യതകളെ അവ വ്യവസ്ഥപ്പെടുത്തുകയും ചെയ്തു; ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, തപസ്സ് എന്നിങ്ങനെ നാലു ഘട്ടങ്ങളായി ജീവിതത്തെ വിഭജിച്ചു. ഓരോ ഹിന്ദുവിൻെറയും ജീവിതലക്ഷ്യമായിരുന്നു ഇവ. നിഷ്കൃഷ്ടമായ ഈ ആശ്രമധർമ്മങ്ങൾ സാധാരണയായി പാലിച്ചുവോ എന്നതു സംശയമാണ്. എങ്കിലും ഒരാദർശം എന്ന നിലയിൽ വർണ്ണാശ്രമധർമ്മത്തിനുള്ള സ്വാധീനശക്തി ഇന്നും മായാതെ നിൽക്കുന്നു.

ചാതുർവർണ്ണ്യത്തിൻെറ അഥവാ ജാതിവ്യവസ്ഥയുടെ വളർച്ചയും ഈ കാലഘട്ടത്തിൽത്തന്നെ, ഇതും ഹൈന്ദവസമുദായത്തെ ബോധപൂർവ്വം സംഘടിപ്പിക്കുന്നതിനുദ്ദേശിക്കപ്പെട്ടതായിരുന്നു. ദ്വിജന്മാരും ദ്വിജന്മാരല്ലാത്തവരും എന്നതായിരുന്നു ആദ്യത്തെ വിഭജനം. പൂണൂൽ ധരിക്കുന്നതിനുള്ള അർഹത, രണ്ടുജന്മമെടുക്കുന്ന ദ്വിജന്മാർക്കത്രേ. പിൽക്കാലവൈദികഘട്ടത്തിൽ നാലുജാതികളുടെ ഉത്ഭവം കാണാം. പഠിക്കയും ജനസാമാന്യത്തെ നയിക്കയും ചെയ്യുന്ന ബ്രാഹ്മണർ, യോദ്ധാക്കളായ ക്ഷത്രിയർ, സാമ്പത്തികവൃത്തിയിൽ ദത്താവധാനരായ വൈശ്യർ, കർഷകരും തൊഴിലാളികളുമായ സാമാന്യരെ ഉൾക്കൊള്ളുന്ന ശൂദ്രർ, ഇങ്ങനെയായിരുന്നു നവീനആര്യസമുദായത്തിൻെറ രൂപം. മേല്പറഞ്ഞ വകുപ്പുകളിൽ ഉൾപ്പെടാത്തവരും സാമൂഹ്യാവകാശങ്ങൾക്ക് അയോഗ്യരുമായ അസംഖ്യലക്ഷങ്ങളാണ് അവർണ്ണർ അഥവാ പഞ്ചമർ.

ജാതിയെപ്പററിയുള്ള താത്വികമായ സിദ്ധാന്തങ്ങൾ അതേപടി പ്രയോഗത്തിലിരുന്നിട്ടില്ല. ആര്യന്മാരല്ലാത്തവരെ, ആര്യസമുദായത്തിലുൾപ്പെടുത്തുന്നതിനു് വേദാനുവാദമുണ്ടായിരുന്നു. സാമവേദത്തിലുള്ള 'വ്രത്യസ്തോമം' (Vratya Stoma) അനാര്യന്മാരെ ആര്യസമുദായത്തിൽ എടുക്കുന്നതിലേയ്ക്കുള്ള ചട്ടങ്ങൾ വിവരിക്കുന്നു. ഇങ്ങനെ ഇതരവർഗ്ഗങ്ങളിൽനിന്നും എടുത്തിട്ടുള്ളവരാണ് 'വ്രത്യക്ഷത്രിയന്മാർ.' ജാതിമാററത്തിനും ധാരാളം ഉദാഹരണങ്ങളുണ്ട്. ജനകനും വിശ്വാമിത്രനും ക്ഷത്രിയന്മാരായിരുന്നു, ബ്രാഹ്മണരല്ല, ഒരു മഹാചാര്യൻ കൂടിയായിരുന്ന ജനകരാജാവു്, ബ്രാഹ്മണരേയും വേദാദ്ധ്യയനം ചെയ്യിച്ചു. പല വൈദികസ്തോത്രങ്ങളുടേയും കർത്താവായ വിശ്വാമിത്രൻ ഋഷിപദവിയിലെത്തി. ജാതിമുറകളെ അദ്ദേഹം കാററിൽപ്പറപ്പിക്കയും, ജാതിഭ്രഷ്ടർക്കുവേണ്ടി യാഗങ്ങൾ നടത്തുകയും പുരോഹിതമേധാവിത്വത്തെ ചെറുക്കുകയും ചെയ്തിരുന്നു.

ബ്രാഹ്മണരും ക്ഷത്രിയരും തമ്മിലുള്ള മത്സരമത്രേ, പിൽക്കാലവൈദികഘട്ടത്തിലെ മറെറാരു സവിശേഷത. 'ഇന്ത്യാചരിത്രപാരമ്പര്യം' (Indian Historical Tradition) എന്ന ഗ്രന്ഥത്തിൽ, പാർജിററർ, ബ്രാഹ്മണമേധാവിത്വത്തെ, ക്ഷത്രിയന്മാർ—ഇവരിൽ പലരും ആര്യന്മാരല്ലായിരുന്നു—എതിർത്തിരുന്നതിനെ ഉദാഹരിക്കുന്നതിനു് പല തെളിവുകളും കൊണ്ടുവന്നിട്ടുണ്ട്. പിന്നീടുണ്ടായ ബ്രാഹ്മണമേധാവിത്വം, പല

ഗ്രന്ഥങ്ങളും മാററിച്ചെഴുതിയതിൻേറയും, ബ്രാഹ്മണാധിപത്യത്തിനുവേണ്ടി നടപ്പാക്കിയ വിദ്യാഭ്യാസസമ്പ്രദായത്തിന്റേയും ഫലമാണ്. മഹാഭാരതത്തിന്റെ പ്രസിദ്ധ പ്രസാധകനായ സുക്തങ്കർ (Suktanker), ആ പുരാണത്തിലുള്ള ഭാർഗ്ഗവോപാഖ്യാനത്തെ നിരൂപണം ചെയ്യുമ്പോൾ, ക്ഷത്രിയകഥ ബ്രാഹ്മണകഥയായി രൂപാന്തരപ്പെട്ടുത്തിയിട്ടുള്ളതിനെപ്പററി പ്രസ്താവിക്കുന്നുണ്ട്. മഹാഭാരതം അഞ്ചാംവേദവും, ഒരു സർവ്വവിജ്ഞാനകോശവുമായതോടെ, അതിനു് ജനസാമാന്യത്തിന്മേലുള്ള സ്വാധീനത വർദ്ധിച്ചു. ആദ്യകാലസാഹിത്യത്തിൽ ഉടനീളം കാണാം, ബ്രാഹ്മണരും ക്ഷത്രിയരും തമ്മിൽ നടന്ന അധികാരമത്സരം.

പ്രാദേശികവർഗ്ഗങ്ങളെ സ്വീകരിക്കയും, സമുദായത്തിൽ അവക്കനുയോജ്യമായ സ്ഥാനം നൽകുകയും ചെയ്യു എന്നതു ജാതിവ്യവസ്ഥ ഉറപ്പിയ്ക്കുന്നതിലേയ്ക്കു് ആവശ്യമായി ഭവിച്ചു. ചരിത്രകാലഘട്ടത്തിലും ഇതു നടന്നുവന്നതായി കാണാം. ഇൻഡോനേഷ്യ, ചമ്പാ, അന്നാം തുടങ്ങിയ രാജ്യങ്ങളിൽ, ഹിന്ദുക്കൾ ജാതിവ്യവസ്ഥിതി കൊണ്ടുപോയപ്പോൾ, ആ രാജ്യങ്ങളിലെ ഹിന്ദുമതം സ്വീകരിച്ച ഭരണാധിപന്മാർ, വർമ്മൻ ആദിയായ ജാതിനാമങ്ങൾ സ്വീകരിക്കയും ക്ഷത്രിയരാകയും ചെയ്തു. ബാലിയിൽ ഇന്നും ചാതുർവ്വർണ്ണ്യമുണ്ട്. ദക്ഷിണേന്ത്യയിലേയ്ക്കും ജാതിവ്യവസ്ഥ പരന്നു. മരുമക്കത്തായസമ്പ്രദായക്കാരായ മലബാറിലെ ക്ഷത്രിയന്മാർ ഇക്കാര്യം ഉദാഹരിക്കുന്നു.

ജാതിയുടെ വളർച്ചയ്ക്കുവേണ്ടിവന്ന മറ്റൊരു സംഗതി അതിന്റെ ചട്ടക്കൂട്ടിൽ ഒതുക്കാൻ വൈഷമ്യം ഉണ്ടായ വർഗ്ഗഘടകങ്ങളുടെ അംഗീകാരമാണ്. ആന്ധ്രായിലെ റെഡ്ഡിമാർ, കേരളത്തിലെ നായന്മാർ, തമിഴ്നാട്ടിലെ മറവന്മാർ, മഹാരാഷ്ട്രർ മുതലായവർ ഹിന്ദുമതം സ്വീകരിച്ചു. പക്ഷെ, അവരെ നാലുജാതിയിൽ, ഒന്നിലും ഉൾപ്പെടുത്താൻ സാധിച്ചില്ല. സാമൂഹ്യമായി അവർക്കുണ്ടായിരുന്ന ഉറച്ച നിലപാടായിരുന്നു ഇതിനു കാരണം. അവരെ ശൂദ്രന്മാരുടെ കൂട്ടത്തിൽപ്പെടുത്തുക വിഷമമായിരുന്നു; എന്നാൽ ദ്വിജന്മാരായി സ്വീകരിക്കയും എളുപ്പമല്ല. അവർ ബ്രാഹ്മണരുടെ പൊതുമേന്മയെ അംഗീകരിച്ചെങ്കിലും, മററു ജാതികളുടെ മേന്മയെ വകവെച്ചില്ല. ഇങ്ങനെ പല സ്ഥലങ്ങളിലും ജനവിഭാഗങ്ങളുടെ ഇടയിലും എക്കാലത്തും താത്വികമായി ജാതിവ്യവസ്ഥയുടെ അടിസ്ഥാനം ഉറപ്പുള്ളതായിരുന്നില്ല.

ആര്യന്മാരുടെ രാഷ്ട്രീയമായ വളർച്ചയോടുകൂടി, തൊഴിലുകളും അഭിവൃദ്ധി പ്രാപിച്ചു. കൈത്തൊഴിലുകാർക്ക സമുദായത്തിൽ മാന്യമായ സ്ഥാനം ലഭിച്ചു. ശില്പികൾ, നാവികന്മാർ, മരപ്പണിക്കാർ, കല്ലാശാരിമാർ, ചായപ്പണിക്കാർ മുതലായി പല തൊഴിൽക്കാരേയും അക്കാലത്തെ സാഹിത്യകൃതികളിൽ വിവരിച്ചിട്ടുണ്ട്. കച്ചവടത്തിൻെറ അഭിവൃദ്ധി റോഡുകളുടെ സംരക്ഷണത്തിന്നിടയാക്കി. വ്യാപാരിസംഘങ്ങളേപ്പററിയും അന്നത്തെ സാഹിത്യത്തിൽ സൂചനകളുണ്ട്.

പൊതുവേ പറയുന്നതായാൽ, വൈദികമതത്തിൽനിന്നു് ഹിന്തുമതം വളൎന്ന കാലഘട്ടത്തിൽ, സമുദായം എല്ലാ രംഗങ്ങളിലും അഭിവൃദ്ധി കാണിച്ചു. ഈ അന്തരം, ആ രണ്ടു കാലഘട്ടത്തിലേയും സാമൂഹ്യസ്ഥിതി പരിശോധിച്ചാൽ മനസ്സിലാകുന്നതാണു്.

രാമായണകഥ ആരംഭിക്കുമ്പോൾ, നാം കാണുന്ന ഇന്ത്യയുടെ ചിത്രം ഗംഗാതടത്തിൽ വ്യാപിച്ചിരുന്ന ഹൈന്ദവനാഗരികതയുടേതാണു്. ശ്രീരാമൻ അവിടം വിട്ടപ്പോൾ എത്തിച്ചേരുന്നതു്, ദുൎഗ്ഗമങ്ങളും അങ്ങിങ്ങായി ആൎയ്യസന്യാസിമാർ വിഷമിച്ചു കഴിഞ്ഞുകൂടുന്നതുമായ കൊടുംകാടുകളിലാണു്. അദ്ദേഹം കിഷ്കിന്ധയിൽ (ഇന്നത്തെ ബെല്ലാരി ജില്ല) സംഘടിതസാമൂഹ്യജീവിതം കാണുന്നില്ല. ഗംഗയുടെ ദക്ഷിണപാർശ്വംമുതൽ വിന്ധ്യൻ, ഡക്കാൺ ഈ പ്രദേശങ്ങളെല്ലാം മഹാവനങ്ങളാൽ നിബിഡങ്ങളായിരുന്നു. രാജാക്കന്മാരേയും ജനപദങ്ങളേയും പററി ഒന്നും കേൾക്കുന്നില്ല. എങ്കിലും നൎമ്മദാനദീതടം ഒരു പ്രാചീന പരിഷ്കാരകേന്ദ്രമായിരുന്നുവെന്നു് ഇന്നു നമുക്കറിയാം.

അന്നു് അപരിചിതങ്ങളായ ഭാഗങ്ങളിൽ നടന്ന ഒരു വീരപരാക്രമചരിതമാണു് രാമായണം. എന്നാൽ മഹാഭാരതകഥ ആരംഭിക്കുമ്പോഴത്തെ പശ്ചാത്തലം വ്യത്യസ്തമാണു്. അപ്പോഴേയ്ക്കും ഇന്ത്യ ഏകീകൃതമായിക്കഴിഞ്ഞു. ദക്ഷിണേന്ത്യയിലെ രാജ്യങ്ങൾ, ഇന്ത്യയുടെ കിഴക്കും പടിഞ്ഞാറുമുള്ള രാജ്യങ്ങൾപോലെതന്നെ പ്രസിദ്ധങ്ങളായിത്തീൎന്നു. തെക്കുള്ള രാജാക്കന്മാർ ചരിത്രപ്രസിദ്ധമായ മഹാഭാരതയുദ്ധത്തിൽ പങ്കെടുത്തു. കത്തിയവാഡ് തീരത്തുള്ള ദ്വാരകയാണു മഹാഭാരതത്തിലെ ജീവനാഡിയായ ശ്രീകൃഷ്ണന്റെ ആവാസസ്ഥലം. തീൎത്ഥാടനസ്ഥലങ്ങൾ ഇന്ത്യയൊട്ടുക്കു പൊന്തിവന്നു. ഭാരതഖണ്ഡത്തിന്റെ വിവിധഭാഗങ്ങളിലുള്ള മലകളും നദികളും ഭൂമിശാസ്ത്രപ്രധാനങ്ങളായ സ്ഥലങ്ങളും അന്നു് അറിയപ്പെട്ടിരുന്നു. രാമായണത്തിൽ ഹിമാലയത്തെപ്പററിയുള്ള പരാമർശംതന്നെ ഇല്ലെന്നു പറയാം. ഐതിഹ്യപ്രകാരം ലക്ഷ്മണൻ തപസ്സുചെയ്ത സ്ഥലം ഗംഗാനദീസമതലത്തിലേയ്ക്കു പ്രവേശിക്കുന്ന ഹരിദ്വാരത്തിനു സമീപമാണു്. എന്നാൽ മഹാഭാരതകാലത്തു ഹിമാലയം സുപരിചിതമായിക്കഴിഞ്ഞു. മഹാപ്രസ്ഥാനഭാഗത്തു്, ഹിമാലയത്തിന്റെ ഉത്തരഭാഗത്തെ ഒരു മലയുടെ മുകളിൽനിന്നു കാണുന്നതുപോലെ വർണ്ണിച്ചിട്ടുണ്ടു്. കൈലാസശിഖരവും മാനസസരസ്സും പരിചയസീമയിലെത്തി. ചുരുക്കത്തിൽ ഇന്ത്യമുഴുവനും അപ്പോഴേയ്ക്കും കണ്ടുപിടിക്കപ്പെട്ടു. ഇന്ത്യയുടെ കീഴടക്കൽ സാധിച്ചുകഴിഞ്ഞു.

ഇതുപോലെതന്നെ, മഹാഭാരതത്തിൽ ചിത്രീകൃതമായ സാമൂഹ്യവ്യവസ്ഥിതി നാം അറിയുന്ന ഇന്ത്യയിലേതാണു്. എന്നാൽ ഈ ഇതിഹാസം ഇന്നത്തെ രൂപംകൊണ്ടതു് ഏ. ഡി. നാലാംനൂററാണ്ടിനു മുമ്പല്ലെന്നകാര്യം ഓൎമ്മിക്കേണ്ടിയിരിക്കുന്നു. മഹാഭാരതയുദ്ധം അതിനു വളരെമുമ്പു നടന്നതുതന്നെ. എന്തെന്നാൽ ബി. സി. ആറാംനൂററാണ്ടിൽ

ജീവിച്ച പാണിനി, മഹാഭാരതത്തിലെ പ്രധാനകഥാപാത്രങ്ങളെപ്പറ്റി പറയുന്നുണ്ട്. അവസാനപ്പതിപ്പിൽ പല മാററങ്ങളും രൂപഭേദങ്ങളും വന്നിട്ടുണ്ടെങ്കിലും പ്രധാന കഥാഗതിയിൽ വ്യത്യാസം സംഭവിച്ചിട്ടില്ല.

ജാതിവ്യവസ്ഥയെ ആസ്പദമാക്കിയാണ് മഹാഭാരതകാലത്തെ സാമൂഹ്യാടിസ്ഥാനം. എന്നാൽ ഇക്കാര്യത്തിൽ രാമായണവും മഹാഭാരതവും തമ്മിലുള്ള അന്തരം സുപ്രധാനമാണ്. ക്ഷത്രിയധർമ്മമനുസരിച്ചു ശ്രീരാമൻ, തപസ്സുചെയ്ത ഒരു ശൂദ്രനെ മനസ്സില്ലാമനസ്സോടെ വധിക്കേണ്ടിവന്നു. പണ്ഡിതനും മുനിയുമായ ശൂദ്രൻ എന്ന ആശയം രാമായണകാലത്ത് അസ്വീകാര്യമായിരുന്നു. മഹാഭാരതകാലത്ത് ഈ നിലപാടു മാറി. ദാസീപുത്രനായ വിദുരരത്രേ, ധൃതരാഷ്ട്രമഹാരാജാവിൻെറ മിത്രവും ഉപദേഷ്ടാവും മാർഗ്ഗദർശിയും. രാജാക്കന്മാരിൽ പലരും തന്നെ, താത്വികമായേ ക്ഷത്രിയരായിരുന്നുള്ളൂ. ധൃതരാഷ്ട്രരും, പാണ്ഡുവും ഒരു മുക്കുവത്തിയുടെ പുത്രനായ വേദവ്യാസൻെറ പുത്രന്മാരാണ്. ഇക്കാര്യം ശ്രീകൃഷ്ണൻതന്നെ കൗരവസദസ്സിൽ സധീരം പ്രഖ്യാപിച്ചു. പാണ്ഡവന്മാരുടെ അമ്മാവനും, കൗരവസേനാനായകന്മാരിൽ ഒരാളുമായ ശല്യർ ആര്യഗോത്രജനല്ലായിരുന്നു. അദ്ദേഹം അനുകരിച്ച അനാര്യാചാരങ്ങളെ കർണ്ണൻ അധിക്ഷേപിച്ചിട്ടുണ്ട്. മാദ്രാധിപനായ ശല്യരുടെ സഹോദരിയാണു പഞ്ചപാണ്ഡവന്മാരിൽ, ഒടുവിലത്തെ രണ്ടു സഹോദരന്മാരുടെ അമ്മ എന്നുള്ളതും എടുത്തു പറയേണ്ടിയിരിക്കുന്നു. ത്രിഗർത്തരാജാവായ സുശർമ്മൻ, ഭഗദത്തൻ മുതലായവരും ആര്യന്മാരായിരുന്നില്ല. എന്നാൽ ഇവരും, പാണ്ഡവന്മാർക്കു പൂർവ്വ വർഗ്ഗസ്ത്രീകളിലുണ്ടായ പുത്രന്മാരും, മഹായുദ്ധത്തിൽ ക്ഷത്രിയർക്കു തുല്യമായ സ്ഥാനം വഹിച്ചിരുന്നു. ബ്രാഹ്മണയോദ്ധാക്കൾ (ദ്രോണർ, കൃപര്, അശ്വത്ഥാമാ), കുശവക്കുടിയിൽ താമസിച്ചിരുന്ന ബ്രാഹ്മണർ, ക്ഷത്രിയരാജകുമാരികളെ വിവാഹംചെയ്യുന്നതിനു് അവകാശവാദം ഉന്നയിച്ച താണജാതിയിലെ വീരപുരുഷന്മാർ ഇവരുടെയെല്ലാം ചരിതങ്ങൾ ജാതിവ്യവസ്ഥിതിക്കു് ഉലച്ചിൽ തട്ടിയതിനെ സ്പഷ്ടമാക്കുന്നു. ഒരു ആദർശമെന്ന നിലയിലായി, ജാതിവ്യവസ്ഥിതി. ജീവിതയാഥാർത്ഥ്യങ്ങളുമായി പൊരുത്തപ്പെടാൻ അതിനു കഴിവില്ലാതായി. മേൽക്കാണിച്ച വസ്തുതകളിൽനിന്നും രാമായണംകഥയ്ക്കും മഹാഭാരതംകഥയ്ക്കും ഇടയ്ക്കുള്ള കാലയളവിലാണ്, ഇന്ത്യൻപരിഷ്കാരം രൂപംകൊണ്ടതെന്നു മനസ്സിലാക്കാം. ഈ അന്തരാളഘട്ടത്തെപ്പററി നമുക്കു വിശദവിവരങ്ങളില്ല. എന്നാൽ മഹാഭാരതകഥ നടക്കുന്ന കാലത്ത് ഹൈന്ദവസമുദായം അതിൻെറ പൂർണ്ണരൂപത്തിൽ എത്തിയതായി കാണാം.

മറെറാരു സ്മരണീയമായ കാര്യമാണ്, ഭൂമിശാസ്ത്രപരമായുള്ള ഇന്ത്യയുടെ കീഴടക്കൽ. ഇതു് എങ്ങനെ സംഭവിച്ചു എന്നു പറക സാദ്ധ്യമല്ല. രാമായണത്തിൽ പറഞ്ഞുകാണുന്ന തപോവാടങ്ങൾ, കോള

ണികളായിത്തീന്നിരിക്കാം. ഹൈന്ദവജീവിതചൈതന്യം അവിടെനിന്നു് പ്രസരിച്ചിരിക്കാം. ക്രമേണ കാടുകൾ വെട്ടിത്തെളിക്കയും, നദികൾ തരണംചെയ്യുകയും, ഭൂമി, കൃഷിക്കുപയുക്തമാക്കയും ചെയ്തിരിക്കാം. ആദിമവർഗ്ഗക്കാർ ആര്യൻസാമൂഹ്യവ്യവസ്ഥ സ്വീകരിക്കയോ, അതിനു വിസമ്മതിച്ചവർ വിദൂരങ്ങളായ മലകളിൽ അഭയംതേടുകയോ ചെയ്തിരിക്കാം.

ആര്യന്മാരുടെ ഭൂമിശാസ്ത്രപരമായ വികസനത്തെപ്പററി ചില വിവരങ്ങൾ, അവരുടെ ഗ്രന്ഥങ്ങൾ പ്രദാനംചെയ്യുന്നു. വൈദികകാലത്തെ ആര്യന്മാർക്കു പഞ്ചാബും, യമുനാഗംഗാതടവുമേ സുപരിചിതങ്ങളായിരുന്നുള്ളു. എന്നാൽ ധർമ്മസൂത്രങ്ങൾ മററു പല രാജ്യങ്ങളേയും അവിടങ്ങളിലെ ആചാരമര്യാദകളെയുംപററി പറയുന്നുണ്ടു്. ദക്ഷിണാപഥത്തിൽ (ഡക്കാൺ) ഉള്ള മിശ്രജാതികളെപ്പററി ബൗധായനൻ സൂചിപ്പിക്കുന്നുണ്ടു്. ഗൃഹ്യസൂത്രങ്ങളുടെ കാലമായപ്പോഴേക്കും, ഇന്ത്യയുടെ ഭൂമിശാസ്ത്രം ആര്യന്മാർ മനസ്സിലാക്കിയിരിക്കാം. പ്രാദേശികവർഗ്ഗക്കാരെ ജാതിയുടെ അയഞ്ഞ ചട്ടക്കൂട്ടിൽ ഒതുക്കുകയും, ഹൈന്ദവസംസ്കാരം അവരുടെ മേൽ അടിച്ചേല്പിക്കയും ചെയ്താണു് 'നൂതന ആര്യന്മാർ' (Neo Aryans) ഇന്ത്യ ഒട്ടുക്കു് തങ്ങളുടെ സംസ്കാരം സ്ഥാപിച്ചതു്. ചരിത്രപരമായ ഈ ഗതിവിശേഷം ഇന്നും നിലച്ചിട്ടില്ല. ഈ മാർഗ്ഗംമുഖേനയാണു്, അപരിഷ്കൃതരെ ഇന്നും ഹൈന്ദവീകരിക്കുന്നതു്.

വൈപുല്യം പ്രാപിച്ചുവന്ന രാജ്യങ്ങളുടേയും, അവയോടൊപ്പം സ്വതന്ത്രങ്ങളായി വളർന്നുവന്ന വർഗ്ഗസംഘടനകളുടേയും ചിത്രമാണു്, ബി. സി. ഏഴാംനൂററാണ്ടിന്റെ അവസാനത്തു നാം കാണുന്നതു്. ഇന്ത്യൻപരിഷ്കാരത്തിന്റെ ഹൃദയവും കേന്ദ്രവുമായ സിന്ധുഗംഗാതടങ്ങളിൽ, പിൽക്കാലവൈദികഘട്ടത്തിലെ രാഷ്ട്രീയതത്വങ്ങളോടും സാമൂഹ്യപശ്ചാത്തലത്തോടും പൊരുത്തപ്പെടാത്ത പല വർഗ്ഗങ്ങളും ഉണ്ടായിരുന്നു.

ബി. സി. ആറാംനൂററാണ്ടു് ഇന്ത്യാചരിത്രത്തിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാലഘട്ടമാണു്. സംഭവങ്ങൾക്കു ശരിയായ കാലനിർണ്ണയം ചെയ്യാൻ നമുക്കു് അപ്പോഴാണു് ആദ്യമായി സാധിക്കുക. ബുദ്ധമതത്തിലേയും ജൈനമതത്തിലേയും കഥകൾ പരസ്പരവിരുദ്ധങ്ങൾതന്നെ. എങ്കിലും നമുക്കു മഗധരാജാവായ ബിംബിസാരൻ, കൗശാംബിയിലെ രാജാവായ ഉദയനൻ, കോസലരാജാവായ പ്രസേനജിത്തു്, അവന്തിരാജാവായ പ്രദ്യോതൻ, ബുദ്ധൻ, മഹാവീരൻ മുതലായവരുടെ സമകാലീനത സ്ഥാപിക്കാൻ സാധിക്കുന്നുണ്ടു്. ബുദ്ധന്റെ ജീവിതകാലം നിർണ്ണയിച്ചിട്ടുള്ളതു് ബി. സി. 623–നും 543–നും ഇടയ്ക്കാണു്. മഹാവീരൻ അദ്ദേഹത്തിനു് അല്പംമുൻപു ജീവിച്ചു. മേൽക്കൊടുത്ത രാജാക്കന്മാരേയും അവരുടെ വംശപ്പട്ടികയേയുംപററി പുരാണങ്ങളും വിവരിക്കുന്നുണ്ടു്. ഇവയിൽനിന്നെല്ലാം, ഏഴാംനൂററാണ്ടിന്റെ അവ

സാനത്തെ കാൽശതാബ്ദത്തിൽ ഉത്തരേന്ത്യയിലെ രാഷ്ട്രീയചിത്രം നമുക്കു കാണാം. ഉജ്ജയിനി തലസ്ഥാനമായിരുന്നു് അവന്തി ഭരിച്ചിരുന്നതു് പ്രദ്യോതൻ (പ്രചണ്ഡസേനൻ) ആയിരുന്നു. കൗശാംബിയിലെ ഉദയനനായിരുന്നു അദ്ദേഹത്തിന്റെ ജാമാതാവു്. കാളിദാസൻ അനുസ്മരിക്കുന്ന ഉദയനകഥകളിലേയും, ഭാസനാടകങ്ങളിലേയും, ഗുണാഢ്യാ, സോമദേവൻ മുതലായവരുടെ കഥകളിലേയും നായകനാണു് ഉദയനൻ. കോസലരാജാവായ പ്രസേനജിത്തു് തക്ഷശില സർവ്വകലാശാലയിലെ ഒരു അദ്ധ്യേതാവു കൂടിയായിരുന്നു. അദ്ദേഹം ബുദ്ധനെ സന്ദർശിച്ചതിന്റെ മനോഹരമായ പ്രതിമാചിത്രത്തിൽനിന്നു നമുക്കു് അദ്ദേഹത്തെപ്പററി ഗ്രഹിക്കാം. മഹാഭാരതകാലംമുതൽക്കേ മഹത്തായ ഒരു സാമ്രാജ്യമായിരുന്ന മഗധ, അന്നു ബിംബിസാരനാൽ ഭരിക്കപ്പെട്ടിരുന്നു. ജ്ഞാനോദയമുണ്ടാകുന്നതിനു മുൻപേ, ബുദ്ധനു് അദ്ദേഹവുമായി സൗഹൃദബന്ധങ്ങളുണ്ടായിരുന്നു. അനന്തരകാലത്തു് അദ്ദേഹം ബുദ്ധന്റെ ശിഷ്യനായി. രാജഗൃഹമായിരുന്നു അപ്പോൾ മഗധയുടെ തലസ്ഥാനം. മഗധരാജാക്കന്മാരും, റിപ്പബ്ളിക്കൻവർഗ്ഗക്കാരായ ലിച്ഛാവികളും തമ്മിൽ, അന്നും സഖ്യത്തിലിരുന്നു. പിന്നീടുള്ള ആയിരം വർഷകാലത്തേക്കു്, ഉത്തരേന്ത്യൻചരിത്രത്തിലെ ഒരു സുപ്രധാന സംഭവമാണു് മഗധരാജാക്കന്മാരും ലിച്ഛാവികളുംതമ്മിൽ തുടരെ പുതുക്കപ്പെട്ടുവന്ന ഈ പരസ്പര സഖ്യം.

ഇങ്ങനെ സുസംഘടിതമായ ഒരു സമുദായമേഖലയിലാണു് ഗൗതമനും മഹാവീരനും മതപ്രചരണവേല നടത്തിയതു്. അക്കാലത്തു് മതപരമായ ഒരു അസംതൃപ്തി ദൃശ്യമാണു്. മുൻപു നാം കണ്ടതുപോലെ വൈദികമതത്തിനു് ജനതയുടെമേലുണ്ടായിരുന്ന പ്രാബല്യം നാമാവശേഷമാകയും, വൈദികദൈവങ്ങൾ ജനതയുടെ ആത്മീയാവശ്യങ്ങൾ നിറവേററുന്നതിൽ അപര്യാപ്തരായി ഭവിക്കയുംചെയ്തു. ഉപനിഷത്തുകൾ, ഓരോ വ്യക്തിക്കും നേരിട്ടു് എങ്ങനെ ആത്മസാക്ഷാത്ക്കാരം ലഭിക്കാമെന്നു പഠിപ്പിച്ചു. എന്നാൽ ഈ ഗഹനതത്വം സാമാന്യർക്കു് അതീതമായിരുന്നു. ബ്രഹ്മം, ആത്മാവു് മുതലായ ഉപനിഷത്തുക്കളിലെ ആശയങ്ങൾ പണ്ഡിതർക്കേ അധിഗമ്യങ്ങളായിരുന്നുള്ളു. ഇന്ത്യൻചിന്താഗതിയുടെ വളർച്ചയെ സാരമായി സ്പർശിച്ച ആദ്ധ്യാത്മികതത്വങ്ങൾ ഉപനിഷത്തുകളിലുണ്ടു്. എന്നാൽ ജനസാമാന്യത്തിന്റെ ജീവിതം ഉപനിഷൽതത്വങ്ങളനുസരിച്ചു് ക്രമപ്പെടുത്തുക സുകരമല്ലായിരുന്നു.

നേരിട്ടുള്ള ആത്മസാക്ഷാത്ക്കാരം എന്ന സിദ്ധാന്തം, മതപരമായ ചിന്തയുള്ളവരുടെ ഇടയിൽ, സന്യാസവൃത്തിയോടു മമത ഉളവാക്കി. ആര്യമഹർഷിമാർ ആരണ്യകന്മാരായിരുന്നു. ജനക്കൂട്ടങ്ങളിൽനിന്നു് അവർ മഹാവനങ്ങളിലേക്കു പിൻവാങ്ങി. ധ്യാനത്തിലും പഠനത്തിലും അദ്ധ്യാപനത്തിലും അവർ ഏർപ്പെട്ടു. ശരീരത്തെ ദണ്ഡിപ്പിക്കുന്ന തപോവൃത്തിയും പലരും സ്വീകരിച്ചു. എന്നാൽ ആത്മജ്ഞാന

ലാഭത്തിനു് അതു് അത്യന്താപേക്ഷിതമെന്നു കരുതപ്പെട്ടുവന്നില്ല. ശരീരം ദണ്ഡിപ്പിക്കുക എന്ന സിദ്ധാന്തം ആര്യന്മാരുടെ വരവിനു മുൻപേ ഇവിടെ ഉള്ളതാണു്. മോഹൻജോദാരോയിൽനിന്നും കണ്ടെടുത്തിട്ടുള്ള യോഗാസനസ്ഥനായ ശിവൻേറയും, ശിലയിലുള്ള ധ്യാനമഗ്നനായ ഒരു യോഗിയുടേയും പ്രതിമകൾ തെളിയിക്കുന്നു, യോഗതത്വങ്ങൾ സിന്ധുതടപരിഷ്ക്കാരത്തിൽനിന്നും സമുത്ഭവിച്ചതെന്നു്. വൈദികമതത്തിൻെറ അധഃപതനത്തിൻേറയും, ആത്മനിയന്ത്രണം ധ്യാനം ഇവയാൽ നേരിട്ടു് ആത്മസാക്ഷാത്ക്കാരം ലഭിക്കാമെന്ന തത്വത്തിൻേറയും ഫലമായി, സന്യാസം മതപരമായ ജീവിതത്തിലെ ഒരു പ്രധാന സ്വഭാവമായി. പക്ഷേ, സമുദായമധ്യത്തിൽനിന്നും ആത്മീയനേതാവിനെ ഈ സമ്പ്രദായം അകററിനിർത്തി, സാമാന്യരുടെ ആത്മീയപുരോഗതിയെ തടയുകയുണ്ടായി എന്നതു വിസ്മരിക്കാവതല്ല.

ബുദ്ധൻെറ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ ഇന്നു വിവാദരഹിതമായി സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്നു. ശാക്യനേതാവായ ശുദ്ധോദനൻെറ പുത്രനായി, അദ്ദേഹം ബി. സി. 567—ൽ ഭൂജാതനായി ലുംബിനി ഉദ്യാനത്തിലാണു് അദ്ദേഹം ജനിച്ചതെന്ന ഐതിഹ്യം, 250 ബി. സി.യിൽ അശോകൻ സ്ഥാപിച്ച ഒരു ശിലാസ്തംഭം സ്ഥിരീകരിക്കുന്നു. "ശാക്യമുനിയായ ബുദ്ധൻ ഇവിടെയാണു ജനിച്ച"തെന്നു് അതിൽ പറയുന്നു. യൗവനാരംഭത്തോടുകൂടി, മനുഷ്യരുടെ ദുഃഖങ്ങൾ അദ്ദേഹത്തിൻെറ കരളലിയിക്കയും, മനുഷ്യനന്മയ്ക്കായി ഒരു പുതിയവഴി കണ്ടുപിടിക്കാൻ അദ്ദേഹം ഭൗതികജീവിതത്തോടു വിടവാങ്ങുകയും ഉണ്ടായി. ജീവിതരഹസ്യങ്ങളും വൈരുദ്ധ്യങ്ങളും മനസ്സിലാക്കാൻ അദ്ദേഹം പലരേയും സമീപിച്ചു. ചിലർ ആത്മാവിനെ വിശുദ്ധമാക്കാനായി ശരീരത്തെ പീഡിപ്പിച്ചു; ചില പ്രത്യേക സിദ്ധാന്തങ്ങളും മുറകളുമുണ്ടായിരുന്ന മററു ചിലർക്കു്; അലാരന്മാർ, ഉദ്രകന്മാർ ഇവർ അദ്ദേഹത്തെ കഠിനമായ തപോമുറകൾ അഭ്യസിപ്പിച്ചു. എന്നാൽ ഇതിൽനിന്നൊന്നും ആത്മസംതൃപ്തി ലഭിക്കായ്കയാൽ ഗൗതമൻ പഴയപടി ആഹാരം കഴിക്കുകയും, അതിനു വഴങ്ങാത്ത തൻെറ പഴയ അഞ്ചു് അനുചരന്മാരെ അധിക്ഷേപിക്കുകയും ചെയ്തു. അനന്തരം അദ്ദേഹം ഏകാകിയായി വെളിച്ചംതേടി ഉഴന്നു. വൈശാഖമാസത്തിലെ പൗർണ്ണമി നാളിൽ, ഗൗതമനു് പെട്ടെന്നു് ജീവിതം, മരണം മുതലായ പ്രശ്നങ്ങളെപ്പററി ജ്ഞാനോദയം സിദ്ധിച്ചു. തനിക്കു ലഭിച്ച ഈ പുതിയ അറിവു് ലോകത്തിനു നൽകാൻ അദ്ദേഹം ഉറച്ചു. തൻെറ ആദ്യഗുരുക്കന്മാരെ ഈ സന്തോഷവാർത്ത അറിയിക്കാൻ അദ്ദേഹം പോയി. എന്നാൽ അവർ അപ്പോഴേയ്ക്കും ചരമം പ്രാപിച്ചിരുന്നു. പിന്നീടു്, തന്നെ വിട്ടുപോയ തൻെറ ആദ്യത്തെ അഞ്ചു കൂട്ടുകാരെ അദ്ദേഹം ഓർമ്മിച്ചു. പരിപാവനമായ ബനാറിസിൻെറ (കാശി) പ്രാന്തപ്രദേശത്തുള്ള സാരനാ

ഥിൽവെച്ചു്, അവരോടു് ബുദ്ധഭഗവാൻ ധർമ്മചക്രത്തിന്റെ പ്രവർത്തനത്തേപ്പററി ആദ്യമായി ഉപദേശപ്രസംഗം നടത്തി.

പല പ്രഭാഷണങ്ങൾവഴിയായും, സംഭാഷണങ്ങൾ മുഖേനയും ബുദ്ധൻ പ്രചരിപ്പിച്ച ഉപദേശങ്ങൾ ഇവിടെ വിവരിക്കുന്നില്ല. അവയുടെ രത്നച്ചുരുക്കം, നാലു സത്യങ്ങളെ (അതായതു്, 1. ദുഃഖത്തിന്റെ സത്യം: ജനനം, വാർദ്ധക്യം, രോഗം മുതലായവ. 2. ദുഃഖത്തിന്റെ മൂലം: തൃഷ്ണ, ആഗ്രഹം. 3. ദുഃഖനിവാരണം: ആഗ്രഹങ്ങളെ കീഴടക്കൽ. 4. അതിലേയ്ക്കുള്ള മാർഗ്ഗം: ഉൽകൃഷ്ടമായ സദഷ്ടാംഗമാർഗ്ഗം.) അടിസ്ഥാനപ്പെടുത്തിയുള്ള 'മദ്ധ്യപഥ'സിദ്ധാന്തമാണു്. ബുദ്ധന്റെ ഉപദേശങ്ങളുടെ അടിസ്ഥാനതത്വം, മദ്ധ്യപഥം സ്വീകരിച്ചാലേ, ദുഃഖത്തിന്റെ മൂലകാരണമായ തൃഷ്ണയെ കീഴടക്കാൻ സാധിക്കൂ എന്നതത്രേ. അദ്ദേഹത്തിന്റെ മററു പല തത്വങ്ങളും ഇതിൽനിന്നും ഉടലെടുത്തതാണു്. എഴുപത്തൊമ്പതാമത്തെ വയസ്സുവരെ അദ്ദേഹം പലടത്തും സഞ്ചരിച്ചു് പ്രചാരണം നടത്തി. വർഷകാലങ്ങളിൽ മാത്രമേ അദ്ദേഹം അല്പം വിശ്രമം അനുഭവിച്ചിരുന്നുള്ളു. അന്നത്തെ പ്രാദേശികഭാഷയിലായിരുന്നു അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ. എല്ലാവിധ ജനവിഭാഗങ്ങളേയും അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ ഹഠാദാകർഷിച്ചു. രാജാക്കന്മാരും, വ്യാപാരികളും, മററു മതവിഭാഗത്തിലെ ആചാര്യന്മാരും അദ്ദേഹത്തെ സമീപിച്ചു. ബുദ്ധമതം വാസ്തവത്തിൽ ഒരു പുതിയ മതമല്ലതന്നെ. ഒരു പ്രവാചകൻ പ്രചരിപ്പിച്ച ഒരു പുതിയ വെളിപാടാണതു്. അക്കാലത്തു മററുപലരും അങ്ങനെ ചെയ്തിട്ടുണ്ടു്. ഗൗതമന്റെ ഉപദേശം ഒരു വൻപിച്ച ജനതയെ ആകർഷിച്ചു എന്ന വ്യത്യാസമേയുള്ളു. അദ്ദേഹത്തിന്റെ ഭൂതദയ, ദസ്പൃഹാസമ്പന്നവും മനുഷ്യത്വംനിറഞ്ഞതുമായ വ്യക്തിപ്രഭാവം, നിസ്തന്ദ്രമായ പ്രയത്നം, ഉപദേശങ്ങളുടെ സാരള്യം, ഇവയെല്ലാം ആ മതത്തിന്റെ പ്രചുരപ്രചാരത്തിനു വഴിതെളിച്ചു. രാജഗൃഹത്തിലെ ബിംബിസാരൻ ബുദ്ധന്റെ അനുയായി ആയി. കോസലരാജാവായ പ്രസേനജിത്തു് ഭഗവാൻ തഥാഗതനെ സന്ദർശിക്കുന്നതിലേയ്ക്കു് ഒരു തീർത്ഥാടനംതന്നെ നടത്തി. ബിംബിസാരന്റെ പുത്രനായ അജാതശത്രു, ദേവദത്തന്റെ പ്രേരണയാൽ കുറേനാൾ ബുദ്ധമതശത്രുവായി വർത്തിച്ചെങ്കിലും അവസാനം ബുദ്ധന്റെ ശിഷ്യനായി. തന്റെ സ്വന്തം നാട്ടുതന്നെ ബുദ്ധനെ ബഹുമാനിച്ചു. ശാക്യനേതാക്കന്മാർ—ഗൗതമന്റെ അച്ഛൻ, ഭാര്യ, പുത്രൻ, ഇവരുൾപ്പെടെ—പുതിയമതം സ്വീകരിച്ചു.

ബുദ്ധമതത്തിനു്, ഇടത്തരക്കാരായ ജനങ്ങളുടെ ഇടയിൽ സിദ്ധിച്ച പ്രചാരം അത്ഭുതാവഹമാണു്. ആദിമബൗദ്ധസാഹിത്യം കച്ചവടക്കാർ ചെയ്ത പല സംഭാവനകളേയും ദാനങ്ങളേയും വിവരിക്കുന്നുണ്ടു്. (ഉദാ: സുദത്തൻ ജേതവനം നൽകിയതു്, വിശ്രുവൻ പൂർവ്വാരാമം സമ്മാനിച്ചതു് മുതലായവ.) സാധാരണക്കാരനു് ബുദ്ധമതം ഒരു പുതിയ സുവിശേഷമായിരുന്നു. രഹസ്യങ്ങളായ മന്ത്രതന്ത്രങ്ങളോ, പണച്ചെലവു

ള്ള യാഗങ്ങളോ, ആരാധനച്ചടങ്ങുകളോ, ഉപനിഷത്തുകളിലെപ്പോലു ള്ള ദുർഗ്രാഹ്യവേദാന്തതത്വങ്ങളോ ബുദ്ധമതത്തിലില്ലായിരുന്നു. ജനങ്ങളോട് ബുദ്ധൻ അവരുടെ ഭാഷയിൽ ഉപദേശംചെയ്തു. ആർക്കും—സമുദായഭിത്തിക്കപ്പുറത്തുള്ള ചണ്ഡാളനുപോലും—മദ്ധ്യമാർഗ്ഗം സ്വീകരിക്കയും, നിർവ്വാണം പ്രാപിക്കയും ചെയ്യാം. മതപരമായ വിപ്ലവം എന്നതിൽക്കൂടുതലായി ബുദ്ധൻ ഒരു സാമൂഹ്യവിപ്ലവമാണു സൃഷ്ടിച്ചത്. അസംഖ്യം സന്യാസിമാർക്ക് ഒരുമിച്ചു താമസിക്കാവുന്ന ആശ്രമങ്ങളും, പിന്നീടു കന്യാസ്ത്രീമഠങ്ങളും അദ്ദേഹം സ്ഥാപിച്ചു. ഇതു് ഒരു വലിയ പരിവർത്തനത്തെ കാണിക്കുന്നു. ബുദ്ധനുമുൻപു് ഇത്തരം സ്ഥാപനങ്ങൾ ഉള്ളതായി ലക്ഷ്യങ്ങളില്ല. ആകസ്മികപരിതഃസ്ഥിതികളിൽ നിന്ന് അവ ഉത്ഭവിച്ചതായി തോന്നുന്നു. ഗൃഹസ്ഥാശ്രമികളായ ശിഷ്യന്മാർ ബുദ്ധൻെറ ഉപയോഗത്തിനായി പല ആരാമങ്ങളും വിട്ടുകൊടുത്തു. അദ്ദേഹം സ്വശിഷ്യന്മാർക്ക് അവയിൽ താമസിക്കുന്നതിന്നു് അനുമതി നൽകി. കുടുംബബന്ധങ്ങൾ വിച്ഛേദിച്ച അവർക്കുവേണ്ടി ക്രമേണ, ബുദ്ധൻ, ചില നിയമങ്ങൾ രൂപീകരിച്ചു. ഇങ്ങനെയാണ് അനന്തരകാലത്തു ലോകമൊട്ടുക്കു പല മതങ്ങളുടേയും തണലിൽ പൊന്തിവന്ന ആശ്രമസംഘങ്ങൾ ആരംഭിച്ചതു്.

പൂർണ്ണമനസ്സാലേയല്ല, ബുദ്ധൻ ഭിക്ഷുണികൾക്കായി ആശ്രമങ്ങൾ സ്ഥാപിച്ചതു്. സാമൂഹ്യവും മതപരവുമായ ചരിത്രത്തിൽ ഇതും ഒരു വലിയ മാററത്തെ സൂചിപ്പിക്കുന്നു. ബുദ്ധൻെറ മതപ്രചരണവേലയുടെ അഞ്ചാമത്തെ വർഷത്തിൽ, ശുദ്ധോദനന്റെ വിധവയായ രാജ്ഞി ലൗകികബന്ധങ്ങൾ ഉപേക്ഷിച്ചു ഭിക്ഷുണിയാകാൻ ആഗ്രഹം പ്രകടിപ്പിച്ചു. എന്നാൽ ബുദ്ധൻ മൂന്നുതവണ അവരുടെ അപേക്ഷ തിരസ്കരിച്ചു. രാജ്ഞിയാകട്ടെ, നിരാശയാകാതെ സ്വന്തം മുടിവെട്ടി ഭിക്ഷുണിയുടെ വേഷത്തിൽ അദ്ദേഹത്തെ അനുഗമിച്ചു. രാജ്ഞിയും, അവരുടെകൂടെ ഉണ്ടായിരുന്ന മററു സ്ത്രീകളും ഒരിടത്തുവെച്ചു കരയുന്നതുകണ്ടു കരളലിഞ്ഞു്, ബുദ്ധശിഷ്യനായ ആനന്ദൻ, ഗുരുവിനോടു് സ്ത്രീകൾക്കും ആശ്രമപ്രവേശം നൽകണമെന്നഭ്യർത്ഥിച്ചു. ഇത്തവണയും തഥാഗതൻ മൂന്നു പ്രാവശ്യം ആ അപേക്ഷ നിരാകരിച്ചു. അപ്പോൾ ആനന്ദൻ അദ്ദേഹത്തോടു ചോദിച്ചു: “സ്വന്തം വീടുവെടിഞ്ഞു് അവിടത്തെ മാർഗ്ഗമനുസരിച്ചു ജീവിക്കുന്ന ഒരു സ്ത്രീ ജ്ഞാനപ്രാപ്തിക്കർഹയാണോ?” എന്നു്. “അതേ,” ബുദ്ധൻ പ്രതിവചിച്ചു. ആനന്ദൻ അതനുസരിച്ചു സ്ത്രീകൾക്കും, ഭിക്ഷുണീമന്ദിരങ്ങൾ വേണമെന്നു വാദിച്ചതിനെ സ്വീകരിക്കാൻ ബുദ്ധൻ നിർബന്ധിതനായി. വളരെ ആലോചനയ്ക്കുശേഷമാണ് കർശനമായ എട്ടു് ആശ്രമനിയമങ്ങൾ ബുദ്ധൻ പ്രഖ്യാപിച്ചതെന്നു കാണാം. ഭിക്ഷുണികൾ അനുസരിക്കേണ്ട ചില നിയമങ്ങൾ നോക്കുക: 1) സന്യാസിനി സന്യാസിമാരില്ലാത്ത ഏകാന്തസ്ഥലത്തു വിശ്രമിക്കരുതു്. 2) സന്യാസിസംഘത്തിൻെറ മേൽനോട്ടത്തിൽ, ഭിക്ഷുണി മാസത്തിൽ രണ്ടു

തവണ ഉപദേശം സ്വീകരിക്കണം. 3) ഗൗരവതരങ്ങളായ കുററങ്ങൾക്കുള്ള ശിക്ഷ സന്ന്യാസിമാരും സന്ന്യാസിനിമാരും അടങ്ങിയ സംഘംവേണം നിശ്ചയിക്കാൻ.

സ്വജീവിതകാലത്തുതന്നെ, ബുദ്ധന് ജനതയുടെമേലുണ്ടായിരുന്ന സ്വാധീനശക്തി, 'മഹാപരിനിർവ്വാണ'ത്തിനുശേഷമുള്ള സംഭവങ്ങളിൽനിന്നും അനുമാനിക്കാം. റിപ്പബ്ളിക്കൻവർഗ്ഗക്കാരായ മല്ലന്മാരുടെ രാജ്യത്തിലുള്ള കുശിനഗരത്തിൽവെച്ച് അദ്ദേഹം സമാധിയടഞ്ഞു. അദ്ദേഹത്തിന്റെ അവസാന തിരുവായ്മൊഴി, "ഉല്പന്നമായതു നശിക്കും; ആത്മാർത്ഥമായി ശ്രമിക്കുക," എന്നതായിരുന്നു. ഭഗവാന്റെ നിർവ്വാണവാർത്ത അറിഞ്ഞപ്പോൾ, അദ്ദേഹം സഞ്ചരിക്കയും ഉപദേശിക്കയും ചെയ്ത രാജ്യത്തിലെ ജനങ്ങൾ അവരുടെ പ്രതിനിധികളെ അയയ്ക്കുകയും, അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടങ്ങൾ അവകാശപ്പെടുകയും ചെയ്തു. അജാതശത്രുവും, ലിച്ഛാവിവർഗ്ഗക്കാരും ബുദ്ധന്റെ ജന്മത്താൽ അനുഗൃഹീതരായ ശാക്യന്മാരും മററും ഇവരിൽപ്പെടുന്നു. മല്ലന്മാർ ആദ്യം ഭൗതികാവശിഷ്ടങ്ങൾ പങ്കിടാൻ വിസമ്മതിച്ചു. ഒടുവിൽ ഒരു ബ്രാഹ്മണന്റെ അനുനയം ഹേതുവായി അത് എട്ടായി വിഭജിച്ചു. ഇങ്ങനെ പങ്കിട്ടെടുത്ത അവശിഷ്ടങ്ങളുടെ മേലാണ് അശോകനും കനിഷ്കനും സ്തൂപങ്ങൾ നിർമ്മിച്ചത്.

ജൈനന്മാരുടെ അവസാന തീർത്ഥങ്കരൻ, അഥവാ, പ്രവാചകനായ മഹാവീരനും ഏകദേശം അക്കാലത്താണു ജീവിച്ചത്. ജൈനന്മാരുടെ പുരാവൃത്തമനുസരിച്ച്, മഹാവീരനു വളരെശതാബ്ദംമുൻപേ ഒരു വിഭാഗമെന്ന നിലയിൽ ജൈനമതം നിലവിലിരുന്നു. നിഗ്രന്ഥന്മാർ എന്ന കൂട്ടർ ബുദ്ധന്റെ കാലത്തുതന്നെ സുശക്തരായിരുന്നു. ഇരുപത്തിമൂന്നാമത്തെ തീർത്ഥങ്കരനായ പാർശ്വൻ ഒരു ചരിത്രപുരുഷനായിരിക്കാൻ ഇടയുണ്ട്. എന്നാൽ വർദ്ധമാനമഹാവീരനാണ് ജൈനിസത്തെ ഒരു പ്രത്യേക മതമാക്കിയത്. ഒരു ക്ഷത്രിയവംശജനാണ് മഹാവീരനും. മാതാവുവഴി ലിച്ഛാവിവർഗ്ഗവുമായി അദ്ദേഹത്തിനും ബന്ധമുണ്ടായിരുന്നു. അദ്ദേഹവും സന്ന്യാസം സ്വീകരിക്കയും, മതപ്രവാചകനായി മുപ്പതുവർഷം പലടത്തും സഞ്ചരിക്കയും ചെയ്തു. അധികവും സമ്പന്നരായ വ്യാപാരികളാണ് മഹാവീരൻ പുനരുദ്ധരിച്ച ജൈനമതം സ്വീകരിച്ചത്. ഇന്നും ഗുജറാററിലും രാജപുട്ടാണയിലുമുള്ള വൈശ്യന്മാരുടെ ഇടയിലാണ് ഈ മതം പ്രധാനമായി പ്രചരിച്ചുകാണുന്നത്.

ബുദ്ധമതത്തിന്റേയും ജൈനമതത്തിന്റേയും രണ്ടു പ്രത്യേകതകൾ ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ബുദ്ധൻ സന്ന്യാസിസംഘങ്ങൾക്കു സഭകൾ നിർദ്ദേശിച്ചിരുന്നു. "സംഘം ശരണം ഗച്ഛാമി," എന്നുള്ളതു് ഓരോ ബുദ്ധമതാനുയായിയുടേയും പ്രാർത്ഥനയിൽപ്പെടുന്നു. സ്വജീവിതകാലത്തുതന്നെ സംഘത്തെ സംബന്ധിച്ച നിയമങ്ങളും നടപടിക്രമങ്ങളും ബുദ്ധൻ ഏർപ്പെടുത്തിയിരുന്നു. അദ്ദേഹത്തിന്റെ ഓരോ നിയമ

ങ്ങളിലും പ്രജായത്തഭരണസ്വഭാവം ദൃശ്യമാണ്. പ്രത്യേകമായി നിയുക്തനും വരീയസ്സുമായ ഒരു സന്യാസി (ഭിക്ഷു) മുൻകൂട്ടിത്തന്നെ സഭയിലെ ഇരിപ്പുമുറ നിശ്ചയിക്കുന്നു. അഞ്ചു സന്യാസിമാരെങ്കിലും ഇല്ലെങ്കിൽ, സഭാനടപടികൾ അസാധുവാണ്. അതിർത്തിപ്രദേശങ്ങളിൽ, പ്രത്യേകസാഹചര്യങ്ങളിൽ അംഗസംഖ്യ അഞ്ചായാലുംമതി. ആദ്യമായി സംഘത്തിൽ ചേരുന്നവർക്കും സ്ത്രീകൾക്കും വോട്ടവകാശമോ, കോറം തികയ്ക്കുന്നതിനു് അർഹതയോ ഇല്ല. നിയമാനുസൃതമല്ലാത്ത സംഘത്തിലെ തീരുമാനങ്ങൾ, ഹാജരാകാത്ത അംഗങ്ങൾ പിന്നീട്ട സമ്മതിച്ചാലും അസാധുവാണ്. സംഘം തീരുമാനിക്കേണ്ട പ്രമേയങ്ങൾ ഔപചാരികമായി അവതരിപ്പിക്കണം. വോട്ടെടുപ്പ്, നിശ്ചയങ്ങൾ രേഖപ്പെടുത്തുക, ചർച്ചകൾ ഇവയ്ക്കെല്ലാം നിർദ്ദിഷ്ടനിയമങ്ങൾ ഉണ്ടായിരുന്നു. അവ അനുസരിച്ചേ മതിയാവൂ.

ജനകീയങ്ങളായ മേല്പറഞ്ഞ സമ്പ്രദായങ്ങൾ രൂപീകരിക്കാൻ ബുദ്ധന്, റിപ്പബ്ലിക്കന്മാരായ ലിച്ഛാവികൾ, വ്രജിയന്മാർ, ശാക്യന്മാർ ഇവരുടെ മാതൃക പ്രയോജകീഭവിച്ചു. മേല്പറഞ്ഞ വർഗ്ഗക്കാരുടെ ഭരണരീതി തികച്ചും ജനകീയമായിരുന്നില്ല. പ്രഭുക്കന്മാർക്കായിരുന്നു മുൻകൈയ്. എങ്കിലും എല്ലാ പൊതുക്കാര്യങ്ങളും അംഗങ്ങൾ ചർച്ചകൾ ചെയ്താണു തീരുമാനിച്ചതു്. അതിനാൽ സഭാനടപടിക്രമങ്ങളും വാദപ്രതിവാദങ്ങളും അവരുടെ ഇടയിൽ നിലവിലിരുന്നു.

ബുദ്ധമതസംഘങ്ങൾ ജനകീയങ്ങളായിരുന്നു. പല വർഗ്ഗത്തിൽപ്പെട്ടവരായിരുന്നു ഭിക്ഷുക്കൾ. പോരെങ്കിൽ ഈ പ്രസ്ഥാനംതന്നെ ജനകീയമായിരുന്നു. ഗൃഹസ്ഥന്മാരുടെ സംഘവിഭാഗത്തിൽ എല്ലാ ജാതിക്കാർക്കും പ്രവേശനമുണ്ടായിരുന്നു. വേശ്യകൾ, അധഃകൃതർ, രാജാക്കന്മാർ, ബ്രാഹ്മണർ ഇവരുടെയെല്ലാം ആതിഥ്യം ബുദ്ധഭഗവാൻതന്നെ സ്വീകരിച്ചിട്ടുണ്ട്. അജാതശത്രുവിന്റെ അഭിവന്ദ്യനായ ഈ ആചാര്യപുംഗവൻ, വലിയ അഭിമാനികളായ ലിച്ഛാവികളുടെ ക്ഷണം നിരസിച്ച്, ഒരു വേശ്യയുടെ ആതിഥ്യം സ്വീകരിച്ചു. യാഥാസ്ഥിതികത്വത്തിന്റെ ഇരിപ്പിടമായ രാജ്യങ്ങളിൽ, ബുദ്ധന്റെ ഉപദേശങ്ങൾ സാമൂഹ്യമായി സൃഷ്ടിച്ച വിപ്ലവം ഊഹിക്കാവുന്നതത്രേ.

ആര്യപാരമ്പര്യം ബുദ്ധമതക്കാരും ജൈനമതക്കാരും പരിച്ഛേദിച്ചതായി അവകാശപ്പെട്ടിട്ടില്ല. പ്രശസ്തങ്ങളായ പുരാണകഥകൾ അവർ നിഷേധിച്ചിരുന്നില്ല. ബൗദ്ധജൈനകഥകളിൽ ബ്രഹ്മാവ്, ശക്രൻ (ഇന്ദ്രൻ) മുതലായ ദൈവങ്ങളെ കാണാം. മുക്തി സിദ്ധിക്കുന്നതിലേയ്ക്കു ചില പുതിയ തത്വങ്ങൾ ആവിഷ്കരിക്കയേ അവർ ചെയ്തുള്ളു. സാമൂഹ്യവിപ്ലവം ബുദ്ധന്റേയും മഹാവീരന്റേയും ലക്ഷ്യമായിരുന്നില്ല; അതു് ഒരു അനന്തരഫലംമാത്രമേ ആയിരുന്നുള്ളു. അതിനാൽ ഈ മതങ്ങളോട്ട് ബ്രാഹ്മണരുടെ എതിർപ്പ് ക്രമേണയേ ശക്തിപ്രാപിച്ചുള്ളു. ബുദ്ധൻ ഉപദേശപ്രസംഗം തുടങ്ങിയപ്പോൾ, സമാധാനപരങ്ങളായ

അദ്ദേഹത്തിൻെറ തത്വങ്ങൾ ഒരു വലിയ വെല്ലുവിളിയായി ഭവിക്കുമെന്നു് യാഥാസ്ഥിതികർക്കു ദീർഘവീക്ഷണം ചെയ്യാൻ കഴിവുണ്ടായിരുന്നില്ല.അക്കാലത്തു് വേറേയും പലരുടെ നേതൃത്വത്തിൽ നാസ്തികവിഭാഗങ്ങൾ ഉണ്ടായിരുന്നു. അവരും പ്രചരിപ്പിച്ചിരുന്നു നൂതനസിദ്ധാന്തങ്ങൾ. അതിനാൽ ഒരു പുതിയ ജീവിതമാർഗ്ഗം വെട്ടിത്തുറന്ന ഒരാളിൽ നിന്നു് ആപത്തുണ്ടാകുമെന്നു് യാഥാസ്ഥിതികർ കരുതിയില്ല.തങ്ങൾക്കു നേരിട്ട വിപത്തിനെക്കുറിച്ചു് അവർക്കു ബോധമുണ്ടായപ്പോഴേയ്ക്കും, ബുദ്ധനു് പ്രസേനജിത്തു്, ബിംബിസാരൻ മുതലായ പ്രബലന്മാരായ രാജാക്കന്മാരുടെ ശക്തമായ പിൻതുണ ലഭിച്ചുകഴിഞ്ഞു.

ബുദ്ധൻെറ കാലത്തു് പല പാഷണ്ഡവിഭാഗക്കാരും ഉണ്ടായിരുന്നുവെന്നതു് സ്മരണീയമായ ഒരു വസ്തുതയാണു്. പല സിദ്ധാന്തങ്ങളും ആചാരങ്ങളും പ്രചരിപ്പിച്ചുവന്ന സന്യാസിസംഘങ്ങളെപ്പററി ബൗദ്ധജൈനസാഹിത്യങ്ങളിൽ പരാമർശങ്ങളുണ്ടു്. അജീവകന്മാർ ക്ഷുദ്രസന്യാസികളെന്നു പറയപ്പെട്ടുന്നു. അവരുടെ നേതാവു് മഖാലി ഗോസാല (Makkhali Gosala) ആയിരുന്നു. ഒരു അടിമയായി ജനിച്ച മഖാലി വിപ്ലവകാരിയായ ഒരു ആചാര്യനായി. അദ്ദേഹം ഹിന്ദുമതത്തിലെ അടിസ്ഥാനതത്വമായ കർമ്മത്തെത്തന്നെ നിരാകരിച്ചു—മറ്റൊരുവിപ്ലവപരമായ വിഭാഗം, അജിതകേശകാംബലൻ്റെ (Ajita Kesa-kambala) നേതൃത്വത്തിലുള്ളതായിരുന്നു. മരണത്തോടുകൂടി സകലതും തീരുന്നു എന്നു് അദ്ദേഹം പഠിപ്പിച്ചു. ശൂന്യവാദികളുടെ മുന്നോടിയായിരുന്നു അദ്ദേഹം. പുരാണകാസ്സാപ്പോ (Purana Kassapo) ഒരു ബ്രാഹ്മണാചാര്യനായിരുന്നു. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ, പ്രവൃത്തിക്കു് ഗുണഭാവമോ ദോഷഭാവമോ ഇല്ല. വേറേയും പലരുടെ പേരുകൾ കാണ്മാനുണ്ടു്. നമുക്കു് അവരുടെ എതിരാളികളുടെ കൃതികളിൽനിന്നു് അവരുടെ ഉപദേശങ്ങളെപ്പററി അല്പം ചില വസ്തുതകളേ ലഭിക്കുന്നുള്ളു. ബുദ്ധൻെറ കാലത്തു് അസംഖ്യം പാഷണ്ഡവിഭാഗങ്ങൾ ഉണ്ടായിരുന്നുവെന്നതാണു് നാം ഓർമ്മിക്കേണ്ട പ്രധാനകാര്യം. അപ്രധാനമല്ലാത്ത മറെറാരു പ്രധാനസംഗതി, പലടത്തും അലഞ്ഞുതിരിഞ്ഞുനടന്ന ആചാര്യന്മാരേപ്പററിയാണു്. അവർ തങ്ങളുടെ സിദ്ധാന്തങ്ങൾ പ്രചരിപ്പിച്ചുവെങ്കിലും, പ്രത്യേകം മതവിഭാഗം രൂപീകരിക്കായുണ്ടായില്ല. ഇവ സ്വാഭാവികമായി, പരിതഃസ്ഥിതികളിൽനിന്നു് മുളച്ചുപൊന്തിയവയാണെന്നു്, ഹിന്ദുമതം, ഇന്നത്തേപ്പോലെ, അന്നും വിചാരിച്ചു.

ആത്മീയമായ ഈ അതൃപ്തിഒഴിച്ചാൽ, അന്നത്തെ സമുദായം, സമൃദ്ധവും സമ്പന്നവുമായിരുന്നു. വ്യാപാരിവർഗ്ഗം പ്രാമാണ്യത്തിലേയ്ക്കുയർന്നു. തങ്ങളെപ്പോലെ സ്വത്തും പദവിയുമുള്ള, മററു നഗരങ്ങളിലെ ആളുകളുമായി ബന്ധംപുലർത്തിയ വ്യാപാരി പ്രമാണികളേയും, വലിയതോതിലുള്ള വാണിജ്യത്തേയും, ശ്രേണികളുടെ തലവന്മാരേയും,

ഉദ്യാനങ്ങളും സത്രങ്ങളുമുള്ള ഇടത്തരക്കാരേയും ആഡംബരോജ്ജ്വലങ്ങളും സുഖസമൃദ്ധങ്ങളുമായ രമ്യഹർമ്മ്യങ്ങളേയും പററി ബൗദ്ധജൈന സാഹിത്യങ്ങൾ പ്രസ്താവിക്കുന്നുണ്ടു്.

ആയിരം വർഷക്കാലത്തോളം ഇന്ത്യയിലെ പ്രമുഖനഗരമായി പരിലസിച്ച പാടലീപുത്രം സ്ഥാപിച്ചതു്, ബുദ്ധശിഷ്യനായ അജാതശത്രുവാണു്. ബിംബിസാരൻെറ കാലത്തു് രാജഗൃഹമായിരുന്നു മഗധയുടെ തലസ്ഥാനം. സമരകുതുകികളും സുശക്തരുമായ ലിച്ഛാവിവർഗ്ഗക്കാരുടെ പ്രാബല്യത്തെ ഉടയ്ക്കുന്നതിൽ തല്പരനായ അജാതശത്രു, അവരെ തടയുന്നതിലേയ്ക്കു് ഗംഗാതടത്തിൽ ഒരു കോട്ടകെട്ടി. ഇങ്ങനെയാണു് പാടലീപുത്രം ഉണ്ടായതു്. അതു് ശരിയായ ഒരു പ്ലാനനുസരിച്ചു് നിർമ്മിച്ചതും, അക്കാലത്തെ ഒരു അത്ഭുതവുമായിരുന്നു. അജാതശത്രുവിൻെറ വംശക്കാർ നൂററമ്പതുകൊല്ലത്തോളം മഗധ ഭരിച്ചു. പിന്നീടു് നന്ദവംശക്കാർ ആധിപത്യത്തിൽ വന്നു. ഖാരവേലൻെറ ഹാതികുംഭശിലാലേഖത്തിൽനിന്നും, നന്ദന്മാർ കലിംഗയിലും ആധിപത്യം വഹിച്ചതായി മനസ്സിലാക്കാം. അവസാനനന്ദരാജാവായ മഹാപത്മനന്ദൻ അതിശക്തനായ ഒരു മഹാരാജാവായിരുന്നു. ഉത്തരേന്ത്യ മുഴുവൻ അദ്ദേഹത്തിൻെറ അധീനതയിൽ വർത്തിച്ചു. പ്രതാപൈശ്വര്യങ്ങളോടുകൂടിയ നന്ദരാജാക്കന്മാരുടെ യശഃപരിമളം തെക്കെ ഇന്ത്യയിലും പരന്നു. ഒരു തമിഴ്ക്കവിതയിൽ അവരെപ്പററി പ്രസ്താവമുണ്ടു്. ആഡംബരത്തിലും പ്രതാപത്തിലും കുതുകികളായ നന്ദന്മാരുടെ കാലത്തു് മഗധയുടെ പ്രാമാണ്യം അസാമാന്യമായി വർദ്ധിച്ചു. മഹാപത്മനന്ദൻെറ കാലത്താണു് അലക്സാണ്ടർ പഞ്ചാബ് ആക്രമിച്ചതു്.

അദ്ധ്യായം മൂന്ന്

## സാമ്രാജ്യങ്ങളുടെ കാലം

ബി. സി. നാലാംനൂററാണ്ടിന്റെ ഉത്തരാർദ്ധം ലോകചരിത്രത്തിൽ സുപ്രധാനമാണ്. ആ അമ്പതുവർഷത്തെ കാലയളവിൽ, ഗ്രീസിലെ നഗരരാഷ്ട്രങ്ങൾ മാസിഡോണിയായ്ക്കു കീഴടങ്ങുന്നതു്, അലക്സാണ്ടറുടെ സാമ്രാജ്യത്തിന്റെ അധഃപതനത്തോടുകൂടി ഗ്രീസിന്റെ ഭാഗധേയം അസ്തമിക്കുന്നതു്, മദ്ധ്യപൂർവ്വദേശത്തു പേർഷ്യൻശക്തി ക്ഷയിക്കുന്നതു്, ഒരു നഗരറിപ്പബ്ളിക്കായ റോം ഒരു പ്രബല സംസ്ഥാനമായി മാറുന്നതു്, ഇന്ത്യയിൽ ഒരു സാമ്രാജ്യരാഷ്ട്രം ഉദയംചെയ്യുന്നതു്, ഈ മഹാചരിത്രസംഭവങ്ങൾ എല്ലാം നടന്നു. യൂറോപ്പ്, മദ്ധ്യപൂർവ്വദേശം, ഇന്ത്യ ഇവയുടെ ഭാവി ആ അമ്പതുവർഷത്തിനുള്ളിൽ നിർണ്ണയിക്കപ്പെട്ടു എന്നുപോലും വാദിക്കാവുന്നതാണ്. എന്തെന്നാൽ, അപ്പോൾ മെഡിററേനിയൻ ഒരു ശക്തിയുടെ (റോമിന്റെ) നിയന്ത്രണത്തിൽ വരികയും, മദ്ധ്യേഷ്യയിൽ സെല്യൂസിഡ് ഭരണം സ്ഥാപിതമാകയും, പിന്നീടു് വിസ്മൃതമാകാത്ത സാമ്രാജ്യപാരമ്പര്യം ഇന്ത്യയിൽ രൂപമെടുക്കുകയും ചെയ്തു.

പേർഷ്യാസാമ്രാജ്യം ബി. സി. 330-ൽ അലക്സാണ്ടർ കീഴടക്കിയതോടുകൂടി അദ്ദേഹം ഇന്ത്യയുടെ അതിർത്തിയിലെത്തി. കുറച്ചുകാലത്തേക്കു് പഞ്ചാബ് പേർഷ്യൻ രാജാക്കന്മാരുടെ കീഴിലുള്ള ഒരു പ്രവിശ്യ (സാററ്റാപ്പി)യായിരുന്നു. അലക്സാണ്ടർ കീഴടക്കിയതു് വാസ്തവത്തിൽ ഇന്ത്യയല്ല, പ്രത്യുത പേർഷ്യാസാമ്രാജ്യത്തിന്റെ ഈ വിഭാഗമാണെന്ന് പ്രത്യേകം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഇന്ത്യയുടെ മണ്ണിൽ അലക്സാണ്ടർ നടത്തിയ യുദ്ധങ്ങൾ വാസ്തവത്തിൽ, സംഘടിതമായ ഒരു രാഷ്ട്രത്തോടല്ല, പിന്നെയോ പേർഷ്യൻആധിപത്യം സ്വീകരിച്ചിരുന്ന പ്രാദേശികനേതാക്കന്മാരുമായാണ്. അദ്ദേഹം ആ പ്രദേശങ്ങൾ അനായാസേന കീഴടക്കുകയും, പേർഷ്യൻഅതിർത്തി അവസാനിച്ച ബിയാസ്തീരംവരെ എത്തുകയും ഉണ്ടായി. അവിടെനിന്നുമത്രേ, അദ്ദേഹം പിൻതിരിഞ്ഞതു്. താൻ കീഴടക്കിയ പഞ്ചാബ്പ്രദേശത്തു് അലക്സാണ്ടർ മൂന്നു പ്രവിശ്യകൾ രൂപവൽക്കരിക്കയും, അവയെ ഇന്ത്യൻരാജാക്കന്മാരുടെ നിയന്ത്രണത്തിനു വിട്ടുകൊടുക്കുകയും ചെയ്തു.

അലക്സാണ്ടറുടെ മരണശേഷമുണ്ടായ കുഴപ്പങ്ങൾ, യുവാവായ ചന്ദ്രഗുപ്തന് അദ്ദേഹം ആഗ്രഹിച്ച മാർഗ്ഗം തുറന്നുകൊടുത്തു. ഹിന്ദു ഐതിഹ്യമനുസരിച്ച്, ഈ യുവാവ് നന്ദന്റെ അനൗരസപുത്രനാ(Illegitimate son)യിരുന്നു. അദ്ദേഹം അന്നു് പഞ്ചാബിൽ ഒരു രാജ്യ

ഭ്രഷ്ടനായിക്കഴിയുകയായിരുന്നു. അലക്സാണ്ടർ നിർത്തിയ ഗ്രീക്ക് കാവൽ സൈന്യം ഓടിച്ചശേഷം ചന്ദ്രഗുപ്തൻ തന്റെ ഗുരുവും ഉപദേഷ്ടാവുമായ ചാണക്യന്റെ സഹായത്തോടെ, നന്ദരാജാവിനെ തോൽപ്പിക്കയും, മഗധയിലെ രാജാവാകയും ചെയ്തു.

ഇങ്ങനെ ചെറുപ്പത്തിലെ സംഘടിതവും സുശക്തവും, സമ്പന്നവുമായ ഒരു സാമ്രാജ്യാധിപനായി ചന്ദ്രഗുപ്തൻ. ആ സാമ്രാജ്യമാകട്ടെ പല ശതാബ്ദങ്ങളായി പ്രബലന്മാരായ രാജാക്കന്മാരുടെകീഴിൽ സുശക്തമായ ഒരു ഗവമ്മേർറുള്ളതുമാത്രമല്ല, പലപ്പോഴും സിന്ധുഗംഗാസമതലം മുഴുവനുംതന്നെ ആധിപത്യം വഹിച്ചിരുന്നതുമായിരുന്നു. മുദ്രാരാക്ഷസം നാടകത്തിൽനിന്നും മനസ്സിലാക്കാവുന്നതുപോലെ, ചാണക്യന്റെ മാർഗ്ഗദർശിത്വത്തിൽ, ചന്ദ്രഗുപ്തൻ ധൈര്യപൂർവ്വം ഒരു അനുരഞ്ജകനയം പിൻതുടൻ്ന. ഈ നാടകത്തിലെ കഥാതന്തു, അവസാന നന്ദരാജാവിന്റെ വിശ്വസ്തമന്ത്രിയെ രഞ്ജിപ്പിച്ചതും, ചന്ദ്രഗുപ്തന്റെകീഴിൽ സേവനമനുഷ്ഠിക്കുന്നതിനു സ്വീകരിച്ച മാർഗ്ഗങ്ങളുമാണ്. അപ്പോൾ മാത്രമെ, ചാണക്യൻ നന്ദന്മാരെ തോൽപ്പിച്ചതായും മൗര്യസാമ്രാജ്യം സ്ഥാപിച്ചതായും അവകാശപ്പെട്ടുള്ളു. വിദഗ്ദ്ധമായ ഈ നയം ചന്ദ്രഗുപ്തനെ സാമ്രാജ്യം സംഘടിപ്പിക്കുന്നതിനു സഹായിച്ചു. ചുരുങ്ങിയ കാലത്തിനുള്ളിൽ അദ്ദേഹത്തിന്റെ അധികാരം സിന്ധുമുതൽ ബ്രഹ്മപുത്രവരേയും, ഹിമാലയംമുതൽ വിന്ധ്യൻവരേയും വ്യാപിച്ചിരുന്ന ഹിന്ദുസ്ഥാൻ, സ്വീകരിച്ചു. ഇങ്ങനെ ആദ്യമായി ഒരു പ്രബലനായ സമ്രാട്ടിന്റെ നേതൃത്വത്തിൽ ഹിന്ദുസ്ഥാൻ വന്നുചേർന്നു.

ഏകീകരണത്തിന്റെ ഫലങ്ങൾ വേഗത്തിൽ പ്രത്യക്ഷമായി. ബി. സി. 305–ൽ, വിജിഗീഷു എന്ന ഗ്രീക്കുകാർ വിളിച്ചുവന്ന ആളും, അലക്സാണ്ടരുടെ സേനാനായകന്മാരിൽ അതിപ്രഗത്ഭനും ആയ സെല്യൂക്കസ്, ബാക്ട്രിയായിൽ ആധിപത്യം സ്ഥാപിച്ചശേഷം, തന്റെ മഹാനായ നേതാവിനെ അനുകരിച്ച് സിന്ധുനദികടന്ന്, ഇന്ത്യ കീഴടക്കാൻ യത്നിച്ചു. ഇത്തവണ, അതിർത്തിപ്രദേശത്തു് ദുർബ്ബലന്മാരായ പ്രമാണികളെയല്ല, ഒരു മഹാസാമ്രാജ്യത്തിലെ സേനാനിവർഗ്ഗത്തെയായിരുന്നു അയാൾക്കു നേരിടേണ്ടിവന്നതു്. തുടർന്നുനടന്ന യുദ്ധത്തിൽ, അസംഖ്യം വിജയങ്ങൾ നേടിയ ഗ്രീക്ക്‌വ്യൂഹം പരാജയമടയുകയാണുണ്ടായതു്. വികത്ഥനശീലനായ ഗ്രീക്കുകാരൻ(സെല്യൂക്കസ്) അപമാനകരമായ ഒരു ഉടമ്പടിയാണു ചെയ്യേണ്ടിവന്നതു്. സ്വപുത്രിമാരിൽ ഒരാൾക്കുപുറമെ, സിന്ധുനദിക്കു പടിഞ്ഞാറു് കാബൂൾവരെയുള്ള പ്രവിശ്യകളും, വിജയിയായ ഇന്ത്യാചക്രവർത്തിക്കു് അയാൾ സമ്മാനിക്കേണ്ടിവന്നു. മെഗസ്ഥനീസ് എന്ന സ്ഥാനപതിയേയും സെല്യൂക്കസ്, മൗര്യരാജധാനിയിലേക്കയച്ചു. ഭാഗ്യവശാൽ ഇന്ത്യയെപ്പററി അദ്ദേഹം എഴുതിയിട്ടുള്ള വിവരണശകലങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ടു്.

ചന്ദ്രഗുപ്തൻെറ സാമ്രാജ്യത്തിലെ പ്രവിശ്യകൾ, ചക്രവർത്തി നേരിട്ടു നിയമിച്ച ഉദ്യോഗസ്ഥന്മാർ ഭരിച്ചതായി തോന്നുന്നു. നമുക്ക് അങ്ങനെയുള്ള ഒരു ഗവർണ്ണറെപ്പററി അദ്ദേഹം നടപ്പാക്കിയ വൻപിച്ച ജലസേചനപദ്ധതിയിൽനിന്നും അറിയാം. അകലെക്കിടന്ന കത്തിയവാഡ് പ്രവിശ്യ ഭരിച്ച പുഷ്യമിത്രൻ, ഗീർണാറിലുള്ള സുദർശനതടാകം, ഒരു നദിയെ അണകെട്ടി നിയന്ത്രിച്ചുണ്ടാക്കിയതാണ്. അതേപ്പററിയുള്ള ശിലാശാസനത്തിൽനിന്നും, എത്ര ശ്രദ്ധയോടുകൂടിയാണ് ആ അണക്കെട്ടുണ്ടാക്കിയതെന്നു മനസ്സിലാക്കാം. ഒരു വൻപിച്ച എൻജിനീയറിംഗ് വിദ്യയാണ് അതു്. പ്രാചീന ഇന്ത്യയിലെ വൻകിട ജലസേചനപദ്ധതികളിൽ ഒന്നാകുന്നു ഈ അണക്കെട്ട്. ചന്ദ്രഗുപ്തനു് ശരിയായ ഉദ്യോഗസ്ഥന്മാരടങ്ങിയ ഒരു ജലസേചനവകുപ്പുണ്ടായിരുന്നു. തോട്ടുകൾ വെട്ടുകയും സംരക്ഷിക്കയുംചെയ്ക, അണകൾ കെട്ടുക മുതലായ പ്രധാനജോലികൾ, കേന്ദ്രത്തിലേയോ പ്രവിശ്യയിലേയോ സർക്കാർ നിർവ്വഹിച്ചിരുന്നു. ഗ്രാമീണസംഘടനകളാണ് മൈനർജോലികൾ നിർവ്വഹിച്ചു വന്നതു്. ജലസേചനത്തിനു വെള്ളം അളന്നുകൊടുക്കുന്നതിനും, അതനുസരിച്ചു നികുതി ചുമത്തുന്നതിനും ഉള്ള ഏർപ്പാട് ചന്ദ്രഗുപ്തൻെറകാലത്തു്, ഇന്നത്തെപ്പോലെ, പ്രയോഗത്തിലിരുന്നു. അർത്ഥശാസ്ത്രത്തിൽ, കൗടില്യൻ ഈ നിരക്കുകളെപ്പററിയും ഇറിഗേഷൻ നിയമങ്ങൾ ലംഘിച്ചാലുള്ള ശിക്ഷകളെപ്പററിയും പറയുന്നുണ്ട്.

ചക്രവർത്തിമാർ, വൈസ്രോയിമാർമുഖേന ഭരിച്ച സമ്പ്രദായത്തേയും മൗര്യശിലാലിഖിതങ്ങൾ സൂചിപ്പിക്കുന്നു. നന്ദന്മാരിൽനിന്നു് പകർത്തിയതായിരിക്കാം ഈ ഭരണരീതി. എന്നാൽ ദൂരസ്ഥലങ്ങളിൽ അതു വ്യാപിപ്പിക്കുകയും, ചിട്ടപ്പെടുത്തുകയും, കേന്ദ്രത്തിൻെറ ശരിയായ നിയന്ത്രണത്തിൽ വരുത്തുകയും ചെയ്തതു് ചന്ദ്രഗുപ്തനാകാൻ ഇടയുണ്ട്.

ചന്ദ്രഗുപ്തൻെറ ഭരണം 24 വർഷം നീണ്ടുനിന്നു. ബി. സി. 296-ൽ അദ്ദേഹം ചരമംപ്രാപിച്ചു. തൻെറ അനന്തരഗാമിയായ ബിന്ദുസാരനു്, വിസ്തീർണ്ണത്തിലും അധികാരത്തിലും മുൻപുള്ള സാമ്രാജ്യങ്ങളെ അതിലംഘിച്ച ഒരു സാമ്രാജ്യം അദ്ദേഹം നൽകി. നാടകം, കവിത, കഥ ഇവയിലെ നായകനായി ചന്ദ്രഗുപ്തൻ പരിലസിക്കുന്നു.

ചന്ദ്രഗുപ്തൻെറ രാഷ്ട്രസംഘടനയേപ്പററി നമുക്കു പൂർണ്ണവിവരങ്ങളുണ്ട്. കൗടില്യൻെറ അർത്ഥശാസ്ത്രം, ചാണക്യനോ അദ്ദേഹത്തിൻെറ വീക്ഷണഗതിയുള്ള ഒരാളോ നിർമ്മിച്ചതാണ്. മൗര്യചക്രവർത്തിമാരുടെ കാലത്തെ ഭരണസമ്പ്രദായം ആ ഗ്രന്ഥത്തിൽ ചിത്രീകരിക്കപ്പെട്ടിട്ടുണ്ട്.

മൗര്യരാഷ്ട്രം ഉദ്യോഗസ്ഥാധിപത്യരീതിയിൽ (ബ്യൂറോക്രാററിക്ക്) സംഘടിപ്പിക്കപ്പെട്ട ഒന്നായിരുന്നു. രാഷ്ട്രത്തിൻെറ പ്രവർത്തനങ്ങൾ, അസംഖ്യം വകുപ്പുകൾ നയിക്കയും നിയന്ത്രിക്കയും ചെയ്തിരുന്നു. കൗടി

ല്യൻ വിവരിക്കുന്ന അതിപ്രധാനഡിപ്പാർട്ടുമെന്റുകൾ താഴെച്ചേർക്കുന്നു: അക്കൗണ്ട്സ്വകുപ്പ്, റവന്യൂ, ഖനികൾ, ആയുധപ്പുര, ചുങ്കം, നികുതി, കൃഷി, കച്ചവടം, ജലഗതാഗതം, എക്സൈസ്, കന്നുകാലിസംരക്ഷണം.

രാഷ്ട്രം അതിന്റെ കൈകളായ എക്സിക്യൂട്ടീവ്ഡിപ്പാർട്ടുമെന്റുകളെ പ്രവർത്തനങ്ങളുടെ ആകത്തുകയായി സങ്കൽപ്പിക്കപ്പെട്ടിരുന്നു. ജനങ്ങളുടെ ജീവിതമണ്ഡലങ്ങളെയെല്ലാം അവ ഉൾക്കൊണ്ടു. ഗ്രാമങ്ങൾ റവന്യൂഭരണത്തിലേയ്ക്കു് സംഘടിപ്പിച്ചു. രാജ്യരക്ഷയ്ക്കായി കോട്ടയോടുകൂടിയ ഒരു കേന്ദ്രഗ്രാമത്തിന്റെ കീഴിൽ ഏതാനും ഗ്രാമങ്ങളെവീതം ഉൾപ്പെടുത്തി. ഗ്രാമങ്ങൾതമ്മിലുള്ള ഗതാഗതസൗകര്യങ്ങളും ശരിയായി നോക്കിവന്നു. സാമ്രാജ്യത്തിന്റെ സംഘടനയ്ക്കും, രക്ഷയ്ക്കും ആവശ്യമായ, പ്രധാന റോഡുകളുടെ കാര്യത്തിൽ മൗര്യൻഉദ്യോഗസ്ഥന്മാർ പ്രത്യേകം ശ്രദ്ധിച്ചു. പ്രധാന രാജപാത അക്കാലത്തെ അതിശയങ്ങളിലൊന്നും, ഗ്രാൻഡ് ട്രങ്ക് റോഡിന്റെ മുന്നോടിയുമായിരുന്നു. ആ റോഡുവഴിയാണ് മെഗസ്തനീസ് പാടലീപുത്രത്തിലെത്തിയതു്. അദ്ദേഹം ആ റോഡിനെപ്പററി വിവരിക്കുന്നുണ്ടു്. ഈ റോഡിന്റെ ആദ്യഘട്ടം സാമ്രാജ്യാതിർത്തിമുതൽ, പ്രവിശ്യാതലസ്ഥാനമായ തക്ഷശിലവരെയാണ്. തക്ഷശിലയിൽനിന്നു്, പഞ്ചാബിലെ അഞ്ചുനദികൾ കടന്നു്, ഈ റോഡ് യമുനയിലെത്തുന്നു. അവിടെനിന്നും കനൗജ്വഴി പ്രയാഗയിൽ ചെന്നുചേരുന്നു. പിൽക്കാലത്തെന്നപോലെ അന്നും പ്രയാഗ രാഷ്ട്രീയമായും നയതന്ത്രപരമായും പ്രാധാന്യം വഹിച്ചുകൊണ്ടു് നിലകൊണ്ടു. പ്രയാഗയിൽനിന്നു് ഈ പാത പാടലീപുത്രത്തിലേയ്ക്കും, അവിടെനിന്നു് ഗംഗയുടെ മുഖത്തേയ്ക്കും പോയിരുന്നു. ഈ പ്രധാന റോഡ്, കേന്ദ്രത്തിന്റെ നിയന്ത്രണത്തിലുള്ള ഒരു പ്രത്യേകവകുപ്പിന്റെ കീഴിലായിരുന്നു. ഈ റോഡിന്റെ സംരക്ഷണം, ആവശ്യമുള്ള കടത്തുവള്ളങ്ങളിടുക, മൈൽക്കററികൾ സ്ഥാപിക്ക ഇവയെല്ലാം പ്രസ്തുത ഡിപ്പാർട്ടുമെന്റിന്റെ ചുമതലയിൽപ്പെട്ടു. റോഡിന്റെ ഇരുവശങ്ങളിലും ചോലവൃക്ഷങ്ങൾ വെച്ചുപിടിപ്പിക്കുന്നതു്, ഒരു പുണ്യകർമ്മമായി എക്കാലത്തും കരുതിവന്നു. പലതരം റോഡുകളേപ്പററിയും അവയുടെ സംരക്ഷണത്തിൽ ഗവമ്മെന്റിനും ജനങ്ങൾക്കുമുള്ള ചുമതലയേപ്പററിയും അത്ഥശാസ്ത്രത്തിൽ പ്രതിപാദിക്കുന്നുണ്ടു്.

സമുദ്രഗതാഗതം, നദീയാത്ര ഇവ സമുദ്രീയവകുപ്പിന്റെ നിയന്ത്രണത്തിലായിരുന്നു. ഒരു പ്രധാന ഡിപ്പാർട്ടുമെൻറായിരുന്നു കപ്പൽഗതാഗതം. ഒരു മന്ത്രിയുടെ കീഴിലാണു് ഇതു വത്തിച്ചതു്. കപ്പൽപ്പണി സമുദ്രസഞ്ചാരം ഇവയെല്ലാം അദ്ദേഹം നിയന്ത്രിച്ചു. കമ്മീഷണർമാർ തുടങ്ങി മററു പല ഉദ്യോഗസ്ഥന്മാരും അദ്ദേഹത്തിന്റെ കീഴിൽ പ്രവൃത്തിയെടുത്തു. അപകടത്തിൽപ്പെട്ട കപ്പലുകളുടെ കാര്യം, അവരുടെ പ്രത്യേക ചുമതലയിൽപ്പെട്ടു.

മൗര്യന്മാരുടെ പ്രധാന ധനാഗമമാർഗ്ഗങ്ങൾ, ഭൂനികുതി, ഖനികളിൽനിന്നുമുള്ള ആദായം, ഉപ്പിന്റെ കുത്തക, ചുങ്കങ്ങൾ, എക്സൈസ് ഇവയായിരുന്നു. കൃഷിക്കാരൻ മൊത്തം വിളവിൽ ആറിലൊന്നും, കച്ചവടക്കാരൻ ആദായത്തിൽ നാലിലൊന്നും സർക്കാരിലടച്ചു. ചൂതുകളിസ്ഥലങ്ങൾ, പാനശാലകൾ ഇവയിൽനിന്നും ഗവണ്മെന്റിനു നല്ല വരുമാനം സിദ്ധിച്ചു. ഉപ്പുകുത്തകയും ഭണ്ഡാരത്തേ നല്ലപോലെ പോഷിപ്പിച്ചിരിക്കാം; മൗര്യസാമ്രാജ്യത്തിലെ നികുതിസമ്പ്രദായത്തിന്റെ അസാധാരണമായ സ്വഭാവവിശേഷത, അടിസ്ഥാനപരമായി അതു് ഇന്ത്യയിൽ ഇന്നും നിലനിൽക്കുന്ന സമ്പ്രദായത്തിൽനിന്നും വ്യത്യസ്തമല്ലെന്നുള്ളതാണ്. ചാണക്യന്റെ റവന്യൂസമ്പ്രദായമാണ് ബ്രിട്ടീഷുകാർക്കു കിട്ടിയതും, അവർ പൂർത്തിയാക്കിയതും. അർത്ഥശാസ്ത്രത്തിലുള്ള ചാണക്യന്റെ സിദ്ധാന്തങ്ങൾ മറഞ്ഞുപോയില്ല, പ്രത്യുത ആധുനികഇന്ത്യയിൽ ഇന്നും വലിയ മാററംപററാതെ നിലനിൽക്കുന്നു.

ഒരു പൊലീസുരാഷ്ട്രമായിരുന്നു മൗര്യസാമ്രാജ്യം. രാഷ്ട്രത്തിന്റെ ശക്തി, ചാരവൃത്തിയിൽ അധിഷ്ഠിതമായിരുന്നു. വേദങ്ങളുടെ കാലത്തും ചാരന്മാരുടെ ഉപയോഗം അറിഞ്ഞിരുന്നു. ഋഗ്വേദത്തിലുള്ള ഒരു ഭാഗം നോക്കുക: "നിങ്ങളുടെ ചാരന്മാരെ മുന്നോട്ടയയ്ക്കുക, അതിവേഗത്തിൽ തിന്മ ചെയ്യാനൊരുങ്ങിയവൻ അരികിലായാലും അകലെയായാലും, ഒരിക്കലും നിങ്ങൾ ചതിവിനു വശംവദനാകരുതു്. (അവരെപ്പററി വിവരങ്ങൾ ശേഖരിക്കുക)."

രാമായണത്തിൽ, ഒരു ചാരന്റെ അറിയിപ്പിൽനിന്നാണ് സീതയെ ജനങ്ങൾ പഴിക്കുന്നതായി രാമചന്ദ്രൻ മനസ്സിലാക്കിയതു്. അതനുസരിച്ച് സീതയെ അദ്ദേഹം പരിത്യജിക്കയുംചെയ്തു. വാസ്തവത്തിൽ, ഇന്ത്യയിൽ ചാരന്മാരെ, രാജാവിന്റെ കണ്ണും ചെവിയുമായി ഗണിച്ചുവന്നു. മൗര്യന്മാർക്കു മുമ്പുള്ള രാജാക്കന്മാർക്കും ചാരന്മാരുണ്ടായിരുന്നു. എന്നാൽ രാജ്യരക്ഷയ്ക്കു്, അവരുടെ ആവശ്യം മനസ്സിലാക്കി അവരെ ശരിയായി സംഘടിപ്പിച്ചതു് ചാണക്യനാണെന്നു തോന്നുന്നു. അത്യുത്തരം ചാരന്മാരെപ്പററി അർത്ഥശാസ്ത്രത്തിൽ പരാമർശമുണ്ടു്. അലസന്മാരെന്നു നടിക്കുന്ന ചാരന്മാർ; ആളുകൾ വിശ്വസിക്കുന്ന ജ്യോത്സ്യന്മാർ, കൈനോട്ടക്കാർ തുടങ്ങിയവർ, എല്ലാ ജനവിഭാഗങ്ങളുമായി സമ്പർക്കമുള്ള സന്യാസിമാർ, കൃഷിയും കച്ചവടവും പ്രധാന തൊഴിലായി സ്വീകരിച്ചവർ—ഈ അഞ്ചുകൂട്ടരും ഡിപ്പാർട്ടുമെന്റുജോലിക്കാരല്ല, വിവരങ്ങൾ ശേഖരിക്കുന്നവരത്രേ. നേഴ്സുകൾ, അരിവെപ്പുകാർ, വേശ്യകൾ, അലഞ്ഞുനടക്കുന്ന സ്ത്രീകൾ ഇവർക്കു് വേണ്ടപരിശീലനം നൽകി, ഗവണ്മെന്റ് ചാരവൃത്തിയിൽ നിയോഗിച്ചുവന്നു. പോലീസിന്റെ കീഴിലും പ്രകോപിക്കുന്നവർ, വായാടികൾ, വിഷംകൊടുക്കുന്നവർ തുടങ്ങിയ ഏജൻറന്മാർ പ്രവർത്തിച്ചുവന്നു. ചാരന്മാർ എങ്ങനെയാണ് ജോലി ചെയ്യേണ്ടതെന്നതിന് ഉദാഹരണങ്ങളും ചാണക്യൻ കൊടുക്കുന്നുണ്ടു്.




**അശോകൻെറ സാമ്രാജ്യം (ബി. സി. 274—236)**

അർത്ഥശാസ്ത്രത്തിൽ വിവരിക്കപ്പെടുന്ന പൊലീസ്‌രാഷ്ട്രം ആളുകൾക്ക് ഭീതിജനകമാണു്. എന്നാൽ അതിനു പരിമിതികളുമുണ്ടായിരുന്നു. ചാരന്മാർ സൂക്ഷിക്കയും റിപ്പോർട്ടുചെയ്യുകയും ഉണ്ടായെങ്കിലും, ആളുകളുടെ ദൈനംദിന ജീവിതഗതിക്ക് അതു ബാധകമായിരുന്നില്ല. പ്രാചീനഗ്രന്ഥങ്ങളിൽ വിവരിച്ചിരിക്കുന്നതനുസരിച്ചു് ചാരവൃത്തിയുടെ ഉദ്ദേശ്യം എല്ലാ ജനവിഭാഗങ്ങളുടേയും ഇടയിൽനടന്നു് രാജാവിനെ പൊതുജനാഭിപ്രായമറിയിക്കയും, രാജ്യരക്ഷയ്ക്കുവേണ്ട മുൻകരുതലുകൾ ചെയ്യുന്നതിനു സഹായിക്കയുമായിരുന്നു. ഗതാഗതസൗകര്യങ്ങളുടെ അഭിവൃദ്ധികാരണം, സാമ്രാജ്യത്തിന്റെ ഏതറ്റത്തു നടക്കുന്ന സംഭവവികാസങ്ങളും തലസ്ഥാനത്തെത്തിക്കാൻ വൈഷമ്യമുണ്ടായില്ല. കലഹകാരികൾ വിഷംകൊടുക്കുന്നവർ മുതലായവർക്കു കൊടുത്തുവന്ന ശിക്ഷകളിൽനിന്നു്, മൗര്യന്മാർ, ശത്രുക്കളുമായുള്ള പെരുമാററത്തിൽ നിർദ്ദാക്ഷിണ്യരായിരുന്നെന്നു മനസ്സിലാക്കാം.

ചാണക്യനു് കിട്ടിയതോ, അദ്ദേഹം പൂർണ്ണരൂപം കൊടുത്തതോ, അഥവാ അദ്ദേഹം വിവരിക്കയോ ചെയ്തിട്ടുള്ള ദണ്ഡനീതി വലിയ വ്യത്യാസങ്ങൾകൂടാതെ പലകാലം നിലനിന്നു. അവസാന ഹിന്ദുരാജാവുവരെ മൗര്യസാമ്രാജ്യഭരണത്തിന്റെ മൂന്നു സ്ഥായിയായ ഭാവങ്ങൾ—രാജന്യഭരണം, ഉദ്യോഗസ്ഥാധിപത്യം, പൊലീസ് ഇവ—പിൻതുടന്നു. അനന്തരം അവരിൽനിന്നു് മുസ്ലീങ്ങളും, മുസ്ലീങ്ങളിൽനിന്നു് ബ്രിട്ടീഷുകാരും അതു പകർത്തി. ഇന്നത്തെ ഇന്ത്യൻ ഭരണവ്യവസ്ഥപോലും സൂക്ഷ്മമായി പരിശോധിക്കുന്നതായാൽ അതിന്റെ അടിത്തട്ടിൽ ചാണക്യന്റെ നീതികളും രീതികളും കാണാം.

ചന്ദ്രഗുപ്തന്റെ പിൻഗാമി അദ്ദേഹത്തിന്റെ പുത്രനായ ബിന്ദുസാരൻ ആയിരുന്നു. അദ്ദേഹത്തിന്റെകാലത്തു് സാമ്രാജ്യം ഡക്കാൻവരെ വ്യാപിച്ചു. കീഴടക്കൽമൂലമോ, അല്ലെങ്കിൽ പ്രാദേശികരാജാക്കന്മാരുടെ സമ്മതത്തോടുകൂടിയോ ആയിരിക്കാം ഇതു്. തെക്ക് മൈസൂർവരെ മൗര്യസാമ്രാജ്യം വിസ്‌തൃതി പ്രാപിച്ചു. പ്രബലമായ കലിംഗരാജ്യം ഒഴിച്ചാൽ, ഇന്ത്യമുഴുവൻ നേരിട്ടുള്ള മൗര്യഭരണത്തിൻകീഴിലോ, സാമന്തപദവിയിലോ വർത്തിച്ചു. സെല്യൂക്കസിന്റെ മകനായ ആന്റിയോക്കസ്, അദ്ദേഹത്തിന്റെ അച്ഛനെപ്പോലെ, മൗര്യരാജധാനിയിൽ സ്ഥാനപതിയെ പാർപ്പിച്ചു. ഈജിപ്തിലെ രാജാവായ ടോളമി ഫിലാഡൽഫസ്, ഡയനിഷ്യസ് എന്ന സ്ഥാനപതിയെ പാടലീപുത്രത്തിലേയ്ക്കു നിയോഗിച്ചു. ഒരു സമർത്ഥനായ ഗ്രീക്കതത്വചിന്തകനെ അയയ്ക്കാൻ അന്റിയോക്കസിനോടു് ബിന്ദുസാരൻ ആവശ്യപ്പെട്ടതായും പറയപ്പെടുന്നു. ഒരു സമാധാനകാലഘട്ടമായിരുന്നു, ബിന്ദുസാരന്റേതു്. ഇതു സാമ്രാജ്യക്ഷേമത്തെ വളർത്തി. ബിന്ദുസാരന്റെ പുത്രനായ അശോകൻ ബി. സി. 268-ൽ സിംഹാസനാരോഹണം ചെയ്തു

പ്പോൾ, സമ്പന്നവും സുശക്തവും മാത്രമല്ല, ആഭ്യന്തരസമാധാനം കളിയാടിയിരുന്നതുമായ ഒരു സാമ്രാജ്യമാണ് അദ്ദേഹത്തിനു ലഭിച്ചതു്.

രാജ്യാവകാശിയായ രാജകുമാരനായിരുന്നപ്പോൾത്തന്നെ, അശോകൻ അതിർത്തിസംസ്ഥാനമായ തക്ഷശിലയിലേയും, പിന്നീട് ഉജ്ജയിനിയിലേയും, വൈസ്രോയി ആയിരുന്നിട്ടുണ്ട്. അദ്ദേഹത്തിൻെറ ഭരണകാലത്തെ ആദ്യവർഷങ്ങൾ, സാമ്രാജ്യം സമാധാനപരമായി ഭരിക്കുന്നതിലേയ്ക്കു വിനിയോഗിച്ചിരിക്കണം—256 ബി. സി.യിൽ, മഹാനദിക്കും കൃഷ്ണാനദിക്കും ഇടയ്ക്കുള്ളതും, അക്കാലത്തെ ഒരു വലിയ നാവികശക്തിയുമായ കലിംഗരാജ്യവുമായി അദ്ദേഹം ഒരു യുദ്ധത്തിലേർപ്പെട്ടു—മൗര്യൻ ആധിപത്യം സ്വീകരിക്കാത്ത ഏക ജനത കലിംഗന്മാരായിരുന്നു. ഈ യുദ്ധത്തിൻെറ കാരണങ്ങൾ നമുക്കറിഞ്ഞുകൂടാ. എന്നാൽ പന്ത്രണ്ടാം ശിലാശാസനത്തിൽനിന്നു് ആ മഹായുദ്ധത്തിനുശേഷം, കലിംഗരെ കീഴടക്കിയെന്നും, ആ രാജ്യം സാമ്രാജ്യത്തോടുകൂട്ടിച്ചേർത്തുവെന്നും മനസ്സിലാക്കാം.

പശ്ചാത്താപപ്രസ്രവണത്തിൽ അശോകൻ നിമഗ്നനായി. ഉപയോഗശൂന്യമായ കൊലയിൽ അദ്ദേഹം വ്യസനിച്ചു. തൻെറ കുററബോധം അദ്ദേഹം ഒരു ശിലാലേഖനത്തിൽ രേഖപ്പെടുത്തി. ശരിയായ കീഴടക്കൽ, സ്വയം കീഴടക്കുകയാണെന്നു് അദ്ദേഹം വിളംബരം ചെയ്തു.

അതീവ ഉത്സാഹത്തോടുകൂടെ, ലോകത്തിൽ ധർമ്മസാമ്രാജ്യം സ്ഥാപിക്കാൻ അദ്ദേഹം ഉത്സുകനായി. ഇതിലേയ്ക്കു് അദ്ദേഹം അസംഖ്യം വിളംബരങ്ങൾ പ്രസിദ്ധംചെയ്തു. അവ കല്ലിൽ കൊത്തിച്ചു സാമ്രാജ്യത്തിൻെറ വിവിധഭാഗങ്ങളിൽ സ്ഥാപിച്ചു. അശോകൻ ആദ്യത്തെ രാജകീയമതപ്രചാരകൻ മാത്രമായിരുന്നില്ല. പ്രചരണത്തിനു്, ഗവണ്മെൻറിലുള്ള പ്രാധാന്യം ആദ്യമായി മനസ്സിലാക്കിയ വ്യക്തികൂടിയാകുന്നു എന്നതു നിസ്തർക്കമാണു്. അദ്ദേഹം പ്രജകൾക്കുനൽകിയ ഉദ്ബോധനങ്ങൾ, അദ്ദേഹത്തിൻെറ അനുശാസനങ്ങൾ, പക്ഷിമൃഗാദികളെപ്പററിയുള്ള ദയാർദ്രമായ ഉത്തരവുകൾ, കാട്ടുജാതിക്കാരോടുപോലും അദ്ദേഹം ചെയ്തിട്ടുള്ള ധർമ്മോപദേശങ്ങൾ ഇവ നമുക്കു കിട്ടിയിട്ടുണ്ടു്. ഇവ അശോകനു് രാജത്വത്തെപ്പററിയുണ്ടായിരുന്ന ഉന്നതാദർശങ്ങൾ വ്യക്തമാക്കുന്നു. രാജത്വം അധികാരോപകരണം മാത്രമല്ല, പ്രത്യുത സമാധാനവും, സൗഹാർദ്ദവും, സഹാനുഭൂതിയും ലോകത്തിൽ സ്ഥാപിക്കാനുള്ള ഒരു മാർഗ്ഗവുമാണെന്നു് അദ്ദേഹം തെളിയിച്ചു.

സ്വന്തം സാമ്രാജ്യത്തിലെ ജനതയോടും അതിർത്തിവർഗ്ഗക്കാരോടും മാത്രമുള്ള മതപ്രചരണംകൊണ്ടു് അശോകൻ തൃപ്തനായില്ല. അച്ഛൻേറയും മുത്തച്ഛൻേറയും കാലത്തു് അന്യരാജ്യങ്ങളുമായി പുലർത്തിവന്ന സൗഹൃദബന്ധം, ബുദ്ധമതം അവിടങ്ങളിൽ പ്രചരിപ്പിക്കാൻ അശോകനു സഹായകമായിഭവിച്ചു. സിറിയ, ഈജിപ്തു്, മാസിഡോണിയാ, എപ്പൈറസ് ഈ രാജ്യങ്ങളിൽ അദ്ദേഹം മതപ്രചരണാർത്ഥം ദൗത്യസം

ഘത്തെ അയച്ചു. ഈ മതപ്രചാരണസംരംഭങ്ങളെപ്പററി നമുക്കു ശരിയായ വിവരങ്ങൾ ലഭിച്ചിട്ടില്ല. എന്നാൽ സിലോൺ ഒരു ബുദ്ധമതരാജ്യമാക്കിയതിനേക്കുറിച്ച് നമുക്കു ധാരാളം തെളിവുകളുണ്ട്. മഹാനായ ഈ ചക്രവത്തിയുടെ ഒരു വലിയ നേട്ടമാണ് സിലോണിൽ ബുദ്ധമതം പ്രചരിപ്പിച്ചതു്. അശോകൻെറ സഹോദരനാണ്, സിലോണിലേയ്ക്കുള്ള ആദ്യത്തെ മതപ്രചാരകസംഘത്തിൻെറ നേതൃത്വം വഹിച്ചതു്. അദ്ദേഹം ഒരു ബുദ്ധസന്യാസിയായിരുന്നു. മഹേന്ദ്രൻ ദക്ഷിണേന്ത്യയിൽ മതപ്രചരണം നടത്തിവരവേയാണ്, പാണ്ഡ്യരാജ്യത്തുനിന്നു് സിലോണിലേയ്ക്കു പോകാനിടയായതു്. ഈ രാജകീയമിഷനറിക്കു് സിലോൺ രാജാവിൻെറ രാജധാനിയിൽ വിജയം സിദ്ധിച്ചു. അവിടത്തെ രാജാവു് വിശിഷ്ടമായ അഷ്ടമാർഗ്ഗം സ്വീകരിച്ചു, അശോകൻെറ സഹോദരനിൽനിന്നുതന്നെ. രണ്ടാമത്തെ മതപ്രചരണസംഘം ചക്രവത്തിയുടെ സഹോദരിയായ സംഘമിത്രയാണു നയിച്ചതു്. അവൾ ഇന്ത്യയുടെ കിഴക്കേത്തീരത്തുടെ കപ്പൽമാർഗ്ഗം യാത്രചെയ്തു. സിലോണിലേയ്ക്കു സംഘമിത്ര പരിശുദ്ധമായ ബോധിവൃക്ഷത്തിൻെറ ഒരു ശാഖയുംകൊണ്ടുപോയി. ഇന്നും അതു സിലോണിൽ തഴച്ചുനില്ക്കുന്നു. ബോധിവൃക്ഷം സിലോണിൽ കൊണ്ടുപോകുന്നതിനെപ്പററിയുള്ള ശിലാചിത്രം സാഞ്ചിയിൽ ഉണ്ടു്.

അശോകനെ ഒരു ബുദ്ധമതചക്രവത്തിയായും, അദ്ദേഹത്തിന്റെ ഭരണകാലം ഇന്ത്യാചരിത്രത്തിലെ ബുദ്ധമതകാലഘട്ടമായുമാണ് ചിത്രീകരിക്കപ്പെടുന്നതു്. ഇന്ത്യയിൽ ബുദ്ധമതവും ഹിന്ദുമതവും തമ്മിലുള്ള വ്യത്യാസം സാമ്പ്രദായികം മാത്രമാണ്; ശൈവമതവും വൈഷ്ണവമതവും തമ്മിലുള്ള വ്യത്യാസംപോലെ. മതസിദ്ധാന്തങ്ങൾ തമ്മിലുള്ള അസഹിഷ്ണുത ഒരു സെമിററിക്ക് ആശയമാണ്. വളരെക്കാലത്തേയ്ക്കു്, അതു് ഇന്ത്യയ്ക്കു് പുത്തരിയായിരുന്നു. ബുദ്ധൻെറ ജീവിതകാലത്തും പിന്നീടും അദ്ദേഹംതന്നെ ഒരു ഹിന്ദുസന്യാസിയും, അവതാരവുമായാണ് കരുതപ്പെട്ടതു്. ആര്യമതപാരമ്പര്യത്തിലെ ഒരു വിഭാഗമായാണ് ബുദ്ധമതക്കാരേയും പരിഗണിച്ചതു്. ഹർഷൻ ഒരു ബുദ്ധമതാനുയായിയും, കുമാരപാലൻ ഒരു ജൈനമതക്കാരനും ആയിരുന്ന അർത്ഥത്തിലേ, അശോകനും ബുദ്ധമതാനുയായി ആയിരുന്നുള്ളു. അക്കാലത്തെ ജനങ്ങളുടെ വീക്ഷണത്തിൽ, അശോകൻ, അംഗീകൃതമായ ഒരു വിഭാഗത്തിൽപ്പെട്ട ഹിന്ദുരാജാവായിരുന്നു. അദ്ദേഹത്തിൻെറ ശിലാരേഖകൾതന്നെ ഇതു തെളിയിക്കുന്നു. അഷ്ടമാർഗ്ഗം അനുസരിച്ചിരുന്നുവെങ്കിലും, അദ്ദേഹം ദാനങ്ങളും സംഭാവനകളും ബ്രാഹ്മണർക്കും, ശ്രമണർക്കും (ബുദ്ധമതപുരോഹിതർ) മററു പലർക്കും തുല്യമായി കൊടുത്തുപോന്നു. അദ്ദേഹം സ്വീകരിച്ച പേരു് 'ദേവാനാം പ്രിയഃ' (ദൈവങ്ങൾക്കു പ്രിയമുള്ളവൻ) എന്നതാണ്. ഏതു ദൈവങ്ങൾ? തീർച്ചയായും ആര്യമതത്തിലെ ദൈവങ്ങൾ. ബുദ്ധമതത്തിനു് അതിൻേറതായ ദൈവങ്ങളില്ല. അശോ

കൻ ബുദ്ധമതത്തിലെ, ഒരു 'കോൺസ്റ്റൻറയിൻ,' (റോമാസാമ്രാജ്യത്തിലെ ആദ്യത്തെ ക്രൈസ്തവചക്രവർത്തി) ആണെന്നും, പൂർവ്വമതത്തെ ധിക്കരിച്ചുവെന്നും പറയുന്നതു് ഇന്ത്യൻസ്ഥിതിഗതികൾ ശരിയായറിയാഞ്ഞിട്ടാണു്. യൂറോപ്യരായ ക്രിസ്ത്യൻഗ്രന്ഥകാരന്മാരാണു് ഈ അഭിപ്രായം കൊണ്ടുവന്നതു്. അശോകൻ മുഖ്യമായി ഒരു ഹിന്ദുവായിരുന്നു; ബുദ്ധമതസ്ഥാപകനും അങ്ങനെതന്നെ.

ഇന്ത്യൻസംസ്കാരത്തിനു് അശോകൻ നൽകിയിട്ടുള്ള സംഭാവന മികച്ചതാണു്. അദ്ദേഹം വടക്കേഇന്ത്യ ഒട്ടുക്കു് അസംഖ്യം വിഹാരങ്ങൾ സ്ഥാപിക്കയും, ശില്പസൗന്ദര്യം വഴിയുന്ന ശിലാസ്തംഭങ്ങൾ നാട്ടുകയും, സാമ്രാജ്യത്തിൻെറ ഒരു സംസ്കാരൈക്യം പുലർത്തുകയും ഉണ്ടായി. അദ്ദേഹത്തിൻെറ ശിലാലേഖങ്ങൾ, അനുശാസനങ്ങളും, ഉത്തരവുകളും, മതോദ്ബോധനവും ഉൾക്കൊണ്ടു. ഒരു സാഹിത്യമായിത്തന്നെ ഗണിക്കാവുന്ന അവ, അദ്ദേഹത്തിന്റെ പ്രജകൾക്കു് ഉത്തേജനം നൽകി. സാമ്രാജ്യാതിർത്തിയിൽപ്പെടാത്ത ചോളന്മാർ, പാണ്ഡ്യന്മാർ, സത്യപുത്രന്മാർ, കേരളീയർ ഇവരുടെ രാജാക്കന്മാരുമായി, അദ്ദേഹം സ്നേഹബന്ധം പാലിച്ചു. സിലോണിൻെറ മതപരിവർത്തനം, ആ ദ്വീപിനെ ഇന്ത്യൻസംസ്കാരവലയത്തിനുള്ളിൽ കൊണ്ടുവന്നു.

അശോകന്റെ ശിലാശാസനങ്ങളിൽനിന്നു് അദ്ദേഹത്തിന്റെ കാലത്തെ പ്രവിശ്യാഭരണരീതിയേപ്പറ്റി നമുക്കു ഗ്രഹിക്കാം. വൈസ്രോയിമാരുടെ കീഴിലുണ്ടായിരുന്ന നാലു വിഭാഗങ്ങൾ, കലിംഗാ (തലസ്ഥാനം: ടൊസാലി), അവന്തി(തലസ്ഥാനം: ഉജ്ജയിനി), ഉത്തരാപഥം (പഞ്ചാബു് മുതലായഭാഗങ്ങൾ. തലസ്ഥാനം: തക്ഷശില), മദ്ധ്യദേശം (തലസ്ഥാനം: സുവർണ്ണഗിരി) ഇവയായിരുന്നു. മഗധയും, ഗംഗാതടവും കേന്ദ്രത്തിൻെറ കീഴിൽ, ഡിസ്ട്രിക്ട് ഉദ്യോഗസ്ഥന്മാർ ഭരിച്ചുവന്നു. അതിർത്തിപ്രദേശങ്ങളിൽ അധീശാധികാരം അംഗീകരിച്ച സാമന്തന്മാർ ഭരണം നടത്തി.

കുടുംബകലഹങ്ങൾമൂലം അശോകൻെറ വാർദ്ധക്യദശ അസുഖകരമായിരുന്നുവെന്നു തോന്നുന്നു. ഐതിഹ്യം അനുസരിച്ചു്, അദ്ദേഹം തന്നേക്കാൾ വളരെ പ്രായംകുറഞ്ഞ ഒരു യുവതിയെ വിവാഹംചെയ്തതിൽനിന്നുമാണു് കുഴപ്പങ്ങളുണ്ടായതു്. രാജധാനിയിലെ ഉപജാപങ്ങൾമൂലം, അശോകൻ കുണാലൻ എന്ന സ്വപുത്രനെ പീഡിപ്പിച്ചെന്നും, മരിക്കുന്നതിനുമുൻപു് യാഥാർത്ഥ്യങ്ങൾ മനസ്സിലായപ്പോൾ, ആ പുത്രനെ വീണ്ടും സ്നേഹഭാജനമാക്കിയെന്നും പറയപ്പെടുന്നു. അശോകനുശേഷം, സാമ്രാജ്യം ഭരിച്ചതു് അദ്ദേഹത്തിൻെറ പൗത്രൻ ആണു്. സാമ്രാജ്യം ഒരു നൂറുവർഷത്തേയ്ക്കുകൂടി നിലനിന്നു. ബി. സി. 183–ൽ അവസാനത്തെ മൗര്യരാജാവായ ബൃഹദ്രഥനെ, അദ്ദേഹത്തിൻെറ സേനാനായകനായ പുഷ്യമിത്രൻ വധിച്ചു. അങ്ങനെ ഇന്ത്യയിലെ ആദ്യത്തെ സാമ്രാജ്യംസ്ഥാപിച്ച വംശം അന്ത്യശ്വാസം വലിച്ചു.

അദ്ധ്യായം നാല്

# മൗര്യഘട്ടത്തിലെ ജീവിതരീതി

ഭിന്നസ്വഭാവത്തിലുള്ള അസംഖ്യം തെളിവുകൾ നമുക്കുണ്ട്, മൗര്യന്മാരുടെ കാലത്തെ ജീവിതരീതി അവലോകനം ചെയ്യാൻ. ധർമ്മശാസ്ത്രങ്ങൾ—പ്രത്യേകിച്ച്, മനുവും മറ്റു നിയമകർത്താക്കളും—അന്നു കണ്ടിരുന്ന ജീവിതം വിവരിക്കുന്നു. ഒരു ഭരണകർത്താവിന്റെ വീക്ഷണകോണത്തിലൂടെ അർത്ഥശാസ്ത്രത്തിൽ ആ കാലഘട്ടത്തെ കാണുന്നു. വാത്സ്യായനന്റെ കാമശാസ്ത്രത്തിൽ പ്രതിഫലിച്ചുകാണാം, അക്കാലത്തെ സാമൂഹ്യവ്യവസ്ഥിതി. വിദേശീയരായ എഴുത്തുകാരുടെ വിവരണശകലങ്ങളിൽനിന്നും, നമുക്ക് കിട്ടിയിട്ടുള്ള മുൻചിത്രത്തെ നിരൂപണംചെയ്യുകയും തിരുത്തുകയും ചെയ്യാം.

മുന്നദ്ധ്യായത്തിൽ കണ്ടതുപോലെ, മൗര്യൻഭരണകൂടം, സാമ്രാജ്യത്തിലെ പല ഭാഗങ്ങളും നേരിട്ടു ഭരിച്ചുവന്നു. കൃഷി, വ്യവസായം, വാണിജ്യം, കന്നുകാലിസംരക്ഷണം ഇവ നിയന്ത്രണം ചെയ്യുന്നതിനാവശ്യമായ വ്യവസ്ഥകളും കേന്ദ്രസർക്കാർ സൃഷ്ടിച്ചു. കേന്ദ്രഗവമ്മെൻറിന്റെ നേരിട്ടുള്ള നിയന്ത്രണത്തിലോ വൈസ്രോയിമാരുടെ കീഴിലോ ഉള്ള പ്രദേശങ്ങളിൽ മാത്രമേ ഈ നിയമങ്ങൾ ശരിയായി പ്രവർത്തിച്ചിരുന്നിരിക്കാനിടയുള്ളു. എങ്കിലും നികുതിപിരിവിൽമാത്രമല്ല, ഉത്പാദനോപകരണങ്ങളേയും വ്യവസായങ്ങളേയും ഗവമ്മെൻറുനിയന്ത്രണത്തിൽ വരുത്താൻ ശ്രമിച്ചു എന്നതുതന്നെ, മുൻഗവമ്മെൻറുകളിൽനിന്നു് വ്യത്യസ്തമായ ഒരാശയമത്രെ.

വ്യാവസായികജീവിതം, വണിക്ക്സംഘം മുഖേനയും, കൈത്തൊഴിൽസംഘടന മുഖേനയും നേരത്തെ വികാസം പ്രാപിച്ചിരുന്നു. ശ്രേണികൾ (ട്രേഡ്യൂണിയൻസ്) സുശക്തങ്ങളായ സ്ഥാപനങ്ങളായിരുന്നു. ഉദാഹരണത്തിനു് സാഞ്ചിസ്തംഭശിലാലേഖത്തിൽ പറഞ്ഞിരുന്നു, വിദിശത്തിലെ (Vidisa) ദന്തവേലക്കാരുടെ സംഘ(ശ്രേണി)മാണു് അതിലെ കൊത്തുപണികൾ ചെയ്തിരുന്നതു് എന്നു്. ജുന്നാർ (Junnar) ഗുഹയിലെ ഒരു ശിലാലേഖം പറയുന്നു, ധാന്യവില്പനക്കാരുടെ സംഘം ഒരു ഗുഹ സംഭാവന ചെയ്തതായി. സ്വർണ്ണപ്പണിക്കാർ, വെള്ളിപ്പണിക്കാർ, പട്ടുവസ്ത്രം നെയ്യുന്നവർ ഇവരുടെ സംഘങ്ങളെപ്പററിയും നമുക്കു സൂചനകളുണ്ട്. ഒരു ക്ഷേത്രത്തിനു ദാനമായിക്കൊടുത്ത സംഖ്യ, രണ്ടു നെയ്ത്തുകാരുടെ സംഘങ്ങൾക്ക്, പലിശമാത്രം കൊടുത്താൽ മതിയെന്ന കരാറിന്മേൽ എന്നന്നേയ്ക്കുമായി നൽകി എന്നു് നാസിക്കിലെ ശിലാലേഖം തെളിവുതരുന്നു. (ഉദ്ദേശം 200 ബി. സി.) ഇതാണെന്നു തോന്നു

ന്നു, കൂട്ടബാങ്കിംഗ് നടപടിയുടെ ആദ്യത്തെ ഉദാഹരണം. ആ രീതിയിൽ അതിനുള്ള പ്രാധാന്യം വലുതാണ്.

വ്യവസായങ്ങൾ 'ഗൈൽഡ്'* രീതിയിൽ സംഘടിതമായതു്, കൈത്തൊഴിലുകാർക്കു് രാഷ്ട്രീയമായും സാമ്പത്തികമായുമുള്ള ശക്തി നൽകി, സ്മൃതിഗ്രന്ഥകാരന്മാർ അനുശാസിച്ച കർശനമായ ജാതിനിയമങ്ങൾക്കും അതു് ഉടവുവരുത്തി. ഗൈൽഡുകൾ ഗവമ്മെൻറുവക പല ജോലികളും നിർവ്വഹിച്ചു. സ്മൃതിഗ്രന്ഥകാരന്മാരെമാത്രം അടിസ്ഥാനമാക്കി ഇന്ത്യൻസാമൂഹ്യചരിത്രം എഴുതിയിട്ടുള്ള പലരും ഇക്കാര്യം വിസ്മരിച്ചതായി തോന്നുന്നു. കൈത്തൊഴിലുകൾക്കു് സമുദായത്തിൽ എപ്പോഴും ഉന്നതസ്ഥാനമുണ്ടായിരുന്നു. എന്നാൽ അയഥാർത്ഥമായ ജാതിവ്യവസ്ഥിതിയിൽ അവർ ശൂദ്രരായിരുന്നു. രാജപ്രീതിയും ധാരാളം സമ്പത്തും അധികാരവുമുള്ള ഈ കൈത്തൊഴിലുകാരുടെ സംഘത്തിനു് എതിരായ സ്മൃതിയിലെ പല വ്യവസ്ഥകളും, പ്രായോഗികമായില്ല.

ഭീടാ(Bhita)യിൽ നടത്തിയ ഉൽഖനനം മേൽപ്പറഞ്ഞതരത്തിലുള്ള തൊഴിൽസംഘങ്ങളുടെ വകയായ പല മുദ്രകളും വെളിച്ചത്തിൽ കൊണ്ടുവരിക ഉണ്ടായി. ഇവയിൽ ഒന്നു്, സർ ജോൺ മാർഷലിൻെറ അഭിപ്രായപ്രകാരം, ബി. സി. മൂന്നാംനൂററാണ്ടിലോ, നാലാംനൂററാണ്ടിലോ ഉള്ളതാണു്. മാർഷൽ ഉൽഖനനം ചെയ്തതു് ഒരു തൊഴിൽസംഘത്തിൻെറ കേന്ദ്രആഫീസാണു്. ഡോ: ബ്ളോക്കി(Dr. Block)ൻെറ അഭിപ്രായത്തിൽ, പാടലീപുത്രംപോലുള്ള മഹാനഗരങ്ങളിൽ, ഇന്നത്തെ 'ചേംബർ ഓഫ് കോമേഴ്സ്'പോലുള്ള സ്ഥാപനങ്ങളും ഉണ്ടായിരുന്നുവത്രേ.

ഉത്പാദനംചെയ്യാത്ത കൈത്തൊഴിലുകാർക്കു സമുദായത്തിൽ സമുന്നതസ്ഥാനമില്ലായിരുന്നു. ഇതിൽനിന്നും ചാതുർവ്വർണ്ണ്യത്തിനു് വ്യാവസായികജോലിക്കാരുടെമേലുണ്ടായ പരാജയം മനസ്സിലാക്കാം. നടന്മാർ, ചെപ്പിടിവിദ്യക്കാർ, വിദൂഷകന്മാർ, പക്ഷിപിടുത്തക്കാർ, പാമ്പാട്ടികൾ മുതലായവർക്കു് സാമൂഹ്യമായി അംഗീകാരമില്ലായിരുന്നു. അക്കാലത്തു ജനങ്ങൾ പ്രത്യേകം പ്രതിപത്തി കാണിച്ച തൊഴിലുകൾ, ചായവേല, നെയ്ത്തു്, 'മഹായന്ത്രപ്രവർത്തനം' (മെക്കാനിക്ക്സ്), ഖനനം, ശില്പവേല, മരവേല, ലോഹജോലി, കല്പണി, രത്നവേല, വാസ്തുവിദ്യ, കപ്പൽജോലി മുതലായവ ആയിരുന്നു.

മുതലാളിത്തവ്യവസ്ഥിതി, ബുദ്ധൻെറ കാലത്തിനുമുമ്പേ ഉത്ഭവിച്ചതായി സൂചിപ്പിച്ചുവല്ലോ. മൗര്യന്ത്യയിൽ, സാമ്പത്തികമായുണ്ടായ പുരോഗതിയെപ്പററി ശിലാരേഖകൾ ഉണ്ടു്. സാഞ്ചിസ്തംഭത്തിലുള്ള ശിലാലേഖങ്ങൾ, സമ്പന്നരായ വ്യാപാരികൾ നൽകിയ അസംഖ്യം സംഭാവനകളെപ്പററി വിവരിക്കുന്നുണ്ടു്. അവരെയെല്ലാം 'ശ്രേ

* അന്യോന്യം ഉതവിനൽകുന്നതിനുള്ള സംഘം.

ഷ്ടികൾ' എന്നാണ് വ്യവഹരിച്ചിരിക്കുന്നതു്. കെട്ടിടങ്ങൾ പുനരുദ്ധാരണംചെയ്ത അനേകം വ്യാപാരികളുടെ പേരുകൾപോലും എടുത്തുപറയുന്നുണ്ട്. ക്ഷേത്രങ്ങൾക്കും, സന്യാസാശ്രമങ്ങൾക്കും ദാനങ്ങൾ നൽകുക എന്നതും അന്നു സർവ്വസാധാരണമായിരുന്നു. ബുദ്ധജൈനമതചരിത്രങ്ങളും, ആ മതങ്ങളുടെ ആരംഭദശയിൽ, വ്യാപാരിവർഗ്ഗക്കാർക്കുണ്ടായിരുന്ന വമ്പിച്ച സമ്പത്തിനെക്കുറിച്ചു സൂചിപ്പിക്കുന്നുണ്ട്.

സാമ്രാജ്യത്തിൽ കളിയാടിയ സമാധാനം, ആഭ്യന്തരവ്യാപാരത്തിൻെറ വികാസം, ഇവയ്ക്കുപുറമേ, ഈ സാമ്പത്തികാഭിവൃദ്ധിക്കു മറെറാരു കാരണംകൂടി കാണാം. അതു് വിദേശവ്യാപാരം, വിശിഷ്യ കടൽമാർഗ്ഗമുള്ള വ്യാപാരമായിരുന്നു. അശോകൻെറ കാലംവരെ, മഗധരാജ്യത്തിനു് സമുദ്രീയവ്യാപാരമുണ്ടായിരുന്നതായി തോന്നുന്നില്ല. ചന്ദ്രഗുപ്തന്റെ കാലത്തു് തുറമുഖങ്ങൾ സൂക്ഷിക്കുക, കപ്പൽവ്യവസായം പോഷിപ്പിക്കുക, ജലമാർഗ്ഗഗതാഗതം വികസിപ്പിക്കുക മുതലായവയ്ക്കായി ഒരു നാവികവകുപ്പുണ്ടായിരുന്നു. എന്നാൽ ഭൂമിശാസ്ത്രപരമായ കിടപ്പുമൂലം ചന്ദ്രഗുപ്തൻെറയും ബിന്ദുസാരൻെറയും കാലത്തു് പ്രജകൾക്കു് സമുദ്രവ്യാപാരത്തിൽ താല്പര്യമുണ്ടായിരുന്നോ എന്ന കാര്യം സംശയമാണു്. ഗംഗയിലുണ്ടായിരുന്ന തുറമുഖങ്ങൾ സംരക്ഷിക്കുക, ജലമാർഗ്ഗേണയുള്ള ഗതാഗതം വികസിപ്പിക്കുക, ആവശ്യമായ കപ്പൽനിർമ്മാണത്തെ പ്രോത്സാഹിപ്പിക്കുക ഇവയെല്ലാം ചന്ദ്രഗുപ്തൻ ചെയ്തിരുന്നുവെന്നുള്ളതു വാസ്തവംതന്നെ. എന്നാൽ കലിംഗരാജ്യത്തിന്റെ കീഴടക്കലോടുകൂടിയാണു് പല വലിയ തുറമുഖങ്ങളും സാമ്രാജ്യത്തിന്നധീനമായതു്. ഇതിന്റെ ഫലമായി സമുദ്രയാത്രയ്ക്കും വ്യാപാരത്തിനും കൂടുതൽപ്രാമാണ്യമുണ്ടായി. അശോകൻെറ സഹോദരിയായ സംഘമിത്ര, കടൽമാർഗ്ഗം സിലോണിൽ പോയതുതന്നെ ഇതിനു മതിയായ ലക്ഷ്യമാണു്. കടൽമാർഗ്ഗം സുനിശ്ചിതവും, പ്രചാരത്തിലിരുന്നതുകൊണ്ടുമായിരിക്കാം, ചക്രവർത്തി സ്വസഹോദരിയെ ആ വഴി അയച്ചതു്. കൂടാതെ പരമ്പരയാ കലിംഗർ ഒരു നാവികശക്തിയായിരുന്നു. കലിംഗത്തിലേയ്ക്കുള്ള സാമ്രാജ്യവികസനം തീർച്ചയായും വ്യാപാരിവർഗ്ഗത്തിൻെറ സാമ്പത്തികോന്നമനത്തിന്നിടയാക്കിയിരിക്കും.

ആഭ്യന്തരവ്യാപാരവും ഗവണ്മെൻറ് പ്രോത്സാഹിപ്പിക്കയും നിയന്ത്രിക്കയും ചെയ്തുവന്നു. കടത്തുവള്ളങ്ങൾ ഏർപ്പെടുത്തുകയും സാമ്രാജ്യമൊട്ടുക്കു സുരക്ഷിതമായ ഗതാഗതമാർഗ്ഗം വികസിപ്പിക്കയും ചെയ്തു. ചാണക്യൻ നിർദ്ദേശിച്ചിരുന്ന വ്യവസ്ഥകൾ വ്യാപാരത്തിൻെറ വളർച്ചയ്ക്കു കാരണമായി. പണ്ടകശാലകൾ, ഗോഡൗണുകൾ, ഗതാഗതവ്യവസ്ഥകൾ ഇവ സൂചിപ്പിക്കുന്നു, വടക്കേ ഇന്ത്യയിൽ സുശക്തമായ കേന്ദ്രഭരണം സ്ഥാപിച്ചതോടുകൂടി, അസാമാന്യമായ സാമ്പത്തികപുരോഗതി ഉണ്ടായതായി ഹതികുംഭശിലാലേഖത്തിൽ പറയുന്ന, ഖരവേലൻ അദ്ദേഹത്തിനുമുൻപുള്ള ഒരു രാജാവു വെട്ടിയ തോടു് വിപുലപ്പെ

ടുത്തിയതായി—ആഭ്യന്തരഗതാഗതത്തിൽ ഗവണ്മെൻറ് വളരെ ശ്രദ്ധി ച്ചു—കച്ചവടപ്പാതകൾ സംരക്ഷിക്കുന്നതിനു് ആവശ്യമായ ഏർപ്പാടുക ളും ഗവണ്മെൻറ് ചെയ്തിരുന്നു.

പാടലീപുത്രമായിരുന്നു സാമ്രാജ്യത്തിലെ പ്രധാന പട്ടണം. അ ജാതശത്രുവിനാൽ ബി. സി. ആറാം നൂററാണ്ടിൽ, ഗംഗാനദിയുടെ വള വിൽ സ്ഥാപിതമായ ഈ നഗരി ലോകപ്രശസ്തി ആജ്ജിച്ചു. ഭാരതീയ ഗ്രന്ഥങ്ങളിൽ രാജാക്കന്മാരുടെ ആവാസമെന്നു പ്രകീത്തിതമായ 'സുഗം ഗേയ'കൊട്ടാരം നഗരത്തിന്റെ നടുവിലായി സ്ഥിതിചെയ്തു. സൂസായിലും എക്ക്ബററാനയിലുമുണ്ടായിരുന്ന കൊട്ടാരങ്ങളെ, അതു് അതിശയിച്ചു നിന്നു എന്നു് മെഗസ്തനീസ് പറയുന്നു. അവിടെ നടത്തിയ ഭൂഖനനങ്ങൾ ഇതു ശരിയെന്നു വ്യക്തമാക്കുന്നുണ്ടു്. നഗരത്തിൻെറ മുൻഭാഗത്തു് ഒമ്പ തുനാഴിക നീളത്തിൽ നദി പ്രവഹിച്ചു. അവിടെയുള്ള ഉദ്യാനങ്ങളുടെ രാമണീയകതയും, കെട്ടിടങ്ങളുടെ രാജകീയമായ നയനമോഹനതയും ഇ ന്ത്യയിൽ പഴമൊഴിക്കു തുല്യം പരിചിതമായിട്ടുണ്ടു്. കഥാസരിത്സാ ഗരത്തിൽ, ഗുണാഢ്യായൻ (ഒന്നാംനൂററാണ്ടു് ബി. സി.) സംസ്കാര ത്തിൻേറയും പാണ്ഡിത്യത്തിൻേറയും കലകളുടേയും കളിവീടം, ലോക നഗരങ്ങളിൽവെച്ചു് രാജ്ഞിയുമെന്നു് പാടലീപുത്രത്തെ പ്രശംസിക്കു ന്നു. നന്ദന്മാരുടെ നഗരിയെന്നാണു് ഈ പട്ടണത്തെ വിളിച്ചിരുന്നതെ ന്നുള്ളതു രസാവഹമാണു്. ലക്ഷ്മിയും സരസ്വതിയും അവിടെ സമ്മേളി ച്ചു. 'പൂക്കളുടെ പട്ടണ'മെന്നു് അറിയപ്പെട്ട പാടലീപുത്രത്തിൻെറ കീ ത്തി സാമ്രാജ്യകാലഘട്ടത്തിൽ അനുപമമായിരുന്നു. ഒരു സാവ്വജനീന നഗരമായിരുന്നു അതു്. അനേകശതാബ്ദക്കാലം അതു് ഇന്ത്യയുടെ ബു ദ്ധിപരമായ ജീവിതത്തിൽ സ്വാധീനം ചെലുത്തി. പല വിദ്യാർത്ഥിക ളും പാടലീപുത്രത്തിൽ, അദ്ധ്യയനത്തിനുവേണ്ടി തടിച്ചുകൂടിയതായി സൂചനകൾ ഉണ്ടു്. നഗരത്തിലെ ഗോപുരങ്ങളെപ്പററി പതഞ്ജലി പ്ര സ്താവിക്കുന്നുണ്ടു്. ഇന്ത്യൻസാഹിത്യത്തിൽ സുഗംഗേയപ്രാധാന്യത്തിനു്, വേഴ്സേ, ക്യറിനാൽ, വിൻഡ്സർ ഈ കൊട്ടാരങ്ങൾക്കു് യൂറോപ്യൻ സാഹിത്യത്തിലുള്ള അതേ സ്ഥാനംതന്നെ ഉണ്ടു്. ഖരവേലൻെറ ഹതി കുംഭശിലാലേഖം, ഈ കൊട്ടാരത്തിൻെറ പേരു പറയുകയും ഒരു നന്ദരാ ജാവു് കലിംഗരാജധാനിയിൽനിന്നു കൊണ്ടുപോയ അപൂവ്വമഹിമയുള്ള ജൈനവിഗ്രഹം തിരിച്ചുകൊണ്ടുവന്നു കലിംഗയിൽ സ്ഥാപിച്ചതേപ്പററി വിവരിക്കുകയും ചെയ്യുന്നുണ്ടു്.

പാടലീപുത്രം തടികൊണ്ടാണു് പണിചെയ്തിരുന്നതു്. അക്കാര ണത്താൽ ഈ നഗരം പൂണ്ണമായി നശിച്ചശേഷം, അതിൻെറ സ്ഥാനം നിണ്ണയിക്കാൻപോലും, പുരാണവസ്തുഗവേഷകർ വിഷമിച്ചു. പാടലീ പുത്രത്തിനോളം പ്രശസ്തിയില്ലെങ്കിലും, അക്കാലത്തെ മററു മഹാനഗരങ്ങ ളായിരുന്നു, ലിച്ചാവികളുടെ വൈശാലി, അവന്തിയുടെ തലസ്ഥാനവും അശോകൻ വൈസ്രോയിയായിരിക്കുകയുംചെയ്ത ഉജ്ജയിനി, ബനാറീസ്

(ശാശ്വതമായ കാശി), പ്രസിദ്ധമായ കലാശാലയുടെ ആസ്ഥാനവും, പ്രവിശ്യാതലസ്ഥാനവുമായ തക്ഷശില ഇവ. സമ്പൽസമൃദ്ധങ്ങളായിരുന്നു ഇവയും അക്കാലത്തു്. വൈശാലിക്കു് പാടലിപുത്രത്തേക്കാളും പഴക്കമുണ്ടു്. രാമായണത്തിൽ അതേപ്പററി പറഞ്ഞിട്ടുണ്ടു്. ശ്രീരാമന്റെ മുൻഗാമികളിലൊരാളായ ഇക്ഷ്വാകുവത്രേ അതു സ്ഥാപിച്ചതു്. മഹാവീരൻ വൈശാലിയിലെ ഒരു പൗരനായാണു്, ആ പട്ടണക്കാർ കരുതിയതു്. ബുദ്ധനും വൈശാലിയുമായി അടുത്ത ബന്ധമുണ്ടായിരുന്നു.

ആദ്യകാലത്തെ ബൗദ്ധജൈനസാഹിത്യങ്ങളിൽ, അവിടെ ഉണ്ടായിരുന്ന ചൈത്യങ്ങളേപ്പററിയും, ക്ഷേത്രങ്ങൾ, ആരാമങ്ങൾ ഇവയേപ്പററിയും ധാരാളം പ്രസ്താവങ്ങളുണ്ടു്. 'ജാതക'കഥകളനുസരിച്ചു് ബുദ്ധന്റെകാലത്തു് മൂന്നു കോട്ടകളാൽ ചുററപ്പെട്ടിരുന്നു, വൈശാലി. നടവാതിലുകളും കാവൽപ്പുരകളും ഉണ്ടായിരുന്നു കോട്ടയ്ക്കു്. രാജധാനികളല്ലാത്ത നഗരങ്ങളുടെ വളർച്ച സാവകാശത്തിലായിരുന്നു. എങ്കിലും ഭിടാ (Bhita) എന്ന നഗരം ഇതിനൊരപവാദമാണു്. അവിടെനിന്നും ലഭിച്ചിട്ടുള്ള ശിലാരേഖയിൽനിന്നും, ഒരു വാണിജ്യവ്യവസായകേന്ദ്രമായിരുന്നു ഭിടാ എന്നു കാണുന്നു. നുറുവസൗകര്യവും അവിടെ ഉണ്ടായിരുന്നു.

നഗരങ്ങളുടെ വർദ്ധനവും അവയിൽ കൂട്ടലായുള്ള ജീവിതസൗകര്യങ്ങളും, പണക്കാരായ ആളുകളുടെ ഇടയിൽ പട്ടണജീവിതം, പ്രിയംകരമാക്കി. 'നാഗരികർ' (നഗരത്തിൽ താമസിച്ചവർ) പ്രത്യേകം ജീവിതമുറകളും, വാസനകളും ഉള്ളവരും ആഡംബരവും സുഖഭോഗങ്ങളും അനുഭവിച്ചവരും ആയിരുന്നു. വാത്സ്യായനൻ അക്കാലത്തെ നാഗരികജീവിതത്തിന്റേയും, സംസ്കാരത്തിന്റേയും ഒരു ചിത്രം നമുക്ക നൽകുന്നു. അദ്ദേഹത്തിന്റെ അഭിപ്രായം, പണവും സംസ്കാരവുമുള്ള ഒരു യുവാവിനു് നഗരജീവിതം അനുപേക്ഷണീയമെന്നാണു്. ബൗദ്ധായനന്റെ മതം, നല്ല മനുഷ്യൻ നഗരജീവിതം വെടിയണമെന്നായിരുന്നു. നാഗരികമായ ജീവിതം നയിക്കാനാഗ്രഹിക്കുന്നവൻ, പട്ടണത്തിനു സമീപം വീട്ടു പണിയണമെന്നു വാത്സ്യായനൻ ശുപാർശചെയ്യുന്നു. എങ്കിൽ മാത്രമേ തന്റെ പദവിക്കനുയോജ്യരായ കൂട്ടുകാരെ കിട്ടാൻ കഴിയൂ. കാമസൂത്രത്തിലെ വിവരണമനുസരിച്ചു്, നഗരവാസിയുടെ വീടു് രണ്ടായി വിഭജിച്ചിരുന്നു: ഒന്നു് പുരുഷന്മാർക്കും മറേറതു സ്ത്രീകൾക്കും. ഇന്നും ഇന്ത്യയിൽ ഈ രീതി കാണാവുന്നതാണു്. വീടിനുചുററും പൂച്ചെടികളും ഫലവൃക്ഷങ്ങളും നിറഞ്ഞ ഉദ്യാനങ്ങൾ ഉണ്ടായിരുന്നു. സാധാരണയായി ഉദ്യാനമദ്ധ്യത്തിൽ ഒരു പൊയ്ക ഉണ്ടായിരിക്കും. ഉദ്യാനം, ഗൃഹാവശ്യങ്ങൾക്കും, വിനോദത്തിനും വേണ്ടിയാണു്. നേരമ്പോക്കിനും വിശ്രമത്തിനുമായി ഉപയോഗിച്ചിരുന്ന ഈ ഉദ്യാനങ്ങളുടെ സംവിധാനം വാത്സ്യായനൻ വിവരിച്ചിട്ടുണ്ടു്. ചന്ദ്രികയോടുല്ലസിക്കുന്നതിലേയ്ക്കു്, ചന്ദ്രശാലകൾ അദ്ദേഹം ശുപാർശചെയ്യുന്നു.

യുവാക്കന്മാരുടെ മുറികളുടെ വിവരണം നമുക്ക് അക്കാലത്തെ ജീവിതരീതിയുടെ സൂക്ഷ്മചിത്രം തരുന്നു. സുഖഭോഗസൗകര്യങ്ങളെല്ലാമ വയിലുണ്ടായിരുന്നു. ദന്തപ്പെട്ടികൾ, ചായപ്പെട്ടികൾ, സംഗീതോപകരണങ്ങൾ ഇവ സൂക്ഷിക്കുന്നതിനു് അവയിൽ പ്രത്യേക സജ്ജീകരണങ്ങളുണ്ടായിരുന്നു. അലങ്കാരവസ്തുക്കൾക്കു് പ്രത്യേകം മേശ ഉണ്ടായിരുന്നു. കസേരകൾ പ്രചാരത്തിലില്ലായിരുന്നു. തറയിൽ വിരിച്ചിരുന്ന കംബളത്തിലാണു് നാഗരികൻ ഇരിക്കാറു്. പൂക്കളാൽ മുറി അലംകൃതമായിരിക്കും. വരാന്തയിൽ ഇണങ്ങിയ മൃഗങ്ങളേയും പക്ഷികളേയും സൂക്ഷിച്ചിരുന്നു.

ഇങ്ങനെയുള്ള രമ്യഹർമ്മ്യങ്ങളിൽ, നാഗരികൻ അയാൾക്കു താല്പര്യമുള്ള ലീലാവിനോദങ്ങളിൽ മുഴുകി സമയം കഴിച്ചു. അയാളുടെ അലങ്കാരസാമഗ്രികൾ വിസ്തരിച്ചിട്ടുള്ളതു രസകരമാണു്. നിത്യേനയുള്ള കുളിക്കുശേഷം, സുഗന്ധതൈലം ശരീരത്തിൽ പുരട്ടുന്നു; അല്പമായി പരിമളം പ്രസരിക്കുന്നതായിരുന്നു അയാളുടെ വസ്ത്രങ്ങളും. കണ്ണിൽ നീലാഞ്ജനം എഴുതിവന്നു. ചുണ്ടുകളിൽ ചുമപ്പുചായം പൂശും. മാഞ്ഞുപോകാതിരിക്കാൻ ഒരുതരം അരക്കുകൊണ്ടു് അതും തേച്ചുപിടിപ്പിക്കും. അയാൾ രണ്ടുവസ്ത്രം ധരിച്ചുവന്നു. ശരീരത്തിന്റെ മേൽഭാഗത്തു് ഉത്തരീയമാണു്. ബ്രഹ്മചര്യംകഴിഞ്ഞവർ ഉത്തരീയം ധരിക്കണമെന്നാണു് ധർമ്മശാസ്ത്രങ്ങളനുശാസിക്കുന്നതു്. ലിച്ഛാവിയുവാക്കന്മാർ ബുദ്ധനെ കാണ്മാൻ നീലം, ചോപ്പു്, മഞ്ഞ ഈ നിറങ്ങളിലുള്ള വസ്ത്രങ്ങൾ ധരിച്ചുകൊണ്ടുപോയതിനെപ്പററി സൂചനകൾ ഉണ്ടു്. ഉത്തരീയം നിറമുള്ള സിൽക്കുകൊണ്ടുള്ളതോ, കസവുള്ളതോ, നേർത്ത ഇഴകളുള്ളതോ ആയിരിക്കും. വിലകൂടിയ വസ്ത്രങ്ങൾ പലപ്പോഴും ഒരുവന്റെ സംസ്കാരത്തിന്റെയും സമുദായത്തിലുള്ള സ്ഥാനത്തിന്റേയും പ്രതിബിംബമായിരുന്നു. ഉദാഹരണത്തിനു്, ഭാസന്റെ നാടകത്തിലുള്ള വസന്തസേന എന്ന ഗണിക തന്റെ കാമുകന്റെ വേഷത്തിൽനിന്നു്, അയാളുടെ സമ്പത്തു നശിച്ചെങ്കിലും, അയാൾ വേഷവിധാനത്തിൽ പരിഷ്കൃതനെന്നു മനസ്സിലാക്കുന്നു.

ശരീരം തിരുമ്മൽ അന്നു് സാധാരണമായിരുന്നെന്നുതോന്നുന്നു. നാഗരികന്മാർ വ്യായാമത്താൽ ശരീരം അരോഗദൃഢവും വടിവൊത്തതും ആക്കിവന്നു. അവർ ദിവസവും രണ്ടുതവണ പ്രധാനാഹാരം കഴിച്ചുവന്നു. കുലീനന്മാർ കഴിച്ചിരുന്ന വിവിധഭോജ്യങ്ങളെക്കുറിച്ചു് വാത്സ്യായനൻ നൽകുന്ന വിവരങ്ങൾ രസകരങ്ങളത്രേ. പ്രധാന ഭക്ഷ്യസാധനങ്ങളായ അരി, ഗോതമ്പു്, ബാർലി, പാൽ ഇവയ്ക്കുപുറമേ മാംസവും ആഹാരത്തിൽ പ്രാധാന്യം വഹിച്ചു. സൂപ്പായും, പൊരിച്ചും, മററു വിധത്തിലും മാംസം പ്രിയംകരമായ ഒരു ആഹാരസാധനമായിരുന്നു. മഹാഭാരതത്തിൽ, ദ്രൗപദിയുടെ സ്വയംവരസദ്യയിൽ ഉപയോഗിച്ച പലവിധ മാംസങ്ങളെ(മഹിഷത്തിന്റെ ഉൾപ്പെടെ)പ്പററി വിവരിച്ചിരിക്കുന്നതു് സ്മരണീയമാണു്. ബൗദ്ധസാഹിത്യത്തിലും മാംസം കഴിക്കു

ന്നതിനെപ്പററി ധാരാളം സൂചനകൾ ഉണ്ടു്. പലവിധത്തിലുള്ള വീഞ്ഞു്, മധു, ആസവം മുതലായവയും സാധാരണോപയോഗത്തിലിരുന്നു. മദ്യപാനം അന്നു് സാധാരണമായിരുന്നു. മദ്യശാലകളുടെമേൽ ചില നിയന്ത്രണങ്ങൾ, ചാണക്യൻ ഏർപ്പെടുത്തിയിട്ടുണ്ടു്.

വാത്സ്യായനൻ നമുക്കു തരുന്ന ചിത്രം ധാരാളം വിശ്രമവും പണവുമുള്ള യുവാക്കന്മാരുടേതാണു്. ജീവിതസുഖങ്ങളെ കാംക്ഷിച്ചവരും, ഉത്സവാദികളിൽ തല്പരരും, കോഴിപ്പോരുകണ്ടു രസിച്ചവരും, ചൂതുകളിയിൽ ജാഗരൂകരും, സംഗീതാദികലകളിൽ തല്പരരും, പൊതുവിനോദസ്ഥലങ്ങളെ പ്രോത്സാഹിപ്പിച്ചവരുമായിരുന്നു ഇക്കൂട്ടർ. ഗ്രാമത്തിലുള്ള സാധാരണക്കാരന്റെ ജീവിതചിത്രവുമായി ഇതിനു ബന്ധമൊന്നുമില്ല. ശതാബ്ദങ്ങളായുള്ള ക്ഷേമത്തിന്റേയും, ജീവിതഭദ്രതയുടേയും ഫലമായി നഗരങ്ങളിൽ വളന്ന കൃത്രിമമായ പരിഷ്കാരമാണു് വാത്സ്യായനൻ വർണ്ണിക്കുന്നതു്.

അക്കാലത്തെ ഉത്സവങ്ങളേയും ആഘോഷങ്ങളേയും പറ്റി ചിലതറിയാൻ നമുക്കു കഴിഞ്ഞിട്ടുണ്ടു്. സംയുക്തനികായ (Samyutta Nikaya)യിൽ, ലിച്ഛാവികൾ അത്യാഘോഷത്തോടെ കൊണ്ടാടിവന്ന 'സബരാത്തി വാർസ്'(Sabbaratti Vars)നെ വിവരിക്കുന്നുണ്ടു്. ലിച്ഛാവികൾ ഒന്നടങ്കം ഇതിൽ പങ്കെടുത്തതായി വിചാരിക്കാം. ഋതുക്കളെ സംബന്ധിച്ച ആഘോഷങ്ങളിൽ ഹിന്ദുക്കൾക്കുണ്ടായിരുന്ന താൽപര്യം ആദിമസാഹിത്യത്തിൽനിന്നുതന്നെ കാണാം. വസന്തോത്സവം മുതലായ ഉത്സവങ്ങളെപ്പററി അതിൽ സൂചനകളുണ്ടു്. ജൈനമതക്കാർ, ദീപാളി അവരാണു് ആരംഭിച്ചതെന്നത്രേ പറയുന്നതു്. അതിന്റെ ഉത്ഭവം മഹാവീരന്റെ നിർവ്വാണസമയത്തു് ഉണ്ടായിരുന്ന 18 രാജാക്കന്മാർ ദീപം (പന്തങ്ങൾ) കൊളുത്തിയതിൽനിന്നുമത്രേ. ഹിന്ദുക്കളുടെ വിശ്വാസമനുസരിച്ചു്, ദീപാളി, ശ്രീരാമൻ വനവാസംകഴിച്ചു തിരിച്ചുവരുന്നതിനെയാണു കുറിക്കുന്നതു്. ഉത്ഭവം എങ്ങനെ ആയാലും ശരി, പല പേരുകളിൽ ദീപാളി പ്രാചീനകാലംമുതൽക്കു് ആഘോഷിച്ചുവന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. യാദവന്മാരുടെ ഗിരിപൂജ തുടങ്ങിയ പ്രാദേശികങ്ങളായ ഉത്സവങ്ങളും ഉണ്ടായിരുന്നു. യാദവന്മാർ ഉത്സവങ്ങളിൽ അതീവ തല്പരരായിരുന്നു. ഗിരിപൂജയ്ക്കു് അസംഖ്യം ആളുകളെ അവർ വൻകരയിൽ കൊണ്ടുവന്നു. പുഷ്പോത്സവങ്ങളെപ്പററിയും പ്രസ്താവങ്ങൾ ഉണ്ടു്. ഉചിതമായ ആഘോഷത്തോടെ, ഋതുക്കളുടെ ആരംഭത്തെ ജനങ്ങൾ കൊണ്ടാടിവന്നു.

ചൂതുകളിയും അന്നു് സർവ്വസാധാരണമായിരുന്നു. അർത്ഥശാസ്ത്രമനുസരിച്ചു് ചൂതുകളിപ്പുരകൾക്കു് ലൈസൻസുകൊടുക്കയും നിയന്ത്രിക്കയും ചെയ്തിരുന്നു. ഒരു നാഗരികന്റെ വീട്ടിൽ, വാത്സ്യായനന്റെ അഭിപ്രായപ്രകാരം ചൂതുകളിക്കു പ്രത്യേക സ്ഥലവിഭാഗമുണ്ടായിരിക്കും. പ്രാകൃതരൂപത്തിലുള്ള ചൂതുകളി ഗ്രാമപ്രദേശങ്ങളിലും നടന്നുവന്നതായി

തോന്നുന്നു. കന്ദുകക്രീഡയിൽ (പന്താട്ടം, അമ്മാനയാട്ടം മുതലായവ) സ്ത്രീകൾ താൽപര്യം കാണിച്ചു. സ്ത്രീകൾക്കായുള്ള ആരാമങ്ങളിൽ കന്ദുകക്രീഡ നടന്നുവന്നതിനെപ്പറ്റി സൂചനകളുണ്ട്. ഉയർന്നവർഗ്ഗത്തിൽപ്പെട്ട യുവാക്കന്മാർ നായാട്ടിൽ അഭിനിവേശം കാണിച്ചു. ഒരിക്കൽ ബുദ്ധൻ വൈശാലിയിലെ വൃക്ഷച്ചുവട്ടിൽ വിശ്രമിക്കവേ, ലിച്ഛാവിയുവാക്കന്മാർ നായാട്ടിനു വേട്ടപ്പട്ടികളോടുകൂടി അവിടെച്ചെന്നതായി പ്രസ്താവമുണ്ട്. ദുഷ്ടമൃഗസംഹാരത്തിനായി, നായാട്ട്, രാജാക്കന്മാരുടേയും രാജകുമാരന്മാരുടേയും ചുമതലകളിലൊന്നായി ഗണിച്ചിരുന്നു. എന്നാൽ ഒരു വിനോദമെന്ന നിലയിലും നായാട്ട് പ്രചുരപ്രചാരത്തിലിരുന്നു. ചെറുപ്പക്കാർ വള്ളംകളി, നീന്തൽ, എയ്ത്ത് ഇവയിൽ പങ്കെടുക്കയും മത്സരിക്കയും ചെയ്തുവന്നു.

സംഗീതം, നൃത്തം ഇവ സാധാരണമായി അഭ്യസിച്ചിരുന്നു. നാഗരികൻ സംഗീതപ്രിയനായിരുന്നു. വാത്സ്യായനൻ, വീണ നിർദ്ദിഷ്ടമായ സ്ഥലത്തു വെയ്ക്കണമെന്നുപോലും നിർദ്ദേശിച്ചിരുന്നു. നാട്യശാസ്ത്രം പഠിപ്പിച്ചിരുന്നവർക്ക്, ജാതിയിൽ താഴ്ന്ന പടിയേ അനുവദിച്ചുള്ളു. എന്നാൽ മാളവികാഗ്നിമിത്രം*, രാജകൊട്ടാരത്തിൽ നാട്യം അഭ്യസിപ്പിച്ചവർക്ക്, ബഹുമതിയും അധികാരവുമുണ്ടെന്നു തെളിയിക്കുന്നു. പാണ്ഡവന്മാരുടെ അജ്ഞാതവാസത്തിന്റെ അവസാനവർഷത്തിൽ, വിരാടരാജധാനിയിൽ, അർജ്ജുനൻ നാട്യശാസ്ത്രവും സംഗീതവും പഠിപ്പിച്ചിരുന്നുവെന്നതു് സ്മരണീയമാണ്. ഭാസന്റെ നാടകമായ പഞ്ചരാത്രത്തിൽ, ഈ തൊഴിലിനുള്ള സാമൂഹ്യമായ അനുമതി എടുത്തുകാട്ടുന്നു. അഭ്യസ്തവിദ്യനായ ഒരാൾ അറിഞ്ഞിരിക്കേണ്ട അറുപത്തിനാലു കലകളിൽ, നൃത്തവും സംഗീതവും ഉയർന്നനില വഹിച്ചു. നാട്യാചാര്യന്മാരെപ്പറ്റി ബൗദ്ധായനൻ (500 ബി. സി.) പ്രസ്താവിക്കുന്നുണ്ട്. വളരെ പഴക്കമുള്ള ഭരതന്റെ നാട്യശാസ്ത്രം, സംഗീതനൃത്താദികൾ അഭ്യസിക്കുന്ന രീതികൾ സവിസ്തരം പ്രതിപാദിക്കുന്നു. ഭരതന്റെ കാലത്തും തൊഴിൽക്കാരായ നൃത്തക്കാർക്ക് സമുദായത്തിൽ താണ സ്ഥാനമായിരുന്നു. ഇതു് ഒരു ശാപത്തിന്റെ ഫലമായി വ്യാഖ്യാനിക്കപ്പെട്ടുവന്നു. എന്നാൽ ഈ കലകൾ ജനങ്ങളുടെ പ്രീതിബഹുമാനങ്ങളാർജ്ജിക്കയും, എല്ലാ ജാതിയിലേയും സ്ത്രീപുരുഷന്മാർ സംഗീതം, നൃത്തം ഇവയിൽ പ്രതിപത്തി പ്രദർശിപ്പിക്കയും ചെയ്തുവന്നു.

വിദ്യാഭ്യാസത്തിന് സാമാന്യപ്രചാരമുണ്ടായിരുന്നു. ധർമ്മശാസ്ത്രങ്ങൾ, അക്ഷരാഭ്യാസമില്ലാത്ത ബ്രാഹ്മണനെ നിന്ദാപാത്രമാക്കുന്നു. വർണ്ണാശ്രമധർമ്മം മുകളിലുള്ള മൂന്നു ജാതികൾക്ക് നിഷ്കൃഷ്ടമായ വിദ്യാഭ്യാസത്തിനുള്ള നിയമങ്ങൾ നിർദ്ദേശിക്കുന്നു. അദ്ധ്യാപനം പ്രധാനമായി ബ്രാഹ്മണന്റെ ജോലിയായിരുന്നു. എന്നാൽ ബുദ്ധന്റെ കാലശേ

* കാളിദാസന്റെ മൂന്നു നാടകങ്ങളിലൊന്ന്.

ഷം, സന്യാസാശ്രമങ്ങൾ നൽകിയ സൗകര്യംമൂലം, ബുദ്ധമതസന്യാസികളും വിദ്യാഭ്യാസപ്രചരണത്തിൽ പങ്കെടുത്തു. ഒരു സമർത്ഥനായ അദ്ധ്യാപകന്റെ കീഴിൽ വിദ്യ അഭ്യസിക്കുക, പ്രഭുക്കന്മാരെങ്കിൽ, അദ്ധ്യാപകനെ വീട്ടിൽ നിയമിക്കുക ഇവയായിരുന്നു യാഥാസ്ഥിതിക രീതി. ഉയർന്ന ജാതിക്കാർ വിദ്യാഭ്യാസം അത്യന്താപേക്ഷിതമായി പരിഗണിച്ചു. തക്ഷശില, ഉജ്ജയിനി, ബനാറീസ്, ഈ സർവ്വകലാശാലകൾ പ്രാചീനകാലംമുതല്ക്കേ പ്രശസ്തങ്ങളായിരുന്നു. പ്രസേനജിത്തുരാജാവു് ഉന്നതവിദ്യാഭ്യാസാർത്ഥം തക്ഷശിലാസർവ്വകലാശാലയിൽ പോയിരുന്നു. ധർമ്മപദത്തിൽ (Dharmapada), മഹാലി (Mahali) എന്ന ലിച്ഛാവിയുവാവു്, തക്ഷശിലയിൽ വിദ്യാഭ്യാസം ചെയ്തശേഷം, സ്വജനങ്ങൾക്കു് വിദ്യാദാനം ചെയ്യുന്നതിനുവേണ്ടി ജീവിതം നയിച്ചതായി പറയുന്നു.

സാഹിത്യപരവും മതപരവുമായിരുന്ന വിദ്യാലയങ്ങളിലും സർവ്വകലാശാലകളിലും നൽകിവന്ന വിദ്യാഭ്യാസം. ധർമ്മശാസ്ത്രങ്ങൾ, വ്യാകരണം, അലങ്കാരം, രാഷ്ട്രതന്ത്രം, സാമ്പത്തികശാസ്ത്രം ഇവ സാധാരണമായി പഠിച്ചുവന്നു. അവ പഠിക്കേണ്ടതിന്റെ ആവശ്യകതയെപ്പററിയും പലടത്തും പറഞ്ഞുകാണുന്നു. പാണിനിയുടെ കാലംമുതല്ക്കേ (൬-ാം നൂററാണ്ടു ബി. സി.) വ്യാകരണപഠനത്തിനു്, വളരെ പ്രാമാണ്യം സിദ്ധിച്ചു. പാഠപദ്ധതിയിൽ അതിനു വലിയ സ്ഥാനവുമുണ്ടായിരുന്നു. മഹാഭാരതത്തേയും പുരാണങ്ങളേയും ആസ്പദമാക്കിയായിരുന്നു സാമാന്യവിദ്യാഭ്യാസം. ഇവയുടെ ആദിമരൂപം പാണിനിയുടെകാലത്തും ഉണ്ടായിരുന്നു. പാണിനിയുടെ വ്യാകരണത്തിൽ മഹാഭാരതത്തിലെ കഥാപാത്രങ്ങളെപ്പററി ധാരാളം പ്രസ്താവങ്ങളുണ്ടു്. പുരാണങ്ങളെപ്പറ്റി സൂചനകൾ ധർമ്മശാസ്ത്രങ്ങളിലും കാണാം. മൗര്യൻകാലത്തെ വിദ്യാഭ്യാസപ്രചാരത്തെപ്പററി മെഗസ്തനീസ് വിവരിച്ചിട്ടുണ്ടു്. സാമ്രാജ്യത്തിനാവശ്യമുള്ള ധാരാളം ഉദ്യോഗസ്ഥന്മാരെ സൃഷ്ടിച്ചതും ഇടത്തരക്കാരുടെ ഇടയിൽ നിലവിലിരുന്ന വിദ്യാഭ്യാസത്തിന്റെ പരിണതഫലമത്രേ.

സ്ത്രീവിദ്യാഭ്യാസത്തെപ്പററി നമുക്കു നേരിട്ടുള്ള തെളിവുകളില്ല. എങ്കിലും കന്യാസ്ത്രീമഠങ്ങളുടെ സ്ഥാപനം സ്ത്രീവിദ്യാഭ്യാസത്തെ പോഷിപ്പിച്ചിരിക്കണം. ജനബഹുമതി നേടിയിരുന്ന പരിവ്രാജകന്മാർ, നാട്ടുനീളെ നടക്കുകയും, അങ്ങനെ വിദ്യാഭ്യാസം ഗ്രാമാന്തർഭാഗങ്ങളിലേയ്ക്കു വ്യാപിക്കുകയും ചെയ്തിരിക്കാം.

'ഗൈൽഡ്സ്' (തൊഴിൽസംഘങ്ങൾ) മുഖാന്തിരമായിരുന്നു, സാങ്കേതികവിദ്യാഭ്യാസം. എൻജിനിയർമാരേയും, യന്ത്രങ്ങളുപയോഗിച്ചവരേയും കുറിച്ചുള്ള സൂചനകൾ, ലോഹവേല ഖനനം തുടങ്ങിയ സാങ്കേതികജോലികളുടെ മേലുള്ള സർക്കാർനിയന്ത്രണം മുതലായവ ഇവയിൽ പരിശീലനം നൽകുന്നതിനെ സൂചിപ്പിക്കുന്നു. നെയ്ത്തു്, ചായവേല, ആശാരിപ്പണി ഇവയ്ക്കും സാങ്കേതികജ്ഞാനം നൽകിയിരുന്നു. മനുവും മററു ഗ്രന്ഥകാരന്മാരും തൊഴിൽപരിശീലനനിബന്ധനകളും

റിവരിക്കുന്നുണ്ട്. ഓരോ പ്രത്യേക തൊഴിലിൽപ്പെട്ടവരുടെ സംഘങ്ങളും, തൊഴിൽപരിശീലിക്കുന്നവർക്ക് ഉയന്ന മാനദണ്ഡം പാലിച്ചുവന്നിരിക്കണം.

വൈദ്യശാസ്ത്രത്തിനും അക്കാലത്ത് അഭിവൃദ്ധിയുണ്ടായി. വൈദ്യം, ഇന്ത്യയിൽ പഴയകാലംമുതൽക്കുള്ള ശാസ്ത്രമാണ്. പ്രാചീനബുദ്ധമതഗ്രന്ഥങ്ങളിൽ വൈദ്യന്മാരെപ്പററി പരാമർശമുണ്ട്—സകല ജീവജാലങ്ങളോടും ഭൂതദയകാണിക്കുന്ന ബൗദ്ധജൈനമതങ്ങൾ സംഘടിതമായ ചികിത്സയ്ക്കു പ്രാമാണ്യം നൽകി. രോഗികളെ ചികിത്സിക്കുന്ന കാര്യത്തിൽ, അശോകൻ സ്ഥാപിച്ച ആസ്പത്രികൾ ഒരു പുതിയ കാൽവെയ്പായിരുന്നു.

മൗര്യന്മാരുടെകാലത്ത് സ്ത്രീകൾക്കു സമുദായത്തിൽ പൊതുവേ ഉണ്ടായിരുന്ന സ്ഥാനത്തെപ്പററി പറയുക വിഷമമാണ്. എന്നാൽ അവർക്കു ധാരാളം സ്വാതന്ത്ര്യം അനുവദിക്കപ്പെട്ടിരുന്നുവെന്ന് സ്ത്രീകൾ ധാരാളമായി ജൈനബുദ്ധാനുയായികളായ, സന്യാസിനികളാകയും, കൊട്ടാരങ്ങളിലും കുടിലുകളിലും തുല്യസ്വാതന്ത്ര്യത്തോടെ നാടൊട്ടുക്കു സഞ്ചരിക്കയും ചെയ്തതിൽനിന്ന് മനസ്സിലാക്കാം—ഗുണാഢ്യായന്റെ കഥകളും, സ്ത്രീസ്വാതന്ത്ര്യത്തെ തെളിയിക്കുന്നു. പ്രത്യേകം രസമുള്ള കാര്യമാണ് അക്കാലത്തെ സ്ത്രീകളുടെ വസ്ത്രധാരണരീതി. സാരി എന്നു പ്രചാരത്തിൽവന്നു, എന്നു നമുക്കറിവാൻ നിവൃത്തിയില്ല—എന്നാൽ അടുത്ത കാലത്ത് അരികമേഡു(Arikamedu)വിൽ നടത്തിയ ഗവേഷണങ്ങളിൽനിന്നും, ഇന്നത്തെ സ്ത്രീകളെപ്പോലെ സാരിധരിച്ചിട്ടുള്ള സ്ത്രീകളുടെ പ്രതിമ കണ്ടുകിട്ടിയിട്ടുണ്ട്. ഈ സ്ഥലം തെക്കെ ഇന്ത്യയിലാണ്; പ്രതിമയാകട്ടെ ഒന്നാം നൂററാണ്ട് ബി. സി.യിലേതും. ഇതിൽനിന്ന് ദക്ഷിണേന്ത്യൻസ്ത്രീകൾ പ്രാചീനകാലത്തും സാരിധരിച്ചതായി അനുമാനിക്കാം.

ഇടത്തരക്കാരുടെ ജീവിതം, മൗര്യന്മാരുടെ കാലത്ത്, പരിഷ്കൃതവും ക്രമീകൃതവും ഉയന്നതോതിലുള്ളതുമായിരുന്നു. നല്ല വീടുകളിൽ, മനോഹരമായ ചുററുപാടിൽ അവർ ജീവിച്ചു. അവർ ധർമ്മശാസ്ത്രാനുസരണം ആത്മസംതൃപ്തിയോടും, സമുദായത്തിൽ ഉറച്ച നിലയോടും ജീവിച്ചു. തന്റെ നിലയ്ക്കനുയോജ്യമായി അവർ മതാനുഷ്ഠാനങ്ങൾ നിർവ്വഹിച്ചു. അവരുടെ കുടുംബജീവിതവും സാമൂഹ്യജീവിതവും നിയമാനുസൃതമായിരുന്നു. ക്ഷേമവും അഭിവൃദ്ധിയും കളിയാടിയ ഒരു മഹാസാമ്രാജ്യത്തിലെ പ്രജ എന്ന നിലയിലുള്ള സൗഭാഗ്യങ്ങൾ അവരെ ചൂഴ്ന്നുനിന്നു. ജീവിതാവശ്യങ്ങളും, നല്ല മസ്ലീൻ, നല്ല ആഹാരം, വീഞ്ഞു് തുടങ്ങിയ സുഖഭോഗവസ്തുക്കളും, ഉദ്യാനങ്ങൾ, വിനോദങ്ങൾ, സഞ്ചാരസൗകര്യം തുടങ്ങിയ പരിഷ്കൃതജീവിതസുഖങ്ങളും അന്ന് സാധിതപ്രായങ്ങളായിരുന്നു.

ബുദ്ധൻെറ നിർവ്വാണംമുതൽ, മൗര്യസാമ്രാജ്യാധഃപതനംവരെയുള്ള കാലത്തു്, ഹിന്ദുസമുദായം ഒരു വിധത്തിൽ പുനസ്സംഘടിപ്പിക്കപ്പെട്ടു. ആര്യൻവർഗ്ഗത്തിൽപ്പെടാത്തവരും പ്രബലന്മാരുമായ ലിച്ഛാവികൾ, മല്ലന്മാർ മുതലായവർ ക്ഷത്രിയന്മാരായി ഹിന്ദുമതത്തിൽ സ്വീകരിക്കപ്പെട്ടു. ഇവർ ആര്യൻവർഗ്ഗക്കാരാണെന്നു കാണിക്കാൻ ചില ചരിത്രകാരന്മാർ വളരെ പാടുപെട്ടിട്ടുണ്ടു്. മനു അവരെ വ്രാതക്ഷത്രിയന്മാർ എന്നു വർണ്ണിക്കുന്നതിൽനിന്നുതന്നെ ഒരു ഒത്തുതീർപ്പുണ്ടായതായി മനസ്സിലാക്കാം. ഈ വർഗ്ഗക്കാരുടെ രാഷ്ട്രീയപ്രാധാന്യം തള്ളിക്കളയാൻ അസാദ്ധ്യമായിത്തീർന്നു. അവർ വ്രാതന്മാരും വിവാഹബന്ധത്താൽ മഹാസാമ്രാജ്യങ്ങളുമായി ബന്ധപ്പെട്ടവരുമായിരുന്നു. ആദിമവർഗ്ഗക്കാരും മഹാഭാരതത്തിൽ കർണ്ണനാൽ അധിക്ഷിപ്തരുമായ മാദ്രന്മാരും, പല രാജകുടുംബങ്ങളുമായി വിവാഹബന്ധിതരായിരുന്നു. ഹിമവൽസാനുപ്രദേശത്തെ സ്ത്രീകൾ അന്നും, ഇന്ത്യൻരാജാക്കന്മാരുടെ അന്തഃപുരത്തിൽ വളരെ പ്രിയംകരർ ആയിരുന്നു. ഈ വർഗ്ഗങ്ങളെയെല്ലാം പുതിയ ആര്യൻസമുദായത്തിൽ സ്വീകരിച്ചു. മൗര്യകാലഘട്ടത്തിൻെറ അവസാനത്തിൽ അവർക്കു് ആര്യന്മാർക്കുള്ള അവകാശങ്ങൾ സമുദായത്തിൽ സിദ്ധിക്കയും ചെയ്തു.

മറ്റൊരു പ്രധാനകാര്യം പുതിയ ദൈവങ്ങളുടെ പിറവിയാണു്. പല പഴയ ദൈവങ്ങളും വിസ്മൃതപ്രായരായി. പാണിനിയിൽ വാസുദേവനെപ്പററി പറഞ്ഞുകാണുന്നു. കൃഷ്ണാരാധനാസമ്പ്രദായം പ്രാമാണ്യത്തിൽ വരുന്നതു പിന്നീടാണെങ്കിലും അദ്ദേഹത്തിൻെറ ജ്യേഷ്ഠനായ ബലരാമൻ ബി. സി. മൂന്നാം നൂററാണ്ടുമുതൽക്കേ, ദൈവമായി ആരാധിക്കപ്പെട്ടു. മി. കെയിൻെറ (Mr. Kane—ധർമ്മശാസ്ത്രചരിത്രം—ഒന്നാം വാല്യം) അഭിപ്രായപ്രകാരം, സ്കന്ദനെ മൗര്യകാലത്തു് പൂജിച്ചിരുന്നു. ശിവനു വീണ്ടും പ്രാമാണ്യമുണ്ടായി. പുരാണങ്ങളുടേയും മഹാഭാരതത്തിൻേറയും ആദ്യരൂപത്തെപ്പററിയുള്ള സൂചനകളും കാണിക്കുന്നു, ഈ കാലഘട്ടത്തിൽ പുരാണദൈവങ്ങൾക്കു ജനസമ്മതി ലഭിച്ചിരുന്നതായി കാണാം.

സംസ്കൃതത്തിൻെറ വളർച്ച മൗര്യകാലഘട്ടത്തെ, ഇന്ത്യൻസംസ്കാരത്തെസ്സംബന്ധിച്ചിടത്തോളം അടിസ്ഥാനപ്രാധാന്യമുള്ളതാക്കുന്നു. പാണിനിയുടെ 'അഷ്ടാധ്യായി' സംസ്കൃതത്തിൽ ഒരു വഴിത്തിരിവാണു്. സംസ്കൃതം 'പൂർണ്ണതയെത്തിയ' ഭാഷയായിത്തീരുന്നു. പാണിനി ചമച്ച വ്യാകരണം, വൈയാകരണന്മാർക്കു് ഇന്നു് ഒരു മാതൃകയാണു്. എന്നാൽ ഭാഷയെ നിയമങ്ങളുടേയും നിബന്ധനകളുടേയും ചട്ടക്കൂട്ടിലിട്ടു ഞെരിച്ചതു്, ക്ലാസിക്കു്ഘട്ടത്തിനുശേഷം, സംസ്കൃതത്തിൻെറ വളർച്ച നിലയ്ക്കുന്നതിനുള്ള കാരണമാണെന്നും വാദിക്കാവുന്നതാണു്. കാലം നീങ്ങിയതോടുകൂടി, അപാണിനീയം (പാണിനിക്കു വിരുദ്ധമായതു്) ഒരു വലിയ നിയമലംഘനമായി. ഇതു പിന്നീടുവന്ന ഒരു സംഭവവികാസമാണു്,

ബി. സി. 500–നം, 150–നം ഇടയ്ക്കു്, കാത്ത്യായനന്റേയും പതഞ്ജലിയുടേയും മഹൽകൃതികളും, പാണിനിക്കു ലഭിച്ച ആധിപത്യവും, സംസ്കൃതത്തിനു് ഇന്നുള്ള രൂപവും ആകൃതിയും നൽകി. ഇതിന്റെ ഫലമായി ഈ കാലഘട്ടം സാഹിത്യത്തിന്റെ അസാമാന്യമായ വളർച്ചയെ ദർശിച്ചു. എന്നാൽ, അവയിൽ അല്പം ചിലവ മാത്രമേ നമുക്കു ലഭിച്ചിട്ടുള്ളു. കാളിദാസനെ നാം മാളവികാഗ്നിമിത്രത്തിൽ ക്ലാസിക്കു കവികളായി വർണ്ണിക്കുന്ന (സൗമില്യ) ഭാസന്റേയും അഗ്നിമിത്രന്റേയും കാലത്തിനു തൊട്ടടുത്തു് വയ്ക്കുന്നതായാൽ അദ്ദേഹം ഈ കാലയളവിൽ പ്രശോഭിക്കുന്നു. സ്വപ്നവാസവദത്തം ഇക്കാലഘട്ടത്തിലെ ഒരു കൃതിയാണെന്നു തോന്നുന്നു. പഞ്ചരാത്രവും ഊരുഭംഗവും, ഇന്നു നാം അറിയുന്ന മഹാഭാരതകഥയിൽനിന്നും വ്യത്യസ്തമായ ഒരു പാഠത്തിനെ അടിസ്ഥാനപ്പെടുത്തി രചിച്ചതാണെന്നുള്ളതിനും ലക്ഷ്യങ്ങളുണ്ടു്.

മൗര്യകലയെപ്പറ്റി നമുക്കു കൂടുതൽ ഉറപ്പിച്ചു പറയാൻ കഴിയും. അശോകൻ സാമ്രാജ്യത്തിന്റെ പല ഭാഗങ്ങളിലും പണിയിപ്പിച്ച ശിലാസ്തംഭങ്ങളിലും, ബാർഹട്ടിലും സാഞ്ചിയിലും നിർമ്മിച്ച സ്മാരകങ്ങളിലും, ഗയയ്ക്കു സമീപം അജീവകർക്കു കൊടുത്ത ഗുഹകളിലും ഉള്ള കൊത്തുപണികൾ, മൗര്യകലയുടെ അവശിഷ്ടങ്ങളാണു് ഒരു പ്രാമാണികന്റെ അഭിപ്രായത്തിൽ, "ഈ ശില്പങ്ങൾക്കു് ശ്രേഷ്ഠമായ ഭാവഭംഗിയും, സംസ്കാരസമ്പന്നമായ ആവിഷ്കരണരീതിയും, സാങ്കേതികപൂർണ്ണിമയും ഉണ്ടു്." അജന്ത, ഭാഗ് തുടങ്ങിയ പിൽക്കാലസന്ന്യാസാശ്രമങ്ങളുടെയും മുന്നോടിയായ അജീവകഗുഹകൾ കലാശില്പവിജയത്തിന്റെ അതിശയങ്ങളാണു്. രാജശാസനകളിൽനിന്നും നാം അറിയുന്നതുപോലെ അവ ചക്രവർത്തിയുടെ (അശോകന്റെ) നിയോഗമനുസരിച്ചു നിർമ്മിച്ചതാണു്. മി. ഹാവൽ അഭിപ്രായപ്പെടുന്നതു്, ബാർഹട്ടിലും സാഞ്ചിയിലുമുള്ള കൊത്തുപണികൾ, ആര്യനും അനാര്യനുമായ കലാംശങ്ങളുടെ സംയോജനഫലമാണെന്നാണു്.

ഈ കാലഘട്ടത്തിലെ ശിലാസ്തംഭങ്ങൾ ഒഴിച്ചുള്ള ശില്പവിധാനങ്ങളേപ്പററി നമുക്കുള്ള അറിവു് അല്പമാത്രമാണു്. എങ്കിലും നന്ദന്മാർ പണിതതും, പിൽക്കാലത്തു പുതുക്കുകയും പരിഷ്കരിക്കയും അനേകം ശതാബ്ദങ്ങൾ വിരാജിക്കുകയും ചെയ്ത സുഗംഗേയകൊട്ടാരത്തിന്റെ മഹത്തായ ശില്പകലാവിലാസത്തേപ്പററി നമുക്കറിയാം. ഈ കൊട്ടാരത്തിലെ, സ്തൂപങ്ങളുള്ള വിശാലമായ തളം ഖനനം ചെയ്തപ്പോൾ, ഈ രാജകീയമന്ദിരത്തിന്റെ പ്രാഭവം സുതരാം വ്യക്തമാക്കപ്പെടുകയുണ്ടായി. ചുരുക്കിപ്പറയുന്നതായാൽ, മൗര്യർ ഭരിച്ച ഒന്നരനൂററാണ്ടുകാലത്തു്, നാഗരികതയും, കലകളും സംസ്കാരവും സമ്പന്നമാകയും, തൽഫലമായി ഇന്ത്യയെ, അക്കാലത്തെ ഏററവും വലിയ രാജ്യങ്ങളുടെ പന്തിയിൽ കയിഷ്ഠികാധിഷ്ഠിതമായ സ്ഥാനത്തിനു് അർഹയാക്കിത്തീർക്കയും ചെയ്തു.

## സാമ്രാജ്യങ്ങളുടെ കാലം (തുടർച്ച)

അവസാനത്തെ മൗര്യൻചക്രവത്തിയെ, അദ്ദേഹത്തിന്റെ സൈന്യാധിപനായ പുഷ്യമിത്രൻ വധിച്ചതുമൂലം, സാമ്രാജ്യം ഉടനടി തകരുകയുണ്ടായില്ല. ഹിന്തുസ്ഥാൻ സാമ്രാജ്യം (കലിംഗം ഒഴികെ) പുഷ്യമിത്രന്റെ നിയന്ത്രണത്തിലായി. അദ്ദേഹം സേനാധിപതി എന്ന സ്ഥാനമേ ഉപയോഗിച്ചിരുന്നുള്ളു. എന്നാൽ അദ്ദേഹത്തിന്റെ പുത്രനായ അഗ്നിമിത്രൻ, വൈസ്രോയി ആയിരുന്നപ്പോഴേ, ഭീൽസാ(Bhilsa)യിലെ മഹാരാജാവു് എന്ന സ്ഥാനം സ്വീകരിച്ചിരുന്നു. രാജകീയബിരുദങ്ങൾ സ്വീകരിച്ചിരുന്നില്ലെങ്കിലും സേനാപതി പുഷ്യമിത്രൻ, അദ്ദേഹത്തിന്റെ സാമ്രാജ്യാധിപത്യത്തെ തെളിയിക്കുമാറു് ഒരു അശ്വമേധയാഗം നടത്തി. ഇതിന്റെ പ്രാധാന്യംനിമിത്തം പതഞ്ജലിയും കാളിദാസനും ഇതേപ്പററി അവരുടെ കൃതികളിൽ പറയുന്നുണ്ടു്. ഖണ്ഡിതമായി പ്പറയുക സാദ്ധ്യമല്ലെങ്കിലും, അഗ്നിമിത്രന്റെ രാജധാനിയായ ഭീൽസാ (Bidisa or Bhilsa)യിൽ ആയിരിക്കാം, കാളിദാസൻ ജീവിച്ചതും, തന്റെ കൃതികൾ രചിച്ചതും. നാലുനൂററാണ്ടിനുശേഷം, ചന്ദ്രഗുപ്തവിക്രമാദിത്യന്റെ കാലത്താണു് കാളിദാസൻ ജീവിച്ചിരുന്നതു് എന്നു പല ചരിത്രകാരന്മാരും ഇന്നും അഭിപ്രായപ്പെടുന്നു. എങ്കിലും ഈ സിദ്ധാന്തത്തിനു് ഇന്നു് അധികം അനുയായികളില്ല. ഗംഗാതടത്തിലും പഞ്ചാബിലുമുള്ള സാമ്രാജ്യഭാഗങ്ങൾ, അഗ്നിമിത്രന്റെ പിൻഗാമികൾ ഭരിച്ചുപോന്നു.

കിഴക്കുള്ള പ്രവിശ്യകൾ, പ്രത്യേകിച്ചു്, പുഷ്യമിത്രനുമുമ്പേ മൗര്യന്മാരുടെ അധികാരത്തെ വലിച്ചെറിഞ്ഞ കലിംഗം, കൂടുതൽ പ്രാബല്യത്തോടെ സമ്രാട്ടാധികാരം വഹിച്ചു. കലിംഗസിംഹാസനത്തിൽ, 183 ബി. സി.യിൽ ആരൂഢനായ ഖരവേലന്റെ കാലത്തു്, കലിംഗയുടെ പ്രതാപം വീണ്ടും ഉച്ചത്തിലെത്തി. നമുക്കു ലഭ്യമായിട്ടുള്ള, ആദ്യത്തെ വിശദമായ ചരിത്രരേഖ, ഖരവേലന്റെ നേട്ടങ്ങളെ കുറിക്കുന്ന ഹതികുംഭശിലാലേഖം ആണു്. ഇരുപത്തിനാലാമത്തെ വയസ്സിൽ, ഖരവേലൻ കലിംഗയിലെ രാജാവായി. തന്റെ രാജ്യത്തിന്റെ അതിരുകൾ തെക്കോട്ടു വ്യാപിക്കുന്നതിലേയ്ക്കാണു് അദ്ദേഹം ആദ്യം യുദ്ധംചെയ്തതു്. ശ്രീ. ശതകർണ്ണിയുടെ കീഴിൽ ആന്ധ്രഭൃത്യന്മാർ (Andhra Bhrityas) സുശക്തരായിരുന്നു. പല യുദ്ധങ്ങൾക്കുശേഷം, ഡക്കാൻ മുഴുവനും ഖരവേലൻ തന്റെ കീഴിൽ കൊണ്ടുവന്നതായി തോന്നുന്നു. 171 ബി. സി. യിൽ അദ്ദേഹം മഗധ ആക്രമിച്ചു. അവിടം അന്നു ഭരിച്ചതു് അഗ്നിമിത്ര

ൻെറ പുത്രനായ ബൃഹസ്പതിമിത്രനായിരുന്നു. പാടലീപുത്രം, ഖരവേലൻ കീഴടക്കി. ജൈനന്മാരോടു് സ്നേഹഭാവത്തിലാണു്, അദ്ദേഹം വർത്തിച്ചതെന്നു തോന്നുന്നു.

അക്കാലത്തു് ഇന്ത്യയുടെ വടക്കുപടിഞ്ഞാറൻ അതിർത്തിയിൽ, വിദേശീയരുടെ പ്രാബല്യം വളൎന്നു. കയോർസു (Kaorsu) സിങ്കിയാംഗ് ഈ സ്ഥലങ്ങളിൽനിന്നും, ഹൂണനേതാവായ ഗിയു (Giyu), യുവേച്ചികൾ എന്ന ഒരു അപരിഷ്കൃതവൎഗ്ഗക്കാരെ ഓടിച്ചു. അവരാകട്ടെ ശാകന്മാരെ (Sakas) ഓടിച്ചു് അവരുടെ വാസസ്ഥലങ്ങൾ പിടിച്ചെടുത്തു, തന്മൂലം ശാകന്മാർ ഇന്ത്യയിലേയ്ക്കിറങ്ങാൻ നിർബ്ബന്ധിതരായി. ഉജ്ജയിനിപോലും അവർ ആക്രമിച്ചു. ബി. സി. 57–ൽ, ഹിന്ദുക്കളുടെ വിശ്വാസപ്രകാരം ഉജ്ജയിനിയിലെ വിക്രമാദിത്യൻ ശാകന്മാരെ തോല്പിച്ചോടിച്ചു. ഈ വിജയത്തെ നിലനിൎത്താനായി അദ്ദേഹം ശാകാരി എന്ന സ്ഥാനപ്പേർ എടുക്കുകയും, ഒരു പുതിയ അബ്ദം, (വിക്രമസംവത്സരം) ആരംഭിക്കയും ഉണ്ടായി. ഹിന്ദുക്കളുടെ ഇടയിൽ ഇന്നും ഈ പുതിയ അബ്ദത്തിനു് വളരെ പ്രചാരമുണ്ടു്. ഇങ്ങനെ ശാകന്മാർ തോല്പിക്കപ്പെട്ടെങ്കിലും, ഹിന്ദുക്കുഷ് താഴ്‌വരകളിൽ താവളമുറപ്പിച്ചിരുന്ന യുവേച്ചികൾ, അതിൎത്തിപ്രദേശത്തു് അധികാരം ഉറപ്പിക്കാൻ യത്നിച്ചു. കുഷാനന്മാർ എന്ന പേരാലറിയപ്പെടുന്ന ഈ വർഗ്ഗം, കനിഷ്കൻ എന്ന പ്രതാപശാലിയായ രാജാവിൻെറ കീഴിൽ, മഥുരവരെയെങ്കിലും തങ്ങളുടെ ശക്തി ഉറപ്പിച്ചിരിക്കണം. ഉത്തരേന്ത്യയിലെ സാമ്രാജ്യാധഃപതനം അവർക്കു് സഹായകമായിരുന്നു. ഹിന്ദുക്കുഷ്പ്രദേശത്തു താമസിച്ചപ്പോൾ, യുവേച്ചികൾക്കു് വലിയ മാററം സംഭവിച്ചു. അവർ ബുദ്ധമതത്തിൻെറ പ്രേരണയ്ക്കു വശംവദരായി. ഗംഗാതടംവരെ അധികാരം പരത്തിയ കനിഷ്കൻ ഒരു ബുദ്ധമതാനുയായി ആയിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ അധികാരാസ്ഥാനം മദ്ധ്യേഷ്യയിലായിരുന്നു. അദ്ദേഹം ബുദ്ധമതം സ്വീകരിക്കയും പ്രചരിപ്പിക്കയും ചെയ്തുവെങ്കിലും, അദ്ദേഹത്തിനു് ഇന്ത്യാചരിത്രത്തിൽ വലിയ പ്രാധാന്യം ഇല്ല. അദ്ദേഹത്തിൻെറ പുത്രനായ ഹവിഷ്കനെപ്പററി വലിയ വിവരമൊന്നുമില്ല. വാസുദേവൻെറ കാലത്തോടെ, കുഷാൻസാമ്രാജ്യം ഒരു ഹിന്ദു സാമ്രാജ്യമായി മാറി.

നാം ഓർക്കേണ്ട ഒരു കാര്യമാണു്, ഇന്ത്യയിലെ കുഷാൻസാമ്രാജ്യമെന്നാൽ, ചില പ്രവിശ്യകളുടെ കീഴടക്കൽമാത്രമാണെന്നു്. അതു് ഒരു ജനതയെ മറെറാരു ജനത കീഴടക്കിയതല്ല. അഫ്ഗാനിസ്ഥാനിൽ വ്യാപിച്ച ആ സാമ്രാജ്യം, പാടലീപുത്രത്തിലെ സാമ്രാജ്യശക്തിയുടെ ക്ഷയത്തോടെ, ഇന്ത്യയുടെ ഉള്ളിലേയ്ക്കുകൂടി വ്യാപിച്ചു എന്നുമാത്രം. വാസുദേവൻെറ ഹിന്ദുമതസ്വീകരണത്തോടേ, കുഷാൻസാമ്രാജ്യത്തിനു് പ്രാരംഭത്തിലുണ്ടായിരുന്ന വൈദേശികസ്വഭാവംകൂടി നഷ്ടപ്പെട്ടു. ഇതുപോലെതന്നെയാണു് ഇന്ത്യയിലെ ഗ്രീക്കുരാജാക്കന്മാരുടെ കഥയും. ഇന്ത്യാ ഗ്രീക്കുകാർ കീഴടക്കുകയുണ്ടായിട്ടില്ല. അലക്സാണ്ടറുടെ പടയേറ്റത്തി

നശേഷം, ഒരു ഗ്രീക്ക് സൈന്യവും സിന്ധുനദി കടന്നിട്ടില്ല. ഇന്ത്യൻ അതിർത്തിയിലെ ചില ബാക്ട്രിയൻരാജാക്കന്മാർ, ഉള്ളിലേയ്ക്കു തങ്ങളുടെ ശക്തി വ്യാപിപ്പിച്ചു. ആദ്യം ഗവണ്ണർമാർ മാത്രമായിരുന്ന ചിലർ പിന്നീട് പ്രാദേശികരാജാക്കന്മാരായി. ഇന്ത്യയിലൊരിടത്തും ഗ്രീക്കുജനത താമസിച്ചതിൻെറ ലക്ഷ്യമില്ല. ഇതുമതി ചില യൂറോപ്യൻ ഗ്രന്ഥകാരന്മാർ കൊണ്ടുവന്നിട്ടുള്ള വാദമുഖങ്ങൾ ഖണ്ഡിക്കാൻ. അതായതു്, മൗര്യസാമ്രാജ്യത്തിൻെറ തകർച്ചയ്ക്കുശേഷം രണ്ടു ശതാബ്ദം വടക്കേ ഇന്ത്യ, ഗ്രീക്കുകാരുടേയും കുഷാനന്മാരുടേയും ആധിപത്യത്തിലിരുന്നുവെന്ന വാദം.

ഒന്നാം നൂററാണ്ടു ബി. സി.യിൽ സുംഗന്മാരുടെ ശക്തിക്ഷയം മുതൽ, ഭരശിവന്മാരുടെ (Bharasivas) ഉയർച്ചവരെയുള്ള കാലത്തു്, ഒരു കേന്ദ്രസാമ്രാജ്യശക്തിയുടെ അഭാവം നാം കാണുന്നു. കുഷാനന്മാരുടെ ശക്തി അല്ലഹബാദുവരെ അല്പകാലത്തേയ്ക്കു് എത്തിയിരിക്കാൻ ഇടയുണ്ടു്. എന്നാൽ വാസുദേവൻെറ കാലശേഷം ആ ശക്തി ഉയന്നതുപോലെതന്നെ അതിവേഗം നിലംപതിച്ചു. പശ്ചിമരാജപുട്ടാണയിൽ അന്നു് അധിവസിച്ച ഒരു പ്രബല റിപ്പബ്ളിക്കൻവർഗ്ഗമായ യോധേയന്മാരുടെ കീഴിലുള്ള വിപ്ലവത്തിൻെറ ഫലമായാണു് അവരെ ഇന്ത്യയിൽനിന്നും പുറത്താക്കിയതെന്നു് കരുതപ്പെടുന്നു. യോധേയന്മാരുടെ വീര്യപരാക്രമങ്ങൾ അവരുടെ ശത്രുക്കൾപോലും സമ്മതിച്ചിട്ടുണ്ടു്. (ഉദാ: രുദ്രദാമന്റെ ശിലാലേഖം.) അവർ ഒരു ദേശീയവിപ്ലവം കുഷാന്മാക്കെതിരായി നയിച്ചു. അതേപ്പററിയുള്ള ഐതിഹ്യത്തെക്കുറിക്കുന്ന അവരുടെ നാണയങ്ങൾ പഞ്ചാബിൽനിന്നു് കണ്ടുകിട്ടിയിട്ടുണ്ടു്. (യോധേയ ഗാനസ്യ ജയ) മററു റിപ്പബ്ളിക്കൻവർഗ്ഗക്കാരായ മാളവന്മാരും, അർജ്ജുനായനന്മാരും ഈ ദേശീയവിപ്ലവത്തിൽ ഭാഗഭാക്കുകളായതായി തോന്നുന്നു. കുഷാൻഅധികാരം നിശ്ശേഷം നിലംപതിച്ചതിനുശേഷമാണു്, ഭരശിവന്മാർ ഇന്നത്തെ ബൻഡിൽക്കണ്ടിൽനിന്നും വന്നു്, വടക്കേഇന്ത്യയിൽ ആധിപത്യം ഉറപ്പിച്ചതു്. ഭരശിവന്മാർ ശിവൻെറ പ്രീതിക്കു് തങ്ങൾ പാത്രീഭൂതരാണെന്നു വിശ്വസിക്കുകയും, എപ്പോഴും ശിവൻെറ പ്രതിരൂപം തോളിൽ വഹിക്കുകയും ചെയ്തു. സാമ്രാജ്യാധിപത്യത്തെക്കുറിക്കുന്ന പ്രാചീനസമ്പ്രദായമായ പത്തു് അശ്വമേധയാഗങ്ങൾ അവർ ചെയ്തതായി ഔദ്യോഗികപ്രഖ്യാപനമുണ്ടു്—വീരസേനൻ ആകുന്നു അവരുടെ വംശത്തിലെ ഏററവും മഹാനായ രാജാവു്—പിൻവലിഞ്ഞുകൊണ്ടിരുന്ന കുഷാനന്മാരുമായി തുടർച്ചയായി യുദ്ധംചെയ്യുന്നതിനു് അവർ തങ്ങളുടെ ശാഖകൾ ബിദീസയിലും മഥുരയിലും സ്ഥാപിച്ചു. അവസാന ഭരശിവ(നാഗ)രാജാവായ ഭവനാഗൻ, ഉയന്നുവന്ന ശക്തിയായ വകടകന്മാരുമായി സഖ്യം ചെയ്തു. ഔപചാരികമായി വകടകസാമ്രാജ്യം സ്ഥാപിച്ചതു് 284 എ. ഡി.യിലാണു്. പ്രശസ്ത വകടകരാജാവായ പ്രവരസേനൻ ഒന്നാമൻ ചക്രവർത്തിബിരുദം സ്വീകരിക്കുകയും, സ്വാധികാരം ഹിന്ദുസ്ഥാൻ മുഴുവൻ പരത്തുകയും

ഉണ്ടായി. 'വിന്ധ്യാശക്തി' എന്നറിയപ്പെട്ടുന്ന വകടകന്മാരുടെ, പ്രതാപത്തെ പുരാണങ്ങൾ ഉൽഘോഷിക്കുന്നുണ്ട്. ഒരു നൂററാണ്ടിനുമേൽ, വകടകന്മാർ മദ്ധ്യേന്ത്യയിൽ ക്ഷേമവും സമാധാനവും പുലർത്തുകയും, കുഷാനന്മാരുടേയും യവനന്മാരുടേയും കൊള്ളമൂലം ഇളക്കംതട്ടിയ യാഥാസ്ഥിതിക സാമൂഹ്യവ്യവസ്ഥിതി പുനഃസ്ഥാപിക്കയും ഉണ്ടായി. നന്ദിവർദ്ധനം ആയിരുന്നു അവരുടെ തലസ്ഥാനം—പൃഥ്വിസേനൻെറ ഒരു ശിലാലേഖത്തിൽ പറയുന്നതു് തൻെറ വംശം സാമ്പത്തികവും നീതിന്യായപരവുമായ ഭരണത്തെ, ഒരു ശതാബ്ദംകൊണ്ടു പൂർണ്ണതയിൽ എത്തിച്ചുവെന്നാണ്—അതിശയോക്തിപരമായിരിക്കാം ഈ പ്രസ്താവമെങ്കിലും വകടകന്മാരുടെ പ്രതാപത്തെ ഇതു സൂചിപ്പിക്കുന്നു.

പ്രവരസേനൻെറ പുത്രനായ ശരവസേനൻ, രാജവംശത്തിന്റെ ഒരു ശാഖ ബാസിമിൽ (Bassim) സ്ഥാപിക്കുകയും, ക്രമേണ അവരുടെ ശക്തി ദക്ഷിണകർണ്ണാടകംവരെ എത്തിക്കുകയുമുണ്ടായി. മദ്ധ്യേന്ത്യയിലെ വകടകന്മാർ ശതവാഹനന്മാരുടെ സാമ്രാജ്യം അടക്കി അവകാശികളായി. അവർ വിന്ധ്യനു തെക്കും വടക്കും അധികാരക്കൊടി പാറിച്ചു. വിന്ധ്യശക്തി എന്ന പേരിനു് അവർ യഥാർത്ഥത്തിൽ അർഹന്മാർ തന്നെ.

ഗുപ്തചക്രവർത്തിമാരുടെ മുന്നോടികളായി മാത്രം ഭരശിവന്മാരേയും വകടകന്മാരേയും ഗണിക്കുന്നതു ശരിയല്ല. സമുദ്രഗുപ്തൻേറയും മഹാന്മാരായ അദ്ദേഹത്തിൻെറ പിൻഗാമികളുടേയും പ്രതാപകാന്തിപ്രസരം, ഭരശിവന്മാരുടേയും വകടകന്മാരുടേയും വമ്പിച്ച നേട്ടങ്ങളെ ഏറെക്കുറെ മറയ്ക്കുന്നു. അവർ വിദേശീയരെ ഇന്ത്യയുടെ മണ്ണിൽനിന്നും ഓടിക്കമാത്രമല്ല, കുഷാനന്മാരുടെ ആക്രമണങ്ങൾമൂലം തകരാറായ സാമ്രാജ്യപാരമ്പര്യം പുലർത്തുകയും ചെയ്തു. ഇതിനേക്കാളും, പ്രധാനമായി ഗുപ്തന്മാരേക്കാൾ കൂടുതലായി അവർ ചെയ്ത കാര്യം ഹിന്ദുസ്ഥാൻ മുഴവൻ ഹൈന്ദവസംസ്കാരവും, സംസ്കൃതവും പുനഃപ്രതിഷ്ഠിച്ചതാണ്—ഇതു് അവർ നടത്തിയ പല അശ്വമേധയാഗങ്ങളും, അവർ അവകാശപ്പെട്ട യാഥാസ്ഥിതിക(ഹിന്ദു)മതവും വ്യക്തമാക്കുന്നു. ക്ലാസിക്കൽ സംസ്കൃതസാഹിത്യം പൂർണ്ണവളർച്ചയിലെത്തിയതും അവരുടെ കാലത്തത്രെ. സമുദ്രഗുപ്തനെപ്പററി അല്ലഹബാദ് സ്തൂപത്തിൽ ഹരിസേനൻ എഴുതിയ 'പ്രശസ്തി,' കാവ്യശൈലിയുടെ വളർച്ചയും വികസനവും വ്യക്തമാക്കുന്നു. അഗ്നിമിത്രന്റെ കാലത്തു് (150 ബി. സി.) ജീവിച്ചതായി അവകാശപ്പെടുന്ന കാളിദാസനും, അദ്ദേഹത്തിൻെറ കാലശേഷം, ജീവിക്കയും ബുദ്ധചരിതവും, സൗന്ദരാനന്ദവും രചിച്ച അശ്വഘോഷനും ആകുന്നു, ഗുപ്തന്മാർക്കു മുൻപുള്ള സംസ്കൃതസാഹിത്യത്തിലെ ഈടുററ രത്നങ്ങൾ.

വകടക കാലഘട്ടത്തിൻെറ പില്ക്കാലം, ലിച്ഛാവി പ്രാബല്യത്തിൻെറ പുനരുത്ഥാനം ദർശിച്ചു. മഗധയുടെ ആധിപത്യം, ഈ

വലിയ റിപ്പബ്ളിക്കിന്ന് ഗ്രഹണകാലമായിരുന്നു. ലിച്ഛാവികൾ മഗധയുടെ ആധിപത്യം അംഗീകരിച്ചതായി തോന്നുന്നു. എങ്കിലും അവർ റിപ്പബ്ളിക്കൻ ഭരണസമ്പ്രദായംതന്നെ തുടൎന്നുവന്നു. ചാണക്യൻ അവരുടെ സംഘങ്ങളേയും, സഭയിലുള്ള ഐക്യത്തേയുംപററി പ്രസ്താവിക്കുന്നുണ്ട്. മഗധസാമ്രാജ്യത്തിൻെറ അധഃപതനംമൂലം ലിച്ഛാവികൾ സ്വതന്ത്രരാകയും അവരുടെ അധികാരം വളരുകയും ചെയ്തു. കുറേനാളത്തേയ്ക്കു് അവർ പാടലീപുത്രംതന്നെ കൈയ്യടക്കിയതായി തോന്നുന്നു. ആയിരത്തിൽപ്പരം വർഷം പാരമ്പര്യമുള്ള ഇവരുടെ ശക്തിയും പ്രശസ്തിയും മികച്ചതായതിനാൽ, അവരുമായി സഖ്യത്തിനു പലരും ആഗ്രഹിച്ചു. ഇങ്ങനെയുള്ള ഒരു സഖ്യംമൂലമാണ്, ഗുപ്തന്മാർ ആദ്യം മഗധയിൽ ആധിപത്യം സ്ഥാപിച്ചതു്. ചന്ദ്രഗുപ്തൻ ഒന്നാമൻ, ലിച്ഛാവികളുമായി വിവാഹബന്ധത്തിലേർപ്പെട്ടു. അദ്ദേഹത്തിൻെറ പുത്രനായ സമുദ്രഗുപ്തൻ 'ലിച്ഛാവിദൗഹിത്രൻ' എന്ന പേരിൽ അഭിമാനംകൊണ്ടു. (ലിച്ഛാവിരാജ്ഞിയുടെ മകൻ)

ലിച്ഛാവികളുടേതൊഴിച്ചു്, ചരിത്രത്തിൽ ഒരു റിപ്പബ്ളിക്കും ആയിരം വർഷത്തോളം നിലനിന്നിട്ടില്ല—ഏതൻസിനോ, ഗ്രീസിലെ ഏതെങ്കിലും നഗരരാഷ്ട്രത്തിനോ, വെനീസ്, ജിനോവാ മുതലായ റിപ്പബ്ളിക്കുകൾക്കോ ഇത്ര നീണ്ട ചരിത്രമില്ലതന്നെ. രാജാധിപത്യമില്ലാത്ത ഭരണരീതിക്കു് ആദ്യകാലങ്ങളിൽ ഇന്ത്യയിൽ ധാരാളം പ്രാമാണ്യമുണ്ടായിരുന്നു—യാദവരുടെ സംയുക്തസഖ്യവും (Confederacy), ഉത്തരേന്ത്യയിലുണ്ടായിരുന്ന പല റിപ്പബ്ളിക്കുകളും ഇതുദാഹരിക്കുന്നു. എന്നാൽ ഇവ ഓരോന്നായി, ഉയൎന്നുവന്ന സാമ്രാജ്യങ്ങൾക്കിരയായി; മററു ചിലവ രാജാധിപത്യം പിന്നീടു സ്വീകരിച്ചു; ലിച്ഛാവികൾമാത്രം ഇതിന്നു് ഒരു അപവാദമായി നിലനിന്നു.

ചന്ദ്രഗുപ്തൻ ഒന്നാമൻെറ മുൻഗാമികൾ പ്രാദേശികരാജാക്കന്മാരായിരുന്നുവെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ ശിലാലേഖകളിൽ അദ്ദേഹത്തിൻെറ മുത്തച്ഛനേയും, അച്ഛനായ ഘടോൽക്കചനേയും പററി മാത്രമേ പ്രസ്താവിച്ചുകാണുന്നുള്ളൂ—ലിച്ഛാവികളുടെ സഹായത്തോടെ, പാടലീപുത്രം കരസ്ഥമാക്കിയതുമുതല്ക്കാണ് ഗുപ്തന്മാരുടെ ഉയർച്ച ആരംഭിക്കുന്നതു്. ജൈസ്വാളിൻെറ ആഭിമുഖ്യത്തിൽ, ഈ സംഭവമാണ്, കൗമുദീമഹോത്സവം എന്ന നാടകത്തിൽ പ്രതിഫലിതമായി കാണുന്നതു്—ചന്ദ്രഗുപ്തൻെറ ഭരണകാലത്തു്, രാജശക്തി വേണ്ടതുപോലെ ഉറച്ചിരുന്നില്ല. എന്നാൽ അദ്ദേഹത്തിൻെറ പുത്രനായ സമുദ്രഗുപ്തൻെറ—ലിച്ഛാവികളുടെ മരുമകൻെറ—കാലത്തു് ഗുപ്തസാമ്രാജ്യത്തിനു സ്ഥിരപ്രതിഷ്ഠ ലഭിക്കയും, മൗര്യന്മാർക്കു് ഉത്തരേന്ത്യയിലുണ്ടായിരുന്ന പ്രതാപം ഗുപ്തന്മാർക്കു് കൈവരികയും ചെയ്തു.

സമുദ്രഗുപ്തൻെറ രാജ്യസമ്പാദനത്തേയും നേട്ടങ്ങളേയും, നമുക്കു് അല്ലഹാബാദിലുള്ള അശോകസ്തംഭത്തിൽ കൊത്തിയിട്ടുള്ള ഹരിസേന

ൻെറ ശിലാലേഖത്തിൽനിന്നും പൂർണ്ണമായി ഗ്രഹിക്കാം. ഹരിസേനൻ എന്ന കവി, സമുദ്രഗുപ്തൻെറ കാലത്തെ ഒരു പ്രമുഖ രാജ്യതന്ത്രജ്ഞൻ കൂടിയാണ്. സമുദ്രഗുപ്തൻെറ വിജയങ്ങളേയും നേട്ടങ്ങളേയുംകുറിച്ച് വേറേയും തെളിവുകൾ നമുക്കുണ്ട്.

പല യുദ്ധങ്ങളുടേയും ഫലമായി സമുദ്രഗുപ്തൻ വടക്കേഇന്ത്യ മുഴുവനും ദക്ഷിണേന്ത്യയുടെ ഒരു ഭാഗവും തൻെറ കൊടിക്കീഴിൽ കൊണ്ടുവന്നു. സമുദ്രഗുപ്തൻ തോല്പിക്കയും കീഴടക്കയും ചെയ്ത ഡഹാൻ രാജാക്കന്മാരുടെ പേരുകളിൽനിന്നുതന്നെ (ഉദാ: പിത്താപുരത്തെ മഹേന്ദ്രൻ, കാഞ്ചിയിലെ വിഷ്ണുഗോപൻ) അദ്ദേഹം ദക്ഷിണേന്ത്യ കീഴടക്കി എന്നു സംശയരഹിതമായി പറയാം.

എന്നാൽ ശിലാലേഖത്തിൽനിന്നും, വകടകന്മാരുടെ രാജ്യമായ, വിന്ധ്യാ മഹാരാഷ്ട്രം ഇവ ഉൾപ്പെട്ട വിഭാഗങ്ങൾ, ഗുപ്തന്മാർ ആക്രമിച്ചതായോ കീഴടക്കിയതായോ, കാണാൻ കഴിയുന്നില്ല—പ്രബലന്മാരായ വകടകരാജാക്കന്മാരുടെ തുടർച്ചയും, ഗുപ്തന്മാരുമായുള്ള അവരുടെ മൈത്രീബന്ധവും (സമുദ്രഗുപ്തൻെറ പിൻഗാമിയുടെ കാലത്ത്) തെളിയിക്കുന്നതു്, സമുദ്രഗുപ്തൻ ഈ വിന്ധ്യൻശക്തിയെ വെല്ലുവിളിച്ചില്ല എന്നാണ്. അവരുടെ നാമമാത്രമായ സാമന്തസ്ഥാനംകൊണ്ട് അദ്ദേഹം തൃപ്തനായിരിക്കണം. ചന്ദ്രഗുപ്തൻ രണ്ടാമൻ, ഒരു വകടകരാജകുമാരിയെ വിവാഹംചെയ്തു. അദ്ദേഹത്തിൻെറ പുത്രിയായ പ്രഭാവതി പാണിഗ്രഹണം കഴിച്ചതു് ഒരു വകടകരാജകുമാരനത്രേ. ഇതിൽനിന്നെല്ലാം തെളിയുന്നതു്, ഗുപ്തന്മാർ തങ്ങളുടെ സാമ്രാജ്യാധിപത്യത്തിൽ വിന്ധ്യൻരാജ്യത്തേയും പങ്കാളികളാക്കി എന്നാണ്.

സമുദ്രഗുപ്തൻെറ സാമ്രാജ്യത്തിൽ, കേന്ദ്രത്തിൻെറ നേരിട്ടുള്ള നിയന്ത്രണത്തിലുള്ള പ്രവിശ്യകൾ, അതിർത്തിപ്രദേശങ്ങൾ, സാമന്തരാജ്യങ്ങൾ ഇവ ഉൾപ്പെട്ടു. മൗര്യൻസമ്പ്രദായത്തിലായിരുന്നു കേന്ദ്രഭരണത്തിലുള്ള പ്രവിശ്യകൾ. എന്നാൽ കിഴക്കൻബംഗാളും ആസ്സാമും (കാമരൂപം), കാത്രിപുരം (ഗാർഹവാൾ, കാംഗ്ര, ഈ മലംപ്രദേശങ്ങൾ), പഞ്ചാബിലെ റിപ്പബ്ളിക്കൻവർഗ്ഗക്കാർ, ഇവ ഏറെക്കുറെ സ്വതന്ത്രങ്ങളായിരുന്നു. എങ്കിലും അവയും ചക്രവർത്തിയെ അംഗീകരിക്കയും അനുസരിക്കയും ചെയ്തുവന്നു. ശിലാലേഖത്തിൽ സാമ്രാജ്യത്തോടുചേർത്ത രാജ്യങ്ങളുടേയും, സാമന്തരാജാക്കന്മാരായി പുനരധികാരം നൽകപ്പെട്ട രാജാക്കന്മാരുടേയും പേരുകൾ പ്രസ്താവിച്ചിട്ടുണ്ട്—സമുദ്രഗുപ്തന്റെ സാമ്രാജ്യസ്ഥാപനം, പാരമ്പര്യമനുസരിച്ച് അശ്വമേധയാഗത്താലാഘോഷിക്കപ്പെട്ടു. 'അശ്വമേധപരാക്രമത്തെ' സംബന്ധിച്ച നാണയങ്ങളും അദ്ദേഹം അടിച്ചു. അതിർത്തിസംസ്ഥാനത്തുള്ള ശക്തികളെ തോല്പിച്ചശേഷം റോമൻ ചക്രവർത്തിമാരേപ്പോലെ സമുദ്രഗുപ്തനും പുതിയ സ്ഥാനമാനങ്ങൾ സ്വീകരിച്ചു.

സമുദ്രഗുപ്തൻ ഒരു ജേതാവു മാത്രമായിരുന്നില്ല. അദ്ദേഹം കലക

ളുടേയും ശാസ്ത്രങ്ങളുടേയും രക്ഷാധികാരികൂടിയായിരുന്നു. 'കവികളുടെ രാജാവു" എന്ന പേരിൽ അദ്ദേഹം അഭിമാനിച്ചു. ശിലാലേഖങ്ങൾ അദ്ദേഹത്തെ ഒരു പണ്ഡിതൻ മാത്രമായല്ല ചിത്രീകരിക്കുന്നതു്, കവികളുടേയും ഗ്രന്ഥകാരന്മാരുടേയും കൂട്ടുകെട്ടു് ഇഷ്ടപ്പെട്ട ഒരാളുകൂടിയായിട്ടാണു്. അദ്ദേഹം വീണവായിച്ചുകൊണ്ടുള്ള ചിത്രമാണു് ഒരിനം നാണയത്തിൽ കാണുന്നതു്. സംഗീതസാമർത്ഥ്യത്താൽ അദ്ദേഹം ഗന്ധർവ്വന്മാരെ തോല്പിച്ചതായും വിവരിക്കപ്പെടുന്നു. സമുദ്രഗുപ്തന്റെ പട്ടമഹിഷി ചന്ദ്രഗുപ്തവിക്രമാദിത്യന്റെ അമ്മയായ ദത്താദേവി ആയിരുന്നു. അശ്വമേധനാണയത്തിൽ കാണുന്ന ചിത്രം അവരുടേതാണെന്നു തോന്നുന്നു. ചന്ദ്രഗുപ്തന്റെ ഒരു നാണയത്തിൽ ദത്താദേവി സ്വഭർത്താവിൽനിന്നു സമ്മാനം സ്വീകരിക്കുന്ന ഒരു ചിത്രമുണ്ടു്.

സമുദ്രഗുപ്തനുശേഷം, അദ്ദേഹത്തിന്റെ പുത്രനായ രാമഗുപ്തൻ ഭരണഭാരം കൈയേററു. വടക്കുപടിഞ്ഞാറൻ അതിർത്തിയിൽനിന്നും അപ്പോൾ ശാകന്മാരുടെ ശല്യമുണ്ടായി. രാമഗുപ്തൻ അവരെ പണംകൊടുത്തു സ്വാധീനപ്പെടുത്താൻ ശ്രമിച്ചു. ഈ നയം അദ്ദേഹത്തിനു സിംഹാസനംപോലും നഷ്ടപ്പെടുത്തി. ദത്താദേവിയുടെ പുത്രനും ശാകാരിവിക്രമാദിത്യൻ എന്ന പേരിൽ പ്രസിദ്ധനുമായ ചന്ദ്രഗുപ്തൻ രണ്ടാമൻ സിംഹാസനം ബലാൽക്കാരേണ കൈവശപ്പെടുത്തി സാമ്രാജ്യത്തിൽ രാമഗുപ്തന്റെ ദുർബ്ബലഭരണകാലത്തു തലപൊക്കിയ ഛിദ്രശക്തികളെ അദ്ദേഹം ഉന്മൂലനംചെയ്തു. അതിനുശേഷം ശാകന്മാരെ തോല്പിച്ചോടിക്കയും, ശാകാരി (ശാകന്മാരെ നശിപ്പിച്ചവൻ) എന്ന പേരിനാൽ പ്രസിദ്ധനാകയും ചെയ്തു. സമുദ്രത്തോടടുത്തുകിടന്ന പ്രവിശ്യകളായ ഗുജറാററു്, കത്തിയവാഡ് ഇവ ഉൾപ്പെടെ, വടക്കേഇന്ത്യ മുഴവൻ അദ്ദേഹത്തിന്റെ പൂർണ്ണാധികാരത്തിലായിരുന്നു. എന്നാൽ ദക്ഷിണേന്ത്യയിലെ പല പ്രവിശ്യകളുടെമേലുള്ള അധികാരം, അദൃഢമായിരുന്നതായി തോന്നുന്നു.

ചന്ദ്രഗുപ്തൻ ഒരു വകടകരാജകുമാരിയെ കല്യാണം കഴിക്കയും, അങ്ങനെ ചരിത്രപരമായ പാരമ്പര്യം പുലർത്തുകയും ചെയ്തു. അദ്ദേഹത്തിന്റെ പുത്രിയായ പ്രഭാവതിയെ വിവാഹം കഴിച്ചതു്, രുദ്രസേനൻ എന്ന വകടകരാജാവത്രേ. അസാമാന്യമായ പ്രാഭവമുള്ള ഒരു സ്ത്രീരത്നമായിരുന്നു പ്രഭാവതിഗുപ്ത. അവർ മകനുപകരം റീജൻറായി ഭരിച്ചു. വകടകന്മാരുടേയും ഗുപ്തന്മാരുടേയും പ്രതാപം അവരുടെ ശിലാലേഖങ്ങളിൽ പ്രതിഫലിതമായിട്ടുണ്ടു്. വകടകന്മാരുമായുള്ള ഈ സഖ്യശക്തികളും വിദേശീയക്കെതിരായി ഉപയോഗിക്കാൻ ചന്ദ്രഗുപ്തനെ സഹായിച്ചു.

സാമ്രാജ്യത്തിനു് ഒരാപത്തായി വളർന്ന ശാകന്മാരെ തോല്പിച്ചോടിച്ചതാണു് ചന്ദ്രഗുപ്തന്റെ വലിയ നേട്ടം. ഇതൊഴിച്ചാൽ, അദ്ദേഹം സമാധാനകലകളിൽ ജാഗരൂകനായിക്കഴിച്ചു. അദ്ദേഹം വലിയ വിഷ്ണുഭക്തൻ—'പരമഭാഗവതൻ'—ആയിരുന്നു. ഹിന്ദുമതത്തിന്റെ

പുനരുദ്ധാരണം (പുരാണഹിന്ദുമതം) അക്കാലത്തുണ്ടായി. ഒരു നൂറ്റാണ്ടിന്നുള്ളിൽ ഹിന്ദുമതം ബുദ്ധമതസിദ്ധാന്തങ്ങൾ സ്വീകരിക്കയും, ഹിന്ദുമതം വിപുലമായ അർത്ഥത്തിൽ പുനർവ്യാഖ്യാനം ചെയ്യപ്പെട്ടകയും ഉണ്ടായി. സാഹിത്യം, ശാസ്ത്രം, കലകൾ ഇവ ചന്ദ്രഗുപ്തന്റെ രാജധാനിയിൽ, മുമ്പില്ലാത്തവണ്ണം വളൎന്നു പന്തലിച്ചു.

ചന്ദ്രഗുപ്തന്റെ മകനായ കുമാരഗുപ്തൻ ഒന്നാമന്റെ ഭരണം നാല്പതുവൎഷം നീണ്ടുനിന്നു. അതിന്റെ പ്രഥമഭാഗം ചന്ദ്രഗുപ്തന്റെ മഹിമാതിരേകത്തിന്റെ ഒരു പിൻതുടൎച്ചയായിരുന്നു. അതിന്നുശേഷം, ഹൂണന്മാർ ഇന്ത്യയുടെ അതിൎത്തികളെ ഭേദിച്ചു. ഇതു പല വിനാശകരങ്ങളായ യുദ്ധങ്ങൾക്കിടയാക്കി. തന്മൂലം, സാമ്രാജ്യത്തിന്റെ ശക്തിക്കു് ക്ഷയം സംഭവിച്ചു. കുമാരഗുപ്തന്റെ പുത്രനായ സ്കന്ദഗുപ്തന്റെകാലത്തു് ഹൂണന്മാരുടെ ആക്രമണങ്ങൾ വീണ്ടുമുണ്ടായി. എങ്കിലും ഗുപ്തന്മാരുടെ സംഘടിതശക്തിമൂലമാണു്, റോമാസാമ്രാജ്യത്തെ തകിടംമറിക്കയും, മദ്ധ്യയൂറോപ്പിലെ സംസ്കാരം പിഴുതെറിയുകയുംചെയ്ത ഹൂണന്മാർ, അതേതോതിൽ ഇന്ത്യയെ നശിപ്പിക്കാഞ്ഞതു്. തുടൎച്ചയായി ഹൂണന്മാർ ഇന്ത്യൻഅതിൎത്തികളിൽ ശല്യമുണ്ടാക്കി. ഈ അപരിഷ്കൃതവൎഗ്ഗക്കാരെ, ഫലഭൂയിഷ്ഠമായ ഇന്ത്യൻസമതലങ്ങളിൽ വരാതെ, തടയുന്നതിനു്, ഒരു നൂററാണ്ടിൽപ്പരം കാലം തുടൎച്ചയായി അവരുമായി യുദ്ധം നടത്തേണ്ടിവന്നു. ഹൂണന്മാരുടെ ആക്രമണങ്ങളുടെ ദുഷ്ഫലം കുമാരഗുപ്തന്റെ ജീവിതാന്ത്യം കണ്ടു. എന്നാൽ അവരെ തടയുന്നതിനും, രാജ്യരക്ഷയ്ക്കും ബോധപൂൎവ്വം ശ്രമിച്ചതു്, കുമാരഗുപ്തന്റെ പുത്രനായ സ്കന്ദഗുപ്തനാകുന്നു. കുമാരഗുപ്തന്റെ ഭരണാന്ത്യത്തിൽ, സ്കന്ദഗുപ്തൻ ഒരു രാത്രിയിൽ, യുദ്ധക്കളത്തിലെ വെറും തറയിൽ കഴിച്ചുകൂട്ടിയതിനേപ്പററി ഭിറ്റാറി ശിലാലേഖം വിവരിക്കുന്നുണ്ടു്. സിംഹാസനാരോഹണശേഷം, സ്കന്ദഗുപ്തൻ സാമ്രാജ്യസംരക്ഷണത്തിനു വേണ്ട നടപടികൾ സ്വീകരിക്കയും, തന്മൂലം ഹൂണന്മാർ നിശ്ശേഷം പരാജിതരായിപ്പിരികയും ഉണ്ടായി. ഇങ്ങനെ ഇന്ത്യയ്ക്കു് റോമാസാമ്രാജ്യത്തിനും, പാടലീപുത്രത്തിനും, റോമിനും നേരിട്ട ദുരവസ്ഥ ഉണ്ടായില്ല. ഈ ഒററ സംഭവം മതി, ഇന്ത്യ എപ്പോഴും വിദേശീയാക്രമണത്തിനു മുൻപിൽ മുട്ടുകുത്തി, എന്ന കള്ളക്കഥയുടെ പൂച്ചു തെളിയിക്കാൻ.

ചരിത്രകാരന്മാർ ശരിക്കു മനസ്സിലാക്കാത്ത പല ഫലങ്ങളും, സ്കന്ദഗുപ്തൻ ഹൂണന്മാരുടെമേൽ നേടിയ ഈ വിജയത്തിന്നുണ്ടു്. ശക്തിയുടെ മൂൎദ്ധന്യദശയിലെത്തിയ ഹൂണർ, ഈ പരാജയംമൂലം പടിഞ്ഞാട്ടു തിരിഞ്ഞു. ഇന്ത്യയിലേയ്ക്കു് പ്രവേശിക്കാൻ കഴിയാഞ്ഞതിനാലാണു്, അവർ തുടൎച്ചയായി കിഴക്കേ യൂറോപ്പിലേയ്ക്കു പ്രവഹിച്ചതു്. ഈ സംഭവം, അതിനല്പം മുമ്പു്, ചൈനാസാമ്രാജ്യം കീഴടക്കുന്നതിൽ ഹൂണന്മാൎക്കു നേരിട്ട പരാജയവുമായി താരതമ്യം വഹിക്കുന്നു. 'മദ്ധ്യേഷ്യയിലെ ആദ്യത്തെ സാമ്രാജ്യങ്ങൾ' എന്ന ഗ്രന്ഥത്തിൽ, മക്ഗവൺ ഇപ്രകാരം

പ്രസ്താവിക്കുന്നു: "മുന്നൂറുവർഷത്തെ യുദ്ധത്തിനുശേഷം, ഹൂണന്മാരേയും, അവരുടെ ടുറേനിയൻ സഹായികളേയും, പടിഞ്ഞാറോട്ട് ഓടിച്ചു. അതിന്റെ ഫലമായി ഹൂണന്മാർ നശിപ്പിച്ചതു് ചൈനാസാമ്രാജ്യമല്ല, റോമാസാമ്രാജ്യമാണ്." ഒരു നൂറ്റാണ്ടിനുശേഷം വീണ്ടും ഹൂണന്മാർ ആക്രമണം നടത്തുകയും, പഞ്ചാബിൽ, തങ്ങളുടെ ശക്തി സ്ഥാപിക്കയും ചെയ്തപ്പോൾ, അവർക്ക് ആദ്യമുണ്ടായിരുന്ന ആഗോളശക്തി ഇല്ലായിരുന്നു. ഇന്ത്യയുടെ ദേശീയചരിത്രത്തിൽ സ്ഥായിയായ പ്രാധാന്യമില്ലാത്ത, ഒരു ഉപരിപ്ലവസംഭവം ആയിരുന്നു, വാസ്തവത്തിൽ, തോരമാനന്റേയും മിഹിരഗുലന്റേയും കീഴിൽ ഹൂണർക്ക് ഇന്ത്യയിലുണ്ടായിരുന്ന ആധിപത്യം.

എങ്കിലും നിരന്തരമായുള്ള വിദേശയുദ്ധങ്ങൾ ഗുപ്തവംശത്തെ ക്ഷയോന്മുഖമാക്കി. സ്കന്ദഗുപ്തന്റെ മരണശേഷം, സിംഹാസനാവകാശത്തർക്കങ്ങളും ഉണ്ടായി. ഇതും സാമ്രാജ്യശക്തിയെ ഉലച്ചു. കുറേനാളത്തെ ആഭ്യന്തരയുദ്ധത്തിനുശേഷം, ബുദ്ധഗുപ്തന്റെ കീഴിൽ സാമ്രാജ്യത്തിനു് ഒരു പുനരുജ്ജീവനമുണ്ടായി. ഗുപ്തവംശത്തിലെ മഹാനായ അവസാനചക്രവർത്തി അദ്ദേഹമായിരുന്നു. അദ്ദേഹത്തിന്റെ കാലശേഷം ഗുപ്തവംശത്തിലെ ശാഖകൾ, വടക്കേ ഇന്ത്യയിൽ പലടവും ഭരിച്ചു. ആറാം നൂറാണ്ടിന്റെ മദ്ധ്യത്തോടുകൂടി (544 എ. ഡി.) ഹൂണന്മാർ വടക്കേഇന്ത്യയിൽ പ്രവേശിക്കയും, മാൾവായിൽ തോരമാനൻ അധികാരം സ്ഥാപിക്കയും ചെയ്തു. ഇങ്ങനെ ഗുപ്തസാമ്രാജ്യം അവസാനിച്ചു എന്നു പറയാം.

അദ്ധ്യായം ആറ്

# ഗുപ്തന്മാരുടെ രാജ്യഭരണം

ഹിന്ദുക്കളുടെ സാമ്രാജ്യപാരമ്പര്യത്തിന്റെ ഉച്ചാവസ്ഥയേ കാണിക്കുന്നു, 200 വർഷക്കാലത്തെ ഗുപ്തന്മാരുടെ ഭരണം. സാഹിത്യം, മതം, കല, ശില്പവിദ്യ, വ്യാപാരം, ഉപനിവേശരാജ്യങ്ങളുടെ വളർച്ച ഇവ വെച്ചു നോക്കുന്നതായാൽ, ഗുപ്തന്മാരുടെ കാലമാണ്, ഇന്ത്യാചരിത്രത്തിലേറ്റവും പ്രധാനമെന്ന് നിസ്സംശയം പറയാം. മുൻസാമ്രാജ്യങ്ങളിലെ ഭരണമാതൃക ഗുപ്തന്മാർക്ക് പരമ്പരാഗതമായി ലഭിച്ചു. ഒരു സ്ഥാപനം പോലെയായിത്തീർന്ന മൗര്യൻ 'ബ്യൂറോക്രസി.' തുടർച്ചയായി വന്ന പല സാമ്രാജ്യങ്ങളേയും ഉദ്യോഗസ്ഥമണ്ഡലം സേവിച്ചു. നമുക്കു, നേരിട്ടുള്ള സൂചനകളുണ്ട്, ഗുപ്തന്മാരുടെ കാലത്തെ വൈസ്രോയിമാർ, ഗവർണ്ണർമാർ, പ്രവിശ്യാഭരണാധികാരികൾ, കേന്ദ്രത്തിലെ മന്ത്രിമാർ ഇവരെയെല്ലാംപററി—പ്രവിശ്യകളിലെ വൈസ്രോയിമാരായ *'മഹാമാത്രന്മാർ' മൗര്യൻകാലഘട്ടംമുതൽക്കുണ്ട്. 12-ാം നൂററാണ്ടുവരെ ഈ ഉദ്യോഗം നിലവിലിരുന്നു. ഉദ്യോഗസ്ഥന്മാരിൽ ഏററവും വലിയ പദവി അവർക്കായിരുന്നു. പല 'കുമാരാമാത്യന്മാരേ'യുംപററി പ്രസ്താവങ്ങളുണ്ട്. അവരുടെ ശരിയായ സ്ഥാനമെന്തെന്നു മനസ്സിലാക്കാൻ പ്രയാസമാണ്, പ്രധാനങ്ങളും അപ്രധാനങ്ങളുമായ ഉദ്യോഗങ്ങൾ അവർ വഹിച്ചതായി കാണാം. ഗ്രാമികന്മാർ (ഗ്രാമത്തലവൻ) ആയിരുന്നു ഉദ്യോഗസോപാനത്തിലെ ഏററവും താണപടിയിൽ. പ്രവിശ്യകളിലെ ഗവർണ്ണർമാരെ ഉപരികന്മാർ എന്നു വിളിച്ചിരുന്നു. ദാമോദരപുരം പ്ലേററുകളിൽ, അരാതദത്തൻ എന്ന ഒരു ഉപരികനെപ്പററി പറയുന്നുണ്ട്. വടക്കേ ബംഗാളിലെ (പുണ്ഡരവർദ്ധനത്തിലെ) ഗവർണ്ണരായിരുന്നു അയാൾ. പൊലീസ് ഉദ്യോഗസ്ഥന്മാർ, യുദ്ധസാമഗ്രികളുടെ മേലാവ്, ചീഫ്ജസ്റ്റീസ് (മഹാദണ്ഡനായകൻ) മുതലായവരുടെ മുദ്രകളിൽനിന്നും, രാജ്യത്തിന്റെ നാനാഭാഗങ്ങളിലും, കേന്ദ്രസർക്കാരിന്റെ അധികാരഹസ്തം നടത്തിയ സംഘടിതമായ ഉദ്യോഗസ്ഥവൃന്ദമുണ്ടെന്നു തെളിയുന്നു.

കേന്ദ്രഗവണ്മെൻറ് ചക്രവർത്തിയുടെ നേരിട്ടുള്ള നിയന്ത്രണത്തിൽ മുഖ്യമന്ത്രിയുടെ ഒരു മന്ത്രിസഭയാൽ ഭരിക്കപ്പെട്ടു. ഇതു് അർത്ഥശാസ്ത്രമനുസരിച്ചാണ്. ചില പ്രധാനപ്പെട്ട മന്ത്രിമാരുടെ പേരുകൾ നമുക്കു ലഭിച്ചിട്ടുണ്ട്. കവിയും മന്ത്രിയുമായ ഹരിസേനന്റെ പുത്രനും വിദേശകാര്യമന്ത്രിയുമായ വീരസേനൻ, ഇവരിൽ ഒരാളത്രേ. ശിഖരസ്വാമി ഒരു ഗവർണ്ണരായിരുന്നു. ചന്ദ്രഗുപ്തമൗര്യനാൽ, 600 വർഷം മുൻപുണ്ടാ

* രാജസഹായജനങ്ങളിൽ പ്രധാനികൾ.

ക്കപ്പെട്ട സുദർശനതടാകം, സ്കന്ദഗുപ്തന്റെ ഉത്തരവനുസരിച്ച്, പുതുക്കിപ്പണിത പർണ്ണദത്തൻ, സൗരാഷ്ട്രത്തിലെ ഗവർണ്ണരായിരുന്നു. ഇരുനൂറുവർഷകാലത്തെ ഭരണാധിപന്മാരായ ഗുപ്തന്മാർ കേന്ദ്രഭരണം കൂടുതൽ പരിഷ്കരിക്കയും പുഷ്ടിപ്പെടുത്തുകയും ചെയ്തുവെന്നു മനസ്സിലാക്കാം.

ഗുപ്തഭരണകാലം ക്ഷേമംനിറഞ്ഞ ഒരു കാലഘട്ടമാണ്. സൗരാഷ്ട്രാപ്രോവിൻസും, അറബിക്കടൽത്തീരത്തുള്ള തുറമുഖവും ലഭിച്ചതുനിമിത്തം, റോമാസാമ്രാജ്യത്തിലെ സമ്പത്ത് ഉത്തരേന്ത്യയിലേയ്ക്കു പ്രവഹിച്ചു. സമുദ്രസമീപസ്ഥലങ്ങളായ ഈ പ്രോവിൻസുകൾ ചന്ദ്രഗുപ്തൻ കീഴടക്കുന്നതുവരെ, യൂറോപ്പിന്റെ വാണിജ്യബന്ധങ്ങൾ തെക്കേഇന്ത്യയുമായിട്ടായിരുന്നു. മൗര്യകാലത്ത്, കലിംഗത്തിലെ തുറമുഖങ്ങൾവഴി കിഴക്കൻദിക്കുകളുമായിട്ടായിരുന്നു പ്രധാനമായി വ്യാപാരം നടന്നുവന്നത്. ഗുപ്തന്മാർ പടിഞ്ഞാറൻരാജ്യങ്ങളുമായി വാണിജ്യം തുറന്നു. ഇതു രാജ്യത്തിന്റെ സമ്പത്തിനെ കൂടുതൽ പോഷിപ്പിച്ചു. ചന്ദ്രഗുപ്തൻ രണ്ടാമൻ നാണയങ്ങൾ പരിഷ്കരിച്ചു. അദ്ദേഹം സ്റ്റാൻഡേർഡ്സ്വർണ്ണനാണയങ്ങളും വെള്ളിനാണയങ്ങളും നടപ്പാക്കി. ഇതും കച്ചവടത്തെ വികസിപ്പിച്ചു. റോമൻ സമാധാനത്തിന്റെ ഫലമായി, മദ്ധ്യപൗരസ്ത്യദേശങ്ങൾ ലോകവാണിജ്യകേന്ദ്രങ്ങളായിത്തീർന്നു. ഗുപ്തന്മാരുടെ കാലത്ത് ഇന്ത്യാ, ഈ രാജ്യങ്ങളുമായുള്ള വാണിജ്യബന്ധംമൂലം വളരെ അഭിവൃദ്ധിപ്പെട്ടു.

ഉത്തരേന്ത്യയും ദക്ഷിണേന്ത്യയും തമ്മിലുള്ള കച്ചവടവും ഇക്കാലത്തു വർദ്ധിച്ചു. രണ്ടു കച്ചവടമാർഗ്ഗങ്ങളാണ് പ്രധാനമായി ഉണ്ടായിരുന്നത്. ഒന്നു് ജബൽപ്പൂർവഴി കിഴക്കേത്തീരത്തുകൂടിയായിരുന്നു; മറേറതു് ഉജ്ജയിനി, നാസിക്, കാർവാർ മുതലായ സ്ഥലങ്ങളിലൂടെയുള്ള പശ്ചിമപാതയും. സൈന്യങ്ങളും ഈ റോഡുകളാണ് ഉപയോഗിച്ചതു്. തീർത്ഥാടകന്മാരുടെ ഉപയോഗത്തിനും ഗുപ്തരാജാക്കന്മാർ സഞ്ചാരസൗകര്യങ്ങൾ പുലർത്തിവന്നു.

ഭൗതികമായി വളർന്ന ഐശ്വര്യം, ഗുപ്തകാലഘട്ടത്തിലെ കലകളിലും, ശില്പവിദ്യയിലും നിഴലിച്ചുകാണാം. അക്കാലത്തെ ഗൃഹശില്പമാതൃക നമുക്കു ലഭിച്ചിട്ടില്ല. എന്നാൽ ശിവനു സമർപ്പിച്ചിട്ടുള്ള ഭൂമ്രാ (Bhumra)ക്ഷേത്രം, അജൈഗാറിലുള്ള നാഞ്ചനകുത്താറക്ഷേത്രം (Nanchana Kuthara) ഇവ നശിക്കാതെ നില്പുണ്ട്. ഡിയോഗാറിലുള്ള പ്രസിദ്ധമായ ദശാവതാരക്ഷേത്രവും, ഗുപ്തകാലഘട്ടത്തിലേതായിരിക്കാം. ഗുപ്തന്മാരുടെ കാലത്തെ, കൊത്തുപണികൾക്ക് ധാരാളം തെളിവുകളുണ്ട്. ആർ. ഡി. ബാനർജിയുടെ അഭിപ്രായത്തിൽ, "ഗുപ്തന്മാരുടെ കല, നാലും അഞ്ചും ശതാബ്ദങ്ങളിൽ വടക്കേഇന്ത്യയിലുള്ള ജനങ്ങളുടെ ആദർശങ്ങളിലും ആശയങ്ങളിലുംവന്ന പരിവർത്തനഫലമാണ്. ഈ നവോത്ഥാനം, പഴമയിൽ അധിഷ്ഠിതവും വിദേശീയപ്രേരണകളെ പിൻതള്ളിയതും, തികച്ചും ഭാരതീയവും, നവ്യതതികഞ്ഞതു

മാകുന്നു. കുഷാൻകാലഘട്ടത്തിലും, ഗ്രീക്കരാജാക്കന്മാരുടെ ഭരണകാലത്തും, ഉത്തരേന്ത്യയിൽ പലയിടത്തും 'ഗാന്ധാരകല' പ്രചാരത്തിൽവന്നു. തക്ഷശില അന്നു് വിദേശീയപ്രവണതകളുടെ കേന്ദ്രമായി. ഗാന്ധാരകലയിൽ, ഗ്രീക്ക് സ്വാധീനത കാണാം. ഇതിനെ അടിസ്ഥാനമാക്കി, ഫൗച്ചർ മുതലായ പണ്ഡിതന്മാർ ഇന്ത്യൻകലയുടെ നവോത്ഥാനത്തിൽ ഗ്രീസിനു വലിയ പങ്കുണ്ടെന്നു് അവകാശപ്പെടുന്നു. കുഴപ്പംനിറഞ്ഞ കുഷാൻകാലഘട്ടത്തിൽ, ഇന്ത്യൻകലയിൽ വിദേശീയപ്രവണതകൾ കാണാം. എന്നാൽ ഭാരതീയപാരമ്പര്യത്തിൻെറ പുനഃപ്രകാശനമാണു്—പ്രത്യേകിച്ചും ശില്പകലയിൽ—ഗുപ്തന്മാരുടെ കാലത്തെ കലയുടെ മുഖ്യസ്വഭാവം."

മഥുര സമ്പ്രദായത്തിലുള്ള കൊത്തുപണി മററു വടക്കേ ഇന്ത്യൻ കലാകേന്ദ്രങ്ങളായ ബനാറസ്, പാടലീപുത്രം ഇവയേക്കാൾ കൂടുതൽകാലം വിദേശീയപ്രേരണയിലിരുന്നു. ബനാറസിലും പാടലീപുത്രത്തിലും, ഹിന്ദുപാരമ്പര്യം വീണ്ടും പ്രാബല്യത്തിൽ വരികയും, കാലക്രമത്തിൽ ആ പ്രസ്ഥാനം ഇന്ത്യയിൽ സാർവ്വത്രികമാകുകയും ചെയ്തു. നളന്ദയിൽനിന്നു് ലഭിച്ചിട്ടുള്ള കൊത്തുപണികളിൽനിന്നും, തെളിയുന്നതു് കുഷാൻന്മാരുടേയും ഗ്രീക്കുകാരുടേയും സ്വാധീനത പ്രാദേശികങ്ങളാണെന്നത്രേ. വീണ്ടും ഒരു ഹിന്ദുസാമ്രാജ്യം ഉദിച്ചതോടെ, വൈദേശികപ്രവണതകൾക്കു് ഇന്ത്യയിലുണ്ടായിരുന്ന സ്വാധീനശക്തി കുറഞ്ഞു. ഗുപ്തകലയെ വിലയിരുത്തുമ്പോൾ കോഡിംഗ്ടൺ പറയുന്നു: "ഗുപ്തകലയുടെ ബുദ്ധിപരമായവശം പ്രശംസിക്കപ്പെട്ടിരിക്കുന്നു. എന്നാൽ അതിനെ, ഇന്ത്യൻകലയുടെ സ്വാഭാവികമായ വളർച്ചയുടെ ഫലമായി കരുതുകയായിരിക്കും നന്നു്. ആകൃതി, മാതൃക, ചലനാത്മകത്വം മുതലായവയിൽ അവ പഴയതിൻെറ ഒരു പുനരാവിർഭാവമത്രേ......"

സംസ്കൃതസാഹിത്യത്തിൻെറ ക്ലാസിക്ക് കാലഘട്ടമാണു് ഗുപ്തന്മാരുടെ ഭരണകാലം. പാണിനിയുടെ കാലംമുതൽക്കു് 500 വർഷമായുണ്ടായ പരിണാമഫലമായി, കാളിദാസൻെറ കാലത്തു് സംസ്കൃതം പ്രശസ്തിയുടെ പാരമ്യത്തിലെത്തി. പണ്ഡിതന്മാർ ഏകാഭിപ്രായക്കാരല്ല കാളിദാസൻെറ കാലത്തേപ്പററി. എന്നാൽ എൻെറ അഭിപ്രായം അദ്ദേഹം അഗ്നിമിത്രൻെറകാലത്തു ജീവിച്ചിരുന്നാണു്. പല പണ്ഡിതന്മാരും ഗുപ്തകാലത്തിലാണു്, കാളിദാസൻെറ കാലനിർണ്ണയം ചെയ്തിട്ടുള്ളതു്. ആ പ്രശസ്തി ഗുപ്തന്മാർക്കില്ലെങ്കിൽത്തന്നെ, സാഹിത്യപരമായി അവരുടെ കാലഘട്ടം അനുപമമാണു്. പ്രധാനപുരാണങ്ങൾ, മഹാഭാരതം ഇവയുടെ അവസാനരൂപംപ്രാപിക്കൽതന്നെ അതിമഹത്തായ നേട്ടമാണു്. ഇതൊന്നുമതി, ഗുപ്തസാമ്രാജ്യത്തിനു്, ഹിന്ദുസംസ്കാരരൂപീകരണത്തിലുള്ള സ്ഥാനത്തിനു്. മഹാഭാരതകഥ വളരെക്കാലംമുമ്പേ നിശ്ചയമായും അറിഞ്ഞിരുന്നു. ക്രിസ്തുവിനു വളരെമുമ്പേ ധർമ്മശാസ്ത്രകാരന്മാർക്കു്, പുരാണങ്ങൾ അവയുടെ ആദിമരൂപത്തിൽ പരിചിതങ്ങളാ

യിരുന്നു. എന്നാൽ നമുക്കു ലഭിച്ചിട്ടുള്ള മഹാഭാരതം മൂലവും, പ്രധാന പുരാണങ്ങളും വീണ്ടും ക്രമപ്പെടുത്തുകയും, പുതിയ ഭാഗങ്ങൾ കൂട്ടിച്ചേർക്കുകയും, പ്രസാധനം ചെയ്യുകയും ചെയ്തതു ഗുപ്തകാലഘട്ടത്തിലാണ്. ഇവയുടെ ഫലമായി അവ പുതിയ സാഹിത്യംതന്നെയായി എന്നു പറയാം. മഹാഭാരതം ഹിന്ദുക്കൾക്ക് ഒരു ഇതിഹാസം മാത്രമല്ല. അതു് ഇന്ത്യയുടെ ദേശീയപാരമ്പര്യത്തിൻെറ ഇരിപ്പിടവും, മതം സന്മാർഗ്ഗം, രാഷ്ട്രീയകാര്യങ്ങൾ, ധാർമ്മികമായ ബാദ്ധ്യതകൾ ഇവയുടെ ഒരു സർവ്വവിജ്ഞാനകോശവും കൂടിയാണ്. ഹിന്ദുക്കളുടെ ഏററവും മഹത്തായ മതഗ്രന്ഥമായ ഭഗവദ്ഗീത, മഹാഭാരതച്ചിമിഴിൽ രത്നമെന്നപോലെ പ്രശോഭിക്കുന്നു.

മഹാഭാരതം ഇന്നും, ഗുപ്തന്മാർ പ്രസാധനംചെയ്ത രൂപത്തിൽ ഹിന്ദുക്കളുടെ ജീവിതത്തിൽ പ്രേരണ വഹിക്കുന്നു. ഇതിൻെറ ആദിമരൂപം സൂചനകളിൽനിന്നുമാത്രം അറിയാനേ ഇന്നു നിവൃത്തിയുള്ളു. പുരാണങ്ങളുടേയും കഥ ഇതുതന്നെ. ഭാഗവതം, സ്കന്ദപുരാണം, ശിവപുരാണം, മത്സ്യപുരാണം, വായുപുരാണം, ബ്രഹ്മാണ്ഡപുരാണം ഇവ ഒരു ദേശീയാവശ്യത്തിലേയ്ക്കു്, പുരാവൃത്തങ്ങൾ അനുസരിച്ച് വീണ്ടും എഴുതപ്പെട്ടു. ഈ ആവശ്യം എന്തായിരുന്നു? ഹിന്ദുമതഗ്രന്ഥങ്ങൾ സംസ്കൃതത്തിൽ വിപുലമായ രീതിയിൽ പരിഷ്കരിച്ച് പ്രസാധനം ചെയ്തതു് ഇന്ത്യയിൽനിന്നു് ബുദ്ധമതം പുറംതള്ളുന്നതിനുള്ള ആദ്യപടിയായിട്ടാണെന്നും, ജാതകകഥകൾപോലുള്ള ബൗദ്ധസാഹിത്യത്തിൽനിന്നും പ്രേരണകളിൽനിന്നും പൊതുജനങ്ങളുടെ മനസ്സ് അകററി, ഹിന്ദുമതഗ്രന്ഥങ്ങളിൽ ജനങ്ങൾക്ക് അഭിനിവേശമുളവാക്കാൻ ബ്രാഹ്മണർ ചെയ്ത ഒരു ശ്രമമെന്നുമുള്ള അഭിപ്രായം അടിസ്ഥാനരഹിതമാണ്. എന്തെന്നാൽ ഇതേ കാലഘട്ടത്തിൽ, സംസ്കൃതഭാഷയിൽ ബുദ്ധമതസാഹിത്യവും വളർന്നുകൊണ്ടിരുന്നു. ബുദ്ധചരിതം, സൗന്ദരാനന്ദം തുടങ്ങിയ കാവ്യങ്ങളും ബുദ്ധമതതത്വസംഹിതകളും അന്നു പ്രചരിച്ചു. നളന്ദാ സർവ്വകലാശാല, ഏററവും വലിയ പ്രേരണാശക്തി ചെലുത്തിയതും അക്കാലത്തുതന്നെയാണ്. ബുദ്ധമതം പിന്നേയും നാന്നൂറോളം വർഷങ്ങൾ, ഇന്ത്യയിൽ സ്വതന്ത്രമായി ജനബഹുമാനമാർജ്ജിച്ചുകൊണ്ടു പുലർന്നുവെന്ന കാര്യവും ഓർക്കേണ്ടിയിരിക്കുന്നു.

അതിനാൽ ഈ ഗ്രന്ഥപരിഷ്കരണങ്ങളുടെ ഉദ്ദേശ്യം വേറെയാണ്. കുഷാന്മാരും, ഗ്രീക്കുകാരും, പാർത്ഥിയന്മാരും ഇന്ത്യൻജീവിതത്തിൽ കൊണ്ടുവന്ന വൈദേശികവും ബാഹ്യവുമായ പ്രവണതകളെ ഉന്മൂലനംചെയ്യുകയായിരുന്നു അതിന്റെ ലക്ഷ്യം. എ. ഡി. ഒന്നാംശതകംമുതൽ ഗുപ്തന്മാർ ദേശീയത്വം പുനരുദ്ധരിക്കുന്നതുവരെ, ഹിന്ദുമതത്തിൽ വിദേശീയാദർശങ്ങൾ കടന്നുകൂടിയിരുന്നു. ഗാന്ധാരകല, ഇതിനു മതിയായ ഉദാഹരണമത്രേ. ഇന്ത്യൻസാമൂഹ്യവ്യവസ്ഥിതിക്ക് ആപത്തു നേരിട്ടതു്, വിദേശീയാക്രമണത്തിൽനിന്നുള്ളതിൽ കൂടുതൽ, വിദേശീയാദർ

പ്രചാരണത്തിൽനിന്നുമാണ്. അതിനാൽ വിപുലമായ തോതിൽ പുരാണങ്ങൾ പരിഷ്കരിച്ച്, ഹിന്ദുധർമ്മം ജനങ്ങളുടെയിടയിൽ പ്രചരിപ്പിക്കേണ്ടതും, വിദേശീയവും, വിഘടനാപരവുമായ അംശങ്ങൾ പുറംതള്ളേണ്ടതും ആവശ്യമായിത്തീർന്നു.

ഈ മാർഗ്ഗത്തിൽ ഗുപ്തന്മാർക്കു സിദ്ധിച്ച വിജയം പൂർണ്ണമാണ്. ഇന്നോളം ഹിന്ദുസാഹിത്യത്തിലെ ക്ലാസിക്കുകളായും ഹിന്ദുപാരമ്പര്യത്തിന്റെ അക്ഷയപാത്രങ്ങളായും ആ ഗ്രന്ഥങ്ങൾ അവശേഷിക്കുന്നു. പ്രസിദ്ധ മഹാഭാരതപണ്ഡിതനായ ഡോക്ടർ സുക്താങ്കർ പറയുംപോലെ, "ശുദ്ധീകരണം, കൂട്ടിച്ചേർക്കൽ, വിപുലപ്പെടുത്തൽ, ഇവ ഈ ഗ്രന്ഥം നൽകുന്ന പ്രചോദനത്തിന്റേയും ജീവിതമാർഗ്ഗദർശനത്തിന്റേയും ബാഹ്യമായ അടയാളങ്ങളാണ്. പൊടിപിടിച്ച പുസ്തകഷെൽഫിൽ ഉപയോഗിക്കാതെ അതു കിടന്നില്ല. മഹാഭാരതത്തിന്റെ പുനസ്സംസ്കരണം, അതിനെ ഗിൽസാമേഷ് (Gilsamesh) മുതലായ ഇതിഹാസങ്ങളെപ്പോലെ മറവിയിൽ വീഴാതെ രക്ഷിച്ചു."

ഇന്ത്യൻസാഹിത്യത്തിന്റേയും ശാസ്ത്രത്തിന്റേയും ചരിത്രത്തിലും ഗുപ്തകാലഘട്ടം ഉയർന്നുതന്നെ നിൽക്കുന്നു. കാവ്യശാഖയെപ്പററി ഇവിടെ വിവരിക്കാൻ നിവൃത്തിയില്ല. എന്നാൽ ക്രിസ്തുവബ്ദാരംഭംമുതലുള്ള നാലു ശതാബ്ദങ്ങൾ, അസുലഭമായ ഒരു സാഹിത്യവസന്തം കണ്ടു. തത്വജ്ഞാനത്തിന്റെ മണ്ഡലത്തിൽ, സാംഖ്യദർശനത്തിനു വർസഗംഗേയൻ (Varsgaganya), ഈശ്വരകൃഷ്ണാ ഇവരുടെ വ്യാഖ്യാനങ്ങൾമൂലം പുതിയ ശക്തി ലഭിച്ചു. സാംഖ്യാദർശനം പല ശതാബ്ദങ്ങൾക്കു മുൻപേ ഉടലെടുത്തതാണ്. മുൻപറഞ്ഞ വ്യാഖ്യാതാക്കളെപ്പററി ബുദ്ധമതഗ്രന്ഥങ്ങളിൽനിന്നുമാണു നാം അറിയുന്നതു്.

ശാസ്ത്രത്തിന്റെ മണ്ഡലത്തിൽ എ. ഡി. നാലും അഞ്ചും ശതകങ്ങളിൽ, പ്രാചീനഭാരതം, അതിന്റെ മൂദ്ധന്യത്തിലെത്തി. ചിന്തയുടെ മണ്ഡലത്തിൽ നടന്ന ഏററവും വിപ്ലവകരമായ കണ്ടുപിടുത്തങ്ങളിൽ ഒന്നായ പൂജ്യവും, തൽഫലമായുണ്ടായ ദശാംശസിദ്ധാന്തവും അക്കാലത്തെ ചിന്തകന്മാരുടെ നേട്ടമാണ്. ജ്യോതിശാസ്ത്രത്തിനു ഉണ്ടായ പുരോഗതിയും വിസ്മയാവഹമാണ്. ഭൂമി അതിന്റെ അച്ചുതണ്ടിലാണു കറങ്ങുന്നതെന്നും, ദിവസത്തിന്റെ ദൈർഘ്യവും ഏററവും നിസ്സാരമായ ഒരു തെററൊഴിച്ചാൽ, ശരിയായി കണ്ടുപിടിച്ച ആര്യഭട്ടൻ, ജ്യോതിശ്ശാസ്ത്രലോകത്തിൽ, ഏററവും എണ്ണപ്പെടേണ്ട ഒരാളാണ്. ആര്യഭട്ടൻ (476 എ. ഡി.യിൽ പാടലീപുത്രത്തിൽ ജനിച്ചു.) ഗ്രഹണത്തിന്റെ കാരണവും അതിവിശദമായി വിവരിക്കയുണ്ടായിട്ടുണ്ട്. ദശാംശരീതിയെപ്പററി സൂചിപ്പിക്കുന്ന ആദ്യത്തെ ഗണിതശാസ്ത്രജ്ഞൻ അദ്ദേഹമത്രേ. ഇന്ത്യയിൽ ദശാംശരീതിയെപ്പററി മുമ്പേതന്നെ അറിയാമായിരുന്നു. ആ കാലഘട്ടത്തിലെ മറെറാരു വലിയ ശാസ്ത്രജ്ഞനായ വരാഹമിഹിരൻ പ്രകൃതിശാസ്ത്രത്തിലെ എല്ലാ വിഭാഗങ്ങൾക്കും സംഭാവന നൽ

ക്റിയ പ്രഗത്ഭധിഷണാശാലിയാണ്. ഗുപ്തന്മാരുടെ കാലത്തെ ശാസ്ത്രജ്ഞന്മാർക്ക് അടക്കാൻവയ്യാത്ത ജിജ്ഞാസയും, ജ്ഞാനാന്വേഷണത്തിൽ അതീവ ജാഗ്രതയും, നിഗമനങ്ങളിലെത്തിച്ചേരാനുള്ള ധൈര്യവും ഉണ്ടായിരുന്നു എന്നു പറയുക പരമാർത്ഥം മാത്രമാണ്. ആധുനിക വീക്ഷണഗതിയിൽനിന്ന് ഇതു വിഭിന്നമല്ല.

സമ്പന്നവും, ഊർജ്ജസ്വലവും, വൈചിത്ര്യം നിറഞ്ഞതുമായിരുന്നു, അന്ന് മതം. ഹിന്ദുദൈവങ്ങൾക്ക് വിപ്ലവകരങ്ങളായ മാററങ്ങളുണ്ടായി. പരിചിതമായ പേരുകളും പഴയ രൂപവും, സചേതനമായ ഗുണവിശേഷങ്ങളും, ഈ ദൈവങ്ങളെ ആരാധിക്കുന്നതിൽ ജനങ്ങൾക്ക് ഒരു പുതിയ ജീവൻ പ്രദാനം നൽകി. വിഷ്ണുവിനാണ് ഏററവും വലിയ മാററം വന്നതു്. ത്രിമൂർത്തികളിൽ, ലോകസംരക്ഷകനായ മഹാവിഷ്ണു, താത്വികമായി യോഗനിദ്രകൊള്ളുന്നു. എന്നാൽ അവതാരങ്ങളുടെ സിദ്ധാന്തപ്രകാരം, വിഷ്ണു ചൈതന്യപൂർണ്ണനും, വിശ്വാസദായകനും, ആശാകേന്ദ്രവുമായി, മനുഷ്യവർഗ്ഗസംത്രാതാവായി. ക്രിസ്ത്വബ്ദത്തിനു വളരെ മുമ്പേ, ദശാവതാരകഥ പ്രചാരത്തിലുണ്ടായിരുന്നു. എന്നാൽ അവതാരങ്ങളെ പൂജിക്കുന്നരീതി ക്രിസ്ത്വബ്ദത്തിനുശേഷം വന്നതാണ്. എല്ലാ അവതാരങ്ങളേയും ആരാധിച്ചിരുന്നില്ല. വരാഹാവതാരമായിരുന്നു, ക്ഷേത്രങ്ങളിൽ ആദ്യമായി ആരാധിച്ചുവന്നതെന്നു തോന്നുന്നു. ഇന്നും ആദിവരാഹസ്വാമിയുടെ ക്ഷേത്രങ്ങൾ ജനസമ്മതി നേടിയവയാണ്. ഇതിനുള്ള കാരണം, വരാഹമാണ് ദുഷ്ടശക്തികളിൽനിന്നും ഭൂമിയെ രക്ഷിച്ചതെന്നുള്ള വിശ്വാസമാണെന്നു തോന്നുന്നു. വിഷ്ണുവിൻെറ മററവതാരങ്ങളേയും ആരാധിച്ചിരുന്നുവെങ്കിലും, കൃഷ്ണനായിരുന്നു പ്രാമാണ്യം. ഇതേവരെയുള്ളതിൽ വിഷ്ണുവിൻെറ അവസാനാവതാരമാണ് കൃഷ്ണന്റേതു്. മഹാവിഷ്ണുവിൻെറ പൂർണ്ണാവതാരവുമാണ് അതു്. ഹിന്ദുമതത്തിലുണ്ടായ ഒരു പുതിയ വളർച്ചയാണീസങ്കല്പം. വസുദേവപുത്രനായ കൃഷ്ണനെപ്പററി പാണിനിക്ക് അറിവുണ്ടായിരുന്നു. എന്നാൽ ഒരു ദൈവാവതാരമായി കൃഷ്ണനെ പൂജിച്ചുതുടങ്ങിയതു് ബി. സി. ഒന്നാം നൂററാണ്ടിനു മുമ്പല്ല. കൃഷ്ണൻ സാക്ഷാൽ മഹാവിഷ്ണുതന്നെയെന്ന ആശയം, ശിവാരാധകനായ കാളിദാസൻതന്നെ രണ്ടു സ്ഥലത്തു പറഞ്ഞിട്ടുണ്ടു്. (ഒന്നു മേഘദൂതിലും, മറേറതു് കുമാരസംഭവത്തിലും) 'ഗോപാലരൂപിയായ വിഷ്ണു' എന്നു് മേഘദൂതിലും, കുമാരസംഭവത്തിൽ വിഷ്ണുവിൻെറ സ്ഥാനത്തു കൃഷ്ണനേപ്പററിയും പറഞ്ഞുകാണുന്നു. ശ്രീരാമനുൾപ്പെടെയുള്ള മറ്റവതാരങ്ങൾക്ക് അന്നു് ഇത്രത്തോളം പ്രാമാണ്യമുണ്ടായിരുന്നില്ല. ശ്രീരാമൻ പിൽക്കാലത്താണ് ദൈവരൂപത്തിലാരാധിക്കപ്പെട്ടതു്. കൃഷ്ണനെ വിഷ്ണുവായും, ലോകരക്ഷകനായും, സർവ്വശക്തനായും സങ്കല്പിക്കപ്പെട്ടതു് ക്രിസ്ത്വബ്ദത്തിലെ ആദ്യശതകങ്ങളിലാണ്. ഭഗവദ്ഗീത അവസാനമായി രൂപംപ്രാപിച്ചതും ഗുപ്തകാലഘട്ടത്തിനു പിമ്പല്ല. ഏകവും, നിത്യവും, പരമവുമായാണ് കൃഷ്ണനെപ്പററി ഗീതയിൽ പറയുന്നതു്. ചതു

ങ്ങിയതു് രണ്ടു ഗുപ്തചക്രവർത്തിമാരെങ്കിലും തീർച്ചയായും വൈഷ്ണവരാണ്. സമുദ്രഗുപ്തനും, ചന്ദ്രഗുപ്തൻ രണ്ടാമനും; ചന്ദ്രഗുപ്തൻ രണ്ടാമൻ 'ഭാഗവതൻ' എന്ന സ്ഥാനം അവകാശപ്പെട്ടു.

മേല്പറഞ്ഞതിൽനിന്നു്, ശിവനു ശക്തികുറഞ്ഞുവെന്നോ, ശിവനു ജനങ്ങളുടെമേലുള്ള സ്വാധീനത കുറഞ്ഞെന്നോ വിചാരിക്കുന്നതു ശരിയല്ല. ഇന്ത്യൻമതചരിത്രത്തിലെ ഒരു പ്രധാന സ്വഭാവവിശേഷം മാററമില്ലാതുള്ള ശിവൻെറ സ്വാധീനശക്തിയത്രേ. ഇതിനുള്ള ഒരു കാരണം, തപോമൂർത്തിയാണ ശിവനെന്നതാണു്. ഹിന്ദുക്കളുടെ മനസ്സിൽ തപസ്സിനു് സ്ഥായിയായ സ്ഥാനം ഉണ്ടു്. ചോരത്തുള്ളികൾ പൊടിയുന്ന മൃഗചർമ്മവും, പാമ്പും ധരിക്കുന്ന ശിവൻ, സർവ്വപ്രിയനായ ഒരു ദൈവമല്ല; പൂജിക്കേണ്ടുന്ന ദൈവമാണു് ശിവൻ, സ്നേഹിക്കപ്പെടേണ്ടവനല്ല. ശ്രീകൃഷ്ണനേയോ, ശാന്തസ്വരൂപിണിയായ ദേവിയേയോപോലെ സംഹാരമൂർത്തിയും ഉഗ്രപ്രതാപിയുമായ ശിവനെ ജനങ്ങൾ പ്രേമപൂർവ്വം പൂജിച്ചില്ല. ശിവനു് അവതാരങ്ങളൊന്നുമില്ല. എന്നാൽ, ഭൈരവൻ, മഹാകാലൻ, അർദ്ധനാരീശ്വരൻ—ഇവയെല്ലാം പുറമേ, ശിവലിംഗം—ഈ രൂപങ്ങളിൽ അദ്ദേഹം ജനതയുടെ ഭക്ത്യാദരങ്ങൾക്കു പാത്രമായി.

ശൈവാരാധകന്മാരുടെ ഇടയിൽ പല വിഭാഗങ്ങളുമുണ്ടായിരുന്നു. പാശുപതന്മാർ, കാപാലികന്മാർ തുടങ്ങിയുള്ള ചില സംഘങ്ങൾ, മൃഗീയവും അപരിഷ്കൃതവുമായ ആരാധനാരീതികൾ കൈക്കൊണ്ടിരുന്നു. ഭരശിവന്മാർ, ശൈവന്മാരായിരുന്നു. ഗുപ്തന്മാർ ശിവനേയും വിഷ്ണുവിനേയും മാറിമാറി ആരാധിച്ചു. ദേവീപൂജ—ലോകമാതാവിനെ പൂജിക്കുക—എന്നതാണു് ലോകത്തിലെ ഏററവും പ്രാചീനമതം. ഗുപ്തകാലഘട്ടത്തിൽ, ദേവീപൂജയ്ക്കും രാജകീയാംഗീകാരം ലഭിച്ചു. ഗുണാഢ്യന്റെ ബൃഹത്കഥയിൽനിന്നും നമുക്കു തെളിവുകളുണ്ടു്, പൂജയ്ക്കുള്ള തന്ത്രവിധികൾ ഒന്നാംനൂററാണ്ടു ബി. സി.യിലുണ്ടായിരുന്നുവെന്നു്. (ഉത്തരാംഗമാർഗ്ഗവും, ഇടവാമമാർഗ്ഗവും) വാമമാർഗ്ഗം സാത്വികമല്ല. ഉത്തരാംഗമാർഗ്ഗത്തിനു് യാതൊരു കളങ്കവും ഇല്ലായിരുന്നു. അതു് യാഥാസ്ഥിതികമായിരുന്നു. കാളിദാസൻ ഒരു ദേവീഭക്തനായിരുന്നെന്നു തോന്നുന്നു. അദ്ദേഹത്തിൻെറ പേരുതന്നെ, (അതു് യഥാർത്ഥ നാമമല്ലായിരിക്കാം) ഇതു സൂചിപ്പിക്കുന്നു—കാളിയുടെ ദാസൻ—കൂടാതെ രഘുവംശത്തിലെ ആദ്യവന്ദനശ്ലോകംതന്നെ, ശിവനും പാർവ്വതിയും അഭിന്നമെന്ന ശാക്തേയസിദ്ധാന്തമനുസരിച്ചാണു്. കാളിദാസൻ ഭക്തിപൂർവ്വം വർണ്ണിക്കുന്ന ഉജ്ജയിനിയിലെ മഹാകാലനെ (ശിവനെ) താന്ത്രികപദ്ധതിയനുസരിച്ചാണു് പൂജിച്ചിരുന്നതെന്നു് ഗുണാഢ്യൻെറ കഥാസരിത്സാഗരത്തിൽനിന്നും മനസ്സിലാക്കാം. ഗുപ്തന്മാരുടെകാലത്തു് ദേവിയെ വിവിധഭാവങ്ങളിൽ ആരാധിച്ചുവന്നു. പല രൂപത്തിലുള്ള താന്ത്രികപൂജകൾക്കും അന്നു സ്ഥിരപ്രതിഷ്ഠ ലഭിച്ചുവെന്നു തോന്നുന്നു. താന്ത്രികരീതിയിലുള്ള പൂജാവിധാനങ്ങൾ അധഃപതിച്ച ബുദ്ധമതത്തിൽനിന്നും വളർന്നതാണെന്ന ആ

ശയത്തിനു് അടിസ്ഥാനമില്ല. എന്നാൽ ബുദ്ധമതക്കാരുടെ ഗുഹ്യസമാജ സിദ്ധാന്തങ്ങൾക്കു്, ഇന്ത്യയിൽ പണ്ടേ നിലവിലിരുന്ന താന്ത്രികപദ്ധതികളിൽനിന്നുമാണു് പ്രചോദനം ലഭിച്ചതു്.

ദേവീപൂജ, ശൈവന്മാരുടേയും വൈഷ്ണവരുടേയും ഇടയിലേയ്ക്കു വ്യാപിച്ചു. ശിവശക്തിസിദ്ധാന്തം വൈഷ്ണവർക്കു ലക്ഷ്മീനാരായണസിദ്ധാന്തമായി ഭവിച്ചു. ഗീതയിൽതന്നെ, "എന്റെ പ്രകൃതി," എന്ന സൂചനയുണ്ടു്. തന്മൂലം ഇതു് ഒരു സ്വതന്ത്രമായ പദ്ധതിയല്ല. വൈഷ്ണവരും ശൈവരും ഒരുപോലെ അംഗീകരിച്ചതാണു് ദേവീപൂജ.

ഒരു കാര്യം എടുത്തു പറയേണ്ടിയിരിക്കുന്നു. ഈ മൂന്നു പൂജാരീതികളും മൂന്നു മതങ്ങളായി പരിണമിച്ചില്ല. അതിനു കാരണം, അവയ്ക്കു തമ്മിൽ വ്യത്യാസമുണ്ടായിരുന്നതു്, ബാഹ്യമായ സ്വഭാവത്തിലും കാര്യങ്ങളിലും, വിഗ്രഹങ്ങളുടെ രൂപത്തിലുമായിരുന്നു; അല്ലാതെ അടിസ്ഥാനമായ മതസിദ്ധാന്തങ്ങളിലും, ആത്മീയതത്വങ്ങളിലുമല്ലായിരുന്നു എന്നതാണു്. ഇവയെല്ലാം വേദാന്തതത്വങ്ങളിൽ അധിഷ്ഠിതമാണു്. മൂന്നിന്റേയും ലക്ഷ്യം മോക്ഷംതന്നെ. വേദത്തെയല്ല, ആഗമങ്ങളിൽ അധിഷ്ഠിതമായ പൂജാവിധാനങ്ങളെയാണു് മൗലികകാരണങ്ങളിൽ മൂന്നു വിഭാഗക്കാരും സ്വീകരിച്ചതു്. ശൈവന്മാരുടെ പ്രതിരൂപങ്ങൾ (സിംബലുകൾ) രുദ്രാക്ഷം, ഭസ്മം, ലിംഗം ഇവയത്രേ. വൈഷ്ണവന്മാർക്കു് ഇവയല്ല. ശിവനേയോ, വിഷ്ണുവിനേയോ, ഏകനും സർവ്വശക്തനുമായി ഓരോ വിഭാഗക്കാരും വിശ്വസിക്കുന്നതൊഴിച്ചാൽ, അവർതമ്മിൽ മററു പലതിലും വലിയ വ്യത്യാസമില്ല. എല്ലാ മൂലഗ്രന്ഥങ്ങളിലും, വ്യത്യാസങ്ങൾ നാമരൂപങ്ങളെ ആശ്രയിച്ചാണെന്നു് ഉറപ്പിച്ചു പറഞ്ഞിട്ടുമുണ്ടു്. അതായതു് ബ്രഹ്മാ, വിഷ്ണു, മഹേശ്വരൻ ഇവർ ഈശ്വരന്റെ മൂന്നു ഭാവഭേദങ്ങളാണു്. സാധാരണക്കാരുടെ ഇടയിലാണു്, ഇവർ മൂന്നും മൂന്നു വിഭിന്നമൂർത്തികളെന്ന ആശയം കാണുന്നതു്.

ഇന്ത്യയുടെ ചൈനയുമായുള്ള ബന്ധവും, ബുദ്ധമതം ചൈനയിൽ പ്രവേശിച്ചതും ഈ കാലഘട്ടത്തിലെ രണ്ടു പ്രധാന കാര്യങ്ങളത്രേ. യുവേച്ചികളുടെ തലസ്ഥാനത്തു്, (138—125 ബി. സി.) ചങ്ക്യൻന്റെ മതപ്രചരണയത്നത്തോടുകൂടി, ഇന്ത്യയെക്കുറിച്ചുള്ള ഭൂമിശാസ്ത്രപരമായ സംഗതികൾ ചീനക്കാർ ശേഖരിക്കാൻ തുടങ്ങി. കാഷ്മീരിൽനിന്നും മററു പ്രദേശങ്ങളിൽനിന്നും ഇന്ത്യൻപണ്ഡിതന്മാർ ബുദ്ധമതഗ്രന്ഥങ്ങളും, ഇന്ത്യയുടെ കലാപരവും സാംസ്കാരികവുമായ ഉപഹാരങ്ങളുമായി ചാങ്ആനിൽ (ചൈനയിൽ) എത്തി.

ബുദ്ധമതം നിശ്ചയമായും അക്കാലത്തു് അഭിവൃദ്ധിയിൽതന്നെ ആയിരുന്നു. ഫാഹിയാനിൽനിന്നും നമുക്കു തെളിവുകളുണ്ടു്, ആശ്രമജീവിതം ചൈതന്യധന്യവും, വിശിഷ്ടമായ അഷ്ടമാർഗ്ഗം സാമാന്യജനങ്ങൾക്കു് പ്രിയംകരവുമായിരുന്നുവെന്നു്. അക്കാലത്തെ ബുദ്ധിപരമായ നവോന്മേഷം ബുദ്ധമതത്തിനും പ്രചോദനം നൽകി. സംസ്കൃതത്തിലു

ളള ബുദ്ധമതക്ലാസിക്കഗ്രന്ഥങ്ങൾ ഈ കാലഘട്ടത്തിലുണ്ടായവയത്രേ. ഇരുനൂറു വർഷത്തിനുശേഷം പണ്ഡിതസാർവ്വഭൗമനായ യുവാൻചങ് ശേഖരിക്കയും ചൈനയിലേയ്ക്കു കൊണ്ടുപോകയുംചെയ്ത ആയിരത്തിൽപ്പരം ഗ്രന്ഥങ്ങളിൽ, പ്രമുഖങ്ങളായവ, ഗുപ്തകാലത്തു് രചിച്ചവയത്രെ. നാഗാർജ്ജുനൻ, വസുബന്ധു, പരമാത്ഥൻ, ദിങ്നാഗൻ ഇവർ ബുദ്ധമതസാഹിത്യത്തിലെ, അക്കാലഘട്ടത്തിലെ അതിപ്രശസ്തരായ നാലു മഹാത്മാക്കളാണ്. വേറെയും പല വിശിഷ്ടസാഹിത്യകാരന്മാർ അന്നു ജീവിച്ചിരുന്നു. നളന്ദാസർവ്വകലാശാല നേരത്തേതന്നെ പ്രസിദ്ധിയാർജ്ജിച്ചിരുന്നു. ഇന്ത്യയുടെ പല ഭാഗത്തുനിന്നും, മററു ബുദ്ധമതരാജ്യങ്ങളിൽനിന്നും അതിൻെറ പ്രശസ്തി പല പണ്ഡിതന്മാരേയും അങ്ങോട്ടാകർഷിച്ചു.

മതപരമായ പുനരുദ്ധാരണവും, അപരിഷ്കൃതരായ വിദേശീയരിൽനിന്നും വിമുക്തമായതിൻെറ ഫലമായി തഴച്ച ദേശീയൈക്യവും, ഗുപ്തകാലഘട്ടത്തിനു് ഇന്ത്യാചരിത്രത്തിൽ അപ്രതിമമായ സ്ഥാനം നൽകുന്നു. മെഡിററേനിയൻ രാജ്യങ്ങളുമായും, പൂർവ്വദേശത്തുള്ള കോളണികളുമായും നടന്ന സമുദ്രവ്യാപാരത്തിൻെറ വേലിയേററംമൂലം, ജനങ്ങളുടെ സാമ്പത്തികസ്ഥിതിയും പൊതുവേ മെച്ചമായിരുന്നു. പല ശിലാലേഖങ്ങളും ഈ വസ്തുത തെളിയിക്കുന്നു. വണിക്ക്പ്രമുഖന്മാരും, കച്ചവടസംഘങ്ങളും, തൊഴിൽസംഘങ്ങളും നല്കിയിട്ടുള്ള സംഭാവനകളേയും ദാനങ്ങളേയും അവ വിവരിക്കുന്നു. ഇക്കാലത്തെ കോളണികളുടെ വികാസത്തേപ്പററി അന്യത്ര വിവരിക്കുന്നതാണ്. എന്നാൽ, ദേശീയമായ വികസനത്തിൻെറ ഫലമായി, ജനങ്ങളുടെ ആചാരങ്ങളിലും സാമൂഹ്യജീവിതത്തിലും വന്ന മാററങ്ങൾ സംക്ഷിപ്തമായി സൂചിപ്പിച്ചുകൊള്ളുന്നു. സിൽക്കിൻെറ ഉപയോഗം സാർവ്വത്രികമായി. ചീനപ്പട്ടിനേപ്പറ്റി കാളിദാസൻ എടുത്തു പറയുന്നുണ്ടു്. സമ്പന്നരായ ആളുകൾ, ഭോഗവസ്തുവായി ലഹരിസാധനങ്ങൾ ഉപയോഗിച്ചുവന്നു. ഇതു് അസാന്മാർഗ്ഗികമായി കരുതപ്പെട്ടില്ല. ഗുണാഢ്യൻെറ കാലത്തെ സമുദായസ്ഥിതിയുടെ ഒരു ചിത്രം നല്കുന്ന കഥാസരിത്സാഗരത്തിൽ, സ്ത്രീകളുൾപ്പെടെ, എല്ലാ വർഗ്ഗത്തിൽപ്പെട്ട ആളുകളും ലഹരിപദാത്ഥങ്ങൾ ഉപയോഗിച്ചതായി പറയുന്നു. സ്ത്രീകൾക്കു് ധാരാളം സ്വാതന്ത്ര്യം അനുവദിക്കപ്പെട്ടിരുന്നു. കഥാസരിത്സാഗരത്തിൽ യൗവനയുക്തയും സുന്ദരിയുമായ രത്നപ്രഭ, പറയുന്നതു നോക്കുക, "സ്ത്രീകളെ വേർതിരിച്ചുനിർത്തുക എന്നതു് ഒരു വെറും സാമൂഹ്യാചാരമോ, അല്ലെങ്കിൽ അസൂയയിൽനിന്നുമുണ്ടായിട്ടുള്ള മാത്സരമോ ആണ്. അതുകൊണ്ടു യാതൊരു ഗുണവുമില്ല. നല്ല കുലത്തിൽപ്പെട്ട സ്ത്രീകളെ, തോഴിമാർപോലെ സദ്ഗുണങ്ങൾ രക്ഷിക്കുന്നു; ദൈവത്തിനുപോലും പതിവ്രതകളല്ലാത്ത സ്ത്രീകളെ സൂക്ഷിക്കുക സാദ്ധ്യമല്ല." കറുപ്പുതുടങ്ങിയ ലഹരിസാധനങ്ങളെപ്പററി അക്കാലത്തെ കൃതികളിൽ യാതൊരു സൂചനയുമില്ലെന്നുള്ളതും സ്മരണീയമാണ്.

അദ്ധ്യായം ഏഴ്

## ദക്ഷിണേന്ത്യാ

ആദ്യകാലഘട്ടങ്ങളിൽ, ദക്ഷിണേന്ത്യയുടെ പുരോഗതി ആര്യാവർത്തത്തെ ആശ്രയിച്ചായിരുന്നില്ല. വിന്ധ്യന്റെ തെക്കുഭാഗങ്ങളിൽ, ഇന്നു് ഈ ആശയം സ്വീകരിച്ചിരിക്കുന്നു. പരിഷ്കാരം സ്വതന്ത്രമായ അധിഷ്ഠാനത്തിൽ ഇവിടെ വികസിച്ചു. ചരിത്രാതീതകാലത്തു് സംസ്കാരത്തിന്റെ ശ്രേണികളിൽ പടിപടിയായി കയറിയിട്ടുള്ള പല ഭാഗങ്ങളും തെക്കേഇന്ത്യയിലുണ്ടു്. ഖനനം, ലോഹവേല ഇവയെപ്പററി അറിയാമായിരുന്ന, സുസംഘടിതമായ, സമുദായങ്ങൾ രേഖാമൂലമായ ചരിത്രത്തിന്നു വളരെമുൻപേ, ദക്ഷിണേന്ത്യയിൽ പലയിടത്തും ഉണ്ടായിരുന്നു.

ചില യൂറോപ്യൻചരിത്രകാരന്മാരും, അവരെ അനുകരിക്കുന്നതിൽ തല്പരരായ ഇന്ത്യൻ പണ്ഡിതന്മാരും അഭിപ്രായപ്പെടുന്നതു്, ദ്രാവിഡന്മാർ വെളിയിൽനിന്നു് അതിപുരാതനകാലത്തു് ഡക്കാനിൽ വരികയും തങ്ങളുടെ പരിഷ്കാരം അവിടെ ഉറപ്പിക്കുകയും ചെയ്തുവെന്നാണു്. ഈ നിഗമനം തെളിയിക്കുന്നതിനു സാക്ഷ്യങ്ങളൊന്നുമില്ല. വിദേശസഹായംകൂടാതെ, ഇന്ത്യാക്കാർക്കു തനിച്ചു യാതൊന്നും സാദ്ധ്യമല്ല, എന്ന ആശയത്തിന്റെ പ്രചരണം മാത്രമാണിതു്. എന്നാൽ നമുക്കു ലഭിച്ചിട്ടുള്ള തെളിവുകളും ചരിത്രാതീതകാലത്തെ ഗവേഷണങ്ങളും ചൂണ്ടിക്കാണിക്കുന്നതു്, വിദേശീയരുടെ പ്രേരണയോ സഹായമോ കൂടാതെ സ്വതന്ത്രമായി വളർന്നതാണു് ദ്രാവിഡപരിഷ്കാരമെന്നത്രേ. മലമ്പ്രദേശങ്ങളിൽ അധിവസിക്കുന്ന ആദിമവർഗ്ഗക്കാരെ, പരിഷ്കാരത്തിൽ ഉയർന്ന ജനസമൂഹങ്ങൾ പുറംതള്ളി ഓടിക്കുകയും അവർ ദുർഗ്ഗമങ്ങളായ പ്രദേശങ്ങളിൽ അഭയം തേടുകയും ചെയ്തു.

ക്രിസ്തുവിനുമുമ്പുള്ള ആയിരംവർഷക്കാലത്തു് ദ്രാവിഡപരിഷ്കാരത്തിന്റെ വളർച്ചയെ സഹായിച്ചതു് കടലിന്നപ്പുറത്തുള്ള മെസപ്പട്ടേമിയാ, ഈജിപ്തു്, പാലസ്റ്റീൻ ഈ രാജ്യങ്ങളാണു്. ധാരാളം തെളിവുകളുണ്ടു്, ഈ സമ്പർക്കം തെളിയിക്കാൻ. ചുരുങ്ങിയതു് 1200 ബി. സി. മുതല്ക്കെങ്കിലും, ഇന്ത്യയും മദ്ധ്യപൗരസ്ത്യരാജ്യങ്ങളുമായി സമുദ്രപരമായ സമ്പർക്കമുണ്ടായിരുന്നുവെന്നു് തെളിയിക്കാം. പേർഷ്യൻ ഉൾക്കടൽ, ചെങ്കടൽ ഇവയിലെ തുറമുഖങ്ങളുമായി; ഇന്ത്യയുടെ പശ്ചിമതീരത്തെ തുറമുഖങ്ങൾ സമ്പർക്കം പാലിച്ചു. നിത്യോപയോഗത്തിനുള്ള സാധനങ്ങളെ കുറിക്കുന്ന ഇന്ത്യൻപദങ്ങൾ ഹീബ്രൂഭാഷയിലുണ്ടു്. ഇന്ത്യയും ജൂഡിയായുമായി ദാവീദിന്റേയും സോളമന്റേയും കാലത്തു് വാണിജ്യ

ബന്ധമുണ്ടായിരുന്നു. ഓഫീർ ആയിരുന്നു അന്നത്തെ പ്രമുഖ തുറമുഖം. മുഗീറിലെ (Mugheir) ചന്ദ്രദേവാലയത്തിലും, നെബുക്കഡ്നെസ്സറുടെ കൊട്ടാരത്തിലും ഇന്ത്യൻതേക്കുതടി ധാരാളം ഉപയോഗിച്ചതായി കാണാം. ഇവയെല്ലാം വാണിജ്യബന്ധത്തെയാണ് കുറിക്കുന്നതു്. ചരിത്രരേഖയെന്ന നിലയിൽ ഇവയ്ക്കു വലിയ പ്രാമാണ്യമില്ല. എങ്കിലും ഒരു വസ്തുത ഇതിൽനിന്നനുമാനിക്കാം. ആദിമകാലംമുതല്ക്കേ, ഉത്തരേന്ത്യൻപരിഷ്കാരവുമായി ബന്ധപ്പെടാതെ, തെക്കെഇന്ത്യയിൽ സ്വതന്ത്രമായി പരിഷ്കാരം വളൎന്നുവെന്നും, മദ്ധ്യപൌരസ്ത്യരാജ്യങ്ങളുമായി തെക്കെഇന്ത്യയ്ക്കു് നിരന്തരമായി വാണിജ്യബന്ധങ്ങളുണ്ടായിരുന്നെന്നും.

പസഫിക്ദ്വീപുകളുമായുള്ള ഇന്ത്യയുടെ സമ്പൎക്കം, ഇതിലും വളരെ മുൻപേ തുടങ്ങി. സിൽവിയൻ ലെവി പറയുംപോലെ, ദക്ഷിണേന്ത്യൻതുറമുഖങ്ങളിൽനിന്നും കിഴക്കൻരാജ്യങ്ങളിലേയ്ക്കുള്ള സമുദ്രമാൎഗ്ഗം ക്രിസ്തുപബ്ദത്തിനു് അനേകശതാബ്ദങ്ങൾമുമ്പേ പ്രചാരത്തിൽവന്നു. ഇന്ത്യൻപരിഷ്കാരം അന്യദേശങ്ങളിൽ വ്യാപിക്കുന്നതിനുള്ള സംഘടിതശ്രമങ്ങൾ, ക്രിസ്തുപബ്ദത്തിനുശേഷമാണു്. എങ്കിലും ഈ പുതിയ സമുദ്രമാൎഗ്ഗങ്ങൾ അപ്പോൾ തുറന്നതല്ല. തെക്കെ ഇന്ത്യയിൽനിന്നുമുള്ള കുടിയേററം അതിനു വളരെമുൻപേ തുടങ്ങി. ആസ്റ്റ്രോ ഏഷ്യൻ ജനതയിലും, മഡഗാസ്കറിലെ ജനങ്ങളിൽപ്പോലും ഇന്ത്യ അന്നേ സ്വാധീനം ചെലുത്തിവന്നു.

ദക്ഷിണേന്ത്യാ, ആദ്യമായി രാമായണം മുഖേന അറിയപ്പെട്ടപ്പോൾ, ജാവായേപ്പററിയും സുമാട്രായേപ്പററിയും വ്യക്തമായ സൂചനകൾ ഉണ്ടു്. ശ്രീരാമൻ കിഷ്കിന്ധ(ഇന്നത്തെ ബെല്ലാറി)യിൽ എത്തുന്നതുവരെ, പരിഷ്കൃതജനസമൂഹങ്ങളെ കണ്ടില്ലെന്നുള്ള വസ്തുത, ഉത്തരേന്ത്യയും ദക്ഷിണേന്ത്യയും തമ്മിൽ സാംസ്കാരികബന്ധം അന്നില്ലായിരുന്നുവെന്നതിനു് ഉത്തമമായ തെളിവാണു്. ഉത്തരേന്ത്യൻ സംസ്കാരത്തിനും ദക്ഷിണേന്ത്യൻ സംസ്കാരത്തിനും അന്നു് ഒരു പൊതുവായ അടിസ്ഥാനമില്ലായിരുന്നു. അനന്തരം ബി. സി. മൂന്നാംനൂററാണ്ടിൽ അശോകൻ ശിലാശാസനങ്ങൾ പുറപ്പെടുവിച്ചപ്പോൾ, ദക്ഷിണേന്ത്യയേപ്പററി അറിഞ്ഞിരുന്നെന്നു മാത്രമല്ല, അവിടെ പുതിയ ആൎയ്യസംസ്കാരം പ്രചരിച്ചുമിരുന്നു. അശോകൻെറ ആദ്യകാലഘട്ടത്തിലെ രണ്ടു ശിലാലേഖങ്ങൾ മൈസൂറിലുള്ള ചിററാൽദുൎഗ്ഗിലാണു്. മൈസൂർ ഉൾപ്പെടെയുള്ള ഡക്കാൻ മൌൎയ്യസാമ്രാജ്യത്തിൽപ്പെട്ടു. തെക്കെ അററത്തുള്ള ചോളചേരപാണ്ഡ്യരാജ്യങ്ങൾ സ്വതന്ത്രങ്ങളായിരുന്നു. ഇവയുമായി മൌൎയ്യരാജാക്കന്മാർ സ്നേഹബന്ധം പുലത്തിപ്പോന്നു. മുൻപുപറഞ്ഞിട്ടുണ്ടല്ലോ, സിലോണിലേയ്ക്കു് അശോകൻ അയച്ച ബുദ്ധമതദൌത്യത്തെപ്പററി.

മൌൎയ്യകാലഘട്ടത്തിനുമുൻപുള്ള ഏതാനും ശതാബ്ദങ്ങളിൽ, 'പുതിയ ആൎയ്യൻസംസ്കാരം' ദക്ഷിണേന്ത്യയിലേയ്ക്കു കടക്കുകയും, സ്ഥിരപ്ര

തിഷ്ഠപ്രാപിക്കയും ചെയ്തു. മൗര്യന്മാരാണ് രാഷ്ട്രീയാധിപത്യം തെന്നിന്ത്യയിൽ സ്ഥാപിച്ചതു്. ചോള,ചേര,പാണ്ഡ്യരാജ്യങ്ങൾ ഇന്ത്യയിൽ അന്നത്തെ എണ്ണപ്പെട്ട രാജ്യങ്ങളായിരുന്നു. സംസ്കാരപരമായ നിലപാടിൽനിന്നു് നോക്കിയാൽ വടക്കും തെക്കും തമ്മിലുള്ള അന്തരം കുറഞ്ഞതായിക്കാണാം. എന്നാൽ പിന്നീട്ടും, ദക്ഷിണേന്ത്യ തികച്ചും സമൃദ്ധിയം ആയിരുന്നു, താല്പര്യത്തിലും സാമ്പത്തികവളർച്ചയിലും.

ഒന്നാം നൂററാണ്ടു ബി. സി.യിൽ, തെന്നിന്ത്യയും റോമാസാമ്രാജ്യവും തമ്മിലുള്ള വാണിജ്യം വളരെ വർദ്ധമാനമായി. 'കേംബ്രിഡ്ജ് പ്രാചീനചരിത്രം' (Cambridge Ancient History) അനുസരിച്ചു്, സ്പെയിനിനെ ഒഴിച്ചാൽ ഇന്ത്യയിൽനിന്നുമായിരുന്നു, ഇററലി ഏററവും അധികം ഇറക്കുമതി ചെയ്തുവന്നതു്. ഇന്ത്യയിലേയ്ക്കു്, പ്ലീനിയുടെ കണക്കിൻപ്രകാരം, റോമിൽനിന്നും ആണ്ടുതോറും 550 കോടി 'സെസ്റ്റേർസ്സ്" നാണയ(ഒരു സെസ്റ്റേർസ്സ് = അരരൂപാ)മാണു് പ്രവഹിച്ചുവന്നതു്. ഇന്ത്യയുമായുള്ള കച്ചവടത്തിൽ, റോമായ്ക്കു് 100 കോടി സെസ്റ്റേർസ്സാണു് നഷ്ടം ആണ്ടുതോറും ഉണ്ടായിക്കൊണ്ടിരുന്നതു്. അടുത്തകാലത്തു് പോണ്ടിച്ചേരിക്കടുത്തു് അരിക്കമേഡുവിൽ നടത്തിയ ഭൂഖനനങ്ങൾ സ്ഥാപിച്ചിട്ടുണ്ടു്, സാർവ്വദേശീയമായ തുറമുഖനഗരങ്ങൾ അന്നു് ഇന്ത്യയിലുണ്ടായിരുന്നതായി. റോമാസാമ്രാജ്യവുമായുള്ള വാണിജ്യമാശ്രയിച്ചു്, അവ അഭിവൃദ്ധിയിലിരുന്നു. മെഡിററേനിയൻ വ്യാപാരകേന്ദ്രങ്ങളായി അന്നു വർത്തിച്ചതു് പശ്ചിമതീരത്തുള്ള 'മുസിറീസും' (കൊടുങ്ങല്ലൂർ) പൂർവ്വതീരത്തുള്ള 'അരിക്കമേഡുവു'മായിരുന്നു. അസംഖ്യം റോമൻനാണയങ്ങൾ ഇവിടങ്ങളിൽനിന്നും കണ്ടെടുത്തിട്ടുള്ളതു് ഇതിനു മതിയായ പ്രത്യക്ഷസാക്ഷ്യങ്ങളാണു്. ക്രിസ്ത്വബ്ദത്തിനുമുമ്പു്, തെക്കെഇന്ത്യയ്ക്കു കൈവന്നിരുന്ന ഭൗതികമായ ഐശ്വര്യത്തെ ഭൂഖനനത്തിൽനിന്നും ലഭിച്ചിട്ടുള്ള അറിവുകൾ സുതരാം സ്പഷ്ടമാക്കുന്നുണ്ടു്.

അടുത്ത കാലത്തു്, അരിക്കമേഡുവിൽ നടത്തിയ ഖനനഗവേഷണഫലങ്ങൾ, ക്രിസ്ത്വബ്ദത്തിനു മുൻപുള്ള ദ്രാവിഡപരിഷ്കാരത്തിൻെറ പ്രത്യേകതകളെ സംശയമെന്യേ സ്ഥാപിച്ചിട്ടുണ്ടു്. തമിഴ്സാഹിത്യവുമായി ഈ നിഗമനങ്ങൾ യോജിക്കുന്നുമുണ്ടു്. വിദേശവ്യാപാരികളുടെ പണ്ടകശാലകളോടുകൂടിയ വിപുലമായ ഒരു കച്ചവടകേന്ദ്രത്തിൻെറ അവശിഷ്ടം ഗവേഷണഫലമായി കണ്ടുകിട്ടി. മററു പല പ്രധാന സാധനങ്ങളുടെ കൂട്ടത്തിൽ, തീയ്യതിയോടുകൂടിയ റോമൻ മൺപാത്രങ്ങളും കാണുകയുണ്ടായി. ഒന്നാം ശതാബ്ദത്തിലുള്ള തമിഴ്സാഹിത്യത്തിൽ കാവേരീപൂംപട്ടണത്തിന്റെ വർണ്ണനയുണ്ടു്. ഇന്നത്തേതിൽനിന്നു് അല്പം തെക്കുമാറിയായിരുന്നു അന്നു് ഈ നഗരം നിലകൊണ്ടതു്. ഒരു തമിഴ് ക്ലാസിക്ക്കൃതിയിൽ നഗരത്തെ ഇങ്ങനെ വിവരിച്ചിരിക്കുന്നു: "തുറമുഖത്തിനടുത്തുള്ള പണ്ടകശാലകളിലെ മട്ടുപ്പാവുകളിലും, മാനിൻകണ്ണുകൾ പോലുള്ള ജനാലകളോടുകൂടിയ പ്രാസാദശിഖരങ്ങളിലും സൂര്യകിരണ

ങ്ങൾ പ്രകാശിച്ചു. പൂഹാറിലെ പല ഭാഗങ്ങളിലും യവനന്മാരുടെ കെട്ടിടങ്ങൾ കാണികളെ ഹഠാൽ ആകർഷിച്ചു. യവനന്മാരുടെ സമ്പത്പ്രഭാവം ഒരിക്കലും കുറഞ്ഞിരുന്നില്ല. വിദൂരസ്ഥലങ്ങളിൽനിന്നുമുള്ള നാവികന്മാരെ തുറമുഖത്തു കാണാമായിരുന്നു.'' റോമൻനാണയങ്ങൾ ധാരാളമായി പ്രചരിച്ചു. റോമയും ദക്ഷിണേന്ത്യയും തമ്മിൽ പ്രധാനമായി സുഗന്ധദ്രവ്യങ്ങൾ, വസ്ത്രം, രത്നങ്ങൾ മുതലായവ ക്രയവിക്രയം ചെയ്തുപോന്നു. മൺപാത്രങ്ങൾ, കണ്ണാടിസ്സാധനങ്ങൾ, സ്വർണ്ണം ഇവയായിരുന്നു റോമിൽനിന്നു് ഇന്ത്യയിലേയ്ക്കു പ്രധാനമായി ഇറക്കുമതി ചെയ്തതെന്നു തോന്നുന്നു.

ചോളചേരപാണ്ഡ്യരാജ്യങ്ങളും (ത്രൈരാജ്യം) ദ്രാവിഡപാരമ്പര്യം പുലർത്തി. സമുദ്രവ്യാപാരവികസനം, മെഡിററേനിയൻ രാജ്യങ്ങളും പസഫിക്ക് ദ്വീപുകളുമായുള്ള ഉററസമ്പർക്കം ഇവമൂലം ഈ രാജ്യങ്ങൾക്കു് വലിയ സാമ്പത്തികാഭിവൃദ്ധി കൈവന്നു. പാണ്ഡ്യന്മാരെപ്പററി മെഗസ്തനീസ് കേട്ടിരുന്നു. അക്കാലത്തു് അവരെ ഭരിച്ചിരുന്നതു് ഒരു രാജ്ഞിയായിരുന്നത്രേ. 500 ആനകളും, 400 കുതിരകളും, 130,000 കാലാളും അടങ്ങിയതായിരുന്നു രാജ്ഞിയുടെ സൈന്യം. ഈ രാജ്യം സൈനികശക്തിമൂലമാണു് മൗര്യന്മാർക്കു കീഴടക്കാൻ സാധിക്കാഞ്ഞതു് എന്നുള്ളതു നിസ്തർക്കമാണു്.

പതഞ്ജലി (150 ബി. സി.) കാഞ്ചിപുരത്തേയും കേരളത്തേയും പററി പ്രസ്താവിക്കുന്നുണ്ടു്. വലിയ തടാകങ്ങൾക്കു് 'സരസ്സ്'' എന്ന പേരാണു് ഉപയോഗിച്ചതെന്നു പാണിനി പറയുന്നു. ഇതിൽനിന്നു് രണ്ടാം ശതാബ്ദം ബി. സി.യിലെ, സംസ്കൃതം തെന്നിന്ത്യയിൽ പ്രചരിച്ചതായി മനസ്സിലാക്കാം. മെഗസ്തനീസ് നൽകുന്ന സൂചനകളിൽനിന്നും, അശോകൻെറ ശിലാലേഖങ്ങളിൽനിന്നും ബി. സി. 5–ാം നൂററാണ്ടവസാനത്തിൽ പുതിയ ആര്യസംസ്കാരം ദക്ഷിണേന്ത്യയിൽ ദൃഢമായി വേരുറച്ചു എന്നു് നമുക്കു് അനുമാനിക്കാം.

തെക്കേഇന്ത്യയിലെ സമുദായസംഘടന പ്രധാനമായി വംശപരവും, ആര്യന്മാരുടേതിൽനിന്നു് വ്യത്യസ്തവുമത്രേ. 'റോട്ടമിക്കു് വർഗ്ഗ' സമ്പ്രദായം അനുസരിച്ചാണു് ദ്രാവിഡസമുദായം സംഘടിപ്പിച്ചതെന്നു തോന്നുന്നു. വളരെ നാളത്തേയ്ക്കു് അവർ റോട്ടമിക്കു് പ്രതിരൂപങ്ങൾ ആരാധിച്ചുവന്നു. നായന്മാരുടെ ഇടയിലെ നാഗപൂജ അതിൻെറ ഒരുദാഹരണമായി ഇന്നും നിലവിലിരിക്കുന്നു. ഇങ്ങനെയുള്ള ഒരു സമുദായത്തിലേയ്ക്കാണു് ആര്യസംസ്കാരം കടന്നുവന്നതു്. ഈ ആദിമമതത്തിനു് എതിപ്പുനേരിടേണ്ടിവന്നതു് യഥാർത്ഥത്തിൽ ഹിന്ദുമതത്തിൽനിന്നല്ല, പിന്നയോ, ജൈനബുദ്ധമതങ്ങളിൽനിന്നാണു്. ദക്ഷിണേന്ത്യയിൽ ഈ രണ്ടു പുതിയ മതങ്ങൾക്കും അതിവേഗം പ്രചാരംകിട്ടി. അശോകൻെറ മിഷനറിമാർക്കു് ദക്ഷിണേന്ത്യയിൽ നല്ല പ്രചരണസൗകര്യങ്ങൾ ലഭിച്ചു. സുശക്തമല്ലാത്ത ആര്യമതത്തിനു്, ആത്മാർത്ഥതയും പ്രസരിപ്പുമുള്ള

ബുദ്ധമതസന്യാസിമാരുടെ യത്നങ്ങളെ അഭിമുഖീകരിക്കാൻ കരുത്തുപോരാതെ പോയി.

ബി. സി. രണ്ടാം നൂററാണ്ടോടുകൂടിയാണ്, തെക്കേഇന്ത്യ, ഇന്ത്യാചരിത്രത്തിൽ പ്രാബല്യത്തോടെ പ്രത്യക്ഷപ്പെടുന്നത്. കലിംഗരാജാവായ ഖരവേലന്റെ ഹതികുംഭശിലാലേഖയാണ്, തെക്കേഇന്ത്യയിൽ ഒരു രാജാവ് നേരിട്ട നടത്തിയ ആക്രമണങ്ങളുടെ ആദ്യത്തെ ചരിത്രരേഖ. കലിംഗന്മാരും ദ്രാവിഡരായിരുന്നു; പക്ഷെ, മറ്റു ദക്ഷിണേന്ത്യൻ ജനങ്ങളേക്കാൾ കൂടുതലായി അവർ ആര്യപരിഷ്കാരം സ്വീകരിച്ചിരുന്നു. ഖരവേലൻ ഒരുപക്ഷെ, പാണ്ഡ്യന്മാർ, കേരളന്മാർ ഇവരെ ഒഴിച്ചുള്ള തെക്കേഇന്ത്യൻജനതയെ മുഴുവൻ കീഴടക്കിയതായി വിചാരിക്കേണ്ടിയിരിക്കുന്നു.

തമിഴ്‌രാജ്യങ്ങളുടെ ഒരു സഖ്യം നശിപ്പിച്ചതായി ഖരവേലൻ പറയുന്നു (165 ബി. സി.). പാണ്ഡ്യരാജ്യവും കേരളവും അക്കാലത്തു് മുത്തിനു പ്രസിദ്ധികേട്ടിരുന്നു. ഖരവേലന്റെ ശിലാരേഖയിൽ, മേൽപറഞ്ഞ രാജ്യങ്ങളിൽനിന്ന് വളരെ മുത്തു കൊണ്ടുപോയതായും പ്രസ്താവിച്ചുകാണുന്നു. ഈ സൂചനകളിൽനിന്നും അതിനു മുമ്പുള്ള മെഗസ്തനീസിന്റെ വിവരണങ്ങളിൽനിന്നും, തമിഴ്‌രാജ്യം ത്രൈരാജ്യമായി സംഘടിപ്പിച്ചിരുന്നതായും, സാംസ്കാരികമായി ഒരു ഉയന്ന നിലവാരം പ്രാപിച്ചതായും അനുമാനിക്കാം.

നമുക്ക് അറിവുള്ള ആദ്യത്തെ ചേരരാജാവ്, ഉദയചേരൻ(ഉദ്ദേശം 150 എ. ഡി.) ആകുന്നു. അദ്ദേഹത്തിന്റെ പുത്രനായ (നെടുംചേരലാതൻ) യവനന്മാരെ ഒരു നാവികയുദ്ധത്തിൽ തോൽപ്പിച്ചതായും, അവരെ തടവുകാരായിപ്പിടിച്ചതായും അവകാശപ്പെടുന്നു. അദ്ദേഹം ഒരു വലിയ ജേതാവായിരുന്നിരിക്കണം. "ഹിമാലയംവരെയുള്ള രാജ്യങ്ങളുടെ അധിപനായി" അദ്ദേഹം സ്വയം പ്രഖ്യാപിച്ചതായി കാണാം. അദ്ദേഹത്തിന്റെ പുത്രനായ ചേരൻചെങ്കുട്ടവൻ തെന്നിന്ത്യയിലെ മഹാന്മാരായ രാജാക്കന്മാരിൽ ഒരുവനാണ്. പാണ്ഡ്യന്മാരേയും ചേരന്മാരേയും തോല്പിച്ച്, തമിഴ്‌രാജ്യമൊട്ടുക്ക് ആധിപത്യംസ്ഥാപിച്ച കരികാലചോളന്റെ (190 എ. ഡി.) നാമധേയവും സ്മരണാർഹമാണ്. കൃഷിഭൂമി വികസിപ്പിക്കയും, ജലസേചനത്തിനു കുളങ്ങൾ കുഴിപ്പിക്കയും, ജനങ്ങളുടെ ക്ഷേമത്തിനു ശ്രമിക്കയും ചെയ്ത ഒരു സംസ്കൃതാശയനായിരുന്നു അദ്ദേഹം.

ക്രിസ്ത്വബ്ദത്തിലെ പ്രാരംഭശതകങ്ങൾ തമിഴകത്തു് സാഹിത്യവികസനത്തിന്റെ കാലഘട്ടമാണ്. ആദ്യത്തെസംഘം (സാഹിത്യ അക്കാഡമി) അക്കാലത്തുണ്ടായതായി പറയപ്പെടുന്നു. ചിലപ്പതികാരം ഉൾപ്പെടെ, തമിഴിലുള്ള പ്രമുഖങ്ങളായ പല ക്ലാസിക്കൽകൃതികളും ഈ ഘട്ടത്തിലുണ്ടായതാണെന്നുള്ളതിനു സംശയമില്ല.

തമിഴകം ത്രൈരാജ്യമായി ഐശ്വര്യം പ്രാപിച്ചുകൊണ്ടിരു

ന്നപ്പോൾ, വടക്കേ ഡക്കാനിൽ പരിവർത്തനങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. എന്നാൽ ഖരവേലന്റെ സാമ്രാജ്യം ദീർഘകാലം നിന്നില്ല. വടക്കും തെക്കും സംയോജിപ്പിക്കുന്നതിൽ കൂടുതൽ പ്രാധാന്യം വഹിച്ച രാജവംശമാകുന്നു പ്രാതിസ്ഥാനിലെ 'ശതവാഹനന്മാർ.' ഈ വംശത്തിലെ നമുക്കറിയാൻകഴിഞ്ഞിട്ടുള്ളതിൽ ആദ്യത്തെ രാജാവു് കൃഷ്ണനാണു്. അവസാനരാജാവു് മാധവീപുത്രനും. കൃഷ്ണരാജന്റെ പിൻഗാമി സുമുഖനും, അയാളുടെ പിൻഗാമി ശതകർണ്ണിയുമാണു്. വിന്ധ്യനു തെക്കും വടക്കും, ശതവാഹനന്മാരുടെ ശക്തി, ശതകർണ്ണിയുടെ കാലത്തു വ്യാപിച്ചു. വടക്കുള്ള രാജ്യങ്ങളുടെ തകർച്ചയും, തൽഫലമായി ശാകന്മാർ തുടങ്ങിയ വിദേശീയരുടെ ആക്രമണങ്ങളും,• പ്രാതിസ്ഥാൻ രാജ്യചരിത്രത്തേയും സ്പർശിച്ചു. ഗൗതമീപുത്രശതകർണ്ണി എന്ന ശതവാഹനരാജാവു്, അദ്ദേഹത്തിന്റെ ശിലാലേഖങ്ങളിൽ വിദേശീയരെ തുരത്തിയതായും, തന്റെ വംശത്തിന്റെ പ്രശസ്തി പാലിച്ചതായും അവകാശപ്പെടുന്നു. ക്രിസ്തുവബ്ദാരംഭത്തിൽ ശതവാഹനന്മാരുടെ ശക്തി ശരിയായി സ്ഥാപിച്ചിരുന്നു. സുംഗവംശത്തിന്റെ അധഃപതനം മുതൽ വകടകന്മാരുടെ ഉയർച്ചവരെയുള്ള കാലഘട്ടത്തിൽ, മദ്ധ്യേന്ത്യ ക്ഷേമവും സമാധാനവും അനുഭവിച്ചതായി, ശതവാഹനന്മാരുടെ പല ശിലാലേഖകളും സാക്ഷ്യംവഹിക്കുന്നു. വിദേശീയാക്രമണത്തിൽനിന്നു് വിമുക്തവുമായിരുന്നു അവരുടെ രാജ്യം. മൂന്നു നൂററാണ്ടുകളോളം ശതവാഹനന്മാർ ആധിപത്യം വഹിച്ചു—73 ബി. സി. മുതൽ 218 എ. ഡി. വരെ—ഈ കാലഘട്ടം, 'പുതിയ ആര്യസംസ്കാരം' ദക്ഷിണേന്ത്യയിൽ വേരൂന്നിഎന്ന കാരണത്താലും പ്രാധാന്യമർഹിക്കുന്നു.

ഈ രാജവംശത്തിന്റെ ഒരു പ്രത്യേകത, അവർ തങ്ങളുടെ പേരിനോടു ചേർത്തുവന്ന സ്ത്രീനാമങ്ങളാണു്. ഉദാഹരണത്തിനു്, ഗൗതമീപുത്രശതകർണ്ണി (ഗൗതമിയുടെ മകനായ ശതകർണ്ണി), വസിഷ്ഠിപുത്രപുളിമായി (വസിഷ്ഠിയുടെ പുത്രനായ പുളിമായി) മുതലായവ. അസാധാരണമായ ഈ ആചാരം വിദൂരപൗരസ്ത്യദേശത്തെ ചില മരുമക്കത്തായ രാജകുടുംബങ്ങളിലും കാണാം.

വടക്കു് ആര്യസംസ്കാരത്തിന്റേയും, തെക്കു് പുരാതന ദ്രാവിഡസംസ്കാരത്തിന്റേയും ഇടക്കു ചരിത്രപരമായ പ്രാധാന്യമർഹിക്കുന്ന ഭാഗമായ പ്രാതിസ്ഥാൻ സാമ്രാജ്യം, അതിന്റെ 300 കൊല്ലത്തെ ആധിപത്യക്കാലത്തു് ഇന്ത്യയുടെ സാംസ്കാരികൈക്യം എന്ന മഹത്തായ ആദർശം നടപ്പാക്കി. മൗര്യന്മാർ ദക്ഷിണേന്ത്യ കീഴടക്കുകയും തന്മൂലം ഉത്തരേന്ത്യൻസംസ്കാരവും ആശയങ്ങളും തെക്കോട്ടു കടക്കുകയുമുണ്ടായി എന്നതു് വാസ്തവംതന്നെ. എന്നാൽ അശോകനുശേഷം മൗര്യശക്തി ക്ഷയിച്ചുപോയി. വടക്കും തെക്കും തമ്മിൽ ആശയൈക്യം സ്ഥാപിക്കുന്നതിന്നാവശ്യമായ കാലത്തോളം മൗര്യസാമ്രാജ്യം നിലനിന്നില്ല. ശതവാഹനന്മാരുടെ ചരിത്രപരമായ സന്ദേശം ഇതാണു്: ഇന്ത്യയുടെ




ദക്ഷിണേന്ത്യാ (ബി. സി. 300—എ. ഡി. 500)

മദ്ധ്യത്തിൽ സ്ഥിതിചെയ്ത അവരുടെ സാമ്രാജ്യത്തിനു് ഇക്കാര്യം വിജയപൂർവ്വം നടത്തുന്നതിനു് അതിന്റെ ഭൂമിശാസ്ത്രപരമായ കിടപ്പു് സഹായിച്ചു. നാലാംനൂററാണ്ടിൽ നാം കാണുന്ന ദക്ഷിണേന്ത്യ, ചിന്തയിലും ആശയത്തിലും ആര്യസംസ്കാരം സ്വീകരിച്ചതാണു്. കാഞ്ചിയിലെ പല്ലവന്മാരുടെ പരിഷ്കാരം ആര്യന്മാരുടേതിൽ അധിഷ്ഠിതമാണു്. വിപുലവും വ്യാകീർണ്ണവും ആയ ഹിന്ദുപരിഷ്കാരവലയത്തിൽവന്നു, പാണ്ഡ്യചേരന്മാർപോലും. ഈ വലിയ പരിവർത്തനത്തിനു് ഉത്തരവാദികൾ ശതവാഹനന്മാരാണു്.

ശതവാഹനന്മാരുടെ തലസ്ഥാനമായ പ്രാതിസ്ഥാൻ, അക്കാലത്തേ ഒരു പരിഷ്കാരകേന്ദ്രവും, സാമ്രാജ്യാസ്ഥാനമായ മഹാനഗരിയുമായിരുന്നു. സാഹിത്യത്തിൽ അതിന്റെ പ്രതാപൈശ്വര്യങ്ങൾ നിഴലിച്ചുകാണാം. ടോളമി 'പൈത്തനാ' എന്നാണു് ഈ നഗരത്തെ വിളിച്ചതു്. ബൃഹത്കഥയുടെ കർത്താവും വിശ്രുതനുമായ ഗുണാഢ്യൻ ഇവിടെയാണു് താമസിച്ചിരുന്നതു്. ബൃഹത്കഥയുടെ തന്ത്രം, സംസ്കൃതവും 'പൈശാചി'(അപരിഷ്കൃതരുടെ ഭാഷ)യും തമ്മിലുള്ള മാത്സര്യമാണു്. പരിഷ്കാരത്തിന്റേയും സംസ്കാരത്തിന്റേയും ഉപാധിയായി സംസ്കൃതഭാഷ പ്രാമാണ്യത്തിൽ വരുന്നതു ബൃഹത്കഥയിൽ കാണാം.

ശതവാഹനന്മാരുടെ കീഴിൽ, ഹിന്ദുമതവും ബുദ്ധമതവും തുല്യമായി വളർച്ചപ്രാപിച്ചു. നമ്മുടെ അബ്ദത്തിൽ (ക്രിസ്ത്വബ്ദം) ഗ്രൗസററ് പറയുന്നു: "വടക്കേ ഇന്ത്യ രാഷ്ട്രീയമായും കലാപരമായും ഗ്രീക്കുകാർ, സിതിയന്മാർ മുതലായ വിദേശീയരുടെ ആധിപത്യത്തിലായിരുന്നു. അക്കാലത്തു്, അവരിൽനിന്നും രാഷ്ട്രീയമായും, കലാപരമായും ഇന്ത്യയുടെ സ്വാതന്ത്ര്യം സംരക്ഷിച്ചതു് ആന്ധ്രയാണു്." അമരാവതി, ഗോളി (Goli), നാഗാർജ്ജുന കോൺഡാ മുതലായ സ്ഥലങ്ങളിൽ എ. ഡി. രണ്ടുമുതൽ 4 വരെ ശതാബ്ദങ്ങളിൽ അസംഖ്യം സ്തംഭസ്മാരകങ്ങൾ ഉണ്ടായി. ഇവയിലെ കൊത്തുപണിയെ (ശതവാഹനകലയെ) സാഞ്ചിയിലെ ആദിമരൂപത്തിലുള്ള കലാശില്പങ്ങളുടെയും ഗുപ്തകാലകലയുടേയും ആയി ഗണിക്കാം. മതസ്ഥാപനങ്ങൾ, ക്ഷേത്രങ്ങൾ, സന്യാസിമഠങ്ങൾ, ധർമ്മശാലകൾ ഇവ രാജ്യത്തിൽ ഉടനീളം ഉണ്ടായി. രാജാക്കന്മാരുടേയും, വ്യക്തിദാതാക്കളുടേയും ഔദാര്യത്താലാണു് അവ ഉത്ഭവിച്ചതു്. ശ്രീശതകർണ്ണിയുടെ കരകൗശലവേലക്കാരുടെ നേതാവു് ഒരു ദാനം കൊടുത്തതായി ഭിത്സായിലെ ഒരു ശിലാലേഖം പറയുന്നു. നാസിക്കിലെ ശിലാലേഖം, ഉഷാവദത്തൻ ബുദ്ധമതസന്യാസിമാർക്കു് ഒരു ഗുഹ പണിചെയ്തുകൊടുത്തതിനെ വിവരിക്കുന്നു. അദ്ദേഹം ബ്രാഹ്മണർക്കും പല ദാനങ്ങൾ ചെയ്തതായി അതേ ശിലാലേഖം പറയുന്നു. കൂടാതെ ഭക്തനായ ഈ ബുദ്ധമതവ്യാപാരി ഒരുലക്ഷം ബ്രാഹ്മണർക്കു് ഭോജനം നൽകാനും ഏർപ്പാടു ചെയ്തു. ബ്രാഹ്മണരുടെ സംരക്ഷകനെന്നു്

സ്വയമഭിമാനിക്കുന്ന ഗൗതമീപുത്രശതകർണ്ണി, ബുദ്ധമതക്കാർക്കു നൽകിയ ഒരു സംഭാവനയെപ്പറ്റിയും പ്രസ്താവിക്കുന്നുണ്ട്.

ശതവാഹനന്മാർ പല ഗുഹാക്ഷേത്രങ്ങളും നിർമ്മിച്ചു—മനോഹരങ്ങളായ എല്ലോറാ, അജന്താ ഈ ക്ഷേത്രങ്ങൾ ശതവാഹനന്മാരുടെ പാരമ്പര്യത്തിന്റെ പിൻതുടർച്ചകളത്രേ—മദ്ധ്യേന്ത്യയിലെ, പില്ക്കാല രാജവംശങ്ങൾ അവരുമായി ചരിത്രപരമായ ബന്ധം അവകാശപ്പെട്ടു. മദ്ധ്യേന്ത്യയിൽ അടിസ്ഥാനപരമായ പാരമ്പര്യം ശതവാഹനസാമ്രാജ്യത്തിന്നായിരുന്നു, വടക്കേഇന്ത്യയിൽ മൗര്യസാമ്രാജ്യത്തിനെന്നപോലെ. ചരിത്രപരമായ അനുസ്യൂതത്വത്തിന്റെ വീക്ഷണകോണത്തിൽ നിന്ന്, ഈ പ്രധാനകാര്യം ഓർക്കേണ്ടതാണ്. എന്തെന്നാൽ, പിന്നീട്ട കാണാവുന്നതുപോലെ, ശതവാഹനന്മാരിൽനിന്ന് പ്രവഹിച്ച ആ പാരമ്പര്യം അടുത്തകാലംവരെ ഇന്ത്യാചരിത്രത്തിലെ സജീവമായ ഒരു ഘടകം ആയിരുന്നു.

ശതവാഹനസാമ്രാജ്യം പശ്ചിമസമുദ്രംമുതൽ പൂർവ്വസമുദ്രംവരെ വ്യാപിച്ചു. ചേരചോളപാണ്ഡ്യരാജ്യങ്ങളൊഴികെയുള്ള ദക്ഷിണേന്ത്യമുഴുവനും വടക്ക്, മിത്സായും, മദ്ധ്യേന്ത്യയിലെ സിംഹഭാഗവും അതിലുൾക്കൊണ്ടു. സാമ്രാജ്യത്തിന്റെ നേരിട്ടുള്ള നിയന്ത്രണത്തിലായിരുന്നു ഒറീസ്സാ. സ്വാഭാവികമായിത്തന്നെ, പ്രധാന തുറമുഖങ്ങളുൾപ്പെട്ട ഇത്ര നീണ്ട സമുദ്രതീരം വാണിജ്യവ്യവസായികളുടെ അഭിവൃദ്ധിക്കു ഹേതുവായി. കല്യാൺ ആയിരുന്ന ഏററവും പ്രസിദ്ധികേട്ട കച്ചവടകേന്ദ്രം. അവിടത്തെ അസംഖ്യം വണിക്പ്രവരരുടെ പേരുകൾ കാൻഹെറിയിലേയും ജൂന്നാറിലേയും ഗുഹകളിൽ കൊത്തിവെച്ചിട്ടുണ്ട്. അവർ ധർമ്മപ്രവർത്തനങ്ങൾക്ക് ഉദാരസംഭാവനകൾ നൽകിയവരത്രേ. കാർലിഗുഹകൾ ധർമ്മിഷ്ഠനും, വണിക്പ്രമാണിയുമായ വൈജയന്തിയിലെ (ഇന്നത്തെ ഗോവാക്കു സമീപം) ഒരു സേട്ടു നിർമ്മിച്ചതാണെന്നുള്ള വസ്തുതയിൽനിന്നും അന്നത്തെ വലിയ കച്ചവടക്കാരുടെ സമ്പത്പ്രഭാവം മനസ്സിലാക്കാം.

ശതവാഹനസാമ്രാജ്യത്തെപ്പററിയുള്ള മറെറാരു സ്മരണീയമായ കാര്യം, സാമ്രാജ്യത്തിന്റെ വിവിധഭാഗങ്ങൾ തമ്മിലുണ്ടായിരുന്ന ഗതാഗതസൗകര്യങ്ങളാണ്. പല പ്രധാന സ്ഥലങ്ങളിലും രേഖപ്പെടുത്തിയിട്ടുള്ള സംഭാവനകൾ നൽകിയിട്ടുള്ളത്, സാമ്രാജ്യത്തിന്റെ വിദൂരസ്ഥലങ്ങളിൽ പാർത്തിരുന്ന കച്ചവടക്കാരാണ്. ശതവാഹനരാജാക്കന്മാർ വാണിജ്യത്തിനു പ്രോത്സാഹനം നൽകി. മുതലാളിവർഗ്ഗക്കാരുടെ പ്രാമാണ്യവും യാത്രാസൗകര്യങ്ങളുടെ വളർച്ചക്കു ഹേതുഭൂതമായി. പ്രാചീനകാലംമുതൽക്കേ ഉണ്ടായിരുന്ന തീർത്ഥാടനകേന്ദ്രങ്ങളും ഇതിനുള്ള മറെറാരു കാരണമാണ്.

മൂന്നാം ശതാബ്ദത്തിന്റെ മദ്ധ്യത്തിലായി, വിന്ധ്യാപ്രദേശത്ത് വകടകശക്തി ആവിർഭവിച്ചതോടുകൂടിയാണ്, ശതവാഹനന്മാരുടെ

പ്രതാപം അസ്തമിച്ചതു്. എന്നാൽ സുശക്തമായി, സ്വന്തം രാജ്യത്തു സ്ഥാപിച്ച ഒരു സാമ്രാജ്യം, ഒരു രാജവംശത്തിൻെറ അധഃപതനത്തോടേമാത്രം തകരുന്നില്ല. ഗോദാവരീതടത്തിൽ, രാഷ്ട്രകൂടന്മാരും ചാലുക്യന്മാരും, തെക്കു് പല്ലവന്മാരും ഈ സാമ്രാജ്യത്തിലെ അവരവരുടെ പ്രദേശങ്ങളിൽ അനന്തരാവകാശികളായി ആവിർഭവിച്ചു. ഈ വംശക്കാർ ആദ്യം ശതവാഹനന്മാരുടെ വൈസ്രോയിമാരായിരുന്നു. വിന്ധ്യനു വടക്കാണു് വകടകന്മാർ ആധിപത്യം സ്ഥാപിച്ചതും അവകാശം ഉന്നയിച്ചതും. ഗംഗന്മാരും, കടംബന്മാരും ശതവാഹനപാരമ്പര്യം അവകാശപ്പെട്ടവരാണു്, 'ചാലുക്യചൂഡാമണികൾ' എന്നു് വിജയനഗരചക്രവർത്തികൾ അവകാശപ്പെട്ടു. വിജയനഗരചക്രവർത്തിമാരും പിൽക്കാലത്തു് ചാലുക്യവംശജരെന്നു പ്രഖ്യാപിച്ചു. ഗുജറാറ്റിലെ രാജാക്കന്മാരും ചാലുക്യവംശജരെന്നു് അവകാശം പുറപ്പെടുവിച്ചിട്ടുണ്ടു്. ഇങ്ങനെ നോക്കിയാൽ, ശതവാഹനന്മാരുടെ സാമ്രാജ്യപാരമ്പര്യം, പതിനേഴാം നൂറ്റാണ്ടിന്റെ പ്രാരംഭംവരെ അനുസ്യൂതമായി നിലനിന്നതായി കാണാം.

കാഞ്ചിയിലെ പല്ലവരാജവംശത്തിൻെറ ഉത്ഭവം അജ്ഞാതമാണു്. പല്ലവന്മാരും, ഫാൽവന്മാരും (Pahlavas) തമ്മിൽ പേരിലുള്ള സാദൃശ്യംമൂലം, മുൻ ചരിത്രകാരന്മാർ, പല്ലവന്മാരും, ഫാൽവന്മാരും ഒരേ വർഗ്ഗത്തിൽപ്പെട്ടവരാണെന്നു് അഭിപ്രായപ്പെട്ടു. ഇന്ത്യയിലെ ഏതു നല്ല സംഗതിക്കും, വിദേശീയമായ ഉത്പത്തിയുണ്ടെന്നുള്ള യൂറോപ്യൻ ചരിത്രകാരന്മാരുടെ പക്ഷപാതബുദ്ധിക്കു് ഇതു് മറെറാരുദാഹരണമാണു്. ഇന്ത്യാചരിത്രകാരന്മാരിൽ കനിഷ്ഠികാധിഷ്ഠിതനായ ഡോക്ടർ കൃഷ്ണസ്വാമിഅയ്യങ്കാർ സകല തെളിവുകളും സസൂക്ഷ്മം പഠിച്ചശേഷം പറയുന്നു:

"ഫാൽവാ എന്ന ധാതുരൂപം പല്ലവന്മാരുടെ യാതൊരു രേഖകളിലും കാണുന്നില്ല......പരിശോധിച്ച ചരിത്രരേഖകളിൽ ഒന്നുംതന്നെ, വടക്കുപടിഞ്ഞാറുനിന്നും ഒരുകൂട്ടം ആളുകളുടേയോ, കുടുംബത്തിൻേറതന്നയോ ഉപനിവേശത്തെപ്പററി പറഞ്ഞുകാണുന്നില്ല. അങ്ങനെ ഒരു വിദേശീയവംശം ഇവിടെ സ്ഥാപിച്ചതിനേപ്പററി യാതൊരു സൂചനയുമില്ലതന്നെ......."

രാജശേഖരൻ, ഫാൽവാ, പല്ലവാ ഈ വാക്കുകൾ തമ്മിലുള്ള വ്യത്യാസത്തെ സ്ഥാപിച്ചിട്ടുണ്ടു്.

പല്ലവന്മാർ, ശതവാഹനന്മാരുടെ തെക്കേ അതിർത്തിദേശങ്ങളിലെ ഗവർണ്ണർമാരാണെന്നു തോന്നുന്നു. പ്രാതിസ്ഥാൻസാമ്രാജ്യത്തിൻെറ അധഃപതനത്തോടെ അവർ സ്വതന്ത്രരായി. സമുദ്രഗുപ്തൻ തെക്കോട്ടു പട നയിച്ചപ്പോൾ, തോണ്ഡമണ്ഡലത്തിന്റേയും ചോളവംശത്തിൻേറയും പ്രാചീനതലസ്ഥാനമായ കാഞ്ചിയിൽ, അവർ പ്രബലന്മാരായി ഭരിച്ചുവന്നു. സമുദ്രഗുപ്തൻ കീഴടക്കിയതായി ഹരിസേനൻെറ ശിലാലേഖത്തിൽ പറയുന്ന വിഷ്ണുഗോപൻ ഒരു പല്ലവരാജാവായിരുന്നു.

എന്നാൽ പല്ലവന്മാരുടെ ഉയർച്ചയ്ക്കു കാലമായില്ല. തലസ്ഥാനത്തുനിന്നു് ഓടിച്ചെങ്കിലും ചോളന്മാരുടെ ശക്തി നിശ്ശേഷം ക്ഷയിച്ചില്ല. പാണ്ഡ്യന്മാരും അവരുടെ സ്വാതന്ത്ര്യവും അധികാരവും, ശതവാഹനന്മാർക്കെതിരായിപ്പോലും സ്ഥാപിച്ചിരുന്നു.

ശതവാഹനരാഷ്ട്രത്തിൻെറ മറ്റൊരു അനന്തരഗാമിയായിരുന്നു, വടക്കേ ഡക്കാനിൽ സാമ്രാജ്യപാരമ്പര്യം വഹിച്ച ചാലൂക്യന്മാർ. തങ്ങൾ സൂര്യവംശജരാണെന്നു് അവർ അവകാശപ്പെട്ടു. വാസ്തവത്തിൽ ഒരു പ്രാദേശികവംശം ക്രമേണ ഉന്നമനം പ്രാപിച്ചവരും, രാഷ്ട്രകൂടന്മാരുമായി നീണ്ട യുദ്ധം ചെയ്തശേഷം പ്രതാപത്തിലെത്തിയവരുമാണു് അവർ. രാഷ്ട്രകൂടന്മാരായിരുന്നു, ശതവാഹനന്മാരുടെ ശക്തിക്കു ക്ഷയം സംഭവിച്ചപ്പോൾ ഈ രാജ്യഭാഗം ഭരിച്ചിരുന്നതു്. ഏതായാലും, ശിലാലേഖങ്ങൾ സ്പഷ്ടമാക്കുന്നുണ്ടു്, ആദ്യത്തെ പ്രധാന ചാലൂക്യരാജാവായ ജയസിംഹൻ, രാഷ്ട്രകൂടവംശത്തിലെ കൃഷ്ണൻെറ പുത്രനായ ഇന്ദ്രനെ തോല്പിച്ചശേഷമാണു് തൻെറ രാജവംശം സ്ഥാപിച്ചതെന്നു്.

പല്ലവന്മാരും ചാലൂക്യന്മാരും ദക്ഷിണേന്ത്യയുടെ ചരിത്രത്തെ മുന്നൂറുവർഷത്തോളം നയിച്ചവരാകുന്നു.



അദ്ധ്യായം എട്ട്

## ബൃഹദ്ഭാരതം

ക്രിസ്തുവബ്ദത്തിന്റെ തുടക്കത്തിനു തൊട്ടടുത്തുള്ള ശതാബ്ദത്തിൽ, ഇന്ത്യൻസംസ്കാരവും പ്രേരണാശക്തിയും മദ്ധ്യേഷ്യയിലേക്കും, തെക്കുകിഴക്കൻരാജ്യങ്ങളിലേക്കും പസഫിക്ദ്വീപുകളിലേക്കും വ്യാപിച്ചതു് ചരിത്രപ്രധാനമായ ഒരു വസ്തുതയാണു്. അശോകന്റെ മിഷനറിമാർ പാശ്ചാത്യരാജ്യങ്ങളിലേക്കു പോയിരുന്നു. എന്നാൽ ആന്റിയോക്ക്, അലക്സാൻഡ്രിയാ തുടങ്ങിയ വിദേശരാജ്യങ്ങളിൽ അവരുടെ ശ്രമങ്ങൾ എത്രമാത്രം വിജയിച്ചു എന്നുള്ളതു് ഊഹവിഷയമാണു്. ബാക്ട്രിയായിലും വടക്കുപടിഞ്ഞാറൻ അതിർത്തിയിലും അവർ ചെലുത്തിയ സ്വാധീനശക്തിക്കു് തെളിവുകളുണ്ടു്. 'മിളിൻഡാപാൻഹോ' (മീനാൻഡരുടെ ചോദ്യങ്ങൾ), സ്പഷ്ടമായി സ്ഥാപിക്കുന്ന, ബുദ്ധമതചിന്തയ്ക്കു് അതിർത്തിയിലെ ഇൻഡോഗ്രീക്കുരാജാക്കന്മാരുടെ മേലുള്ള സ്വാധീനത. കാലക്രമത്തിൽ ഈ പ്രവണതകളിൽനിന്നും രൂപംകൊണ്ടതാണു് ഗാന്ധാരകല (ഗ്രീക്കോബുദ്ധിസ്റ്റുകല).

കനിഷ്കന്റേയും ഹവിഷ്കന്റേയും വാസുദേവന്റേയും കീഴിൽ, കുഷാൻസാമ്രാജ്യമാണു്, വാസ്തവത്തിൽ, ഭാരതീയചിന്ത മദ്ധ്യേഷ്യായിൽ പ്രചരിപ്പിച്ചതു്. മഹായാന ബുദ്ധമതത്തിന്റെ രക്ഷാധികാരിയായിരുന്നു കനിഷ്കൻ. ഇന്ത്യക്കു വെളിയിലുള്ള അദ്ദേഹത്തിന്റെ സാമ്രാജ്യവിഭാഗം, മതപ്രചരണപ്രവർത്തനത്തിന്റെ കേളീരംഗമായി. മഹാന്മാരായ കാശ്യപമാതംഗനും, ധർമ്മരത്നനും ഇൻഡോസിതിയൻ രാജ്യങ്ങളിൽ മതപ്രചരണവേല നടത്തിക്കൊണ്ടിരുന്നപ്പോഴാണു്, ചൈനീസ്സ്ഥാനപതികൾ അവരെ കണ്ടുമുട്ടിയതു് (68 എ.ഡി.). അക്കാലംമുതൽ ഇടതടവില്ലാതെ പണ്ഡിതന്മാരും, ബുദ്ധമതഭിക്ഷുക്കളും, മതപ്രചാരകന്മാരും ചൈനയിലേക്കു്, പ്രവഹിച്ചു. അവരിൽ ഏററവും പ്രശസ്തൻ കുമാരജീവനത്രേ. അദ്ദേഹം ചീനഭാഷയിലേക്കു്, അശ്വഘോഷൻ, നാഗാർജ്ജുനൻ, വസുബന്ധു ഇവരുടെ കൃതികൾ തർജ്ജമ ചെയ്തു. കോട്ടാൻ, കുചാ (Kucha) മുതലായി മദ്ധ്യേഷ്യയിലുള്ള സ്ഥലങ്ങളിൽ ഭാരതീയപരിഷ്കാരം സ്ഥാപിതമായതിനേപ്പററി അവിടങ്ങളിൽനിന്നു് പല ഗവേഷകസംഘങ്ങളും കണ്ടെടുത്ത ബുദ്ധമതഗ്രന്ഥങ്ങൾ തെളിയിക്കുന്നു.

കരമാർഗ്ഗമായുള്ള ഇന്ത്യയുടെ സ്വാധീനശക്തി സാംസ്കാരികവും മതപരവുമായിരുന്നു. സമുദ്രത്തിന്നപ്പുറത്തുള്ളതു രാഷ്ട്രീയംകൂടിയാണു്. എ. ഡി. ഒന്നാം നൂററാണ്ടുമുതല്ക്കു്, അന്നാമിലും, കൊച്ചിൻചൈനായി

ലും, പസഫിക്ക് ദ്വീപുകളിലും നാം ഹിന്ദുരാജ്യങ്ങൾ കാണുന്നു. രാമായണത്തിൽ, ജാവായേയും സുമാട്രയേയുംപററി പരാമർശമുണ്ട്. ക്രിസ്ത്വബ്ദത്തിനു വളരെ നൂററാണ്ടു മുൻപേ തെന്നിന്ത്യയും പസഫിക്ക് ദ്വീപുകളുമായി സമുദ്രമാർഗ്ഗമായുള്ള ഗതാഗതം നടപ്പായിക്കഴിഞ്ഞിരുന്നു. എന്നാൽ ആദ്യത്തെ കുടിയേറിപ്പാർപ്പിനെപ്പറ്റിയുള്ള ശരിയായ തെളിവു് ക്രിസ്ത്വബ്ദം ഒന്നാംനൂററാണ്ടിലാകുന്നു. കരവഴി മലയായിലൂടേയും, കടൽവഴി സിംഗപ്പൂർകടലിടുക്കിലൂടെയുമായിരിക്കണം ഈ അധിനിവേശം നടന്നതു്. കാട്ടാ—ഇന്നത്തെ കേഡാ (Kedah)—യേപ്പററി പലയിടത്തും, ആദ്യം ഇറങ്ങിയ പ്രധാന തുറമുഖമെന്നു പറഞ്ഞുകാണുന്നു.

കാട്ടാ(Kataha)യിലേയ്ക്കു് നേരിട്ടു കപ്പലുകൾ സഞ്ചരിക്കുന്നതായി കഥാസരിത്സാഗരത്തിൽ ധാരാളം പ്രസ്താവങ്ങളുണ്ടു്. ശതവാഹനകാലത്തേയാണു് ഇവ കുറിക്കുന്നതു്. ദേവസ്മിതയുടെ കഥയിൽ ഇപ്രകാരം പറയുന്നു: "അപ്പോൾ ഗുഹസേനൻെറ (കഥാനായകൻെറ) അച്ഛൻ മരിച്ചു. അദ്ദേഹത്തിൻെറ ബന്ധുക്കൾ, കാട്ടാരാജ്യത്തു പോകാൻ അയാളെ പ്രേരിപ്പിച്ചു." തൻെറ പ്രിയതമയോടു വിശ്വാസപ്രതിജ്ഞ ചെയ്തശേഷം, ഗുഹസേനൻ ഒറിസ്സായിലെ തുറമുഖമായ താമ്രലിപ്തിയിൽനിന്നും യാത്രതിരിച്ചു. കാലവിളംബമെന്യേ അയാൾ കാട്ടായിൽ എത്തിച്ചേർന്നു. അയാൾ രത്നവ്യാപാരത്തിലേർപ്പെടുകയും, ആ തൊഴിലിൽ അഭിവൃദ്ധിപ്പെടുകയും ചെയ്തു. ചന്ദ്രസ്വാമി എന്ന, കഥാസരിത്സാഗരത്തിലുള്ള മറെറാരു കഥയിൽ ഇങ്ങനെ കാണുന്നു: "കനകവർമ്മൻ എന്നൊരു വ്യാപാരി കാട്ടിൽ കണ്ടുകിട്ടിയ രണ്ടു സുന്ദരന്മാരായ ബ്രാഹ്മണബാലന്മാരോടുകൂടി ഇവിടെ വന്നുവെന്നതു ശരിയാണു്. എന്നാൽ അയാൾ അവരുമായി കാട്ടാദ്വീപിലേയ്ക്കു പോയി." ബ്രാഹ്മണൻ, അയാളെ തിരക്കി കാട്ടായിൽ എത്തി. ഒരു കച്ചവടക്കാരനായ ദാനവർമ്മനുമൊത്തു് കപ്പലിൽ, അവിടെനിന്നു് അയാൾ 'കർപ്പൂരദ്വീപി'ലേയ്ക്കും (Camphor Island) സുവർണ്ണദ്വീപിലേയ്ക്കും(സുമാട്രാ) അവരെ അനുഗമിച്ചു. അടുത്തകാലത്തു്, ക്വാർട്ടിച്ച് വെയിത്സ് നടത്തിയ ഗവേഷണങ്ങൾ തെളിയിക്കുന്നതു്, ഇന്ത്യൻകച്ചവടക്കാരൻ പോയ മാർഗ്ഗം ഉപദ്വീപിൽക്കൂടിയാണു് എന്നത്രേ. മലയാഉപദ്വീപിലെ ടാക്കൂപ്പാ(Takuopa) നദീമുഖത്തുള്ള ടാക്കോളാ(Takola) എന്ന വ്യാപാരകേന്ദ്രം രണ്ടാംശതാബ്ദം എ. ഡി.യിൽ വളരെ അഭിവൃദ്ധിയിലിരുന്നു. പാശ്ചാത്യവ്യാപാരത്തിൻെറ പ്രധാനകേന്ദ്രം അതാണെന്നു് തെളിയിക്കപ്പെട്ടിട്ടുണ്ടു്.

ഇന്ത്യൻവ്യാപാരികൾ മലയൻതീരംവഴി കരമാർഗ്ഗം മെക്കോംഗ് താഴ്വരയിലേയ്ക്കും, സമുദ്രവർമ്മൻെറ കഥയിൽ കാണുംപോലെ മലാക്കാക്കടലിടുക്കുവഴിയും യാത്രചെയ്തിരിക്കണം. സമുദ്രപര്യടനങ്ങളുടെ ഫലമായിട്ടാണു്, സുമാട്രാ, ജാവാ, ബോർണിയോ ഇവ കണ്ടുപിടിച്ചതും, ഉപനിവേശരാജ്യങ്ങളാക്കിയതും. അഗസ്ത്യൻെറ കഥയിൽ ഈ



സാഹസികവീരചരിത്രമാണ് ഉൾക്കൊള്ളുന്നത്. കോളനിപ്പാർപ്പുകാരുടേയും നാവികന്മാരുടേയും കുലദൈവമായി ഇന്നും അഗസ്ത്യൻ ആരാധിക്കപ്പെടുന്നു. ഇൻഡോനേഷ്യയിലും, ജപ്പാൻ മുതലായ രാജ്യങ്ങളിലും സമുദ്രത്തിലെ വെള്ളം മുഴുവൻ അഗസ്ത്യൻ കുടിക്കുന്ന പുരാണകഥ താഴെച്ചേർക്കുന്നു: തെന്നിന്ത്യയുടെ തീരപ്രദേശവാസികളെ രാത്രി തോറും, കപ്പലിൽ വന്നിറങ്ങിയ രാക്ഷസന്മാർ ആക്രമിക്കയും, തീരദേശങ്ങൾ നശിപ്പിക്കയും ചെയ്തുവന്നു. അവർ അഗസ്ത്യനോട് ഇതിനെപ്പററി ആവലാതി ബോധിപ്പിച്ചു. രാക്ഷസന്മാർ കടലിന്നടിയിലെ നിവാസികളാണെന്ന് അഗസ്ത്യനു മനസ്സിലായി. അതിനാൽ അദ്ദേഹം കടൽ കുടിച്ചുവററിക്കയും, അനന്തരം രാക്ഷസന്മാരെ തോല്പിക്കയും ചെയ്തു. ഈ പുരാണകഥയും, കോളണികളിൽ നിലവിൽവന്ന അഗസ്ത്യാരാധനയും സൂചിപ്പിക്കുന്നത്, ആദ്യം ഇന്ത്യാക്കാർ ഈ ദ്വീപുകളിൽ സഞ്ചരിച്ചത്, തീരദേശവാസികളെ നിരന്തരം ഉപദ്രവിച്ചു കടൽക്കള്ളന്മാരെ തുരത്തുന്നതിനായിരുന്നുവെന്നാണ്. ജാവായെപ്പററി രാമായണത്തിൽ കാണുന്ന പരാമർശവും, യാവദ്വീപിനെപ്പററി ടോളമിയുടെ സൂചനയും വ്യക്തമാക്കുന്നത്, ജാവാ ഇന്ത്യയുടെ സ്വാധീനവലയത്തിൽ ക്രിസ്തുവബ്ദാരംഭത്തിലെങ്കിലും തീർച്ചയായും വന്നുവെന്നാണ്.

റേറാങ്കിന്റെ അതിർത്തിയിലുള്ളതും, ഇന്നത്തെ ഇൻഡോ ചൈനായുടെ ഒരു ഭാഗവുമായ ഫ്യൂണാനിലാണ്, പസഫിക്ക്തീരത്തിൽ ആദ്യമായുണ്ടായ ഹിന്ദുസമുദായമെന്നുള്ളതാണ്, ആദ്യമായി നമുക്കുള്ള തെളിവ്. ചൈനീസ്‌രേഖകൾ പറയുന്നത് ഈ രാജ്യം 192 എ. ഡി.യിൽ സ്ഥാപിച്ചുവെന്നാണ്. ശ്രീമാര (Srimara) എന്ന രാജാവിന്റെ ഒരു ശിലാലേഖവും നമുക്കു കിട്ടിയിട്ടുണ്ട്. ഇതും ആ കാലയളവിലേതാണെന്നു പറയപ്പെടുന്നു. കോളണൈസേഷന്റെ വ്യാപ്തി കിഴക്കേ ബോർണിയോയിൽനിന്നും കണ്ടുകിട്ടിയിട്ടുള്ള ഒരു ശിലാലേഖയിൽനിന്ന് അനുമാനിക്കാം. അശ്വവർമ്മന്റെ പുത്രനായ മൂലവർമ്മൻ ഹിന്ദുമതമനുസരിച്ച് പല യാഗങ്ങളും, ബ്രാഹ്മണരുടെ നേതൃത്വത്തിൽ നടത്തിയതായി അതിൽ വിവരിക്കുന്നു. എ. ഡി. നാലാംനൂററാണ്ടിൽ, ബോർണിയോയിൽ ഇന്ത്യാക്കാർ, കുടിയേറിപ്പാർത്തെങ്കിൽ, ഇടയ്ക്കുള്ള സ്ഥലങ്ങളായ മലയാ, സുമാട്രാ, ജാവാ മുതലായവ അതിനു വളരെ മുമ്പേ ഇന്ത്യൻ അധികാരത്തിനും സ്വാധീനത്തിനും വഴിപ്പെട്ടിരിക്കണം.

അഞ്ചാംനൂററാണ്ടിന്റെ പ്രാരംഭത്തിൽ രചിക്കപ്പെട്ട, തെക്കേ ക്വെയ്‌രാജ്യത്തിന്റെ ഒരു ചരിത്രത്തിലും, ഫ്യൂണാനിൽ (Kambuja) ഒരു ഹിന്ദുരാജ്യം സ്ഥാപിച്ചതായി പറയുന്നു. ഒരു പഴയ ഐതിഹ്യമായാണ് അത് വിവരിക്കപ്പെട്ടിരിക്കുന്നത്. കഥ ഇങ്ങനെയത്രേ: "പഴയ കാലത്ത് ഈ രാജ്യം ഭരിച്ചത് 'ലിയേയായി' (Lieou-ye) എന്ന രാജ്ഞിയാകുന്നു. കി (Ki) എന്ന രാജ്യത്തിലെ 'ഹൊയുൺ ടെയിൻ' (Hoeun-Tien) എന്നൊരാൾ, ദൈവം അദ്ദേഹത്തിനു് ഒരു വില്ലുകൊ

ട്ടത്തതായും, കടലിൽ ഒരു ചീനക്കപ്പലിൽകയറി യാത്രചെയ്യാൻ പറഞ്ഞതായും സ്വപ്നം കണ്ടു. പിറേറന്നു രാവിലെ ഹൊയ്യൂൺ ടെയിൻക്ഷേത്രത്തിൽ പോയപ്പോൾ, സ്വപ്നത്തിൽ കണ്ടതുപോലുള്ള ഒരു വില്ലു് അവിടെ കണ്ടു. അദ്ദേഹം അതും എടുത്തു്, ഒരു നൗകയിൽകയറി ഫ്യൂണാനിലേക്കു് യാത്രചെയ്തു. അയാളെ എതിർക്കാനായി 'ലീയോയീ' സൈന്യസമേതം ചെന്നു. അപ്പോൾ ഹൊയ്യൂൺടെയിൻ ഒരു വില്ലുകുലച്ചു് ഒരു ശരംവിട്ടകയും, അതു് നൗകയുടെ ഒരുവശം വിളന്നു്, ഒരാളെ വീഴ്ത്തുകയുംചെയ്തു. ഇതുകണ്ടു ഭയവിഹ്വലയായി രാജ്ഞി കീഴടങ്ങി. ഹൊയ്യൂൺടെയിൻ അവരെ വിവാഹം ചെയ്തു. അവൾക്കു് വസ്ത്രമില്ലാഞ്ഞതിനാൽ, അദ്ദേഹം അവളെ വസ്ത്രം ധരിപ്പിച്ചു.

'ഹൊയ്യൂൺ ടെയിൻ' എന്നതു് കൗണ്ഡിന്യാ (Kaundinya) എന്നതിൻെറ രൂപഭേദമായിരിക്കണം. ആ പേരു് ബഹുമാനിക്കപ്പെട്ടുകയും, പല ശിലാരേഖകളിലും, പൂർവ്വദ്വീപിലെ ഹിന്ദുരാജ്യവംശസ്ഥാപകനായി വിവരിക്കപ്പെട്ടുകയും ചെയ്തിരിക്കുന്നു. 658 എ. ഡി.യിലുള്ള ഒരു ചമ്പാശിലാരേഖയിൽ ഇങ്ങനെ എഴുതിയിരിക്കുന്നു: "അവിടെയാണു്, മഹാനായ കൗണ്ഡിന്യൻ, ദ്രോണപുത്രനായ അശ്വത്ഥാമാവിൽനിന്നും ലഭിച്ച വേലു് നാട്ടിയതു്. അവിടെ ഒരു നാഗരാജാവിന്റെ മകളുണ്ടായിരുന്നു. കൗണ്ഡിന്യൻ അവളെ വിവാഹംചെയ്തു."

കൗണ്ഡിന്യനെക്കുറിച്ചുള്ള ഐതിഹ്യം മൂന്നു പ്രകാരത്തിൽ പ്രാധാന്യമർഹിക്കുന്നു. ഒന്നാമതായി, കുടിയേററക്കാരുടെ നേതാവു് ഒരു ബ്രാഹ്മണനാണു്; രണ്ടാമതായി, അദ്ദേഹം സമുദ്രമാർഗ്ഗമായാണു് മറുകരയെത്തിയതു്; മൂന്നാമതായി, അദ്ദേഹത്തെ ആ ദേശത്തെ രാജ്ഞി എതിർത്തു. അദ്ദേഹം അവളെ തോല്പിച്ചു, പാണിഗ്രഹണംചെയ്തു.

ആ രാജ്യത്തിലെ ജനങ്ങൾ, പരിഷ്കൃതരല്ലായിരുന്നുവെന്നതു്, അവരുടെ രാജ്ഞിപോലും ദിഗംബരയായിരുന്നുവെന്നതിൽനിന്നു് വ്യക്തമാകുന്നു. കൗണ്ഡിന്യൻ അവളുടെ കീഴടക്കം സ്വീകരിക്കുമ്പോൾ, അവളെ വസ്ത്രംകൊണ്ടു് ആവരണംചെയ്യുന്നു. ജേതാവായ ബ്രാഹ്മണനു്, ഒരു പല്ലവശിലാലേഖത്തിൽ ഇതുപോലെ വേറൊരു സംഭവം വിവരിക്കുമ്പോൾ പറയുംപോലെ, ഒരു നാഗകന്യകയും രാജ്യവും ലഭിക്കുന്നു. ഇങ്ങനെ സ്ഥാപിച്ച രാജവംശം ഹൈന്ദവാചാരങ്ങളും നിയമങ്ങളും സ്വീകരിച്ചു. കൗണ്ഡിന്യൻെറ അനുഗാമികളും ആ നാട്ടിലെ സ്ത്രീകളെ വിവാഹം ചെയ്തു്, ഫ്യൂണാനിൽ സ്ഥിരതാമസമാക്കി. ഇങ്ങനെ, മാതൃരാജ്യത്തിൻെറ പാരമ്പര്യം, കഴിയുന്നതും പുലർത്തിക്കൊണ്ടു്, സമുദ്രത്തിന്നപ്പുറത്തു് ഒരു ഹൈന്ദവസമുദായം സ്ഥാപിതമായി.

കൗണ്ഡിന്യൻ കടൽവഴിക്കാണല്ലോ ഫ്യൂണാനിലെത്തിയതു്. അയാൾ ഭാരതത്തിൽനിന്നുമാണോ പോയതു്? എ. ഡി. ഒന്നാം നൂററാണ്ടിനു മുമ്പു് ജാവാ ഒരു ഹിന്ദുരാജ്യമായിരുന്നുവെന്നു നമുക്കറിയാം. ദേവവർമ്മൻ എന്ന ജാവാരാജാവിൻെറ ഒരു ദൂതൻ, 132 എ. ഡി.യിൽ


THE EXPANSION OF INDIAN INFLUENCE IN THE FAR EAST
SCALE of MILES
100 0 100 400 800 1200
REFERENCES
ANCIENT NAMES OCCURING IN INDIAN LITERATURE (PURUSHAPURA)
CLASSICAL NAMES BARYGAZA
CLASSICAL ROUTES
ANCIENT ROUTES OTHER THAN CLASSICAL
T I E N S H A N
PAMIR
K U E N L U N
H I M A L A Y A
C H I N A
YELLOW SEA
SUCHOW
SHAN-SI
HO-NAN
SIGAN
LOPNOR
CHERCHEN
KHOTAN
(GODĀNA)
NIYA
YARKAND
KASHGAR
SAMARKAND
BOKHARA
TASHKAND
BALKH
(BAHLIKA)
KUNDUZ
BEGRĀM
PESHAWAR
(PURUSHAPURA)
TAXILA
(TAKSHASILA)
KANDAHAR
SISTAN
(SAKASTHANA)
BOLAN PASS
HARAPPA
MOHENJO-DARO
R. INDUS
BARBARICON
DELHI
MATHURA
R. YAMUNA
R. GANGĀ
KAUSĀMBĪ
BANARAS
(VĀRĀNASĪ)
GAYĀ
PATNA
(PĀTALIPUTRA)
KATHMANDU
PĀTAN
AYODHYĀ
KAILĀSA
MĀNASAROWAR LAKE
LHASA
R. BRAHMAPUTRA
UJJAIN
R. NARMADĀ
BARYGAZA
(BHARUKACHCHHA)
R. TAPTI
AJANTĀ
KALYĀN
R. MAHĀNADĪ
TAMLUK
(TĀMRALIPTI)
R. GODĀVARĪ
R. KRISTNA
SYZANTION
VAIJAYANTĪ
R. CAUVERI
PONDICHERRY
ARIKAMEDU
TRANQUEBAR
NĀGAPATTANAM
CRANGANORE
MUZIRIS
ANURĀDHAPURA
POLONNĀRUWA
(PULASTIPURA)
SIGIRIYĀ
CEYLON
(SIMHALA)
A R A B I A N S E A
(R A T N Ā K A R A)
BAY OF BENGAL
(M A H O D A D H I)
I N D I A N O C E A N
ANDAMANS
NICOBAR
(NAKKAVARAM)
PAGAN
PROME
PEGU
THATON
R. SALWEEN
R. MEKONG
SUKHOTAI
SIAM
(DVĀRAVATĪ)
LOPBURI
AYUTHIA
(AYODHYĀ)
BANGKOK
ANGKOR
SAMBOR
CAMBODIA
(KAMBUJA)
(CHAMPĀ)
BINHDINH
(VIJAYA)
NHATRANG
(KAUTHĀRA)
VOCHANH
PHANRANG
(PĀNDURANGA)
PHILLIPINES
(PANYUPAYANA)
SOUTH CHINA SEA
TAKUA PA
(TAKKOLA)
NAKHON SRI THAMMARAT
KEDAH
(KATĀHA-DVĪPA)
MALAYA
(MALAYA-DVĪPA)
SINGAPORE
(SIMHAPURA)
LAMURI
SUMATRA
(SUVARNA DVĪPA)
PALEMBANG
(SRĪVIJAYA)
BORNEO
(VĀRUNA-DVĪPA)
JAVA SEA
MADURA
(MADHURĀ)
BALI
(BALI-DVĪPA)
BATAVIA
(TARUMĀ)
BARABUDUR
PRAMBANAM
JAVA
(YAVA-DVĪPA)

ചൈനാ സന്ദർശിച്ചിരുന്നു. അതിനും മുമ്പ്, യാവദ്വീപ് എന്ന സംസ്കൃതനാമധേയത്തിൽ, ജാവാ ഭൂമിശാസ്ത്രജ്ഞന്മാർക്കു പരിചിതമായിരുന്നു. മൂന്നാം നൂററാണ്ടിൽ ഫ്യൂണാൻ സന്ദർശിക്കയും കൗണ്ഡിന്യന്റെ കഥ എഴുതുകയുംചെയ്ത ചൈനീസ് സ്ഥാനപതിയായ കാംഗ്റൈ (Kang-Tai), പറയുന്നതു്, കൗണ്ഡിന്യൻ ആർച്ചിപെലാഗോയിലെ ഒരു ദ്വീപിൽനിന്നുമാണ് പോയതെന്നത്രേ. ഇതിൽനിന്ന് ആ ദ്വീപുകൾ മൂന്നാം നൂററാണ്ടിനു മുൻപേ, ഇന്ത്യാക്കാർ ഉപനിവേശരാജ്യങ്ങളാക്കി എന്നുള്ള വസ്തുത തെളിയുന്നു.

കൗണ്ഡിന്യൻ സ്ഥാപിച്ച രാജ്യം അതിവേഗം വളർന്നു. ചൈനീസ് ചരിത്രങ്ങളിൽ, അടുത്ത നൂററാണ്ടിൽ, ഫ്യൂണാനിന്റെ കീഴിലുള്ള ചില സാമന്തരാജ്യങ്ങളെപ്പററി പറയുന്നുണ്ട്. അങ്ങനെയുള്ള ഒരു സാമന്തരാജ്യത്തെപ്പററി ഇങ്ങനെ കാണുന്നു: "അവിടെ അസംഖ്യം കച്ചവടക്കാർ വ്യാപാരത്തിനായി വരുന്നു. അവിടത്തേ ചന്ത, കിഴക്കും പടിഞ്ഞാറും തമ്മിലുള്ള സമ്പർക്കസ്ഥലമാണ്." മറെറാരു സാമന്തരാജ്യത്തേപ്പററി പറയുന്നതിങ്ങനെയാണ്: "ഇന്ത്യയിൽനിന്നും വന്നിട്ടുള്ള ആയിരത്തിൽപ്പരം ബ്രാഹ്മണർ അവിടെ താമസിക്കുന്നു. ജനങ്ങൾ അവരുടെ ഉപദേശങ്ങൾ സ്വീകരിക്കുകയും, തങ്ങളുടെ പുത്രിമാരെ അവർക്കു കല്യാണംകഴിച്ചുകൊടുക്കുകയും ചെയ്യുന്നു."

ഫ്യൂണാനിലെ രാജാക്കന്മാരും ഇന്ത്യയുമായി നേരിട്ടു സമ്പർക്കത്തിലിരുന്നു. ഫ്യൂണാനിലെ ഒരു രാജാവു് 240 എ. ഡി.യിൽ ഒരു ദൗത്യം ഇന്ത്യയിലേയ്ക്കയച്ചതായും, ആ കാര്യം നടപ്പിലാകാൻ നാലുവർഷം വേണ്ടിവന്നതായും പറഞ്ഞുകാണുന്നു.

"നാലാംനൂറ്റാണ്ടിലെ ചൈനീസ് ചരിത്രത്തിൽ മറെറാരു രസകരമായ കൗണ്ഡിന്യകഥ ഉണ്ടു്. അതു തർജ്ജമചെയ്ത പെല്ലിയോട്ട് (Pelliot) എന്ന പ്രശസ്ത ഫ്രഞ്ചുപണ്ഡിതൻ ഇപ്രകാരം എഴുതുന്നു: "ഇന്ത്യയിൽനിന്നുമുള്ള ഒരു ബ്രാഹ്മണനായ കൗണ്ഡിന്യനോടു് ഒരു അശരീരി പറഞ്ഞു, 'നീ ഫ്യൂണാനിൽ പോകുകയും അവിടം ഭരിക്കുകയും ചെയ്യണം.' അതനുസരിച്ച്, സന്തുഷ്ടഹൃദയനായ കൗണ്ഡിന്യൻ യാത്രതിരിക്കുകയും, തെക്കുള്ള പാൻപാനിലെത്തുകയും ചെയ്തു. ഫ്യൂണാനിലെ ജനങ്ങൾ കൗണ്ഡിന്യനേപ്പററി കേട്ടറികയും, ആ രാജ്യമാസകലം സന്തോഷത്താൽ ഇളകിമറിയുകയും ചെയ്തു. അവർ അദ്ദേഹത്തിനെ ചെന്നു കാണുകയും രാജാവായി സ്വീകരിക്കുകയും ചെയ്തു. അദ്ദേഹം സകലനിയമങ്ങളും ഇന്ത്യയിലെ രീതിയനുസരിച്ചു ഭേദഗതിചെയ്തു."

ആദ്യത്തേതിൽനിന്നു് വ്യത്യസ്തമാണ് രണ്ടാമത്തെ ഈ വരവ്. എന്തെന്നാൽ, നാലാം നൂററാണ്ടിൽ ഫ്യൂണാനിൽ ഒരു ഹിന്ദുരാജ്യം നേരത്തേതന്നെ സ്ഥാപിതമായിക്കഴിഞ്ഞു. സമീപസ്ഥദ്വീപുകളിലും മലയായിലും അക്കാലത്തു് ഹിന്ദുരാജ്യങ്ങൾ സ്ഥാപിതമായിരു

ന്നു. ഫ്യൂണാനിൻെറ കീഴിലുള്ള ചെറിയ ഒരു സാമന്തരാജ്യമായിരുന്നു, മുൻപുപറഞ്ഞ പാൻപാൻ. ഇതേപ്പററി ചൈനീസ് ചരിത്രങ്ങളിൽ ഇങ്ങനെ പറഞ്ഞുകാണുന്നു: "അവരെല്ലാം(ജനങ്ങൾ) ബ്രാഹ്മണഗ്രന്ഥങ്ങൾ പഠിക്കുകയും, ബുദ്ധൻെറ നിയമം ബഹുമാനിക്കുകയും ചെയ്യുന്നു. ബുദ്ധമതക്ഷേത്രങ്ങളും ഹിന്ദുക്ഷേത്രങ്ങളും അവിടെ ഉണ്ട്. രാജസദസ്സിൽ, അനേകം ബ്രാഹ്മണർ അദ്ദേഹത്തിൽനിന്നും സംഭാവനകൾ കിട്ടാനായി ഇന്ത്യയിലേയ്ക്കു്, വരുന്നതു് കാണാം."

പാൻപാനിൽനിന്നും രണ്ടാമത്തെ കൗണ്ഡിന്യൻ ടക്കോളവഴിയ്ക്കുള്ള കരമാർഗ്ഗമാണു് സ്വീകരിച്ചതു്. ഇതു പ്രത്യേകം പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണു്. ദ്വീപുകളിലുള്ള ഇൻഡ്യൻ കോളണികളെ അതു പരസ്പരം ബന്ധപ്പെടുത്തി. ക്രിസ്ത്വബ്ദം ആദ്യത്തെ മൂന്നു നൂററാണ്ടുകളിൽ ജാവായിലും, ബോർണിയോയിലും കർപ്പൂരദ്വീപുകളിലും (Camphor Islands) ഹിന്ദുരാജ്യങ്ങൾ നിലനിന്നുവെന്നതിന്നു ധാരാളം സാക്ഷ്യങ്ങളുണ്ട്. എന്നാൽ ആറാം നൂററാണ്ടിൽ ശ്രീവിജയസാമ്രാജ്യം ഉദയം ചെയ്യുന്നതുവരെ ഇടയ്ക്കുള്ള കാലഘട്ടത്തെപ്പററി നമുക്കു് അറിവില്ല. ഫ്യൂണാൻ, ചമ്പാ, പാൻപാൻ ഇവ അഭിവൃദ്ധിയിലെത്തിയിരുന്നു. ഇൻഡ്യൻ കുടിയേറിപ്പാർപ്പുകാർ ഉപയോഗിച്ച കടൽമാർഗ്ഗം ഏതോ കാരണത്താൽ, അപായകരമായി ഭവിച്ചിരിക്കാം. തന്മൂലം ആ ദ്വീപുകളിലേയ്ക്കു് ഇന്ത്യൻയാത്രക്കാർ പോകാൻ മടിച്ചിരിക്കാം. ഈ ചെറിയ കോളണികൾ ആദിമനിവാസികളുമായി സങ്കലനം ചെയ്തിരിക്കാം. മാതൃരാജ്യവുമായുള്ള ബന്ധം കുറഞ്ഞതോടെ, മൂലവർമ്മൻെറ ബോർണിയോശിലാരേഖയിൽ വിവരിക്കുന്നതുപോലുള്ള സംസ്കൃതവിദ്യാഭ്യാസത്തിനും മങ്ങൽ സംഭവിച്ചിരിക്കാം. മെക്കോംഗ്താഴ്വരയിലുള്ള രാജ്യങ്ങളാകട്ടെ, ക്വാർട്ടിച്ച്വേയിൽസ് തെളിയിച്ചിട്ടുള്ളതുപോലെ, കരമാർഗ്ഗം ഇന്ത്യയുമായി സമ്പർക്കം പുലർത്തിവന്നു.

ഇന്ത്യൻനിയമങ്ങളും ആചാരങ്ങളും ഫ്യൂണാനിൽ നടപ്പാക്കിയ കൗണ്ഡിന്യൻ രണ്ടാമൻ, രാഷ്ട്രവും സമുദായവും പുനഃസംഘടിപ്പിച്ചതായി തോന്നുന്നു. നമുക്കു് അദ്ദേഹത്തിൻെറ അനന്തരഗാമികളുടെ ചില ശിലാരേഖകൾ കിട്ടിയിട്ടുണ്ട്. കൗണ്ഡിന്യവംശത്തിൻെറ ചന്ദ്രനായി വർണ്ണിക്കപ്പെടുന്ന ഗുണവർമ്മൻ ഒരു വിഷ്ണുക്ഷേത്രം പണിയിച്ചു. മറെറാരു രാജാവായ കൗണ്ഡിന്യജയവർമ്മൻ, ചമ്പാരാജ്യത്തിന്നെതിരായി സഹായമഭ്യർത്ഥിച്ചുകൊണ്ട്, 484 എ. ഡി.യിൽ ചൈനയിലേയ്ക്കു് ഒരു ദൗത്യം അയച്ചു. ഒരു ശിലാലേഖം ഇങ്ങനെ പറയുന്നു:

"ഫ്യൂണാനിലെ രാജാവായ കൗണ്ഡിന്യജയവർമ്മൻ, സമുദ്രത്തിൻെറ അരികിലുള്ള രാജ്യത്തിൽ വസിക്കുന്നു. അസംഖ്യം തലമുറകളായി അദ്ദേഹത്തിൻെറ മുൻഗാമികൾ തെക്കുള്ള വിദൂരരാജ്യങ്ങൾ ഭരിക്കുകയും, തങ്ങളുടെ ആത്മാർത്ഥത സ്പഷ്ടമാക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്നു് സ്ഥാനമാനങ്ങൾ നൽകുകയും നമ്മുടെ സ്നേഹം കാണിക്കുകയും

ആവശ്യമാണ്. ശാന്തമായ ദക്ഷിണഭാഗത്തെ സേനാനായകൻ എന്ന ബഹുമതി അദ്ദേഹത്തിനു കൊടുക്കുന്നു.''

കൗണ്ഡിന്യന്മാരുടെ കാലത്തെ ഫൂണാനിനെപ്പററി ചൈനീസ്ചരിത്രങ്ങൾ വിവരിക്കുന്നുണ്ട്. പെല്ലിയോട്ട് നൽകുന്ന രസകരമായ വിവരണം നോക്കുക: ''സ്വർണ്ണം, വെള്ളി, പട്ട് ഇവ അവർക്കു വിൽക്കാനുണ്ട്. ഉന്നതസ്ഥാനമുള്ളവർ കസവുപട്ടാണ് ധരിക്കുന്നതു്. സ്ത്രീകളും ഒരുതരം തലപ്പാവ് ഉപയോഗിക്കുന്നു. സാധുക്കൾ, തുണിക്കഷണങ്ങൾ ധരിക്കുന്നു. വീടുണ്ടാക്കുന്നതിന് അവർ മരങ്ങൾ വെട്ടുന്നു; പല നിലകളുള്ള കൂടാരത്തിലാണ് രാജാവു താമസിക്കുന്നതു്. അവർ തടി കൊണ്ടു് വേലിയുണ്ടാക്കുകയും, ഉയർത്തി തറകെട്ടിയിട്ടുള്ള വീടുകളിൽ അധിവസിക്കയും ചെയ്യുന്നു. അവർ നൗകകൾ നിർമ്മിക്കുന്നു. രാജാവു് ആനപ്പുറത്താണ് സഞ്ചരിക്കുന്നതു്. സ്ത്രീകൾക്കും ആനപ്പുറത്തു സഞ്ചരിക്കാൻ വശമാണ്. വിനോദത്തിനു്, അവർക്ക് കോഴിപ്പോരും പന്നിപ്പോരുമുണ്ട്.'' അവരുടെ മതാചാരങ്ങളെപ്പററി പറയുന്നു: ''അവർ ഓടുകൊണ്ടു ദൈവപ്രതിമകൾ ഉണ്ടാക്കുന്നു—ചിലതിന് രണ്ടു മുഖങ്ങളുണ്ട്, മററു ചിലതിന് നാലുമുഖങ്ങളും എട്ടു കൈകളും......ഓരോ കൈയിലും എന്തെങ്കിലും ആയുധമോ മററോ പിടിച്ചിരിക്കും.''

തികച്ചും ഒരു ഹിന്ദുരാജ്യമായിരുന്നു ഫൂണാൻ. അഞ്ചാം നൂററാണ്ടാദ്യം, ചമ്പാ എന്ന മറെറാരു രാജ്യം ആധിപത്യത്തിലേയ്ക്കുയർന്നു. ഈ രാജ്യം ഫൂണാനുമായി തുടർച്ചയായി യുദ്ധംചെയ്തു. അവരുടെ കൈയേറ്റത്തിന്നെതിരായി സഹായമപേക്ഷിച്ചുകൊണ്ടാണ് ജയവർമ്മൻ, ചൈനീസ്ചക്രവർത്തിക്ക് ആദ്യമായി ദൗത്യം അയച്ചതു്.

ദ്വീപുകളിലുള്ള രാഷ്ട്രങ്ങൾ നേരത്തേ സ്ഥാപിച്ചതായിരുന്നെങ്കിലും, നമുക്ക് അവയുടെ അക്കാലത്തെ സ്ഥിതി അറിയാൻ നിവൃത്തിയില്ല. ചൈനീസ്ചരിത്രരേഖകൾ മാത്രമാണാലംബം. എ. ഡി. 56-ലാണ്, ജാവായിൽ, കുടിയേറിപ്പാർപ്പ് ആദ്യമായി ആരംഭിച്ചതെന്ന് പറയപ്പെടുന്നു. തീർച്ചയായും ഈ ദ്വീപിൽ, അങ്ങിങ്ങായി ചെറിയ ഹിന്ദുരാജ്യങ്ങൾ, രണ്ടാം നൂററാണ്ടിലുണ്ടായിരുന്നു. അവയിലൊന്നിലെ രാജാവായ ദേവവർമ്മൻ 132 എ. ഡി.യിൽ ചൈനായിലേയ്ക്കു് ഒരു ദൗത്യസംഘം അയച്ചു. രാജാധിരാജൻെറ പുത്രനായ പൂർണ്ണവർമ്മൻെറ സംസ്കൃതത്തിലുള്ള ശിലാലേഖകളും നമുക്കു ലഭിച്ചിട്ടുണ്ട്. എ. ഡി. 399 മുതൽ 414 വരെ ഇന്ത്യയിലുണ്ടായിരുന്ന മഹാചീനസന്യാസിയായ ഫാഹിയാൻ, കടൽമാർഗ്ഗം ചീനത്തേയ്ക്കു തിരിച്ചുപോയപ്പോൾ, അഞ്ചുമാസം ജാവായിൽ താമസിക്കയുണ്ടായി. അവിടെ ബ്രാഹ്മണമതം പ്രാബല്യത്തിലിരിക്കുന്നതായി അദ്ദേഹം കണ്ടു.

അഞ്ചാം നൂററാണ്ടാദ്യം, വിദൂരഭാരതത്തിലെ സ്ഥിതിഗതികളിങ്ങനെ സംഗ്രഹിക്കാം: എ. ഡി. ഒന്നാംനൂററാണ്ടോടുകൂടി കുടിപാർപ്പുകാരുടെ തരംഗപരമ്പര ഇൻഡൊനേഷ്യൻ ദ്വീപുകളുടേയും ഇൻഡോ

ചൈനയുടേയും തീരപ്രദേശങ്ങളിൽ ചെന്നലയ്ക്കാൻ തുടങ്ങി. അവർ ചെറിയ രാജ്യങ്ങൾ സ്ഥാപിക്കയും, തദ്ദേശവാസികളുമായി വിവാഹബന്ധത്തിലേർപ്പെടുകയുംചെയ്തു. അവരുടെ രാജ്യങ്ങൾ, ഇന്ത്യയുമായുള്ള വ്യാപാരകേന്ദ്രങ്ങളായി ഭവിച്ചു. കിഴക്കേ തീരത്തുള്ള തുറമുഖങ്ങളായ താമ്രാലിപ്തി, നാഗപട്ടണം മുതലായവയിൽനിന്നുമായിരുന്നു കച്ചവടക്കപ്പലുകൾ പോയിരുന്നതു്. പ്രവൃദ്ധമായ ഈ സമുദ്രവ്യാപാരത്തിന്റെ കേന്ദ്രം മലയായിലുള്ള 'ടക്കോളാ'കമ്പോളം ആയിരുന്നു. മലയായിൽ അസംഖ്യം ഹിന്ദുരാജ്യങ്ങൾ ഉണ്ടായിരുന്നു. അവയിൽ പ്രധാനം നാക്കോൺ ശ്രീ ധർമ്മരാട് (Nakhon Sri Dharmarat) ആയിരുന്നു. ഈയ്യം, സ്വർണ്ണം ഇവ ഖനനംചെയ്തുവന്ന ഇൻഡ്യൻ കോളണികൾ, സെലൻസിംഗ് (Selensing), പാംഗാ (Panga), പുക്കെററ് (Puket), ടക്കൊപ്പാ (Takuopa) ഇവിടങ്ങളിലും ഉണ്ടായിരുന്നു. ഇന്ത്യയുടെ സ്വാധീനശക്തി പ്രവഹിച്ചതു്, ബാൻഡം ഉൾക്കടലിന്റെ ചുററുപാടുമുള്ള സ്ഥലങ്ങളിൽനിന്നുമത്രേ.

മൂന്നും നാലും നൂറ്റാണ്ടുകളിൽ, ഈ ദ്വീപുകളിൽ ഇന്ത്യൻശക്തി ക്ഷയിച്ചു. അതിന്നു കാരണം കടൽമാർഗ്ഗത്തിൽ നേരിട്ട വൈഷമ്യങ്ങളോ, മലയാ കടലിടുക്ക് ശത്രുക്കൾ പിടിച്ചടക്കിയതോ, കടൽക്കള്ളന്മാരുടെ ഉപദ്രവമോ ആയിരിക്കാം. ബോർണിയോയിലും, സെലബസ്സിലും, ജാവായിൽപ്പോലും, ഫ്യൂണാനിലും ചമ്പായിലേതുപോലുള്ള അഭിവൃദ്ധി കാണുന്നില്ല. മൂന്നും നാലും നൂററാണ്ടുകളിൽ, ഇന്ത്യൻസാഹസികന്മാരും വ്യാപാരികളും, വിദൂരപൂർവ്വദേശത്തേയ്ക്കു് കരമാർഗ്ഗം സ്വീകരിച്ചുവന്നതായി തോന്നുന്നു. പെട്ടെന്നു ഫ്യൂണാൻ, ഒരു ഹിന്ദുരാജ്യമായുയന്നതു് ഈ നിഗമനത്തിനു ലക്ഷ്യമാണു്.

ഹിന്ദുക്കളുടെ ജാതിവ്യവസ്ഥിതി മേല്പറഞ്ഞ രാജ്യങ്ങളിലും നേരത്തേതന്നെ നടപ്പിലായി. എന്നാൽ തെക്കേഇന്ത്യയുടേതിനോടു് ഏറക്കുറെ സാദൃശ്യം വഹിക്കുന്നതുമാത്രമേ ആയിരുന്നുള്ളു എന്നു തോന്നുന്നു. ബ്രാഹ്മണനായ കൗണ്ഡിന്യൻ, ദിഗംബരയായ രാജ്ഞിയെ വിവാഹം ചെയ്കയും, അദ്ദേഹത്തിന്റെ സന്താനപരമ്പര ക്ഷത്രിയരാകയും, 'വർമ്മ' എന്ന ക്ഷത്രിയസംജ്ഞ സ്വീകരിക്കയുംചെയ്തു. ഇന്ത്യയിൽനിന്നു വന്ന ബ്രാഹ്മണരും മററും തദ്ദേശീയസ്ത്രീകളെ കല്യാണം കഴിച്ചിരുന്നു. ആദ്യത്തെ ഉപനിവേശത്തോടുകൂടിത്തന്നെ, ഇന്ത്യൻമതവും ആചാരങ്ങളും പ്രചരിച്ചു. ഇന്ത്യയിൽനിന്നു് കൂടുതൽ കൂടുതൽ ജനങ്ങൾ വന്നപ്പോൾ, ഒരു സങ്കീർണ്ണവർഗ്ഗം അവിടെ ഉണ്ടായി. അതിനാൽ, ഒരു ഹൈന്ദവസമുദായസൃഷ്ടി വളരെവേഗം നടന്നു.

പൊതുവേ പറഞ്ഞാൽ, 5-ാം നൂററാണ്ടവസാനംവരെയുള്ള ഇന്ത്യനധിനിവേശം ഒരു തയ്യാറെടുക്കലായിരുന്നു. അക്കാലത്തു് ഭാരതീയർ വിദൂരപൗരസ്ത്യദേശങ്ങളിൽ ചെല്ലുകയും, പരിഷ്കൃതരീതികൾ പ്രചരിപ്പിക്കയുംചെയ്തു. ചമ്പാ, കംബോജാ, ശ്രീവിജയാ, ജാവാ ഈ രാജ്യങ്ങ

ളുടെ വളർച്ചയും പ്രതാപവും പിൽക്കാലത്താണ്. എങ്കിലും ഭാവിയിൽ വരാനിരുന്ന മഹത്വത്തിന്റെ ചില വശങ്ങൾ, ഫ്യൂണാനിലെ രാജാക്കന്മാരുടെ നേട്ടങ്ങളിൽനിന്നു് നമുക്കു കാണാം.

സമുദ്രത്തിന്നപ്പുറമുള്ള ഈ രാജ്യങ്ങളുമായുള്ള ബന്ധം ഇന്ത്യയുടെ ചരിത്രഗതിയേയും സാരമായി സ്പർശിച്ചു. ശതവാഹനകാലത്തുള്ള ക്ഷേത്രങ്ങൾക്കു വ്യാപാരികൾ നൽകിയ സംഭാവനകളേയും ദാനങ്ങളേയും കുറിക്കുന്ന ചരിത്രരേഖകളെപ്പററി പറഞ്ഞല്ലോ. വിദേശീയവ്യാപാരംമൂലമാണ് അവർ സമ്പന്നന്മാരായതു്. ഗുണാഢ്യന്റെ കഥകളിൽ കച്ചവടത്തിന്നായി വിദേശരാജ്യങ്ങളിൽപോയ വ്യാപാരികളെപ്പററി ധാരാളം സൂചനകളുണ്ടു്. ക്രിസ്ത്വബ്ദത്തിന്റെ ആദ്യശതകങ്ങളിലുള്ള ചിലപ്പതികാരം, മണിമേഖല മുതലായ തമിഴ്സാഹിത്യകൃതികളും കടലിന്നക്കരെയുള്ള വ്യാപാരത്തിൽ ഭാരതീയർ കാണിച്ച പ്രതിപത്തിയെ പരാമർശിക്കുന്നു. കലിംഗാതുറമുഖങ്ങളിൽ വിദൂരദ്വീപുകളിൽനിന്നും സുഗന്ധവസ്തുക്കൾ നിറഞ്ഞ കപ്പലുകൾ വന്നതിനേപ്പററി കാളിദാസ കവീന്ദ്രനും വർണ്ണിക്കുന്നുണ്ടു്.

കലിംഗന്മാരും, ദക്ഷിണേന്ത്യൻരാജ്യക്കാരുമായിരുന്നു ഇങ്ങനെയുള്ള പ്രവർത്തനങ്ങളിൽ മാർഗ്ഗദർശികൾ ആയിരുന്നതു്. മഹാനാവികനായ ബുദ്ധഗുപ്തന്റെ പേരുകൊത്തിയ മണിയിൽ ചുമന്ന കളിമണ്ണുള്ള ദിക്കിൽനിന്ന് അദ്ദേഹം വന്നതായി വിവരിച്ചുകാണുന്നു. മിഡ്നപ്പൂരിലുള്ള, 'രംഗമയി' ആണ്, ഈ സ്ഥലമെന്ന് നിർണ്ണയം ചെയ്തിരിക്കുന്നു. ഇതിൽനിന്നു് മനസ്സിലാക്കാവുന്നതു് സമുദ്രീയമായി ഇന്ത്യയുടെ എല്ലാ ഭാഗങ്ങളും ഈ മഹാവികസനത്തിൽ—ഉപനിവേശരാജ്യങ്ങളും സംസ്കാരം, വ്യാപാരം ഇവ മറുനാട്ടുകളിൽ പ്രചരിപ്പിക്കുന്നതിൽ—പങ്കുകൊണ്ടു എന്നാണ്.

അദ്ധ്യായം ഒൻപതു്

# സാമ്രാജ്യത്തിന്റെ കാലഘട്ടം—ഹർഷൻ

ബുദ്ധഗുപ്തനുശേഷം എ. ഡി. 544–ഓടുകൂടി ഗുപ്തസാമ്രാജ്യത്തിന്റെ ശക്തി നശിച്ചെങ്കിലും, ഗുപ്തവകടകസമ്പ്രദായം വളരെനാളേയ്ക്കു് സാമ്രാജ്യത്തിന്റെ പല ഭാഗങ്ങളിലും തുടൎന്നുവന്നുവെന്നു തോന്നുന്നു. ഗുപ്തവകടകന്മാരുടെ വംശജരെന്നു് അവകാശപ്പെട്ട പല രാജാക്കന്മാരെപ്പറ്റി വിവരിക്കുന്ന പല ശിലാരേഖകളും നമുക്കു ലഭിച്ചിട്ടുണ്ടു്. എന്നാലവർക്കു പ്രാദേശികാധിപത്യമേ ഉണ്ടായിരുന്നുള്ളു. പ്രവണസേനൻ രണ്ടാമനും അദ്ദേഹത്തിന്റെ പിൻഗാമികളും വിന്ധ്യാ അരാവലിമലകൾക്കിടയിലും, ഗുപ്തരാജവംശത്തിലെ ശാഖകൾ മഗധയിലും, സാമ്രാജ്യാധിപതികളെന്ന ഭാവേന ഭരിച്ചുവന്നു. എന്നാൽ വടക്കുപടിഞ്ഞാറെ ഇന്ത്യ ഹൂണന്മാൎക്കധീനമായി. 495 എ. ഡി.യിൽ, തോരമാനൻ പഞ്ചാബിൽ ആധിപത്യം സ്ഥാപിക്കയും മാൾവയെ ആക്രമിക്കയുമുണ്ടായി. ഇന്ത്യൻഅതിൎത്തിയിൽ നൂറുവർഷമായി നടന്ന ആയോധനം, ഹൂണന്മാരുടെ സ്വഭാവത്തിൽ മാററംവരുത്തി. തോരമാനൻ, അലഞ്ഞുതിരിഞ്ഞു നടന്ന കിരാതനല്ല, പിന്നെയോ തകൎന്ന ഒരു സാമ്രാജ്യത്തെ ആക്രമിച്ച ഹൈന്ദവീകരിക്കപ്പെട്ട ഒരു അതിൎത്തിദേശ നേതാവാണു്. അയാളിലുള്ള വിദേശീയത്വം മാഞ്ഞുപൊയ്ക്കഴിഞ്ഞു. അയാളുടെ പിൻഗാമിയായ മിഹിരഗുലൻ, ചരിത്രത്തിലറിയപ്പെടുന്ന ഏററവും വലിയ പ്രജാപീഡകന്മാരിൽ ഒരാളാണെന്നുള്ളതു നിസ്തൎക്കമാണു്. ഗുപ്തസമ്രാട്ടുകളിൽ അവസാനത്തെ പ്രഭാവനായ ബാലാദിത്യഗുപ്തന്റെ നേതൃത്വത്തിൽ വടക്കേ ഇന്ത്യയിലെ എല്ലാ രാജാക്കന്മാരും അയാൾക്കെതിരായി 528 എ. ഡി.യിൽ ഒരു മഹായുദ്ധം നടത്തി. അതോടുകൂടി കഷ്ടിച്ചു രണ്ടു തലമുറ നീണ്ടുനിന്ന ഹൂണവംശം നാമാവശേഷമായി.

വടക്കേഇന്ത്യ മുഴുവൻ ചെങ്കോൽനടത്തിയ ഒരു സാമ്രാജ്യാധികാരത്തിന്റെ അഭാവവും, മിഹിരഗുലന്റെ മാൾവയിലെ മർദ്ദനഭരണവുംമൂലം, ചരിത്രകാരന്മാർ, ആറാംശതാബ്ദം, ഇന്ത്യയിൽ രാഷ്ട്രീയമായി ഒരു അരാജകത്വഘട്ടമെന്ന, നിഗമനത്തിൽ എത്തിച്ചേൎന്നിട്ടുണ്ടു്. മാൾവാ നഷ്ടപ്പെട്ടതുമൂലം ഗുപ്തന്മാരുടെ അധികാരം കിഴക്കോട്ടു പിൻവലിഞ്ഞു എന്നുള്ളതും, സാമ്രാജ്യത്തിനു പ്രാദേശികരാജാക്കന്മാരുടെമേലുള്ള അധികാരം കുറഞ്ഞുവന്നു എന്നുള്ളതും തൎക്കമററതുതന്നെ. എന്നാൽ ഈ കാലഘട്ടം പൊതുവെപറഞ്ഞാൽ നേട്ടങ്ങളുടെ കാലംതന്നെയാണു്. ആദിത്യസേനന്റെ ചരിത്രകാലം രേഖപ്പെടുത്തിയിട്ടുള്ള ശിലാലേഖത്തിൽനിന്നു കാണാം, പില്ക്കാലഗുപ്തന്മാരുടെ കീഴിലെ മഗധരാജ്യം, ഏ

ഴാംനൂററാണ്ടവസാനംവരെ അനുസ്യൂതം തുടർന്നുവന്നതായി. നളന്ദാസർവ്വകലാശാല ഈ ഹിന്ദുരാജാക്കന്മാരുടെ പരിചരണത്തിലാണ് പ്രശസ്തി പ്രാപിച്ചതു്.

കനൗജിലെ മുഖാരികളാണ് സിന്ധുഗംഗാതടം ഭരിച്ചിരുന്നതു്. ആറാംനൂററാണ്ടിൽ അവർ രാഷ്ട്രീയമായി പരിപൂർണ്ണസ്വാതന്ത്ര്യം നേടി. മഗധയിലെ ഗുപ്തന്മാരെ വകവെയ്ക്കാത്ത സമർത്ഥന്മാരായ രാജാക്കന്മാരുടെ കീഴിൽ, ഉജ്ജയിനിക്കും, പാടലീപുത്രത്തിനുമുണ്ടായിരുന്ന പ്രതാപം കനൗജിനും സിദ്ധമായി. ഗുപ്തസാമ്രാജ്യത്തിന്റെ അധഃപതനംമൂലം കണ്ണിന് സുവർണ്ണവും പ്രാബല്യത്തിൽവന്നു.

ഹർഷന്റെ സാമ്രാജ്യം സ്ഥാപിതമാകുന്നതിനു മുമ്പുള്ള നൂറു വർഷത്തെ ഇന്ത്യയുടെ ചിത്രം, അരാജകത്വം നിറഞ്ഞതല്ല; പ്രത്യുത സാമ്രാജ്യപാരമ്പര്യം പുലർത്തിവന്ന സുസ്ഥാപിതമായ ഏതാനും രാജ്യങ്ങളുടെ ചിത്രമാണ്. വിന്ധ്യനു പുറവുമുള്ള പ്രദേശങ്ങൾ വകടകന്മാർ സമർത്ഥമായി ഭരിച്ചു. മഗധയിൽപ്പോലും ആദ്യത്തെ പ്രതാപൈശ്വര്യങ്ങൾ അസ്തമിച്ചെങ്കിലും പുനസ്സംഘടിപ്പിക്കപ്പെട്ട സാമ്രാജ്യം പില്ക്കാല ഗുപ്തരാജാക്കന്മാർ ചരിത്രപാരമ്പര്യം പുലർത്തി ഭരണംനടത്തി. ഗംഗാതടത്തിൽ മുഖാരിരാജാക്കന്മാർ അവരുടെ ശക്തി സംഘടിപ്പിച്ചു. സാമ്രാജ്യപാരമ്പര്യത്തിനു് ക്ഷതം സംഭവിച്ചെങ്കിലും, മേൽപ്പറഞ്ഞ കാര്യങ്ങൾ തെളിയിക്കുന്നതു് രാജ്യത്തു് പൊതുവേ, സമാധാനവും ക്ഷേമവും ഉണ്ടായിരുന്നെന്നാണ്. ഏതായാലും അരാജകത്വം ഇല്ലെന്നുള്ളതു തീർച്ചതന്നെ.

മേൽപ്പറഞ്ഞ കാര്യങ്ങൾ, അക്കാലത്തെ നേട്ടങ്ങൾ പ്രസ്പഷ്ടമാക്കുന്നു. ഒരു ശിലാരേഖ പറയുന്നു: "കൈലാസപർവ്വതത്തെ അതിശയിക്കുന്നതിനു്", ബാലാദിത്യൻ അത്ഭുതകരവും വിശിഷ്ടവും ആയ ഒരു ക്ഷേത്രം ശുദ്ധോദനന്റെ പ്രശസ്തപുത്രനായി (ബുദ്ധനു്) നളന്ദയിൽ പണിചെയ്യിച്ചു." ലോകപ്രസിദ്ധമായ സർവ്വകലാശാലയായിത്തീർന്നതു് ഇതത്രേ. ബാലാദിത്യന്റെ പിൻഗാമികളും ഈ സർവ്വകലാശാലയെ സംഭാവനകളാൽ പുഷ്കലമാക്കുകയും, ആറാം നൂററാണ്ടിൽ നളന്ദാസർവ്വകലാശാല വളരെ അഭിവൃദ്ധിയിൽ വരികയുംചെയ്തു. പാവനത്വത്തിന്റെ പര്യായമായ സ്ഥിരമതി ആയിരുന്നു ആറാംനൂററാണ്ടിന്റെ മദ്ധ്യത്തിൽ സർവ്വകലാശാലയുടെ അധിപൻ. അതേശതാബ്ദത്തിന്റെ ഉത്തരപാദത്തിൽ സർവ്വകലാശാലയുടെ അദ്ധ്യക്ഷനായ ധർമ്മപാലനും ഒരു അഗാധ പണ്ഡിതനായിരുന്നു. വസുബന്ധുവിന്റെ കാലംമുതൽ (480 എ. ഡി.), ഏഴാംനൂററാണ്ടിൽ ശിലാഭദ്രന്റെ കാലംവരെയായിരുന്നു, നളന്ദയുടെ സുവർണ്ണദശ.

ക്ലാസിക്കൽസംസ്കൃതത്തിന്റെ പൂർണ്ണവികാസവും ആറാംനൂററാണ്ടിലായിരുന്നു. ഭാരവി, കുമാരദാസൻ ('ജാനകീഹരണ'കർത്താവു്), ദണ്ഡി തുടങ്ങിയ കവികളും, വിശാഖദത്തൻ, കൗമുദീമഹോത്സവത്തി

ന്റെ കർത്താവ്, മുതലായ നാടകകൃത്തുക്കളും ആറാംനൂററാണ്ട് എ. ഡി. യിൽ ജീവിച്ചു. ഭാരതീയഗണിതം, ജ്യോതിശ്ശാസ്ത്രം ഇവയുടെ വളർച്ച ക്കാലവും ഇതായിരുന്നുവെന്നാണ് യൂറോപ്യൻ പണ്ഡിതന്മാരുടെ അഭി പ്രായം. വരാഹമിഹിരൻ 587 എ. ഡി.യിലാണ് ചരമഗതി പ്രാപി ച്ചതെന്നു പറയപ്പെടുന്നു. 476 എ. ഡി.യിൽ ആര്യഭട്ടൻ ജനിച്ചു. അദ്ദേ ഹം ആറാംനൂററാണ്ടിൽ ജീവിച്ചു. വൈദ്യശാസ്ത്രവും ഇക്കാലത്തു പു രോഗതി പ്രാപിച്ചു.

തത്വജ്ഞാനം, തർക്കശാസ്ത്രം, ഭാഷ്യങ്ങൾ ഇവയും ആറാംനൂററാ ണ്ടിൽ അഭിവൃദ്ധിപ്പെട്ടു. പ്രഭാകരന്റെ മീമാംസ ഇക്കാലത്ത് ഉളവായ തത്രേ. ബുദ്ധമതക്കാരുടേയും ഹിന്ദുമതക്കാരുടേയും തർക്കശാസ്ത്രത്തെ സം ബന്ധിച്ചിടത്തോളം ആറാംനൂററാണ്ട് ഒരു സുവർണ്ണയുഗമായിരുന്നു. പ്രാദേശികസാഹിത്യങ്ങളുടെ വളർച്ചയാണ് ഇക്കാലഘട്ടത്തിലെ മറ്റൊ രു നേട്ടം. പ്രാകൃതഭാഷ, ഇക്കാലത്ത് സാഹിത്യഭാഷയായിത്തീൎന്നു. പ്രാ കൃതഭാഷകൾക്ക് വ്യാകരണങ്ങൾ ഉണ്ടായി. തൽഫലമായി രാജശേഖ രനും മററും, പ്രാകൃതഭാഷയെ, അടുത്ത നൂററാണ്ടിൽ, ക്ലാസിക്കൽസാ ഹിത്യമാക്കി.

ആറാംനൂററാണ്ട് അരാജകത്വത്തിന്റേയും തകർച്ചയുടേയും കാ ലമെന്നും, ഹർഷന്റെ ഭരണകാലം വെളിച്ചത്തിന്റെ തിരപ്പുറപ്പാടെന്നു മുള്ള പഴയ അഭിപ്രായം പുറംതള്ളേണ്ടതാണെന്ന് മേൽപ്രസ്താവിച്ച സംഗതികൾ വ്യക്തമാക്കുന്നു. നേരേമറിച്ച്, ആറാംനൂററാണ്ട്, ബീ ജാധാനത്തിന്റെ ഒരു കാലമായിരുന്നു. അക്കാലത്തുണ്ടായ നേട്ടങ്ങൾക്കു പുറമേ, ഭാവിയിലുണ്ടായ പല വികാസങ്ങൾക്കും അതു കളമൊരുക്കി.

ഹർഷന്റെ ചരിത്രം (606—647) സ്വദേശീയവും വൈദേശി കവുമായ തെളിവുകളിൽനിന്ന് നമുക്കു പൂർണ്ണമായറിയാം. ബാണന്റെ ഹർഷചരിതം, അസാമാന്യ ഗുണങ്ങളിണങ്ങിയ ഒരു സാഹിത്യകൃ തിയും, ജീവചരിത്രവും മാത്രമല്ല, ചരിത്രപരമായ അറിവുകളുടെ ഒരു ഭണ്ഡാരംകൂടിയാണ്. ബാണന്റെ ശൈലി ധ്വന്യാത്മകം ആണ്. ആ ഗ്രന്ഥത്തിൽ, പല മുൻസംഭവങ്ങളേപ്പററിയും പരാമർശങ്ങളുണ്ട്. (ഉദാ: ചന്ദ്രഗുപ്തൻ ധ്രുവസ്വാമിനിയെ രക്ഷിച്ചതു്)മററു ചരിത്രരേഖകളുമുണ്ട്, അവയെ തെളിയിക്കാൻ. ഹർഷചരിതത്തിനു പുറമേ, നമുക്ക് ചീന സന്യാസിയായ യുവാൻചങ്ങിന്റെ വിവരണങ്ങളിൽനിന്നും ഹർഷ നേപ്പററി അറിയാം. യുവാൻചങ്ങിന്റെ ജീവിതം, ലോകചരിത്രത്തി ലെ ഒരു അത്ഭുതകഥയത്രേ. ബുദ്ധമതസംബന്ധമായുള്ള അതിശയോ ക്തികളെ നീക്കിനോക്കിയാൽ യുവാൻചങ് ഒരു നിഷ്പക്ഷനിരീക്ഷകനാ ണ്. അദ്ദേഹത്തിന്റെ സഞ്ചാരവിവരണങ്ങൾ, ഇന്ത്യയെപ്പററി നമുക്കു കിട്ടിയിട്ടുള്ള ആദ്യത്തെ പൂർണ്ണചിത്രമാണ്.

ഹർഷന്റെ ഭരണകാലത്തെ പ്രധാനസംഭവങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം: താനേശ്വരത്തെ, ഒരു പ്രാദേശികരാജാവായിരുന്നു, അ

ദ്ദേഹത്തിന്റെ മുത്തച്ഛനായ ആദിത്യവർദ്ധനൻ. ആദിത്യവർദ്ധനന്റെ പുത്രനായ പ്രഭാകരവർദ്ധനന്റെ കാലത്ത് താനേശ്വരം അക്കാലത്തെ ഒരു പ്രധാന രാഷ്ട്രമായി ഭവിച്ചു. അതിർത്തിദേശത്തുള്ള ഹൂണന്മാരുമായും, മാൾവായിലെ രാജാക്കന്മാരുമായും അദ്ദേഹം തുടരെ യുദ്ധം ചെയ്തു. പ്രഭാകരന്റെ കാലശേഷം, അദ്ദേഹത്തിന്റെ മൂത്ത പുത്രനായ രാജ്യവർദ്ധനൻ സിംഹാസനസ്ഥനായി. ഗൗഡയിലെ രാജാവായ ശശാങ്കനുമായുള്ള ഒരു യുദ്ധത്തിൽ അദ്ദേഹം മൃതനായി. അനന്തരം അദ്ദേഹത്തിന്റെ സഹോദരനായ ഹർഷൻ രാജാവായി. രാജ്യങ്ങൾ കീഴടക്കിയോ, സഖ്യങ്ങൾ മുഖേനയോ ആര്യാവർത്തം മുഴുവൻ തന്റെ കൊടിക്കീഴിൽ വരുത്താൻ അദ്ദേഹം ശ്രമിച്ചു. മഗധയിലെ മാധവഗുപ്തനുമായും, കാമരൂപത്തിലെ കുമാരനുമായും അദ്ദേഹം സഖ്യം സ്ഥാപിച്ചു. നീപ്പാളും, കാഷ്മീറും ഹർഷന്റെ സാമ്രാജ്യത്തിലുൾപ്പെട്ടു.

വിന്ധ്യനുവടക്ക് സ്വാധികാരം സ്ഥാപിച്ചശേഷം, ഹർഷൻ തെക്കോട്ടുതിരിച്ചു. എന്നാൽ തപ്തി നദീതീരത്തുവെച്ച്, ചാലൂക്യരാജാവായ പുലികസേനൻ രണ്ടാമൻ അദ്ദേഹത്തെ തോല്പിച്ചു. ഹർഷന്റെമേൽ നേടിയ വിജയത്തിന്റെ സൂചകമായി പുലികസേനൻ, ചക്രവർത്തിപദം സ്വീകരിച്ചു. ഏതായാലും ഉത്തരേന്ത്യയുടെ നാഥനായി, ഹർഷചക്രവർത്തി. തനിക്കു നേരിട്ട പരാജയത്തിനുശേഷം, അദ്ദേഹം തന്റെ ശ്രദ്ധ സമാധാനപരമായ കലകളിലേക്കു തിരിച്ചതായി തോന്നുന്നു. ഹർഷൻ ഒരു മികച്ച നാടകകൃത്തും കവിയുമായിരുന്നു. അക്കാലത്തെ പ്രധാന സാഹിത്യകാരന്മാരായ ബാണൻ, മായൂരൻ, ഹരദത്തൻ, ജനസേനൻ ഇവരെല്ലാം അദ്ദേഹത്തിന്റെ സദസ്സിനെ അലങ്കരിച്ചു. ചീനസന്യാസിയായ യുവാൻചങ് അദ്ദേഹത്തിന്റെ രാജധാനിയിൽ താമസിച്ചു. അക്കാലത്തെ ജീവിതത്തെപ്പററി ശരിയായ ഒരു ചിത്രം യുവാൻചിങ്ങിൽനിന്നു് നമുക്കു ലഭിക്കുന്നു.

ഒരു വ്യക്തി എന്ന നിലയിൽ ഹർഷൻ ബുദ്ധമതാനുയായി ആയിരുന്നു; എന്നാൽ ഇന്ത്യയിലെ മററു ബുദ്ധമതരാജാക്കന്മാരേപ്പോലെ അദ്ദേഹവും ഒരു ഹിന്ദുവുംകൂടിയായിരുന്നു. സ്വന്തം കൃതികളിൽത്തന്നെ അദ്ദേഹം ശിവനെയാണു് പ്രാർത്ഥിക്കുന്നതു്. ദിവസംപ്രതി അദ്ദേഹം അഞ്ഞൂറു ബ്രാഹ്മണർക്കും ആയിരം ബുദ്ധമതസന്യാസികൾക്കും ഭോജനം നൽകി. അദ്ദേഹം നടത്തിയ ഉത്സവങ്ങളിൽ, ബുദ്ധനുതുല്യം, ശിവനേയും വിഷ്ണുവിനേയും ആരാധിച്ചുവന്നു. യുവാൻചങ്ങ്തന്നെ ഇതിനു സാക്ഷ്യംവഹിക്കുന്നു. ആദ്ധ്യാത്മികസംബന്ധമായ വാദപ്രതിവാദങ്ങളിലും, ലളിതകലകളിലും തൽപരനായിരുന്നുവെങ്കിലും, ഹർഷൻ, രാജാവെന്ന നിലയിലുള്ള ധർമ്മനിർവ്വഹണത്തിലും അതീവതൽപരനായിരുന്നു. യുവാൻചങ് ഊന്നിപ്പറയുംപോലെ തന്റെ വിപുലമായ സാമ്രാജ്യത്തിൽ, അദ്ദേഹം മുറയ്ക്കു സഞ്ചരിച്ചുവന്നു. തന്റെ സാമന്തന്മാരുടെ ഭരണത്തേയും അദ്ദേഹം പരിശോധിച്ചിരുന്നു.

കൃത്രിമമായ ഒരു പരിവേഷം ഹർഷന്റെ ഭരണകാലത്തെ ചൂഴുന്നു. അതിന്നു കാരണം, ബാണന്റെ പ്രശസ്തികാവ്യവും, ചൈനീസ് സഞ്ചാരി നൽകിയിട്ടുള്ള രസകരമായ വിവരണങ്ങളുമാണ്. ഹർഷന്റെ സാമ്രാജ്യം വാസ്തവത്തിൽ, സുശക്തങ്ങളായ പല സ്വതന്ത്രരാജാക്കന്മാരെ ഉൾക്കൊണ്ട ഒന്നുമാത്രമാണ്. അദ്ദേഹത്തെ അവർ സമ്രാട്ടായി അംഗീകരിച്ചതു്, അദ്ദേഹത്തോടുള്ള ഭക്തിബഹുമാനങ്ങൾകൊണ്ടാണ്; അല്ലാതെ ഒരു സാമ്രാജ്യത്തോടുള്ള വിധേയത്വംമൂലം മാത്രമല്ല. ഹർഷനോടു സഖ്യംചെയ്ത മുഖാരികൾ, കിഴക്കുഭാഗത്തുള്ള തങ്ങളുടെ പൈതൃകരാജ്യം ഭരിച്ചു. മഗധരാജാവായ മാധവഗുപ്തൻ പ്രബലനായ ഒരു രാജാവായിരുന്നു. വളഭിയിലെ മൈത്രകന്മാരും, കാമരൂപത്തിലെ കുമാരഭാസ്കരനും സാമന്തന്മാരായിരുന്നെന്നു പറഞ്ഞാൽ അതു യഥാർത്ഥമല്ല. ഇവരെയെല്ലാം ഹർഷന്റെ വ്യക്തിമാഹാത്മ്യം സ്വീകരിക്കയും, അദ്ദേഹത്തിന്റെ കോയ്മ അംഗീകരിക്കയും ചെയ്തു. ഹർഷന്റെ മഹത്തായ വ്യക്തിഭാവമാണ്, സിന്ധു മുതൽ ബ്രഹ്മപുത്രാവരെ വ്യാപിച്ചിരുന്ന സാമ്രാജ്യത്തിന്നു് ഐക്യത്തിന്റെ ഒരു ഛായ നൽകിയതു്.

നാല്പത്തൊന്നുവർഷത്തെ ഭരണശേഷം, ഹർഷൻ 647-ൽ ദിവംഗതനായതോടുകൂടി, കൃത്രിമമായ ഈ സാമ്രാജ്യൈക്യം തകർന്നു. അദ്ദേഹത്തിന്റെ അധികാരത്തിന്നു മുൻപിൽ കൈവണങ്ങിയ രാജാക്കന്മാർ, അദ്ദേഹത്തിന്റെ അനന്തരഗാമിയായി ആരേയും അംഗീകരിക്കയുണ്ടായില്ല. ഈ അന്തരാളഘട്ടത്തിൽ, ഹർഷന്റെ രാജ്യത്തു നടന്ന ഒരു സംഭവത്തിനു്, വിദേശീയചരിത്രകാരന്മാർ അനാവശ്യമായ പ്രാധാന്യം നൽകിക്കാണുന്നു. അവർ, ചൈനാ, ഇന്ത്യയെ ആക്രമിച്ചതായി പറയുന്നു. ഹിമാലയപ്രദേശത്തുള്ള, ടിർഹട്ടിലെ ഗവർണ്ണർ, ചൈനീസ്സ്ഥാനപതിയായ വാങ് ഹ്യൻസിയെ അവമാനിച്ചു. അദ്ദേഹം നീപ്പോൾകാരുടേയും ടിബററന്മാരുടേയും സഹായംതേടി. അതനുസരിച്ചു് നീപ്പാളികളും റ്റിബററന്മാരും, ടിർഹട്ട്, കാമരൂപത്തിലെ ഭാസ്കരവർമ്മന്റെ സഹായത്തോടേ ആക്രമിക്കയും, അപമര്യാദക്കാരനായ ഗവർണ്ണറെ ശിക്ഷിക്കയും ചെയ്തു. നിസ്സാരമായ ഈ സംഭവത്തെ ചില ചരിത്രകാരന്മാർ അതിശയോക്തിയുടെ നിറംനൽകി, ചൈനായുടെ ഇന്ത്യൻആക്രമണമായി ചിത്രീകരിച്ചു.

യുവാൻ ചങ്ങിന്റെ സഞ്ചാരങ്ങളിൽനിന്നും, ബാണൻ രചിച്ച ഹർഷചരിതത്തിൽനിന്നും, ഏഴാംനൂററാണ്ടിന്റെ പ്രഥമപാദത്തെപ്പററി ശരിയായ ചിത്രം നമുക്കു ലഭിക്കുന്നു. യുവാൻ വടക്കുപടിഞ്ഞാറൻ അതിർത്തിയിലൂടെ ഇന്ത്യയിലെത്തി കാഷ്മീർ സന്ദർശിച്ചശേഷം, സിയാൽകോട്ട്, ജലന്ധർ ഈ വഴി അദ്ദേഹം കന്യാജിലെത്തി. നീപ്പാളിലെ ബുദ്ധമതക്കാരുടെ പുണ്യസ്ഥലങ്ങൾ സന്ദർശിച്ചശേഷം, അദ്ദേഹം വള്ളംവഴി ഗംഗയിലൂടെ സഞ്ചരിക്കയും, പ്രയാഗിലും ബനാറസിലും പോകയും, ബുദ്ധഗയയിൽ തീർത്ഥാടനം ചെയ്യുകയും ചെയ്തു. അദ്ദേ

ഹം രണ്ടുതവണകളിലായി, നളന്ദയിൽ ഏറെനാൾ താമസിക്കയും, ബംഗാളും ആസ്സാമും സന്ദർശിക്കയും ചെയ്തു. അവിടെനിന്നും ഒറീസ്സാ വഴി ഡക്കാനിലെത്തുകയും, പല്ലവന്മാരുടെ കാഞ്ചിയും, ചാലൂക്യന്മാരുടെ വാതാപിയും സന്ദർശിച്ചശേഷം, മാൾവാവഴി, മൂൾട്ടാൻ സിൻഡ് ഇവിടെ എത്തുകയും ഉണ്ടായി. അവിടെനിന്നും വീണ്ടും നളന്ദയിലേയ്ക്കു പോകയും, അഭിവന്ദ്യ തപോനിധിയായ ശീലഭദ്രന്റെ കീഴിൽ പഠനങ്ങൾ നടത്തുകയുംചെയ്തു. അദ്ദേഹം കുറേനാൾ ഹർഷന്റെയും കാമരൂപത്തിലെ (ആസ്സാം) കുമാരഭാസ്കരവർമ്മന്റെയും, രാജധാനികളിൽ പാർക്കുകയുണ്ടായി. ഇതിൽനിന്നു് മനസ്സിലാക്കാവുന്നതു്, അദ്ദേഹത്തിന്റെ സഞ്ചാരങ്ങൾ, നമുക്കു വിചാരിക്കാൻ കഴിയുന്നിടത്തോളം പൂർണ്ണമായിരുന്നെന്നാണു്.

യുവാന്റെ സഞ്ചാരക്കുറിപ്പുകളിൽ, ഏഴാംനൂററാണ്ടിൽ ഇന്ത്യയിലുണ്ടായിരുന്ന പ്രധാന നഗരങ്ങളുടെ വിവരണങ്ങൾ കിട്ടുന്നു. മിഹിരഗുലന്റെ കൊള്ളകൾമൂലം പേഷവാറും തക്ഷശിലയും നശിച്ചുപോയിരുന്നു. പ്രവരപുരം (ഇന്നത്തെ ശ്രീനഗർ) അഭിവൃദ്ധി പ്രാപിച്ച ഒരു നഗരമായിരുന്നു, ജലന്ധറും, മധുരയും നാശോന്മുഖമായി. സാമ്രാജ്യതലസ്ഥാനമായ കനൗജിനെ യുവാൻ ഇങ്ങനെ വിവരിക്കുന്നു: "ഉയന്ന കോട്ടകളും, കിടങ്ങുകളും അതിനു ചുററുമുണ്ടു്. എല്ലാ വശങ്ങളിലും ഗോപുരങ്ങളും കൂടാരങ്ങളും കാണാം. നഗരാന്തർഭാഗത്തു പലയിടത്തും പൂങ്കാവുകളും, സ്ഫടികസദൃശമായ ജലമുള്ള കുളങ്ങളുമുണ്ടു്. എല്ലാ രാജ്യങ്ങളിൽനിന്നുമുള്ള അപൂർവ്വസാധനങ്ങൾ ഇവിടെ കാണപ്പെടുന്നു." ഇന്നത്തെപ്പോലെ, അന്നും പ്രയാഗ (അല്ലഹബാദ്) ഒരു പ്രസിദ്ധ നഗരമായിരുന്നു. അതു് ഹിന്ദുമതത്തിന്റെ ഒരു നാഡീകേന്ദ്രമാണു്. ബനാറസു കഴിഞ്ഞാൽ ഹിന്ദുക്കൾക്കു് പ്രയാഗയാണു് പ്രധാന പുണ്യസ്ഥലം. അവിടേയ്ക്കു പ്രവഹിച്ചുകൊണ്ടിരുന്ന തീർത്ഥാടനക്കാരുടെ സംഖ്യയും, ദേഹത്തെ ദണ്ഡിപ്പിച്ച സന്യാസിമാരേയും കണ്ടപ്പോൾ ചൈനീസ് സഞ്ചാരി അത്ഭുതസ്തിമിതനായിപ്പോയി, കൈയിൽ പിടിച്ചിരുന്ന ഒരു ദണ്ഡിൽ ഒരു കാലുകുത്തി, സൂര്യനെ നോക്കിക്കൊണ്ടു് വായുവിൽ ദിവസംമുഴുവൻ കിടന്ന യോഗികൾ, യുവാൻചങ്ങിനെ വിസ്മയിപ്പിച്ചു. ഇന്നും അത്തരം കാഴ്ചകൾ അവിടെ സുലഭമാണു്.

ഹിന്ദുക്കളുടെ ശാശ്വതനഗരമായ ബനാറസ് (കാശി) ഏഴാം നൂററാണ്ടിൽ, ഏകദേശം ഇന്നത്തെപ്പോലെതന്നെയായിരുന്നു. ചീനസന്യാസി ആ നഗരത്തിന്റെ സമ്പത്തും, ക്ഷേത്രബഹുലതയും ഇങ്ങനെ വിവരിക്കുന്നു: "പല നിലയിലുള്ള ഈ ക്ഷേത്രങ്ങൾ, കൊത്തുപണികളാലും, അലങ്കാരങ്ങളാലും സമ്പന്നമാണു്. വർണ്ണോജ്ജ്വലങ്ങളായ ചായപ്പണി നടത്തിയ തടികളാലാണു് ചില ഭാഗങ്ങൾ നിർമ്മിച്ചിട്ടുള്ളതു്. ക്ഷേത്രങ്ങളുടെ നാലുപാടും വെള്ളമാണു്. തണൽവൃക്ഷങ്ങളുള്ള കാവുകളുടെ നടുവിലാണു് അവ സ്ഥിതിചെയ്യുന്നതു്." വിവിധവിഭാഗങ്ങ

ളിൽനിന്നുംവന്ന അസംഖ്യം സന്യാസിമാരേയും നമ്മുടെ മഹാതീർത്ഥാടകൻ കണ്ടു. എങ്കിലും ബനാറസ് മുഖ്യമായി ശിവഭക്തന്മാരുടെ കേന്ദ്രമാണ്. ഈ യോഗികൾ ശരീരത്തെ ദണ്ഡിപ്പിച്ചുവന്നു. ചൈനീസ് പണ്ഡിതൻെറ ദൃഷ്ടികളെ, ബനാറീസിലെ കലാശില്പവും ആകർഷിച്ചു. ഗുപ്തകാലത്തു് തനി ഹൈന്ദവരീതിയിൽ അതു വളർന്നതാണ്. ഗാന്ധാരകലയിൽനിന്നും മഥുരയിലെ സങ്കലിതകലാരൂപങ്ങളിൽനിന്നും അതു വിഭിന്നമായിരുന്നു. ശിവൻെറ ഭീമാകൃതിയിലുള്ള വിഗ്രഹം (അറംഗസീബ് നശിപ്പിച്ച കാശിവിശ്വനാഥവിഗ്രഹം) ഗാംഭീര്യവും സൗന്ദര്യവും നിറഞ്ഞതായിരുന്നെന്നു് യുവാൻ പറയുന്നു. അദ്ദേഹം തുടരുന്നു: "ആ ദിവ്യവിഗ്രഹം കാണുമ്പോൾ, ആരും, ദൈവത്തിൻെറ സന്നിധാനത്തിലെന്നോണം ഭയഭക്തിക്കു് അടിമയായിപ്പോകും."

ലിച്ഛാവികളുടെ തലസ്ഥാനമായ വൈശാലി നശിച്ചുകഴിഞ്ഞു. ലിച്ഛാവികളുടെ മരുമകനെന്നു സ്വയം വിളംബരംചെയ്ത സമുദ്രഗുപ്തൻ ആ വലിയ റിപ്പബ്ളിക്കിനെ നശിപ്പിച്ചു. പാടലീപുത്രം നേരത്തേതന്നെ ക്ഷയോന്മുഖമായിക്കഴിഞ്ഞു. കാളിദാസൻെറ കാലംമുതല്ക്കു് പാടലീപുത്രത്തിൻെറ പ്രതാപം കുറഞ്ഞുവന്നു. മററു രാജ്യങ്ങളുടെ തലസ്ഥാനങ്ങളുടെ കൂട്ടത്തിൽ, പാടലീപുത്രത്തെപ്പററി അപൂർവ്വമായേ അദ്ദേഹം പ്രസ്താവിച്ചിട്ടുള്ളു. നളന്ദയേപ്പററി പ്രത്യേകമായി പറയേണ്ടിയിരിക്കുന്നു.

ഹിന്ദുക്കളെസംബന്ധിച്ചിടത്തോളം, യുവാൻചങ് വിവരിച്ച നിലയിൽനിന്നു് വടക്കേ ഇന്ത്യ ഇന്നു വ്യത്യസ്തമാണോ? പ്രധാന പട്ടണങ്ങളിൽ അന്നത്തേ ജീവിതരീതി തന്നെ തുടർന്നുവരുന്നു. ഗ്രാമജീവിതത്തിൽ വന്ന മാററങ്ങൾ നിസ്സാരമാണ്. ബുദ്ധമതകാലഘട്ടമെന്നു വിളിക്കുന്ന കാലത്തുപോലും, ഹിന്ദുമതത്തിൻെറ പ്രാബല്യം മാഞ്ഞുപോയില്ല. യുവാൻചങ്ങിൻെറകാലത്തും ഹിന്ദുമതം ഇന്നത്തേപ്പോലെ വൈവിധ്യത്തിലും പ്രാഭവത്തിലും മികച്ചുനിന്നു. ജാതിവ്യവസ്ഥിതി, ഹിന്ദുസമുദായക്കൂടത്തെ, ഭരിച്ചിരുന്നതായി യുവാൻ വിവരിക്കുന്നു.

നളന്ദാ സർവ്വകലാശാല, അന്നു് അതിൻെറ ഉച്ചാവസ്ഥയിലെത്തുകയും അന്താരാഷ്ട്രീയപ്രശസ്തി സമ്പാദിക്കുകയും ചെയ്തു. സാർവ്വലൗകികമായ ചിന്താഗതി, പാഠ്യവിഷയവൈവിധ്യം ഇവയിൽ നളന്ദ, ഇന്നത്തെ വലിയ സർവ്വകലാശാലകളായ ഓക്സ്ഫോർഡ്, കേംബ്രിഡ്ജ്, പാരീസ്, ഹാർവാർഡ് ഇവയോടു സാമ്യംവഹിക്കുന്നു. ബുദ്ധമതക്കാരുടെ സംഘാരാമമായി, ഒരു പില്ക്കാല ഗുപ്തരാജാവാണ് ഈ സർവ്വകലാശാലയ്ക്കു് അടിസ്ഥാനമിട്ടതു്. ഭാരതത്തിൻെറ വിവിധഭാഗങ്ങളിലെ രാജാക്കന്മാരും പ്രഭുക്കന്മാരും കടലിന്നപ്പുറമുള്ള ഹിന്ദു ഉപനിവേശരാജ്യക്കാരും അതിന്നു് ഉദാരമായ ധനസഹായം ചെയ്തു. കാലക്രമത്തിൽ നളന്ദ, വിജ്ഞാനത്തിൻെറ സാർവ്വദേശീയകേന്ദ്രമായി ഭവിച്ചു. ഈ മഹാസ്ഥാപനത്തേപ്പററി യുവാൻചങ്ങിൻെറയും, അദ്ദേഹത്തിൻെറ കേൾവി

പ്പെട്ട അനുഗാമിയായ ഇററ്സിംഗിന്റെയും പൂർണ്ണവിവരങ്ങൾക്കു പുറമേ, ധാരാളം ശിലാരേഖകളും പുരാണവസ്തുപരമായ വസ്തുതകളുമുണ്ട്.

പുരാതനകാലംമുതല്ക്കേ ഇന്ത്യയിൽ സർവ്വകലാശാലകളുണ്ടായിരുന്നു. പ്രാചീനരാജ്യമായ കേരളത്തിൽ, ഇന്നും വൈദികവിജ്ഞാനവിതരണത്തിന്നായുള്ള രണ്ട്, ചെറുതെങ്കിലും പാരമ്പര്യമാഹാത്മ്യമുള്ള സർവ്വകലാശാലകളുണ്ട്. ഇങ്ങനെയുള്ള വേദാന്തവിദ്യാലയങ്ങൾക്കുപുറമേ, ഭാരതത്തിന്റെ പല ഭാഗങ്ങളിലുമുണ്ടായിരുന്ന സാങ്കേതികമായ അർത്ഥത്തിൽതന്നെ പ്രശസ്തങ്ങളായ സർവ്വകലാശാലകൾ ഉണ്ടായിരുന്നതായി പ്രാചീനസാഹിത്യങ്ങൾ ഉദ്ഘോഷിക്കുന്നു. ഉദാഹരണത്തിനു് തക്ഷശിലയും, ഉജ്ജയിനിയും. തക്ഷശില വൈദ്യപഠനത്തിന്നായിരുന്നു പ്രകീർത്തിതമായിരുന്നതു്; ഉജ്ജയിനിയാകട്ടെ ഗണിതത്തിനും ജ്യോതിഷത്തിനും. നളന്ദയുടെ കാലത്തുതന്നെ മററു ചില പ്രധാനസർവ്വകലാശാലകളുണ്ടായിരുന്നു. തെക്കെഇന്ത്യയിലെ കാഞ്ചി, നളന്ദപോലെ പ്രസിദ്ധമായിരുന്നെന്നു് ഇററ്സിംഗ് പറയുന്നു. ധ്രുവൻ ഒന്നാമന്റെ മരുമകളായ ദ്ദദ്ദാ(Dudda)യാൽ സ്ഥാപിതമായ വളഭി, നളന്ദയ്ക്കു സമീപമുള്ള വിക്രമശില മുതലായവ അക്കാലത്തെ മററു ചില സർവ്വകലാശാലകളത്രേ.

രാജാക്കന്മാരുടെ തുടർച്ചയായ സംഭാവനകളാൽ, നളന്ദ വൻപിച്ച കെട്ടിടങ്ങളോടുകൂടിയ ഒരു നഗരമായി വളന്നു. പല രക്ഷാധികാരികളാൽ സ്ഥാപിതമായ എട്ടു കോളേജുകൾ അവിടെ ഉണ്ടായിരുന്നു. അവയിലൊന്നു സ്ഥാപിച്ചതു് ശ്രീവിജയാ(സുമാറ്റ്റാ)യിലെ രാജാവായ ബാലപുത്രദേവനായിരുന്നു. ഭൂഖനനത്തിൽനിന്നു് മനസ്സിലാക്കാവുന്നതു്, മനോഹരങ്ങളായ അങ്കണങ്ങളോടുകൂടിയ കോളേജുകൾ വരിവരിയായി സ്ഥിതിചെയ്തിരുന്നുവെന്നാണു്. അവയിൽ ഒന്നിനു് നാലുനില ഉണ്ടായിരുന്നുവെന്നു യുവാൻചങ് പറയുന്നു. യശോവർമ്മദേവന്റെ ശിലാലേഖനത്തിൽ നളന്ദയിലെ കെട്ടിടങ്ങളുടെ മനോഹാരിതയെ വർണ്ണിക്കുന്നു. അതിൽ അതിശയോക്തിയില്ലെന്നു ഭൂഖനനങ്ങൾ തെളിയിച്ചിട്ടുണ്ടു്.

ഒരു ഇഷ്ടികമതിലു്, യൂണിവേഴ്സിററി സ്ഥലത്തിനു് ചുററും ഉണ്ടായിരുന്നു. യുവാൻചങിന്റെ വിവരണം നോക്കുക: "ഈ സ്ഥാപനത്തിനു ചുററും ഇഷ്ടികകൊണ്ടുള്ള മതിലുണ്ടു്. വലിയ ഗേററ് പ്രധാന കലാലയത്തിലേയ്ക്കാണു്. നടുവിലുള്ള എട്ടു വലിയ ഹാളുകൾ അതിൽനിന്നു് വേർതിരിഞ്ഞുനില്ക്കുന്നു. അലങ്കാരപ്രചുരിമയാന്ന ഗോപുരങ്ങളും പർവ്വതാഗ്രംപോലെ കൂർത്ത പ്രാസാദശിഖരങ്ങളും ഒന്നിച്ചുചേന്നു് അവ പരിലസിച്ചു. നക്ഷത്രശാല നഷ്ടപ്പെട്ടെന്നു തോന്നുന്നു. മുകളിലത്തെ മുറികളുടെ മുകൾഭാഗം ആകാശം പിളന്നുനില്ക്കുന്നു. പുരോഹിതന്മാർ താമസിക്കുന്ന പുറത്തുള്ള കെട്ടിടങ്ങൾക്കു് നാലുതട്ടുണ്ടു്. അവ പല എടുപ്പുകളോടുകൂടിയതും, നിറമുള്ള ഗുഹകൾപോലെയുള്ളതും ആ

ണു്. പവിഴംപോലെ ചുകന്ന തൂണുകളിൽ കൊത്തുവേലകൾ കാണാം. അലങ്കാരസമ്പന്നമായ ലഘുസ്തംഭപംക്തിയും കാണേണ്ടതാണു്. സൂര്യരശ്മി ഓരായിരം വർണ്ണവിശേഷം പ്രതിഫലിപ്പിക്കുന്ന ഓട്ടുകൊണ്ടു മേഞ്ഞതാണു്, മേൽക്കൂര.''

കല്ലും കുമ്മായവുമല്ല ഒരു സർവ്വകലാശാല ഉണ്ടാക്കുന്നതു്. എങ്കിലും നല്ല കെട്ടിടങ്ങൾ ഒട്ടും അപ്രധാനമല്ല, ഒരു സർവ്വകലാശാലയ്ക്കു്. വിവിധവിഷയങ്ങൾ പഠിക്കുന്നതിനു് നളന്ദയിൽ എല്ലാവിധ സൗകര്യങ്ങളുമുണ്ടായിരുന്നു. ററിബററൻരേഖകൾ പറയുന്നതനുസരിച്ചു് അവിടെ മൂന്നു വലിയ ഗ്രന്ഥശാലകൾ ഉണ്ടായിരുന്നു. രത്നസാഗരം, രത്നോദധി, രത്നരഞ്ജക എന്ന പേരുകളോടുകൂടി വിവിധവിഷയങ്ങൾ പഠിപ്പിക്കുന്ന അദ്ധ്യാപകരുൾപ്പെടെ, നളന്ദയിൽ പതിനായിരത്തിൽപ്പരം അദ്ധ്യേതാക്കളുണ്ടായിരുന്നു. അവർ ഇന്ത്യയുടെ വിവിധഭാഗങ്ങളിൽനിന്നും, വിദൂരഭാരതത്തിൽനിന്നും (Further India) മദ്ധ്യേഷ്യാ, ചൈനാ, കൊറിയാ എന്നിവിടങ്ങളിൽനിന്നും വന്നവരാണു്. ചുരുക്കത്തിൽ, എല്ലാ ബുദ്ധമതരാജ്യങ്ങളിൽനിന്നും അവിടെ വിദ്യാർത്ഥികൾ തടിച്ചുകൂടി. നമുക്കു് പല കൊറിയൻപണ്ഡിതന്മാരുടെ പേരുകൾപോലും കിട്ടിയിട്ടുണ്ടു്. ഉദാഹരണത്തിനു് ഹ്യൂയിനീ (Huih Nieh), ആര്യവർമ്മൻ (സംസ്കൃതത്തിലുള്ള പേരു്). ഹ്യൂയിനീ, നളന്ദയിൽ താമസിച്ചതിനേപ്പററി ഇററ്സിംഗ് എന്ന ചൈനീസ് സഞ്ചാരി സാക്ഷ്യപ്പെടുത്തിയിട്ടുണ്ടു്. ഇററ്സിംഗിനു ലഭിച്ച ഒരു കൈയെഴുത്തുപ്രതിയിൽ ''......മരച്ചുവട്ടിൽ താമസിച്ചപ്പോൾ കൊറിയൻ പുരോഹിതനായ ഹ്യൂയിനീ ഈ കുറിപ്പു് എഴുതി,'' എന്നു പറയുന്നു.

ബുദ്ധമതാന്തരീക്ഷമായിരുന്നു, നളന്ദയിലെങ്കിലും, മററു ഭാരതീയസർവ്വകലാശാലകളേപ്പോലെ അതു് സർവ്വദേശീയമായിരുന്നു. പ്രവേശനത്തിന്നായി അവിടെ ചെല്ലുന്ന വിദ്യാർത്ഥികൾ 'പഴയതും പുതിയതുമായ ഗ്രന്ഥങ്ങൾ' അറിഞ്ഞിരിക്കണം. ബുദ്ധമതഗ്രന്ഥങ്ങൾക്കു പുറമേ, പാഠ്യപദ്ധതിയിൽ, ഹിന്ദുമതഗ്രന്ഥങ്ങൾ, വേദാന്തം (സാംഖ്യാ മുതലായവ), വ്യാകരണം, വൈദ്യം, മുതലായവയും ഉൾപ്പെട്ടു. യുവാൻചങ്ങിന്റെ ജീവചരിത്രത്തിൽനിന്നും, അവിടെയുള്ള പണ്ഡിതന്മാർ വിവിധവിഷയങ്ങളിൽ പാണ്ഡിത്യം നേടിയെന്നു മനസ്സിലാക്കാം. തർക്കശാസ്ത്രവും, വേദവ്യാഖ്യാനവും അതിപ്രധാനങ്ങളായിരുന്നു. അതിനു കാരണം പുറത്തുനിന്നു വരുന്ന പണ്ഡിതന്മാരുമായി, നളന്ദയിലെ ആചാര്യന്മാർ വാദങ്ങളിലേർപ്പെടേണ്ടിവന്നതാണു്. ഇങ്ങനെ, പൊതുവായുള്ള വാദപ്രതിവാദങ്ങളുടെ ആവശ്യകതനിമിത്തം, നളന്ദയിലെ അദ്ധ്യാപകന്മാരും വിദ്യാർത്ഥികളും, എല്ലാവിധ തത്വചിന്താപദ്ധതികളും പഠിക്കേണ്ടിവന്നു, ജസ്യൂട്ട്പണ്ഡിതന്മാർ മററു മതങ്ങളിലെ അദ്ധ്യാത്മവിദ്യ പഠിക്കുന്നതുപോലെ. ഉദാഹരണത്തിനു്, യുവാൻചങ്ങിന്റെ ജീവചരിത്രത്തിൽ, സാംഖ്യാപദ്ധതിയുടെ ഒരു സമഗ്രവിവരണമുണ്ടു്.

ഒരു സാംഖ്യാപണ്ഡിതനെ, വാദപ്രതിവാദത്തിൽ അദ്ദേഹം തോൽപിക്കുകയുണ്ടായി. യുവാൻ പറയുന്നു: "വാദപ്രതിവാദങ്ങളിൽ വേഗം പ്രാവീണ്യം നേടുന്നതിനായി, പല നഗരങ്ങളിൽനിന്നും പണ്ഡിതന്മാർ ഇവിടെ തടിച്ചുകൂടുന്നു." ഈ പാരമ്പര്യം ഇന്ത്യയിൽ ഇന്നും നിലനിൽക്കുന്നു. സമീപകാലത്തു് അതിനുള്ള ഉദാഹരണം, ആര്യസമാജസ്ഥാപകനായ സ്വാമി ദയാനന്ദൻ പലയിടത്തുംവെച്ചും നടത്തിയ വാദപ്രതിവാദങ്ങളാണു്.

നമുക്കു തുടർച്ചയായി ലഭിച്ചിട്ടുള്ള ചരിത്രരേഖകളിൽനിന്നും അസംഖ്യം ആചാര്യവര്യന്മാരിൽനിന്നും, സാർവ്വദേശീയതയും വിശാലമനോഭാവവും ഉൾച്ചേർന്ന നളന്ദാസർവ്വകലാശാലയേപ്പററി ഗ്രഹിക്കാം. തെക്കേ ഇന്ത്യയിലെ കാഞ്ചിയിലുള്ള ഒരു തമിഴ് കുലീനനായിരുന്ന ശിലാഭദ്രൻെറ മുൻഗാമിയും പ്രധാന മാദ്ധ്യക്ഷനുമായ ധർമ്മപാലൻ. ജിനമിത്രൻ(Jinamitra)എന്ന മറെറാരു ആചാര്യപുംഗവൻ ആന്ധ്രായിൽനിന്നുമാണു് വന്നതു്. യുവാൻചങ്ങിൻെറ ഗുരുവായ ശിലാഭദ്രൻ, കിഴക്കൻപ്രദേശത്തുനിന്നു് (ആസ്സാമിൽനിന്നുമായിരിക്കാം) വന്നയാളും, ബുദ്ധമതം സ്വീകരിച്ച ഒരു ബ്രാഹ്മണനുമായിരുന്നു. നളന്ദാസർവ്വകലാശാല, ചുരുക്കിപ്പറഞ്ഞാൽ, ഇന്ത്യയിലങ്ങോളമിങ്ങോളമുള്ള പണ്ഡിതന്മാരേയും ആചാര്യന്മാരേയും ആകർഷിച്ച, ഒരു ബുദ്ധികേന്ദ്രമായിരുന്നു.

പ്രസ്താവയോഗ്യമായ മറെറാരു സംഗതി, വിദൂരരാജ്യങ്ങളിൽ ബുദ്ധമതത്തിനു പുനരുജ്ജീവനം നൽകിയ പല മിഷനറിമാർക്കും നളന്ദയിൽ പരിശീലനം നൽകിയിരുന്നുവെന്നുള്ളതാണു്. ററിബററൻരേഖകൾ സംശയരഹിതമായി ചൂണ്ടിക്കാട്ടുന്നതു്, നളന്ദയിൽനിന്നു് അവിടെ തുടർച്ചയായി പണ്ഡിതന്മാരായ സന്യാസികൾ ചെന്നിരുന്നുവെന്നാണു്. നളന്ദയിലെ പ്രശസ്തന്മാരായ ചില പണ്ഡിതന്മാരുടെ കൃതികൾ, ററിബററിൽ സൂക്ഷിച്ചിട്ടുണ്ടു്. ചൈനയിൽ പോകയും, ബുദ്ധമതഗ്രന്ഥങ്ങൾ തർജ്ജമചെയ്യുകയും ചെയ്ത, നളന്ദയിലെ ഒരു പണ്ഡിതനായ ശുഭകരസിംഹനേപ്പററിയും (എട്ടാംനൂററാണ്ടു്) നമുക്കറിവുണ്ടു്. ജാവാ, ശ്രീവിജയാ തുടങ്ങിയ ഇന്ത്യൻകോളണികളിൽ പോയവരെപ്പററി പറയേണ്ട ആവശ്യമില്ലല്ലോ! കാരണം ശ്രീവിജയായിലെ ചക്രവർത്തി നളന്ദയുടെ ഒരു രക്ഷാധികാരിയും, ഉദാരമായ സംഭാവനകൾകൊണ്ടു് സർവ്വകലാശാലയെ പോഷിപ്പിക്കയും ചെയ്ത ആളാണു്, ഏഴും എട്ടും നൂററാണ്ടുകളിൽ, ഭാരതസംസ്കാരദീപ്തി, ബുദ്ധിസ്റ്റ് ഏഷ്യയിലേക്കു പ്രസരിച്ചതു് നളന്ദയിൽനിന്നത്രേ.

ബുദ്ധമതതത്വജ്ഞാനത്തിനു്, പുതുരൂപം നൽകിയതാണു്, കുലപതികളായ വസുബന്ധു, അസംഗൻ, നാഗാർജ്ജുനൻ മുതലായവരുടെ പ്രധാനസംഭാവന. അവരുടെ പാരമ്പര്യമാണു്, നളന്ദ പുലർത്തിയതും വളർത്തിയതും. മൂന്നാം നൂററാണ്ടു മുതൽ ബൗദ്ധചിന്ത ആദ്ധ്യാത്മികവും

പാണ്ഡിത്യപരവുമായി. ഈ മാററം, ആദ്ധ്യാത്മികമായ പഠനത്തിനു് സംസ്കൃതം ഉപയോഗിച്ചതിൽനിന്നു് വ്യക്തമാകുന്നു. ദിഗ്നാഗനോടുകൂടി ഒരു പുതിയ താർക്കികപദ്ധതി ആവിർഭവിച്ചു. (ജ്ഞാനത്തെപ്പററിയുള്ള സിദ്ധാന്തങ്ങൾ) ആദ്ധ്യാത്മികതത്വങ്ങൾ, യോഗാചാരപദ്ധതി ഇവയുടെ പ്രാതിനിധ്യം അദ്ദേഹം വഹിക്കുന്നു. ഇവ സംസ്കൃതത്തിൽ രൂപമെടുത്ത ബുദ്ധമതത്തിന്റെ സവിശേഷതകളാകുന്നു. ഹിന്ദുമതത്തിനോടുള്ള ഒരു സമീപനം ആകുന്നു ഇതു്. മാദ്ധ്യമികന്മാരും വേദാന്തികളും തമ്മിലുള്ള വ്യത്യാസം തത്വജ്ഞാനികൾക്കല്ലാതെ സാധാരണക്കാർക്കു മനസ്സിലാകുന്നതല്ല. ബുദ്ധമതത്തിനു് ഈ പുതിയ രൂപം നൽകുന്നതിൽ നളന്ദയാണു് പ്രധാനമായ പങ്കുവഹിച്ചതു്. തന്മൂലം ബുദ്ധമതം, പിന്നീടുവന്ന കാലഘട്ടത്തിൽ ഹിന്ദുമതത്തിൽ പൂർണ്ണമായി ഉൾച്ചേർന്നു.

സാമ്രാജ്യൈക്യം എന്ന നിലപാടിൽനിന്നു് നോക്കിയാൽ, ഹഷന്റെ ചരമത്തോടുകൂടി വടക്കേഇന്ത്യയുടെ ചിത്രത്തിനു മങ്ങൽതട്ടുന്നു. ഒരു ചെറിയ അന്തരാളഘട്ടത്തിനുശേഷം കനൂജ്, യശോവർമ്മന്റെ കീഴിൽ പ്രാമാണ്യത്തിലെത്തി. എട്ടാം നൂററാണ്ടിന്റെ ആദ്യപാദത്തിലാണു് അദ്ദേഹത്തിന്റെ ഭരണകാലം. അദ്ദേഹം ഉത്തരേന്ത്യയിൽ, സാമ്രാജ്യാധികാരത്തിന്റെ നിഴൽ വീണ്ടും സ്ഥാപിച്ചു. കാഷ്മീരിലെ ലളിതപീഡമുക്താദിത്യൻ അദ്ദേഹത്തെ 733 എ. ഡി.യിൽ തോല്പിച്ചതോടുകൂടി അദ്ദേഹത്തിന്റെ അത്യാകാംക്ഷകൾ പരാജയപ്പെട്ടു. ഏതായാലും യശോവർമ്മനു കനൂജ് നഷ്ടപ്പെട്ടതായി തോന്നുന്നില്ല. എന്തെന്നാൽ, ഔ കോംഗ് (Ou-Kong) പറയുന്നു, കാഷ്മീരരാജാവു് മദ്ധ്യേന്ത്യയിലെ രാജാവുമായിസഖ്യത്തിലിരുന്നുവെന്നു്. യശോവർമ്മനു മറ്റൊരുതരത്തിൽ കൂടുതൽ പ്രാധാന്യവും പ്രശസ്തിയുമുണ്ടു്. പ്രസിദ്ധ നാടകകൃത്തായ ഭവഭൂതിയുടേയും, പ്രാകൃതഭാഷയിലെ ഐതിഹാസികകവിയായ വാക്പതിരാജന്റേയും രക്ഷാധികാരിയായിരുന്നു അദ്ദേഹം.

യശോവർമ്മന്റെ പിൻഗാമികൾ സിന്ധുഗംഗാതടത്തിൽ, രാഷ്ട്രകൂടരാജാവായ ധ്രുവൻ ആക്രമിക്കുന്നതുവരെ (785) അധികാരം വഹിച്ചു. ധ്രുവൻ "ശത്രുക്കളുടെ കൈയിൽനിന്നു് ഗംഗയും യമുനയും കീഴടക്കുകയും അദ്ദേഹം ആ ഭാഗത്തെ അധിപനാകുകയും ചെയ്തു." ഗംഗയുടേയും യമുനയുടേയും അടയാളമായിരുന്നു ആ സമ്രാട്ടിന്റെ ചിഹ്നം. ധ്രുവൻ അതു വഹിച്ചതായി പറയപ്പെടുന്നു. കിഴക്കേഇന്ത്യയിലെ രാജാവിനേയും തോല്പിച്ചതായി രാഷ്ട്രകൂടരാജാവു് അവകാശപ്പെടുന്നുണ്ടു്.

എട്ടാം നൂററാണ്ടിൽ രാഷ്ട്രീയാധികാരത്തിനു് ഒരു പ്രധാനമായ മാററം സംഭവിച്ചു. മുസ്ലീം ആധിപത്യം സിൻഡിൽ സ്ഥാപിച്ചതും, ആ പ്രവിശ്യ കാലിഫന്മാരുടെ സാമ്രാജ്യത്തിൽപ്പെട്ടുത്തിയതും, അവിചാരിതമായ ഒരു ഭാഗത്തുനിന്നു് ഇന്ത്യയ്ക്കു് ഒരു പുതിയ വിപത്തുണ്ടാക്കി. 726-ൽ ജുനൈഡിന്റെ (Junaid) കീഴിൽ മുസ്ലീംസൈന്യം സിന്ധുമുഖത്തിൽനിന്നു് ആക്രമണങ്ങൾ നടത്തുകയും, മാർവാർ, മാൾവാ ഈ

സ്ഥലങ്ങൾവരെ എത്തുകയും ചെയ്തു. ഗുജറാത്തിന്റെ തീരഭാഗം അവർ നിരന്തരം ആക്രമിച്ചു. ഈ അപകടം, ഇന്ത്യയുടെ രക്ഷാസ്ഥാനം ഗുജറാറ്റിലേയ്ക്കു മാററി. നാഗഭട്ടൻ ഒന്നാമൻ, എന്ന പ്രമുഖനേതാവിന്റെ കീഴിൽ, മുസ്ലീമങ്ങളെ എതിർക്കുന്നതിനു് ഇന്ത്യ തയ്യാറാവുകയും അക്രമകാരികളെ ഓടിക്കയുംചെയ്തു. താൽക്കാലികമായി വിദേശീയക്കധീനമായ പ്രദേശങ്ങളെ വീണ്ടെടുത്തശേഷം, നാഗഭട്ടൻ സ്വാധികാരം ഗുജറാററു മുതൽ ഗ്വാളിയർവരെ സ്ഥാപിച്ചു. മുൻ രാജവംശത്തിലെ ഉപദേഷ്ടാക്കൾ എന്ന നിലവിട്ടു് ഈ പുതിയ വംശം—പ്രതിഹാരന്മാർ—രാജ്യാധികാരികളായി ഉയന്നു. അവരുടെ ഉൽപത്തി എങ്ങനെയായാലും, ഇന്ത്യയ്ക്കു നേരിട്ട ഒരു വിപത്സന്ധിയിൽ അവർ വിദേശീയാക്രമണങ്ങൾക്കെതിരായി വിജയപൂവ്വം നേതൃത്വം സ്വീകരിച്ചു. അങ്ങനെ ദേശീയമായ കൃതജ്ഞതയ്ക്കു് അവർ അവകാശികളാണു്.

പ്രതിഹാരശക്തിയുടെ ഉയർച്ചക്കാലത്തു്, അവരുടെ എതിരാളികളായ രാഷ്ട്രകൂടന്മാരും അഭിവൃദ്ധി പ്രാപിച്ചു. മുൻപു പറഞ്ഞതുപോലെ ദന്തിദുർഗ്ഗരാഷ്ട്രകൂടനും അയാളുടെ പിൻഗാമികളും, പ്രതിഹാരന്മാരുമായുള്ള യുദ്ധത്തിൽ നിണ്ണായകമായ വിജയം സിദ്ധിക്കാതെ, ഡെൊവാബിലേയ്ക്കു നീങ്ങി. പ്രതിഹാരശക്തി ഗുജറാററിൽ ഉറച്ചു. നാഗഭട്ടന്റെ അനന്തരഗാമികൾ, ഗുജറാററിലും, മാൾവായിലും, രാജപുട്ടാണയിലും പ്രാബല്യം സ്ഥാപിച്ചു. ജൈനന്മാരുടെ രേഖകളിൽനിന്നു്, നമുക്കറിയാം, 788 എ. ഡി.യിൽ, രണഹസ്തൻ എന്ന പേരിൽക്കൂടി അറിയപ്പെട്ടുന്ന, വത്സരാജപ്രതിഹാരൻ മേല്പറഞ്ഞ ഭാഗങ്ങളിലെ അധിപനാണെന്നും, ഉജ്ജയിനിയിൽവെച്ചു് അദ്ദേഹം ഹിരണ്യഗഭ്ഭം നടത്തിയെന്നും. വത്സരാജൻ കന്യൂജിലെ രാജാവിനെ തോല്പിക്കയും തന്റെ ശക്തി ബംഗാൾവരെ വ്യാപിപ്പിക്കയും ചെയ്തു (783). ഗൂർജ്ജരസാമ്രാജ്യസ്ഥാപകനായി അദ്ദേഹത്തെ കണക്കാക്കാം.

നാഗഭട്ടന്റെ പുത്രനും പിൻഗാമിയുമായ നാഗഭട്ടൻ രണ്ടാമൻ—പരമഭട്ടാരക മഹാരാജാധിരാജ പരമേശ്വരൻ— ചക്രവത്തിബിരുദങ്ങളെല്ലാം സ്വീകരിച്ചുകാണുന്നു. ഉത്തരേന്ത്യയിലെ അധികാരം, അദ്ദേഹം ബംഗാളിലെ ധമ്മപാലനുമായി പങ്കിട്ടെടുത്തു. മഗധയിലെ ദുബ്ബലന്മാരായ ഗുപ്തന്മാരെ, എട്ടാംനൂററാണ്ടിന്റെ ആരംഭത്തിൽ, ബംഗാളിലെ പാലരാജാക്കന്മാർ കീഴടക്കി. പാലരാജാക്കന്മാരും സാമ്രാജ്യാവകാശം പുറപ്പെട്ടവിച്ചിരുന്നു. കന്യൂജ് ഭരിച്ചുവന്ന ചക്രായുധനെ തോല്പിച്ചു്, നാഗഭട്ടൻ, തലസ്ഥാനം കന്യൂജിലേയ്ക്കു നീക്കി. ബംഗാളിലെ ധമ്മപാലനായിരുന്നു, ചക്രായുധനെ സിംഹാസനസ്ഥനാക്കാൻ സഹായിച്ചതു്. വടക്കേ ഇന്ത്യയിലെ പ്രമുഖരാജാക്കന്മാരായ നാഗഭട്ടനും ധർമ്മപാലനും തമ്മിൽ മോങ്ഗിറിൽവെച്ചു്, ഒരു യുദ്ധം നടത്തി. അതിന്റെ ഫലം ഉത്തരേന്ത്യയുടെ രണ്ടായിട്ടുള്ള വിഭജനമായിരുന്നു്. കിഴക്കേ സാമ്രാജ്യം ധമ്മപാലന്റേതും, പടിഞ്ഞാറേതു് നാഗഭട്ടന്റേതുമായി.

പ്രതിഹാരന്മാർ ഇപ്രകാരം കനൂജ് കൈവശപ്പെടുത്തുകയും, പഞ്ചാബ്, രാജപുട്ടാനാ, മാൾവാ, ഗുജറാത്ത്, മഗധവരെയുള്ള സിന്ധുഗംഗാതടം, ഈ ഭാഗങ്ങളിൽ സാമ്രാജ്യാധികാരം നടത്തുകയും ഉണ്ടായി. അവരുടെ സാമ്രാജ്യത്തിന്റെ തെക്കേഅതിർത്തി വിന്ധ്യനായിരുന്നു. നാഗഭട്ടൻ രണ്ടാമൻ 833-ൽ മരണമടഞ്ഞു. അദ്ദേഹത്തിൻെറ നേട്ടങ്ങൾ പരിഗണനാർഹങ്ങൾതന്നെ. ആര്യാവർത്തം മുഴവൻ ഹർഷനേപ്പോലെ ഒരു അയഥാർത്ഥസാമ്രാജ്യത്തിൻകീഴിൽ കൊണ്ടുവന്നില്ലെങ്കിലും, നാഗഭട്ടൻ രണ്ടാമൻ തൻെറ മകനു നൽകിയ സാമ്രാജ്യം കൂടുതൽ സംഘടിതവും, ഉറപ്പുള്ളതും, വിദേശീയാക്രമണത്തെ തുരത്തി എന്ന പ്രശസ്തപാരമ്പര്യത്തിൽ അധിഷ്ഠിതവുമായിരുന്നു. ഇങ്ങനെ കനൂജിലെ ഗൂർജ്ജരാപ്രതിഹാരന്മാർക്ക്, ശരിയായ അവകാശമുണ്ട്, മൗര്യന്മാരുടേയും, വകടകന്മാരുടേയും, ഗുപ്തന്മാരുടേയും മഹനീയപാരമ്പര്യം പുലർത്തിയവരെന്ന പ്രശസ്തിക്ക്.

നാഗഭട്ടൻെറ പിൻഗാമിയായ രാമഭദ്രൻ രണ്ടുവർഷമേ ഭരിച്ചുള്ളു. അദ്ദേഹത്തിനു്, ബംഗാളിലെ ദേവപാലനെ കിഴക്കും, സാമന്തന്മാരുടെ പ്രക്ഷോഭത്തെ ഗുജറാത്തിലും അഭിമുഖീകരിക്കേണ്ടിവന്നു. അദ്ദേഹത്തിൻെറ പുത്രനായ മിഹിരഭോജൻ 835-ൽ സിംഹാസനസ്ഥനായി. അമ്പതുകൊല്ലം അദ്ദേഹം രാജ്യം ഭരിച്ചു. അദ്ദേഹം കനൂജിൻെറ പ്രശസ്തി പുനരുദ്ധരിക്കയും, തൻെറ വിപുലമായ സാമ്രാജ്യത്തിൽ സ്വാധികാരം പരത്തുകയും ചെയ്തു. അക്കാലത്തു് ഉത്തരേന്ത്യാ, മൂന്നു വലിയ രാജ്യങ്ങളായി വിഭജിക്കപ്പെട്ടിരുന്നു. ബംഗാൾ പാലവംശത്തിൻകീഴിലായിരുന്നു. ഈ വംശം സ്ഥാപിച്ചതു് ഗോപാലനാണു് (765). അദ്ദേഹത്തിൻെറ പുത്രനായ ധർമ്മപാലൻ, നാഗഭട്ടൻെറ എതിരാളിയായിരുന്ന കാര്യം പ്രസ്താവിച്ചല്ലോ. ധർമ്മപാലൻെറ പുത്രനായ ദേവപാലൻ കിഴക്കേഇന്ത്യയും മഗധയും ഭരിച്ചു. കനൂജിലെ ചക്രവർത്തിമാരുടെ കീഴിൽ വർത്തിച്ചു, ഹിന്ദുസ്ഥാൻ. വിന്ധ്യാപ്രദേശം രാഷ്ട്രകൂടന്മാരുടെ കീഴിലിരുന്നു. ശതവാഹനന്മാർക്കുശേഷം അവർ ആധിപത്യത്തിൽ വന്നു. ചാലൂക്യശക്തിയുടെ ക്ഷയത്തോടുകൂടി അവർ സാമ്രാജ്യാധികാരം വീണ്ടും സ്ഥാപിച്ചു. മിഹിരഭോജൻെറ സമകാലീനനായ അമോഘവർഷൻ, അസാമാന്യപ്രഭാവമുള്ള ഒരു ഭരണാധികാരി ആയിരുന്നു. അദ്ദേഹത്തിനു് മദ്ധ്യപ്രദേശത്തു് അപ്രതിമമായ ഒരു സ്ഥാനമുണ്ടായിരുന്നു.

തുടർച്ചയായുള്ള സമരങ്ങൾമൂലം മിഹിരഭോജൻ, ദേവപാലന്റെ ശക്തിയെ കുറച്ചു. അമോഘവർഷൻെറ ശക്തിയേയും അദ്ദേഹം നിയന്ത്രിച്ചു. ഹിന്ദുസ്ഥാൻ മുഴവനും പ്രതിഹാരന്മാരുടെ പരമാധികാരം അംഗീകരിച്ചതായി പറയാം. ഇതു വളരെ പ്രധാനമായ ഒരു കാര്യമാണു്. എന്തെന്നാൽ സിൻഡിലെ ഗവർണ്ണരായ ഇമ്രാൻ ഇബിൻ മൂസാ (**Imran Ibn Musa**) അക്കാലത്തു് മുസ്ലീം അധികാരം വ്യാപിപ്പിക്കാൻ ശ്രമിക്കയായിരുന്നു. അദ്ദേഹം കച്ച് കീഴടക്കുകയും, ഇന്ത്യയുടെ വൻകര

യിൽ അധികാരം പരത്താൻ യത്നിക്കയും ചെയ്യുകയായിരുന്നു. മിഹിരൻെറ പ്രാബല്യം ഇതിനു വിഘാതമായി വർത്തിച്ചു. അദ്ദേഹം മരിക്കുന്നതിനു മുൻപ്, സിൻഡിലെ രണ്ടു അപ്രധാനഭാഗങ്ങളിൽ മാത്രമായി മുസ്ലീം ശക്തി ചുരുങ്ങി.

ഹർഷനേപ്പോലെ മിഹിരൻ, ഒരു അധീശരാജാവു മാത്രമായിരുന്നില്ല. അദ്ദേഹം രാജ്യങ്ങൾ കീഴടക്കുകയും, നേരിട്ടു ഭരിക്കുകയും, പ്രധാനസ്ഥലങ്ങളിൽ കാവൽപ്പട്ടാളങ്ങളെ നിർത്തുകയും ചെയ്തു. മുസ്ലീം ആക്രമണങ്ങൾക്കെതിരായി അദ്ദേഹം ഇന്ത്യയെ സംഘടിപ്പിച്ചുവെന്നു പറയാം. ഒന്നരനൂററാണ്ടോളം ആ സംഘടന നിലനിന്നു. മിഹിരൻെറ പുത്രനായ മഹേന്ദ്രപാലൻ, സാമ്രാജ്യപാരമ്പര്യം ശരിക്കും പുലർത്തി. എന്നാൽ അദ്ദേഹത്തിന്റെ കാലശേഷം സാമ്രാജ്യം ക്ഷയിക്കാൻതുടങ്ങി.

ഗുർജ്ജരന്മാരുടെ രാഷ്ട്രീയസംഘടന, അഞ്ചു രാജ്യങ്ങളുടെ ഒരു കോൺഫിഡറസി (സഖ്യം) ആയിരുന്നു. അതിലെ അംഗങ്ങൾ പ്രതിഹാരന്മാർ, പരമാരന്മാർ, ചഹാമനന്മാർ, ചാലുക്യന്മാർ, ഗുഹിലോട്ടന്മാർ (Guihilots: ഇന്നത്തെ ചില രാജപുത്രവംശങ്ങളുടെ പൂർവ്വികന്മാർ) ഇവരത്രേ. പ്രതിഹാരന്മാരുടെ ശക്തി ക്ഷയിച്ചപ്പോൾ, ഡാറിലെ പരമാരന്മാർ സാമ്രാജ്യാധികാരികളായി. ഇതിന്നിടയിൽ, ഇസ്ലാം വടക്കപടിഞ്ഞാറെ അതിർത്തിയിൽ പ്രബലമായി സംഘടിച്ചു. ഒരു വലിയ സംഘർഷം എപ്പോൾ വേണമെങ്കിലും പൊട്ടിപ്പുറപ്പെടാം എന്ന നില ഇന്ത്യയിൽ വന്നുകൂടി.

അദ്ധ്യായം പത്ത്

# ദക്ഷിണേന്ത്യ

ദക്ഷിണേന്ത്യയുടെ ചരിത്രത്തിന് ചില സവിശേഷതകളുണ്ട്. അവ ഇന്ത്യയുടെ മററു ഭാഗങ്ങളിലെ ചരിത്രത്തിൽനിന്നും, തെക്കെഇന്ത്യയെ വേർതിരിച്ചു നിർത്തുന്നു. സാമൂഹ്യസംഘടനയുടെ അനുസ്യൂതത്വവും, സംസ്കാരത്തിൻെറ ഐക്യവുമാണ്, ആ സവിശേഷതകൾ. ഇദാനീന്തനകാലംവരെ, പൂർവ്വികകാലത്തെ ചേരചോളപാണ്ഡ്യരാജ്യങ്ങളുടെ പാരമ്പര്യം ഇടതടവില്ലാതെ നിലനിന്നു. രാജവംശങ്ങളുടെ മാററം ഈ ഘടകങ്ങളുടെ രാഷ്ട്രീയമായ സത്തയ്ക്കു് മാററംവരുത്തിയില്ല. സ്ററുവാർട്ട രാജവംശത്തെ, ഹനോവേറിയൻ രാജവംശം സ്ഥാനഭ്രഷ്ടമാക്കിയതുകൊണ്ടു് ഇംഗ്ലണ്ടു് ഇംഗ്ലണ്ടാകാതെ ഇരിക്കാത്തതുപോലെയും; നെപ്പോളിയൻെറ വംശം ട്യൂളീറിസിലേയ്ക്കു രാജധാനി മാററിയതുമൂലം ഫ്രാൻസ് ഫ്രാൻസല്ലാതായിഭവിക്കാത്തതുപോലെയും തെക്കേഇന്ത്യയിലും രാജവംശങ്ങളുടെ മാററം അത്ര കാര്യമല്ല. പാണ്ഡ്യമണ്ഡലം, തോണ്ഡമണ്ഡലം, കേരളം ഇവ ഭൂമിശാസ്ത്രപരമായി പ്രത്യേകഘടകങ്ങളാണ്. അവയ്ക്കു് സ്ഥായിയായും തുടർച്ചയായുമുള്ള രാഷ്ട്രീയജീവിതമുണ്ടു്. അവയുടെ വ്യക്തിത്വം ഇന്നും മാററമില്ലാതെ കാണപ്പെടുന്നു. എന്നാൽ ഉത്തരേന്ത്യയിലാകട്ടെ, അവിടത്തെ ചരിത്രം, ഏറെക്കുറെ രാജവംശങ്ങളെ ആസ്പദമാക്കിയാണ്. അതിൽനിന്നു വ്യത്യസ്തമായിപ്പറയാവുന്നതു് മഗധയാണ്. ഒരു കാലത്തു് അതിന് വ്യക്തിത്വംഉണ്ടായിരുന്നു. പില്ക്കാലത്തു് ഗുജറാത്തും ബംഗാളും വെവ്വേറെ ആയിത്തീർന്നെന്നുമാത്രം.

അഞ്ചാംനൂററാണ്ടിൻെറ ആരംഭത്തിൽ, കാഞ്ചി തലസ്ഥാനമായുള്ള തോണ്ഡമണ്ഡലം മുൻപു പറഞ്ഞതുപോലെ, ശിലാരേഖകളിൽ പല്ലവന്മാർ എന്നു് അറിയപ്പെടുന്ന ഒരു രാജവംശത്താൽ ഭരിക്കപ്പെട്ടുവന്നു. അവർ തോണ്ടൈമൻ രാജാക്കന്മാരാകുന്നു. ആ പേരിലാണ് തമിഴ്സാഹിത്യത്തിൽ അവർ അറിയപ്പെടുന്നതും. കാഞ്ചി എക്കാലത്തും ഒരു പ്രധാന നഗരമായിരുന്നു. മാത്രമല്ല അവിടം ഒരു വിദ്യാഭ്യാസകേന്ദ്രവും സർവ്വകലാശാലയുടെ ആസ്ഥാനവുമായിരുന്നു. പല്ലവന്മാരുടെ അധികാരം വടക്കു കൃഷ്ണാവരെയും, തെക്ക് പാണ്ഡ്യന്മാരുടെ അധീനതയിലുള്ള മധുരവരേയും, വ്യാപിച്ചതോടെ, കാഞ്ചി, തെക്കേഇന്ത്യയിലെ മെട്രോപൊളിസ് ആയിത്തീർന്നു.

പല്ലവന്മാരുടെ അസംഖ്യം ശിലാലേഖങ്ങൾ നമുക്കു ലഭിച്ചിട്ടുണ്ടു്. അവർ ആദ്യം പ്രാകൃതഭാഷയെ പോഷിപ്പിച്ചു, ശതവാഹനപാരമ്പര്യം അനുകരിച്ചു. പ്രാകൃതഭാഷയിലുള്ള അവരുടെ ശിലാലേഖകൾ

ദക്ഷിണേന്ത്യയിൽ ക്രമേണ ആര്യസംസ്കാരം പരന്നതിനെ കാണിക്കുന്നു. തെക്കേഇന്ത്യയിൽ, അവർ വടക്കേഇന്ത്യയിൽ ഗുപ്തന്മാരേപ്പോലെ സംസ്കൃതസംസ്കാരം പ്രചരിപ്പിച്ചുവെന്ന ജയസ്വാളിന്റെ അഭിപ്രായം തെറ്റാണെന്ന് ഇതു സ്ഥാപിക്കുന്നു.

എന്നാൽ ആറാംനൂറ്റാണ്ടിന്റെ പ്രാരംഭത്തോടെ പല്ലവന്മാർ സംസ്കൃതഭാഷയോടു പ്രതിപത്തി കാണിക്കാൻ തുടങ്ങി. അവരുടെ ശിലാശാസനങ്ങളും പ്രായേണ സംസ്കൃതത്തിലായി. കാഞ്ചിസർവ്വകലാശാല തന്നെ സംസ്കൃതാചാര്യന്മാരുടെ സ്വാധീനവലയത്തിൽ വന്നിരിക്കാം.

പല്ലവന്മാരുടെ ശക്തി, ക്രമേണ വളർന്നതാണ്. 550 എ. ഡി. യോടുകൂടി, അവർ ദക്ഷിണേന്ത്യയിൽ നേതൃസ്ഥാനത്തിലെത്തി. വാതാപി തലസ്ഥാനമാക്കി ഭരിച്ച സുശക്ത രാജാക്കന്മാരായ ചാലൂക്യന്മാരുമായി അവർ നിരന്തരം സമരംചെയ്തു. രാഷ്ട്രകൂടന്മാരിൽനിന്ന്, മഹാരാഷ്ട്രരാജ്യത്തെ അധികാരം ചാലൂക്യന്മാർ കൈവശപ്പെടുത്തി. അവർ പുലികേസേനൻ ഒന്നാമന്റെ കാലത്തു് നേടിയ സാമ്രാജ്യപ്രതാപം ഇന്ത്യാചരിത്രത്തിൽ നെടുനാൾ നിലനിന്നു. ഡക്കാന്റെ ആധിപത്യത്തിന്നു വേണ്ടിയാണ് ഈ രണ്ടു രാജവംശങ്ങൾ മത്സരിച്ചതു്. രണ്ടു രാജവംശങ്ങൾതമ്മിലുള്ള യുദ്ധം എന്നതിൽക്കൂടുതൽ, ഭൂമിശാസ്ത്രപരമായ മത്സരമായിരുന്നു അതു്. എന്തെന്നാൽ, 1565-ലെ തളിക്കോട്ടായുദ്ധംവരെ; തെക്കേഇന്ത്യയിലെ രാജാധികാരം, മഹാരാഷ്ട്രവുമായി, കൃഷ്ണാതീരത്തു വെച്ച് തുടരെ ഏറ്റുമുട്ടുകയുണ്ടായിട്ടുണ്ട്.

പല്ലവന്മാർ ഒരു രാജവംശമല്ല. നാലു വിഭിന്ന രാജവംശങ്ങൾ ആ പേരിൽ അറിയപ്പെടുന്നു. പ്രാകൃതം ഉപയോഗിച്ച ആദ്യരാജവംശങ്ങൾ ശതവാഹനന്മാരുടെ സാമന്തന്മാരായിരുന്നു. സമുദ്രഗുപ്തന്റെ കാലത്തിനുമുമ്പാണ് അതു്. ശിലാരേഖകളിൽനിന്ന് 36 പല്ലവരാജാക്കന്മാരുടെ പേരുകൾ അറിയാം. തുടർച്ചയായുള്ള ആ ഭരണചരിത്രം വിസ്മയാവഹമാണ്. പല്ലവരാജവംശചരിത്രത്തിന് വലിയ പ്രാധാന്യം നൽകേണ്ട. എന്നാൽ അഞ്ചാംനൂറ്റാണ്ടിന്റെ മദ്ധ്യത്തോടുകൂടി പല്ലവസാമ്രാജ്യത്തിന്നു ലഭിച്ച പ്രാമുഖ്യവും, അതു അപ്രതിഹതമായി എട്ടാംനൂറ്റാണ്ടിന്റെ മദ്ധ്യംവരെ നിലനിന്നതും, ഇന്ത്യാചരിത്രത്തിൽ ഗണനീയമായ ഒരു സംഗതിയാണ്. 625 മുതൽ 645 വരെ ഭരിച്ച, മാമല്ലൻ എന്ന പേരിൽ അറിയപ്പെടുന്ന നരസിംഹവർമ്മന്റെ കാലത്തു് പല്ലവസാമ്രാജ്യം ഉച്ചാവസ്ഥയിലെത്തി. 642–ൽ അദ്ദേഹം ചാലൂക്യതലസ്ഥാനമായ വാതാപി കീഴടക്കുകയും, ഹർഷനെ തോല്പിച്ച മഹാജേതാവായ പുലികസേനൻ രണ്ടാമനെ തോൽപ്പിച്ചു വധിക്കുകയും ചെയ്തു. എന്നാൽ ചാലൂക്യശക്തി അതുകൊണ്ടു് അസ്തമിച്ചില്ല. പുലികസേനന്റെ ഒരു പിൻഗാമിയായ വിക്രമാദിത്യൻ രണ്ടാമൻ, 740–ൽ പല്ലവരാജധാനി കീഴടക്കി, കുറേനാൾ കൈവശംവെച്ചു. ചാലൂക്യശക്തിയുടെ അധഃപതനത്തോടുകൂടി, മഹാരാഷ്ട്രരാജ്യം കീഴടക്കിയ രാഷ്ട്രകൂട

ന്മാർ ഭൂമിശാസ്ത്രപരമായ കാരണങ്ങളാൽ, തെക്കോട്ട തങ്ങളുടെ അധികാരം വ്യാപിപ്പിക്കാൻ ശ്രമിക്കയും പല്ലവന്മാരുമായി കൂടുതൽ വിജയകരമായി യുദ്ധം തുടരുകയും ചെയ്തു. തെക്കെ അററത്തു്, പാണ്ഡ്യശക്തിയുടെ പുനരുത്ഥാനവും, രാഷ്ട്രകൂടന്മാർക്കു സഹായകമായി. ഒമ്പതാംനൂററാണ്ടിൻെറ ഉത്തരപാദത്തിൽ രാഷ്ട്രകൂടരാജാവായ കൃഷ്ണൻ പല്ലവന്മാരുടെ ശക്തിയെ അവസാനമായി ഉച്ചാടനംചെയ്തു.

ഇന്ത്യൻസംസ്കാരത്തിനു് പല്ലവന്മാർ നൽകിയ സംഭാവനകൾ എല്ലാപ്രകാരത്തിലും സുപ്രധാനമാണു്. ഗ്രോസെററ് പറയുന്നതു നോക്കുക: "ആദ്യകാലംമുതൽ അവർ സ്വകീയമായ ഒരു ശില്പവിധാനം സൃഷ്ടിച്ചു. ദക്ഷിണേന്ത്യയിലെ എല്ലാരീതികൾക്കും അതു മാതൃകയായി. യുവാൻചങ്ങിൻെറ സന്ദർശനകാലത്തു്, അവരുടെ തലസ്ഥാനമായ, മാമല്ലിപുരം, ഇന്ത്യൻകലയുടെ ഒരു പ്രധാനകേന്ദ്രമായി.......തീരപ്രദേശത്തുള്ള കരിങ്കൽക്ഷേത്രങ്ങൾ, ചാമിലേയും (Cham), മലയാ ആർച്ചിപ്പെലാഗോയിലേയും ക്ഷേത്രങ്ങളെ വെല്ലുവിളിച്ചു. പാറകൾ മൃഗങ്ങളുടെ രൂപത്തിൽ കൊത്തിയെടുത്തു്, അവയ്ക്കു വാസ്തവികത നൽകിയിരുന്നു; അവരുടെ ഗുഹാചിത്രങ്ങൾക്കു് ചലനം, ഭാവഭംഗി, വിന്യാസം ഇവയിൽ, അന്നു് ഇന്ത്യയിൽ എതിരില്ലായിരുന്നു."

പല്ലവരാജാക്കന്മാരിൽ ഏററവും മഹാനായ വംശസ്ഥാപകൻ മഹാമല്ലൻ (മാമല്ലൻ) ആണു്. അദ്ദേഹത്തിൽനിന്നാണു് മഹാവലിപുരത്തിനു് ആ പേരു സിദ്ധിച്ചതു്. അദ്ദേഹത്തിന്റെ കാലത്താണു്, ഗംഗയെ ഭൂമിയിലേയ്ക്കു കൊണ്ടുവന്ന അത്യത്ഭുതമായ പല്ലവകലാശില്പം നിർമ്മിച്ചതു്. എക്കാലത്തേയും ശില്പകലയിൽ അതിന്നു സുപ്രധാന സ്ഥാനമുണ്ടു്. ഗംഗാനദി ആകാശത്തുനിന്നു് ഭൂമിയിലേയ്ക്കു വരുന്നതും, ദൈവങ്ങളും, മനുഷ്യരും, പക്ഷിമൃഗങ്ങൾ തുടങ്ങിയ സകല ജീവരാശികളും ഭക്ത്യൽഭുതങ്ങളോടെ ആ കാഴ്ച നോക്കിനിൽക്കുന്നതുമായ ചിത്രമാണു് അതു്.

പല പല്ലവരാജാക്കന്മാരും കവികളും സാഹിത്യത്തിന്റെ രക്ഷാധികാരികളുമായിരുന്നു. നരസിംഹപല്ലവൻെറ പിതാവായ മഹേന്ദ്രവർമ്മൻ, 'മത്തവിലാസപ്രഹസനം' എന്ന സാമൂഹ്യനാടകത്തിന്റെ കർത്താവാണു്. ഭാരവിയും ദണ്ഡിയും പല്ലവരാജധാനിയിൽ ജീവിച്ചതിനു ലക്ഷ്യങ്ങൾ, പ്രസിദ്ധചരിത്രകാരനായ ഡോക്ടർ കൃഷ്ണസ്വാമിഅയ്യങ്കാർ ഉന്നയിച്ചിട്ടുണ്ടു്.

എട്ടാംനൂറ്റാണ്ടിൽ ഇന്ത്യയിൽ സംഭവിച്ച മതപരിഷ്കരണവും,പല്ലവരാജധാനിയിലാണു് ആദ്യം രൂപമെടുത്തതു്. തമിഴരുടെ വൈഷ്ണവസാഹിത്യവും ശൈവസാഹിത്യവും ഇക്കാലത്താണു് പ്രധാനമായി വികസിച്ചതു്. ഇന്ത്യയുടെ ഇതരഭാഗങ്ങളിൽ അറിയപ്പെടാത്ത ഈ ഭക്തിസാഹിത്യം, ആത്മീയചിന്തയുടേയും ഈശ്വരപ്രേമത്തിൻേറയും ഒരു സമുദ്രമാണു്. തെന്നിന്ത്യയിലുള്ള ശിവാരാധനയും വൈഷ്ണവസമ്പ്രദായ

വും ഭക്തിയുടെ രൂപഭേദങ്ങളാണ്. പല്ലവകാലഘട്ടത്തിലാണ്, ശൈവവൈഷ്ണവസിദ്ധന്മാരിൽ മിക്കവരും ജീവിച്ചത്. അവരുടെ കൃതികളും ജീവിതവും ഇന്നും തെക്കേഇന്ത്യയിൽ സ്വാധീനം ചെലുത്തുന്നു. അവസാന ശൈവസിദ്ധനായ സുന്ദരമൂർത്തി പല്ലവരുടെ ആധിപത്യത്തിൻെറ അവസാനദശയിൽ ജീവിച്ചു. നരസിംഹവർമ്മൻെറ സമകാലികന്മാരായിരുന്നു, ഇവരിൽ ഏററവും ദിവ്യന്മാർ. യുവാൻചങ്ങ് കാഞ്ചി സന്ദർശിച്ചപ്പോൾ, ബുദ്ധമതത്തിനും ജൈനമതത്തിനും തെക്കേഇന്ത്യയിൽ പ്രാബല്യം കുറഞ്ഞുവന്നു. എന്നാൽ അതിനുമുമ്പ്, ജൈനമതത്തിന് തെക്കേഇന്ത്യയിൽ പ്രചാരമുണ്ടായിരുന്നുവെന്നതിനു തെളിവുകളുണ്ട്. പല്ലവന്മാർ യാഥാസ്ഥിതികഹിന്ദുക്കളായിരുന്നു. ചിലർ ശൈവന്മാരായിരുന്നുവെങ്കിലും, അവരിൽ മിക്കവരും വൈഷ്ണവന്മാരായിരുന്നു. ഇങ്ങനെ നോക്കിയാൽ എട്ടാംനൂററാണ്ടിലെ മതപ്രബുദ്ധതയ്ക്ക് അടിസ്ഥാനമിട്ടതു് പല്ലവന്മാരെന്നു കാണാം.

പല്ലവകാലത്താണ്, തെക്കെഇന്ത്യയിൽ ആര്യസംസ്കാരം പൂർണ്ണതയിലെത്തിയതു്. അവരുടെ ദാനങ്ങൾ കാണിക്കുന്നു, ആറാംനൂററാണ്ടിൽ ആര്യൻസാമൂഹ്യവ്യവസ്ഥിതി, തെക്കെഇന്ത്യയിൽ വേരൂന്നിയതായി. അപതാംഭ്യ(Apathambiya)ബ്രാഹ്മണർക്കും, ബൗദ്ധായന ബ്രാഹ്മണർക്കും നൽകിയിട്ടുള്ള ദാനപ്രമാണങ്ങളിൽ പ്രത്യേകം പറഞ്ഞിട്ടുള്ളതിൽനിന്നും അനുമാനിക്കാവുന്നതു്, വടക്കേഇന്ത്യയിലെ ധർമ്മശാസ്ത്രങ്ങൾക്കു പല്ലവരാജ്യത്തു് സ്വാധീനം ലഭിച്ചുവെന്നാണ്. സംസ്കൃതത്തിനും അവരുടെ കാലത്തു് പ്രാബല്യം ഉണ്ടായി. കാഞ്ചിസർവ്വകലാശാലയ്ക്കു് ഒരു പ്രധാന പങ്കു് ഇതിലുണ്ട്. യുവാൻചങ്ങിൽനിന്നും മനസ്സിലാക്കാവുന്നതാണ്, ദക്ഷിണേന്ത്യയിലെ പ്രഥമഗണനീയമായ വിദ്യാപീഠം കാഞ്ചിയായിരുന്നെന്നു്. നാലാംനൂററാണ്ടിൽ ജീവിച്ച താർക്കികനും, ന്യായഭാഷ്യത്തിൻെറ കർത്താവുമായ വാത്സ്യായനൻ കാഞ്ചിയിലെ ഒരു പണ്ഡിതനാണെന്നു തോന്നുന്നു. ദിങ്നാഗനും (Dinnaga) ഈ ദക്ഷിണേന്ത്യൻതലസ്ഥാനത്തു് അദ്ധ്യയനം ചെയ്തുവെന്നു പറയപ്പെടുന്നു. അഞ്ചാംനൂററാണ്ടിൽ, കദംബവംശത്തിലെ മയൂരവർമ്മൻ ഉപരിപഠനത്തിന്നു കാഞ്ചിയിൽ പോയതിന്നു് ശിലാരേഖ ഉണ്ട്. ദക്ഷിണേന്ത്യയിലും വിദൂരപൂർവ്വദേശത്തെ ഇന്ത്യൻകോളണികളിലും, സംസ്കൃതം പ്രചരിപ്പിച്ച കേന്ദ്രം എന്ന സ്ഥാനം കാഞ്ചിക്കു് ന്യായമായി അവകാശപ്പെടാം.

തെക്കേഇന്ത്യയിൽ, പല്ലവന്മാരുമായി സാമ്രാജ്യാധികാരത്തിൻെറ പങ്കാളികളായ ചാലൂക്യന്മാരേപ്പററി നേരത്തേ സൂചിപ്പിച്ചല്ലോ. ശതവാഹനന്മാരെ പിന്തുടർന്ന അവരുടെ ശക്തി നരസിംഹപല്ലവൻ 642-ൽ നശിപ്പിച്ചു. ആറാംനൂററാണ്ടിൻെറ ആരംഭത്തിലാണ് ചാലൂക്യന്മാർ അധികാരത്തിൽ വന്നതു്. അപ്പോൾ, അവരുടെ രാജാവായ ജയസിംഹൻ, വളർന്നുകൊണ്ടിരുന്ന രാഷ്ട്രകൂടശക്തിയെ നശിപ്പിക്കയും,

ഇന്നത്തെ മഹാരാഷ്ട്രരാജ്യത്തു് അധികാരം സ്ഥാപിക്കയും ചെയ്തു. ജയസിംഹൻെറ പുത്രനായ പുലികസേനൻ ഒന്നാമൻ അശ്വമേധയാഗം കഴിച്ചു. സ്വന്തം രാജ്യത്തു് അദ്ദേഹം ഏകച്ഛത്രാധിപതിയായി എന്നതിനെ ഇതു തെളിയിക്കുന്നു. സാമ്രാജ്യത്തിൻെറ തെക്കു്, അവർക്കു പല്ലവന്മാരേയും, വടക്കു് വിന്ധ്യൻഭാഗം ഭരിച്ചിരുന്ന വകടകന്മാരേയും നേരിടേണ്ടിവന്നു. എന്നാൽ ഇന്നത്തെ മഹാരാഷ്ട്രം, അവർ ഒരു സുശക്തരാഷ്ട്രമാക്കി. ഉത്തരേന്ത്യ കീഴടക്കിയശേഷം, ദക്ഷിണേന്ത്യ കീഴടക്കാൻ വന്ന ഹർഷനെ പുലികസേനൻ രണ്ടാമൻ തോല്പിച്ചകാര്യം മുൻപു പ്രസ്താവിച്ചല്ലോ.

പുലികസേനൻ രണ്ടാമനെ നരസിംഹപല്ലവൻ തോല്പിച്ചതു് ചാലൂക്യശക്തിക്കു് ഒരു വലിയ ആഘാതമായിരുന്നു. വിക്രമാദിത്യൻ രണ്ടാമൻ ഇതിനു പകവീട്ടി. "തൻെറ പൂർവ്വികന്മാരുടെ പ്രശസ്തികൾ കളങ്കപ്പെടുത്തിയ പല്ലവന്മാരെ വേരോടെ നശിപ്പിക്കാൻ" അദ്ദേഹം ഉറച്ചു. അദ്ദേഹം പല്ലവരാജ്യത്തു യുദ്ധം ചെയ്കയും കാഞ്ചി കീഴടക്കുകയും പല്ലവരാജാവിനെതിരായി മറെറാരുവനെ രാജാവാക്കുകയും ചെയ്തു. തിരിച്ചുവന്നപ്പോൾ വിക്രമാദിത്യൻ, അദ്ദേഹത്തിൻെറകൂടെ കാഞ്ചിയിൽനിന്നു ചില പ്രസിദ്ധരായ ശില്പികളേയും ("സർവ്വസിദ്ധി ആചാര്യന്മാർ") കൊണ്ടുപോന്നുവെന്നതും സ്മരണീയമാണു്. അദ്ദേഹത്തിൻെറ പട്ടമഹിഷിയുടെ ഉത്തരവനുസരിച്ചു് അവരിൽ ഒരാൾ പണിതതാണു്, ലോകേശ്വരക്ഷേത്രം.

പല്ലവന്മാരും ചാലൂക്യന്മാരും വലിയ സമുദ്രീയശക്തികളായിരുന്നു. പല്ലവന്മാരുടെ പ്രധാനപ്രവർത്തനരംഗം വിദൂരേന്ത്യ, മലയാ, ഇൻഡോനേഷ്യ ഇവയായിരുന്നു. ചാലൂക്യരുടെ നാവികശക്തിയെപ്പററി നമുക്കു് അസംഖ്യം ശിലാലേഖകളുണ്ടു്. പുലികസേനൻ, നൂറു കപ്പലുകളോടുകൂടി ഒരു ശത്രുരാജ്യത്തിൻെറ തലസ്ഥാനം കീഴടക്കിയത്രേ. ചാലൂക്യരാജാവിനെ സന്ദർശിച്ച, യുവാൻചങ് അവരുടെ രാജ്യ(ചാലൂക്യരാജ്യം)ത്തെപ്പററി വിവരിച്ചിട്ടുണ്ടു്. അദ്ദേഹം പുലികസേനൻെറ വിശാലഹൃദയത്തേയും, ഔദാര്യത്തേയുംപററി പ്രശംസിച്ചു. യുദ്ധാടിസ്ഥാനത്തിൽ ആണു് രാജ്യം സംഘടിപ്പിച്ചിരുന്നതെന്നും അദ്ദേഹം പറഞ്ഞുകാണുന്നു.

മഹാരാഷ്ട്രരാജ്യത്തിൻെറ ചരിത്രവും, മററു തെന്നിന്ത്യൻരാജ്യങ്ങളുടേതുപോലെ തുടർച്ചയുള്ളതാണു്. എത്ര പ്രശസ്തമായ രാജവംശം ക്ഷയിച്ചാലും, രാജ്യചരിത്രത്തിനു് വിരാമം ഉണ്ടായിട്ടില്ല. രണ്ടു നൂററാണ്ടുകൾക്കുമുൻപു് ചാലൂക്യന്മാരാൽ സ്ഥാനഭ്രഷ്ടരാക്കപ്പെട്ട, രാഷ്ട്രകൂടന്മാർ വീണ്ടും സാമ്രാജ്യാധിപതികളായി. ചാലൂക്യവംശത്തിലെ ശക്തിവിഹീനരായ ചെറുരാജാക്കന്മാർ, ഒരു നൂററാണ്ടുകൂടി തുടന്നു ഭരിച്ചു. മാൽക്ക്ഹെഡി(Malk hed)ലെ ദന്തിദുർഗ്ഗൻ അവസാനമായി അവരുടെ

പ്രാബല്യം ഉന്മൂലനംചെയ്തു. അദ്ദേഹത്തിൻെറ പുത്രനായ കൃഷ്ണരാജൻ "ചാലൂക്യസമുദ്രത്തെ കടഞ്ഞു." കൃഷ്ണരാജന്റെ നേട്ടങ്ങൾ മററു മണ്ഡലങ്ങളിലുമുണ്ടായിരുന്നു. എല്ലോറയിലെ കൈലാസക്ഷേത്രം അദ്ദേഹമാണു പണിയിച്ചതു്. അദ്ദേഹം അതിൽ അഭിമാനംകൊണ്ടിരുന്നു്, അദ്ദേഹത്തിൻെറ ബറോഡാദാനരേഖ തെളിയിക്കുന്നു. അതിൽ ഇപ്രകാരം പ്രസ്താവിച്ചുകാണുന്നു. അദ്ദേഹം, "മലയിൽ അത്ഭുതാകൃതിയോടുകൂടിയ ഒരു ക്ഷേത്രം നിർമ്മിച്ചു." ദൈവങ്ങൾ അതു കണ്ടപ്പോൾ പറഞ്ഞു. "ഈ ശിവക്ഷേത്രം സ്വയംഭുവാണു്. മനുഷ്യസൃഷ്ടമായ ഒരു കലാശില്പത്തിനും ഇത്ര ഭംഗി കാണുകയില്ല." കൃഷ്ണൻെറ പിൻഗാമികളും സുശക്തന്മാരായിരുന്നു; വിശിഷ്യാ ഗോവിന്ദൻ മൂന്നാമനും, അമോഘവർഷനും. ഈ രാജവംശം 973–വരെ നിലനിന്നു. അപ്പോൾ അവരെ ചാലൂക്യന്മാർ അധികാരഭ്രഷ്ടരാക്കി. അനന്തരം വിജയനഗരസാമ്രാജ്യത്തിൻെറ അന്ത്യംവരെ ചാലൂക്യന്മാരുടെ പ്രാബല്യം നിലനിന്നു. രാജപുട്ടാണയിലേയും മദ്ധ്യേന്ത്യയിലേയും റാതോഡ്(Rathod)വംശങ്ങൾ രാഷ്ട്രകൂടന്മാരുടെ പ്രതാപം ഇന്നും നിലനിർത്തുന്നു.

ഭാരതത്തിൻെറ ഏററവും തെക്കുള്ള ചേരം, അഥവാ കേരളം എന്ന രാജ്യത്തെപ്പററിയും ചില കാര്യങ്ങൾ പറയാം. പശ്ചിമപർവ്വതനിരയുടെ പടിഞ്ഞാറു് കന്യാകുമാരിവരെ നീണ്ടുകിടക്കുന്ന ഈ രാജ്യം പുരാതനകാലംമുതൽക്കേ പടിഞ്ഞാറൻരാജ്യങ്ങളുമായുള്ള വ്യാപാരത്തിൻേറയും ഗതാഗതത്തിൻേറയും കേന്ദ്രമായിരുന്നു. അവിടത്തെ തുറമുഖങ്ങളായ, മുസീറിസും (കൊടുങ്ങല്ലൂർ), കൊല്ലവും ആദ്യകാലംമുതല്ക്കേ പ്രസിദ്ധങ്ങളാണു്. ഹിന്ദുമതപുനരുദ്ധാരണത്തിനു് ശ്രീശങ്കരൻ അവതരിക്കുന്ന കാലംവരെയുള്ള ചരിത്രത്തിൽ രണ്ടു പ്രധാനസംഭവങ്ങളാണു മുന്തിനിൽക്കുന്നതു്. ഇവ അപ്പോസ്തലനായ സെൻറുതോമസിൻെറ ആഗമനവും, ബഹിഷ്കൃതരായ യഹൂദന്മാരുടെ വരവുമാണു്. സെൻറുതോമസിൻെറ ആഗമനത്തേപ്പററി ശരിയായ തെളിവുകളില്ലെങ്കിലും, അതേപ്പററിയുള്ള ഉറച്ച വിശ്വാസം അത്രവേഗം തള്ളിക്കളയാവുന്നതല്ല. അരിക്കമേഡുവിലെ ഭൂഖനനങ്ങൾ തെക്കേ ഇന്ത്യയ്ക്കു് ഗ്രീക്കോ റോമൻരാജ്യങ്ങളുമായി നിരന്തരസമ്പർക്കമുണ്ടായിരുന്നെന്നു തെളിയിച്ചിട്ടുണ്ടു്. സെൻറുതോമസിൻെറ ആഗമനത്തെപ്പററിയുള്ള ഐതിഹ്യം ശരിയാണെന്നുള്ളതിനു് ഇതു കൂടുതൽ പ്രാബല്യം നൽകുന്നു. പോരെങ്കിൽ നമുക്കു് യൂസീബിയസിൻെറ (Eusebius) പ്രമാണത്തിൽനിന്നും, അലക്സാൻഡ്രെൻസ്കൂളിൻെറ ആദ്യപ്രിൻസിപ്പാളായ, പാൻറാനസ്സിന്റെ ശിഷ്യന്മാരായ ഓറിജനും, അലക്സാൻഡ്രിയായിലെ ക്ലെമൻറും, ഇന്ത്യാ സന്ദർശിച്ചെന്നും, ഇവിടെ അഭിവൃദ്ധിപ്രാപിച്ചുകൊണ്ടിരുന്ന ഒരു ക്രൈസ്തവസമുദായം ഉണ്ടായിരുന്നെന്നും അവർ സെൻറ്മത്തായിവിൻെറ ഗ്രന്ഥം സൂക്ഷിച്ചിരുന്നുവെന്നുംഗ്രഹിക്കാം. അതിനാൽ, മലബാറിലെ ക്രൈസ്തവസഭ അപ്പോസ്തലനിൽനിന്നു് ഉത്ഭവിച്ചു എന്നതിനെ എതിർക്കുക എളു

ഷ്ടമല്ല. ഒരു സിറിയൻ വ്യാപാരിയായ ക്നായിത്തൊമ്മൻ (Thomas of Kana) അഞ്ചാംനൂററാണ്ടിൽ മലബാറിൽ വരികയും, ഒരു സഭാവിഭാഗം സ്ഥാപിക്കയുംചെയ്തു. അതു മലബാറിൽ മാത്രമേ പ്രചരിച്ചുള്ളു. എങ്കിലും സെൻറ്അഗസ്റ്റിൻ ഇംഗ്ലണ്ടിൽ ക്രിസ്തുമതം പ്രചരിപ്പിച്ചതിനു പിൻപല്ല, ഈ സംഭവവും എന്നോർക്കണം.

ഡക്കാനിലും തെന്നിന്ത്യയിലും ഇക്കാലത്തു് വിദ്യാഭ്യാസം ഒരു ഉന്നതനിലയെ പ്രാപിച്ചിരിക്കണം. നളന്ദ ഉത്തരേന്ത്യയിലെന്നപോലെ, ദക്ഷിണേന്ത്യയിലെ ബുദ്ധിപരമായ ജീവിതത്തെ നിയന്ത്രിച്ചിരുന്ന കാഞ്ചിയേപ്പററി മുൻപു സൂചിപ്പിച്ചുവല്ലോ. ഈ വിജ്ഞാനകേന്ദ്രത്തിനു പുറമെ, തെക്കേഇന്ത്യയിൽ വേറെയും പ്രസിദ്ധ വിദ്യാലയങ്ങളും കലാശാലകളുമുണ്ടായിരുന്നു. രാഷ്ട്രകൂടരാജാവായ കൃഷ്ണൻ മൂന്നാമൻെറ വിദേശകാര്യമന്ത്രി നിർമ്മിച്ചതും പോഷിപ്പിച്ചതുമായ 'സാലോഗ്തി' (Salogti)കോളേജ് അങ്ങനെയുള്ള ഒന്നായിരുന്നു. വിദ്യാർത്ഥികൾക്കു് സൗജന്യമായി താമസിക്കുന്നതിനു് ഇരുപത്തേഴുകെട്ടിടങ്ങൾ അവിടെ ഉണ്ടായിരുന്നു. നല്ല ശമ്പളംകൊടുത്തുവന്ന ആചാര്യന്മാരായിരുന്നു അദ്ധ്യാപനം നടത്തിയതു്. പൊതുജനങ്ങൾ ഈ സ്ഥാപനത്തിനു നൽകിവന്ന സഹായസഹകരണങ്ങളും സ്മരണീയമാണു്. നഗരത്തിലെ ഓരോ ഗൃഹനായകനും, വിശേഷാവസരങ്ങളിൽ, തനിക്കനുയോജ്യമായ സംഭാവന കോളേജ്ഫണ്ടിലേയ്ക്കു നൽകിവന്നു. എണ്ണായിരക്ഷേത്രകോളേജിൽ (Ennayirom Temple College) പത്തു വകുപ്പുകളും 340 വിദ്യാർത്ഥികളുമുണ്ടായിരുന്നു. അവിടെ വിദ്യാഭ്യാസം സൗജന്യമായിരുന്നു. ആദ്ധ്യാത്മികവും ഭൗതികവുമായ വിഷയങ്ങളിൽ സൗജന്യമായ വിജ്ഞാനവിതരണത്തെ ഉദ്ദേശിച്ചു് പ്രസിദ്ധക്ഷേത്രങ്ങളോടനുബന്ധിച്ചു് കോളേജുകൾ നടത്തിവന്നിരിക്കണം. പല്ലവന്മാർക്കുശേഷം, തെക്കേഇന്ത്യയിലെ കോളേജുകൾ പ്രധാനമായും ഹൈന്ദവമായ സ്വഭാവത്തോടുകൂടിയതായിത്തീർന്നു.

മുൻ അദ്ധ്യായത്തിൽ നാം കണ്ടു, അഞ്ചാംനൂററാണ്ടിൻെറ അവസാനത്തിൽ, മെക്കോംഗ്താഴ്വര, മലയാ, ഇൻഡൊനേഷ്യൻ ദ്വീപുകൾ ഇവയെല്ലാം ഹിന്ദുരാജ്യങ്ങളാൽ സങ്കീർണ്ണമായിരുന്നെന്നു്—അവയിൽ ഫ്യൂണാൻപോലെ ചിലതു്, വളരെ അഭിവൃദ്ധിയിലും പ്രാമാണ്യത്തിലും വന്നു. ഇതു് രചനാത്മകമായ ഒരു കാലഘട്ടമായിരുന്നു. ഹിന്ദുസംസ്കാരവും വ്യവസ്ഥിതിയും ഉറച്ച അടിസ്ഥാനത്തിൽ സ്ഥാപിതമായിക്കഴിഞ്ഞു. തദ്ദേശീയജനങ്ങൾ, പ്രത്യേകിച്ചു് ഉയർന്നതരക്കാർ, ഇന്ത്യൻനിവാസികളുമായി സങ്കലനത്തിലേർപ്പെട്ടു. അടുത്ത അഞ്ചു നൂററാണ്ടുകൾ, ഈ രാജ്യങ്ങളിൽ, ഭാരതസംസ്കാരം തളിരും പൂവും ചൂടുന്നതു കണ്ടു. ഇന്ത്യാചരിത്രത്തിലെ ഒരു ഭാഗമാണു്, ഈ രാജ്യങ്ങളുടെ ചരിത്രവും. കാരണം 12-ാംനൂററാണ്ടുവരെ, അവിടത്തെ ജനങ്ങൾ ഭാരതലോകത്തിലെ അംഗങ്ങളാണു് തങ്ങൾ എന്നു വ്യവഹരിച്ചുവന്നു.

ആറാംനൂററാണ്ടിൻെറ ഉദയത്തോടുകൂടി വിദൂരേന്ത്യയിൽ മൂന്നു പ്രധാന രാജ്യങ്ങൾ ആവിർഭവിച്ചു. കാംബൂജാ(കാംബോഡിയാ), ചമ്പാ (സയാം), മലയാ ഉപദ്വീപും സുമാത്രായും ഉൾക്കൊണ്ട നാവികസാമ്രാജ്യമായ ശ്രീവിജയാ ഇവയാണ് ആ രാജ്യങ്ങൾ. പല ചെറിയ രാജ്യങ്ങൾ ഉൾക്കൊണ്ട ഒരു ദ്വീപായിരുന്നു ജാവാ. ബോർണിയോ വീണ്ടും അപരിഷ്കൃതാവസ്ഥയിൽ പതിച്ചതായി തോന്നുന്നു.

കാംബൂജാ ആദ്യം ഫ്യൂണാനെൻറ കീഴിലുള്ള ഒരു സാമന്തരാജ്യമായിരുന്നു. ചൈനീസ് ചരിത്രങ്ങളനുസരിച്ച് ആറാംനൂററാണ്ടിൻെറ മധ്യത്തിൽ കാംബൂജാ, ഫ്യൂണാനെൻറമേൽ ആധിപത്യം സ്ഥാപിച്ചു. സ്ഥിരവമ്മനാകുന്നു അവിടത്തെ രാജ്യവംശസ്ഥാപകൻ. ശിലാരേഖകളനുസരിച്ച് പിന്നീട്ട് കംബോഡിയാഭരിച്ച രാജാക്കന്മാർ അദ്ദേഹത്തെ തങ്ങളുടെ വംശസ്ഥാപകനായി പറയുന്നു. അസംഖ്യം രാജാക്കന്മാരുടെ പട്ടികയും, അവരുടെ ഭരണചെയ്തികളും വിവരിക്കുന്ന ശിലാരേഖകങ്ങൾ നമുക്കു കിട്ടിയിട്ടുണ്ട്. അവർ കാംബൂജായുടെ സമ്പത്തും പ്രശസ്തിയും വർദ്ധിപ്പിക്കയും, അവിടം സംസ്കൃതസംസ്കാരത്തിൻെറ കേന്ദ്രമാക്കുകയുംചെയ്തു. ആദ്യത്തെ ശിലാലേഖകൾ എല്ലാം സംസ്കൃതത്തിലാണ്. പ്രാചീനഭാരതത്തെപ്പററി പല സൂചിതങ്ങളും അവയിലുണ്ട്. കാംബൂജാരാജാക്കന്മാർ മിക്കവരും ശൈവമതാവലംബികളായ ഹിന്ദുക്കളായിരുന്നു. അവർ ശിവലിംഗം പ്രതിഷ്ഠിച്ചതിനെപ്പററി ധാരാളം സൂചനകളുണ്ട്. താഴെ ഉദ്ധരിക്കുന്ന ഒരു ശിലാലേഖത്തിലെ ഭാഗങ്ങൾ, ഈ രാജാക്കന്മാരുടെ ആസ്തിക്യവും, തങ്ങളുടെ രാജ്യം ഹൈന്ദവസംസ്കാരകേന്ദ്രമാക്കുന്നതിന് അവർ ചെയ്ത പ്രയത്നങ്ങളും വെളിപ്പെടുത്തുന്നു: “ശ്രീ വീരവമ്മൻെറ പുത്രിയും, ശ്രീ ഭാവവമ്മൻെറ സഹോദരിയും, ഭർത്താവിനോടും മതത്തോടും സവിശേഷഭക്തിയുള്ളവളും ആയ ഒരു രണ്ടാം അരുന്ധതി(വസിഷ്ഠപത്നിയായ മാതൃകാദമ്പതി)യുമായിരുന്നു അവൾ. അവളുടെ ഭർത്താവായ ശ്രീ സോമവമ്മനും, സാമവേദജ്ഞന്മാരുംകൂടി ത്രിഭുവനേശ്വരനെ (സൂര്യവിഗ്രഹവും ശിവവിഗ്രഹവും ചേർന്നതു്) പ്രതിഷ്ഠിച്ചു. രാമായണവും, പുരാണങ്ങൾക്കുമൊപ്പം, സമ്പൂർണ്ണഭാരതവും അദ്ദേഹം പുരോഹിതന്മാർക്കു കൊടുത്തു. അതു മുടങ്ങാതെ നിത്യവും പാരായണം ചെയ്യുന്നും ഏപ്പാടുചെയ്തു.”

ഇന്ത്യൻസംസ്കാരത്തിൻെറ നിലപാടിൽനിന്നു നോക്കിയാൽ, കൂടുതൽ പ്രാധാന്യമർഹിക്കുന്നതു്, കാവ്യശൈലിയിൽ എഴുതിയിട്ടുള്ള ഭാവവമ്മൻെറ ‘പ്രശസ്തി’യാണ്. കാളിദാസൻെറ രഘുവംശത്തെ അനുകരിച്ചുള്ളതാണ് ആ കൃതി. ആറാംനൂററാണ്ടിൻെറ മദ്ധ്യത്തിൽ ഈ ഭാവവമ്മൻെറ പുത്രനായിരുന്ന ഫ്യൂണാനിൻെറ ശക്തിധ്വംസനം അക്കാലത്തു ചെയ്തതു്. വിദൂരേന്ത്യയിൽ കാവ്യശൈലിക്കു ലഭിച്ച പ്രചാരവും, കാളിദാസകൃതികൾക്കു ലഭിച്ച സ്വാഗതവും, മാതൃരാജ്യവും കോളനികളും തമ്മിലുള്ള ഉററബന്ധം തെളിയിക്കുന്നു. ഏഴാംനൂററാണ്ടിന്റെ

മദ്ധ്യംവരെ, കാംബൂജായിൽ ഹിന്തുമതമായിരുന്നു. പിന്നീടാണു് ബുദ്ധമതത്തെപ്പററി ആദ്യം സൂചന കാണുന്നതു്. രണ്ടു മതങ്ങളും അനന്തരകാലത്തു് സഹജീവിച്ചു; എങ്കിലും പ്രാമാണ്യം ഹിന്തുമതത്തിനായിരുന്നു.

എട്ടാംനൂററാണ്ടുവരെ കാംബൂജായിൽ പല്ലവർക്കു നിസ്സീമമായ പ്രേരണാശക്തി ഉണ്ടായിരുന്നു. ഔദ്യോഗികമതം, തെക്കേഇന്ത്യയിലെ ശൈവമതമായിരുന്നു. പല്ലവലിപികളിലാണു് ശിലാലേഖങ്ങൾ; മഹേന്ദ്രവമ്മൻ തുടങ്ങിയ രാജനാമങ്ങളും പല്ലവന്മാരെ അനുകരിച്ചത്രേ. പാർമെൻറിയർ (Parmentier) വ്യക്തമായി സ്ഥാപിച്ചിട്ടുള്ളതുപോലെ കാംബൂജാ ശില്പകലയും, പല്ലവശില്പകലയേയാണു് അനുകരിച്ചിട്ടുള്ളതു്. കാംബൂജാരാജാക്കന്മാരിൽ ഏററവും വലിയ വംശസ്ഥാപകൻ യശോവർമ്മനാണു്, അദ്ദേഹത്തിൻെറ പിതാവായ മഹീപതിവമ്മൻ, ആര്യദേശത്തെ ഒരു ബ്രാഹ്മണൻെറ വംശജയായ ഇന്ദ്രാദേവി എന്നൊരു ബ്രാഹ്മണസ്ത്രീയെ വിവാഹം ചെയ്തതായി പറയപ്പെടുന്നു. ചുരുക്കത്തിൽ ഇന്ത്യയും കാംബൂജായും തമ്മിൽ ഉററ സാംസ്കാരികബന്ധം പുലത്തിവന്നു.

യശോവമ്മൻെറ ഒരു ശിലാലേഖത്തിൽനിന്നു്, സംസ്കൃതം കാംബൂജായിൽ എത്ര നിഷ്കൃഷ്ടയായി പഠിച്ചുവെന്നു മനസ്സിലാക്കാം. അതിൽ, അദ്ദേഹത്തെ, സേതുബന്ധത്തിൽ പ്രവരസേനനേക്കാൾ (വകടകരാജാവു്) മഹാനായും പ്രാകൃതം ഇഷ്ടമല്ലാത്തവരിൽ ഗുണാഢ്യനായും, ഭീമകനെ പരാജയപ്പെടുത്തിയ ഒരു ഭീമകനായും പ്രകീത്തിച്ചിരിക്കുന്നു. ഹഷൻെറ കാലത്തെ മയൂരകവിയെപ്പററിയും അദ്ദേഹം പറയുന്നു· "മയൂരസ്തോത്രംകൊണ്ടു് സൂര്യൻ സംതൃപ്തനായിരിക്കും; എന്നാൽ സൂര്യനെ അതിലംഘിക്കുന്ന രാജാവിനെ അരയന്നങ്ങൾ ആരാധിക്കുന്നു."

ചമ്പാ(ഇന്നത്തെ സയാം)യും, കാംബൂജാപോലെതന്നെ പ്രാചീനമായ ഒരു രാജ്യമാണു്. ആറാംനൂററാണ്ടിനു മുൻപു്, അതു് ഫ്യൂണാൻെറ കീഴിലായിരുന്നുവെന്നു തോന്നുന്നു. ഗംഗരാജാവിൽനിന്നും പിൻതുടർച്ച അവകാശപ്പെടുന്ന രുദ്രസേനനാണു് അവിടത്തെ ആദ്യത്തെ പ്രസിദ്ധ രാജാവു്. ആസ്തികൃരായ പല ഹിന്തുരാജവംശങ്ങളും ചമ്പാ ഭരിച്ചു. മിക്ക രാജാക്കന്മാരും ശൈവന്മാരായിരുന്നു; ചിലർ വൈഷ്ണവരും, മററു ചിലർ ശങ്കരനാരായണഭക്തന്മാരും (ശിവനും വിഷ്ണുവും ചേന്നതു്) ആയിരുന്നുവെന്നും കാണുന്നു.

ചമ്പായും, കാംബൂജായേപ്പോലെ വലിയ ഒരു ഹൈന്ദവസംസ്കാരകേന്ദ്രമായിരുന്നു. ഭൃഗുവംശത്തിലെ ഇന്ദ്രവമ്മൻ മൂന്നാമൻ ആറു് താത്വികപദ്ധതികളും (ഷഡ്ദർശനങ്ങൾ) ബൗദ്ധദാർശനികപദ്ധതിയും, പാണിനിയുടെ വ്യാകരണവും, കാശികൻെറ (Kasika) വ്യാഖ്യാനവും, ശൈവരുടെ പുണ്യഗ്രന്ഥങ്ങളും പഠിച്ചതായി പറയപ്പെടുന്നു. സംസ്കൃതമായിരുന്നു ഔദ്യോഗികഭാഷ. ആ ഭാഷയിലുള്ള നൂറിൽപ്പരം ശിലാരേഖകൾ ഇതിനകം കണ്ടുകിട്ടിയിട്ടുണ്ടു്. വേദങ്ങളും ധമ്മശാസ്ത്രങ്ങളും

നിഷ്കൃഷ്ടമായി പഠിച്ചുവന്നു. ശ്രീജയഇന്ദ്രവർമ്മൻ ഏഴാമൻ നാരദീയം, ഭാർഗ്ഗവീയം ഈ ധർമ്മശാസ്ത്രങ്ങളിൽ നിപുണനെന്നവകാശപ്പെട്ടു. രാമായണവും മഹാഭാരതവും പരക്കെ പഠിച്ചുവന്നു. ശില്പകല ദാക്ഷിണാത്യമായിരുന്നു. ഒരു പ്രസിദ്ധ ബംഗാളിപണ്ഡിതൻ പറയുന്നു: "ചമ്പായിലെ രീതി ആദിമദ്രാവിഡരീതിയുമായി ബന്ധപ്പെട്ടതല്ലെന്നു പറയുക സാദ്ധ്യമല്ല." തെക്കെഇന്ത്യയിൽനിന്നും തീർച്ചയായും ഉത്ഭവിച്ച സാംസ്കാരികപ്രവണതകളാണ് ചമ്പായിലും കാംബൂജായിലും കാണുന്നതു്.

ചൈനീസ്സംസ്കാരത്തിന്റെ മുൻനിര ആയ അന്നാവുമായി പലശതാബ്ദങ്ങൾ നടന്ന യുദ്ധങ്ങളുടെ ഫലമായി ചമ്പാ ചരിത്രത്തിൽനിന്നു് തിരോധാനം ചെയ്തു. ഭാരതീയതയുടെ സവിശേഷമായ കൃതജ്ഞതയ്ക്കർഹമാണ്, കാംബൂജായും ചമ്പായും. വികസിച്ചുകൊണ്ടിരുന്ന ചൈനാസാമ്രാജ്യം സിംഗപ്പൂർവരെ വ്യാപിക്കാഞ്ഞതും, ഇന്ത്യൻമഹാസമുദ്രം അതേപേരിൽ ഇന്നും ഇരിക്കുന്നതും, കാംബൂജായും, ചമ്പായും ആ സാമ്രാജ്യത്തിന്റെ വളർച്ചയെ തടുത്തുനിർത്തിയതുകൊണ്ടാണ്. ഇന്നു് കാംബൂജാ ഫ്രാൻസിന്റെ അധീനതയിലുള്ള ഒരു ചെറുരാജ്യമാണ്. ചമ്പായുടെ വിശിഷ്ടപാരമ്പര്യം സയാം സംരക്ഷിക്കുന്നു. അവ ചൈനീസ്സംസ്കാരത്തിന്റേയും വളർച്ചയുടേയും അതിർത്തിരേഖകളായി വർത്തിക്കുന്നു.

ചൈനീസ്സാമ്രാജ്യത്തിന്റെ കരമാർഗ്ഗമായ വളർച്ചയെ ഒരു സഹസ്രാബ്ദം വിദൂരേന്ത്യ തടഞ്ഞെങ്കിൽ, സമുദ്രമാർഗ്ഗം സംരക്ഷിച്ചതിനുള്ള പ്രശസ്തി ശ്രീവിജയരാജ്യം ഉൾക്കൊണ്ട ശൈലേന്ദ്രന്മാരുടെ സാമ്രാജ്യത്തിനാണ്. ഈ സാമ്രാജ്യത്തിന്റെ ആരംഭം ശ്രീവിജയായിൽ (സുമാത്രായിലെ പാലാംപോംഗ്—Palampong) ആകുന്നു. ശൈലേന്ദ്രവംശക്കാർ ദ്വീപു മുഴുവൻ ശക്തി സ്ഥാപിച്ചശേഷം, അയൽദ്വീപുകൾ കീഴടക്കുകയും, ഏഴാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ അവരുടെ ആധിപത്യം മലാക്കാകടലിടുക്കിൽ സ്ഥാപിക്കയും ചെയ്തു. എട്ടാംനൂററാണ്ടിൽ അവർ, തങ്ങളുടെ ശക്തി മലയാഉപദ്വീപിലും വ്യാപിപ്പിച്ചു. ഇങ്ങനെ ഒരു കാലു് വൻകരയിലും, മറേറ കാലു് സുമാത്രായിലും ചവുട്ടിക്കൊണ്ടു്, അവർ കടലിടുക്കു നിയന്ത്രിക്കുകയും അഞ്ചു നൂററാണ്ടോളം ഇരുകടലിന്നും നാഥന്മാരായി വർത്തിക്കുകയും ചെയ്തു.

ബംഗാൾ ഉൾക്കടലിൽ, അവരുടെ ആധിപത്യം പതിനൊന്നാം നൂററാണ്ടിൽ ചോളന്മാർ വെല്ലുവിളിച്ചു. നമുക്കു പിന്നീടു കാണാവുന്നതുപോലെ, രാജേന്ദ്രചോളൻ ശൈലേന്ദ്രന്മാരുമായി ഒരു ശതവത്സരസമരമാരംഭിച്ചു. കുറേക്കാലത്തേയ്ക്കു് ചോളസാമ്രാജ്യം മലയാ ഉപദ്വീപിലും വ്യാപിച്ചെങ്കിലും യുദ്ധാവസാനത്തിൽ ശൈലേന്ദ്രന്മാർ കടലിന്നു് അധിപതികളായി ഭവിച്ചു. പന്ത്രണ്ടാംനൂററാണ്ടിലെ ചൈനീസ് വിവരണങ്ങൾ കാണിക്കുന്നതു്, ശൈലേന്ദ്രന്മാർ കടലിടുക്കുകൾ മുഖേന

സമുദ്രവ്യാപാരം നിയന്ത്രിച്ചുവെന്നാണ്. തികച്ചും എഴുനൂറുവർഷം, ദ്വീപുകളുടെ ചുററുമുള്ള സമുദ്രം അവരുടെ അധീനതയിൽ വർത്തിച്ചു. ഇന്ത്യൻ സംസ്കാരപതാക അവർ ആർച്ചിപ്പെലാഗോയിൽ പാറിപ്പിച്ചു.

ശൈലേന്ദ്ര രാജാക്കന്മാർ ബുദ്ധമതക്കാരായിരുന്നു. ആ മതപ്രചരണത്തിൽ അവർ കാണിച്ച ഔത്സുക്യം, വിഹാരങ്ങൾ വിദൂരങ്ങളായ നളന്ദയിലും, നാഗപട്ടണത്തിലും സ്ഥാപിക്കാൻ പ്രേരിപ്പിച്ചു. ചോളന്മാരും പാണ്ഡ്യന്മാരുമായി അവർ സ്നേഹബന്ധം പുലർത്തി. നമുക്ക രേഖകളുണ്ട്, തെക്കെഇന്ത്യയിൽനിന്ന് പണ്ഡിതന്മാർ ശൈലേന്ദ്ര തലസ്ഥാനത്തുപോയതിന്ന്. അവരുടെ പല ശിലാരേഖകളും തെക്കെഇന്ത്യയിലെ ഗ്രന്ഥലിപിയാണ്. സുമാട്രായിലെ, പല ഗോത്രനാമങ്ങളും വംശനാമാവലികളും തെക്കെഇന്ത്യയിലേപ്പോലെയാണ്. (ഉദാ: ചോളന്മാർ, പാണ്ഡ്യന്മാർ).

കോളണൈസേഷനെപ്പററിയുള്ള ഈ നീണ്ട അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള നാവികപ്രവർത്തനങ്ങളുടെ അടിസ്ഥാനം പൊതുസംഘങ്ങളുടെ ശ്രമഫലമാണ്. മണിഗ്രാമവും (Manigramam), നാനാദേശിയും (Nanadesis) ആണ് അവയിൽ പ്രമുഖമായവ. മണിഗ്രാമസംഘം, അന്ന് അറിയപ്പെട്ട എല്ലാ രാജ്യങ്ങളുമായും വ്യാപാരം നടത്തി. ഇതിലേയ്ക്ക് സൂക്ഷ്മമായ ചരിത്രരേഖകൾ, ദാനരേഖകൾ, ശിലാരേഖകൾ ഇവ ഉണ്ട്. കച്ചവടത്തിന് അവർക്ക് കുത്തകയും, പിന്നീടുള്ള പ്രത്യേകാംഗീകാരം ലഭിച്ച കമ്പനികൾക്കുള്ളതുപോലെ പ്രത്യേകാവകാശങ്ങളുമുണ്ടായിരുന്നു. 'നാനാദേശികൾ' (എല്ലാ ദേശത്തുനിന്നുമുള്ള ആളുകൾ), വലങ്കൈ, ഇടങ്കൈ (Etangai) ഇവയേപ്പററി ഒരു മൈസൂർ ശിലാരേഖ ഇങ്ങനെ പറയുന്നു: "അവർ പല രാജ്യങ്ങളിലും പര്യടനം നടത്തിയ ധീരന്മാരായിരുന്നു. കരമാർഗ്ഗവും ജലമാർഗ്ഗവും ആയി അവർ ആറു ഭൂഖണ്ഡങ്ങളിലും, സഞ്ചരിച്ചു. കുതിര, ആന, വിലയുററ രത്നങ്ങൾ, സുഗന്ധദ്രവ്യങ്ങൾ, ഔഷധങ്ങൾ ഇവ മൊത്തമായും ചില്ലറയായും അവർ വിററുവന്നു." ഇങ്ങനെയുള്ള സാഹസിക പ്രകൃതിയോടുകൂടിയ വ്യാപാരിസംഘങ്ങൾ, പല നൂററാണ്ടുകളോളം വിദൂരഇന്ത്യയിലെ വ്യാപാരവും രാഷ്ട്രീയഗതിയും നയിച്ചു.

അദ്ധ്യായം പതിനൊന്ന്

# ഹിന്ദുമതപരിഷ്ക്കരണം

ഹിന്ദുമതഗ്രന്ഥങ്ങളുടെ പുനഃപ്രസാധനം ഗുപ്തകാലത്തു നടന്നതു മുൻപു വിവരിച്ചല്ലോ. അതിനു ദേശീയമായ പ്രാധാന്യമുണ്ടായിരുന്നു. മതപരമായ വീക്ഷണത്തിൽ അതിനു കൂടുതൽ പ്രാമുഖ്യം ഉണ്ടായിരുന്നു. പരിഷ്കരിച്ചെഴുതിയ പുരാണങ്ങളും, മഹാഭാരതവും, ഭാരതീയജനതയ്ക്ക്, ഒരു പുരാവൃത്താഖ്യാനവും, അനുപമമായ വീരാരാധനാസാഹിത്യവും, സമ്പന്നമായ സന്മാർഗ്ഗതത്വങ്ങളും, സാമാന്യജനതയ്ക്ക് ഒരു മതസാഹിത്യവും നൽകി. ഹിന്ദുമതത്തിലെ എല്ലാ വിഭാഗങ്ങൾക്കും അവയിൽ പ്രാതിനിധ്യം ഉണ്ട്. ആറാംനൂറ്റാണ്ടിൽ, വിഷ്ണുവിന്റെ ഒരവതാരമായി ബുദ്ധനേയും സ്വീകരിച്ചു. അദ്ദേഹം യാഥാസ്ഥിതികരായ ഹിന്ദുക്കൾക്കും ആരാദ്ധ്യനായി. മത്സ്യപുരാണത്തിൽ, ബുദ്ധനെ ഒരവതാരമായി ഗണിച്ചിരിക്കുന്നു. മഹാഭാഗവതത്തിലും, വിഷ്ണുവിന്റെ അവതാരമായി ബുദ്ധനെ അംഗീകരിച്ചു. ബുദ്ധന്റെ വാർഷികോത്സവം എങ്ങനെ കൊണ്ടാടണമെന്നുപോലും ബ്രഹ്മാണ്ഡപുരാണം നിർദ്ദേശിക്കുന്നു. ആ ദിവസത്തിൽ ബുദ്ധന്റെ വിഗ്രഹം ഒരു പ്രത്യേകരീതിയിൽ ആരാധിക്കേണ്ടിയിരുന്നു. ഏഴാംനൂറ്റാണ്ടിലെ ഒരു ശിലാലേഖത്തിൽനിന്നും തെക്കേഇന്ത്യയിലും ബുദ്ധനെ അവതാരമായി പരിഗണിച്ചതായി കാണാം.

ഗുപ്തന്മാരുടെ കാലത്തെ, മതപുനരുദ്ധാരണത്തിന്റെ ഒരു പ്രധാനസംഭാവനയത്രേ അവതാരങ്ങളെപ്പററിയുള്ള സിദ്ധാന്തം. ബുദ്ധനുമുമ്പേ ഈ ആശയം ഉണ്ടായിരുന്നു. പാണിനിയുടെ കാലത്തുതന്നെ ചില അവതാരങ്ങൾ അറിയപ്പെട്ടുകയും ആരാധിക്കപ്പെട്ടുകയും ചെയ്തിരുന്നു. എന്നാൽ പതഞ്ജലിയിൽ (ഉദ്ദേശം 150 ബി. സി.)നിന്നു കാണാം, കൃഷ്ണനെ ഈശ്വരാവതാരമായി കൈക്കൊണ്ടതു്. മനുഷ്യനിൽ ദൈവത്വം ആരോപിക്കലല്ലായിരുന്നു അതു്. അവതാരസിദ്ധാന്തം ലളിതവും ഗീതയിൽ വിശദമായി വർണ്ണിച്ചിട്ടുള്ളതുമാണ്. ശ്രീകൃഷ്ണൻ പറയുന്നു: "എപ്പോൾ ധർമ്മത്തിനു ക്ഷയം സംഭവിക്കുകയും അധർമ്മം വർദ്ധിക്കയും ചെയ്യുന്നുവോ, അപ്പോൾ ഞാൻ അവതരിക്കും," എന്നു്. ഇന്നു് ഹിന്ദുക്കൾ ഐകകണ്ഠ്യേന സ്വീകരിച്ചിട്ടുള്ള തത്വം, മനുഷ്യസമുദായം ഉദ്ധരിക്കേണ്ട ആവശ്യം വരുമ്പോൾ, ഈശ്വരപ്രചോദനം സിദ്ധിച്ചവർ ജനിക്കുന്നു എന്നാണ്. അവർ അവതാരങ്ങളാണ്. എന്നാൽ ദൈവത്തിന്റെ പൂർണ്ണാവതാരങ്ങളല്ല; ദിവ്യത്വമുള്ള മനുഷ്യർ മാത്രമാണു്. ലോകപരിപാലകനായ മഹാവിഷ്ണുവാണ് അവതാരങ്ങൾ കൈക്കൊള്ളുന്നതു്. ആ

അവതാരങ്ങളിൽ, ശ്രീകൃഷ്ണൻ സാക്ഷാൽ മഹാവിഷ്ണുതന്നെയാണ്. മററവതാരങ്ങളായ ശ്രീരാമൻ, ഭാർഗ്ഗവരാമൻ, ബലരാമൻ മുതലായവർ ആരാധനസ്സർഹരെങ്കിലും, പരിപൂർണ്ണരായ ഈശ്വരന്മാരല്ല.

ആദ്യം മുതൽക്കേ, അവതാരസിദ്ധാന്തം പല രീതിയിൽ വ്യാഖ്യാനിക്കപ്പെട്ടിരുന്നു. ഋഷീശ്വരന്മാരായ കപിലൻ, ദത്താത്രേയൻ, വ്യാസൻ ഇവരെ വിഷ്ണുവിൻെറ അവതാരങ്ങളായി പുരാണങ്ങൾ കൊണ്ടാടുന്നു. ധർമ്മസംസ്ഥാപനത്തിനു യത്നിച്ച മററു പലർക്കും ദിവ്യത്വം ആരോപിച്ചിട്ടുള്ളതായി കാണാം. അവതാരസിദ്ധാന്തം, ആരാധകനു് സ്വകീയമായ ദൈവങ്ങളെ നൽകി. അതേസമയം, ദൈവം നാമഗുണരൂപരഹിതനെന്ന ഹിന്ദുതത്വചിന്തയ്ക്കു് അതു വിരുദ്ധവുമല്ലായിരുന്നു. അറിയപ്പെടാൻ അസാദ്ധ്യമായ നിർഗ്ഗുണബ്രഹ്മം, മനുഷ്യരൂപമെടുക്കുമ്പോൾ നമുക്കു് അറിയാൻ സാധിക്കുന്നു. ഇങ്ങനെ ദുർഗ്രാഹ്യമായ വേദാന്തചിന്തയെയും, വ്യക്തിദൈവങ്ങളെ ആരാധിക്കുന്നതിൽ സാമാന്യജനതയ്ക്കുള്ള ആവശ്യത്തേയും, അവതാരസിദ്ധാന്തം സമഞ്ജസമായി രഞ്ജിപ്പിച്ചു.

പുരാണങ്ങളുടേയും മഹാഭാരതത്തിൻേറയും പുനഃപ്രസാധനം (പരിഷ്കരണം) സാധാരണർക്കു് ഹിന്ദുമതസാഹിത്യം നൽകിയെങ്കിൽ, അതു് ഭഗവദ്ഗീതയ്ക്കു് ഉത്തുംഗതയും നൽകി. അതു് അല്പകാലത്തിനുള്ളിൽ ബുദ്ധിജീവികളുടെ അത്യുത്തമമായ ഒരു വേദഗ്രന്ഥം ആയി ഭവിച്ചു. മഹാഭാരതത്തിൽ അതിപ്രധാനഭാഗവും, മഹായുദ്ധത്തിനു മുൻപു നടന്നതുമായ ഒരു സംഭാഷണം ആണു് അതു്. ഗീതയുടെ മൂലം കണ്ടുപിടിക്കാൻ ശ്രമിച്ച, റുഡോൾഫ് ഓട്ടോയും എത്തിച്ചേർന്ന നിഗമനം, "പൂർണ്ണമായി ഗീത പിൽക്കാലത്തു് മഹാഭാരതത്തിൽ കൂട്ടിച്ചേർത്തിട്ടുള്ളതല്ല എന്നും; നേരേമറിച്ചു് ഇതിഹാസം കൃഷ്ണപരമായി രൂപാന്തരപ്പെട്ടപ്പോൾതന്നെ ഗീതയുടെ മൂലം അതിലുൾച്ചേർന്നിരുന്നുവെന്നുമാണു് മററു ഭാഗങ്ങൾ, വ്യക്തിഗതമായ സിദ്ധാന്തങ്ങളാണു്." സിദ്ധാന്തപരങ്ങളായ താത്വികമൂല്യങ്ങൾ, (അതായതു് ഉപനിഷത്തോടുകൂടിയ ഗീത) ആണു്, ആദ്ധ്യാത്മികനിലപാടിൽനിന്നും പ്രധാനമായിട്ടുള്ളതു്. ഈ മഹദ്ഗ്രന്ഥമാകുന്നു, അഞ്ചാംനൂററാണ്ടിൽ ഭക്തിയോഗം, കർമ്മയോഗം, ജ്ഞാനയോഗം ഇവയുടെ അടിസ്ഥാനമായി ഭവിച്ചതു്.

ഹിന്ദുമതത്തിൻെറ താത്വികമായ പുനഃസംവിധാനത്തിൽ ഗീതയ്ക്കുള്ള പ്രാധാന്യം എത്രയെന്നു പറയുക സാദ്ധ്യമല്ല. കാണാതെ പഠിക്കാവുന്ന ഈ അമൂല്യഗ്രന്ഥത്തിൽ, ഉപനിഷത്തത്വങ്ങൾ ചർച്ച ചെയ്കയും ലളിതമായി വ്യാഖ്യാനിക്കയും ചെയ്തിരിക്കുന്നു. ഹിന്ദുക്കളുടെ ചിന്താതത്ത്വവെ ഇത്രമാത്രം സ്പൃഹണീയമായി സ്പർശിച്ചിട്ടുള്ള മറെറാരു ഗ്രന്ഥവുമില്ല. അദ്വൈതസിദ്ധാന്തം സ്ഥാപിക്കാൻ, എട്ടാംനൂററാണ്ടിൽ മഹാനായ ആദിശങ്കരൻ ഗീതയെയാണു് വ്യാഖ്യാനിച്ചതു്. അദ്ദേഹത്തിൻെറ മററു പിൻഗാമികളും തങ്ങളുടെ സിദ്ധാന്തങ്ങൾ സ്ഥാപിക്കുന്നതിനു് ആധാരമാക്കിയിട്ടുള്ളതു് ഗീതയുടെ പ്രാമാണികതയെ

യാണു്. ആൽബറൂണിയുടെ കാലമായപ്പോഴേയ്ക്കും, ഗീതയുടെ പ്രാമാണ്യസ്ഥിതി അദ്വിതീയമായി. മുസ്ലീം ഗ്രന്ഥകാരനായ അദ്ദേഹം പലയിടത്തും ഗീത ഉദ്ധരിക്കുന്നു. ഹിന്ദുക്കൾക്കു് ദൈവത്തെപ്പററിയുള്ള അഭിപ്രായം പറയേണ്ടിവരുമ്പോൾ, ആൽബറൂണി ഗീതയിൽനിന്നു് ശ്രീകൃഷ്ണനെയാണു് ഉദ്ധരിക്കുന്നതു്. പല കാലഘട്ടങ്ങളിലും തുടൎന്നു ഗീതയ്ക്കുണ്ടായിട്ടുള്ള പ്രാമാണികത്വം ഇന്ത്യയുടെ വിവിധഭാഗങ്ങളിൽ അതിനുണ്ടായിട്ടുള്ള നിസ്സംഖ്യം വ്യാഖ്യാനങ്ങൾ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നു. കൂടാതെ ആണ്ടുതോറും ആധുനികരീതിയിലുള്ള ഗീതയുടെ വ്യാഖ്യാനപാഠങ്ങളായി ധാരാളം ഗ്രന്ഥങ്ങൾ പ്രസിദ്ധംചെയ്യുവരുന്നു. (ആധുനികകാലത്തുണ്ടായിട്ടുള്ള പ്രധാന വ്യാഖ്യാനങ്ങൾ ഇന്ത്യൻദേശീയതയുടെ പിതാവായ തിലകൻ, പോണ്ടിച്ചേരി സന്യാസി അരവിന്ദഘോഷ്, മഹാത്മാഗാന്ധി, സി. രാജഗോപാലാചാരി, വിനോബാ ഇവരുടേതാണു്.)

ഹിന്ദുമതപുനസ്സംവിധാനം ജനകീയമായ അടിസ്ഥാനത്തിലായിരുന്നു. അതേസമയം മീമാംസാസിദ്ധാന്തങ്ങൾക്കനുസരണമായി പൂജാവിധാനങ്ങൾ ബ്രാഹ്മണർ വിപുലമാക്കി. ശബരായുടെ (Sabara) സൂത്രങ്ങളും, അവയ്ക്കു് ജൈമിനി നിൎമ്മിച്ച വ്യാഖ്യാനങ്ങളും ഗുപ്തകാലത്തിനു മുമ്പാണു്. എന്നാൽ മതസംബന്ധമായ തത്വപദ്ധതി എന്ന നിലയ്ക്കു്, ആറാംനൂററാണ്ടവസാനത്തിൽ പ്രഭാകരനോട്ടുകൂടിയേ അവ ആരംഭിക്കുന്നുള്ളു. ഏഴാംനൂററാണ്ടിൽ ജീവിച്ച കുമാരില(Kumarila)നാണു്, ഈ ശാഖയിലെ മറ്റൊരുപ്രധാനവ്യക്തി. ഒരു തത്വജ്ഞാനപദ്ധതി എന്ന നിലയ്ക്കു്, മീമാംസയെ പ്രഭാകരനും, കുമാരിലനും, തത്വചിന്തയെന്നതിനെക്കാളേറെ, തത്വചിന്തയുടെ സാങ്കേതികത്വമായിട്ടായിരുന്നു കരുതിയതു്. പരമതത്വത്തെ അന്വേഷിക്കുന്നതിനുപകരം, സത്യത്തെ ആരായുന്നതിനുള്ള മാൎഗ്ഗങ്ങളും, വ്യാഖ്യാനത്തിനുള്ള നിയമങ്ങളുമാണു് ഈ പദ്ധതി വിപുലീകരിച്ചതു്. മതമെന്ന നിലയിൽ, ആരാധനച്ചടങ്ങുകളെ മാത്രമേ അതു ഗൗനിച്ചുള്ളു. മീമാംസകൻ സ്വയം വെളിവാക്കിയിട്ടുള്ള വേദങ്ങളുടെ ലോകത്തു ജീവിക്കുന്നു. അവയിൽ അനുശാസിച്ചിരിക്കുന്ന അനുഷ്ഠാനങ്ങൾ അനുസരിക്കുന്നതിൽ അയാൾ നിഷ്കർഷിക്കുന്നു. ഇതുകാരണം ജെയ്മിനിയെ, നിരീശ്വരവാദിയെന്നു പറഞ്ഞു് പലരും എതിൎത്തിട്ടുണ്ടു്. കുമാരിലൻ അവയ്ക്കെതിരായി അദ്ദേഹത്തെ പിൻതാങ്ങി. എന്നാൽ കുമാരിലൻെറ പിന്താങ്ങൽ, ഈശ്വരൻ അത്ര ഗണ്യമല്ലെന്നും വൈദികാനുഷ്ഠാനങ്ങൾ മുറയ്ക്കനുഷ്ഠിച്ചാൽ മതിയെന്നും ദിവ്യത്വത്തിന്നതിൽ സ്ഥാനമില്ലെന്നുമുള്ള നിഗമനത്തിലാണു് നമ്മെ എത്തിക്കുന്നതു്.

ഏഴും എട്ടും നൂററാണ്ടുകളിൽ മീമാംസാസിദ്ധാന്തത്തിനു്, പ്രഭാകരൻേറയും കുമാരിലൻേറയും ശ്രമഫലമായി, ഹിന്ദുമതചിന്തകരുടെ ഇടയിൽ വലിയ സ്വാധീനശക്തി ഉണ്ടായി. അതു് ജനങ്ങളനുകരിച്ച പുരാണമതത്തിനോടും, ബുദ്ധമതത്തിലേയും ഉപനിഷത്തുകളിലേയും

തത്വചിന്തയോടും ഒരു വെല്ലുവിളിയായിരുന്നു. ഭക്തിയോഗമോ കർമ്മയോഗമോ അനുസരിച്ച് വ്യക്തിദൈവത്തോടുള്ള സാക്ഷാത്ക്കാരത്തേയും ബുദ്ധൻെറ ഉപദേശങ്ങളേയും അതു പുറന്തള്ളി. അദ്വൈതമതസ്ഥാപകനായ ശങ്കരനാണ് അർത്ഥശൂന്യമായ ഈ അനുഷ്ഠാനപദ്ധതിയെ, ഒരു ദേശീയമതമാകാതിരിക്കാൻ വേണ്ടതു ചെയ്തതു്. അദ്ദേഹം ഹിന്ദുമതത്തിന് അടിസ്ഥാനപരമായ സിദ്ധാന്തസംഹിത നൽകുകയും, ഇസ്ലാമിൻേറയും ക്രിസ്തുമതത്തിൻേറയും മുന്നേററത്തിൽനിന്ന് ഹിന്ദുമതത്തെ സംരക്ഷിക്കയുംചെയ്തു.

ശങ്കരൻെറ കാലം എട്ടാംനൂററാണ്ടിലാണെന്ന് കല്പിക്കപ്പെട്ടിരിക്കുന്നു. കേരളത്തിലുള്ള കാലടിയിൽ ഒരു നമ്പൂതിരിയില്ലത്തിലാണ് അദ്ദേഹത്തിൻെറ ജനനം. വിദ്യാഭ്യാസത്തിനുശേഷം അദ്ദേഹം ഉത്തരേന്ത്യയിൽ പലയിടത്തും സഞ്ചരിക്കയും, അദ്വൈതവേദാന്തസിദ്ധാന്തം പ്രചരിപ്പിക്കയും ചെയ്തു. ഉപനിഷത്തുകളെ, പ്രത്യേകിച്ച് ബാദരായണൻെറ ബ്രഹ്മസൂത്രങ്ങളെ ആണ്, തൻെറ സിദ്ധാന്തങ്ങൾക്ക് അദ്ദേഹം ആലംബമാക്കിയതു്. ഭഗവദ്ഗീതയ്ക്കു്, ഒരു വ്യാഖ്യാനം നിർമ്മിക്കയും, അതിൽനിന്ന് അദ്വൈതത്തിന്റെ സത്ത അദ്ദേഹം സ്ഥാപിക്കയും ചെയ്തു. അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങൾക്ക് ഈ വ്യാഖ്യാനം ഉപോൽബലകമായി. ഉപനിഷത്തത്വങ്ങളുടെ വിശിഷ്ടപാരമ്പര്യവും ഹിന്ദുമതയാഥാർത്ഥ്യത്തിന്നനുയോജ്യമായ വിശ്വാസവും, വിദൂരവീക്ഷണവും കൊണ്ട് സമ്പുഷ്ടമായ ശങ്കരൻെറ മേധാശക്തി, മീമാംസകാചാര്യന്മാരേയും ബുദ്ധമതപണ്ഡിതന്മാരേയും സധീരം വെല്ലുവിളിച്ചു. അനുഷ്ഠാനവിധികളുടെ നേതൃമ്മന്യനായ മണ്ഡനമിശ്രനുമായുള്ള ശങ്കരൻെറ വാദകോലാഹലം ഐതിഹാസികമായിത്തീർന്നിട്ടുണ്ട്. മീമാംസാകാരന്മാർ ശങ്കരനെ എതിർത്തതു് അദ്ദേഹം ഒരു കപടബുദ്ധമതക്കാരനായിരുന്നുവെന്നുപറഞ്ഞാണ്. വൈദികാധിഷ്ഠിതമെന്നു പറഞ്ഞുവന്ന യാന്ത്രികമായ മതാചാരങ്ങൾ അന്ന് മതത്തിൻെറ സ്ഥാനം കരസ്ഥമാക്കിയിരുന്നു. ശങ്കരൻ അതിനെ എതിർത്തു. ഈ അർത്ഥത്തിലാണെങ്കിൽ അദ്ദേഹം ഒരു ബുദ്ധമതാനുയായിതന്നെ. ബുദ്ധമതക്കാരാകട്ടെ, തങ്ങളുടെ ഏററവും അധൃഷ്യനായ ശത്രുവായി ശങ്കരനെ എണ്ണി. ബുദ്ധമതത്തിലെ തത്വജ്ഞാനപദ്ധതികൾ ഇന്ത്യയിൽ നാമാവശേഷമായതിനു ഹേതുഭൂതൻ വാസ്തവത്തിൽ ശങ്കരൻതന്നെ.

ഹിന്ദുമതത്തിന്, വിശാലമായ ഒരു താത്വികാടിസ്ഥാനവും, എല്ലാ വിഭാഗങ്ങളിൽപ്പെട്ട ഹിന്ദുക്കളുടെയും തത്വജ്ഞാനികൾക്കു സ്വീകാര്യമായി ഈശ്വരനേപ്പററിയുള്ള സങ്കല്പവും, ഉൾക്കൊണ്ട ഈ പ്രസ്ഥാനം തെക്കെഇന്ത്യയിൽ ഉത്ഭവിച്ചതു് സ്വാഭാവികമാണ്. ആദ്യകാലഘട്ടങ്ങൾ മുതല്ലോ, ശിവൻേറയും വിഷ്ണുവിൻേറയും ഈശ്വരവാദപദ്ധതിയും, വേദാന്തപരവും, ഭക്തിപരവുമായ ചിന്താസരണിയും തെക്കെഇന്ത്യയിലുണ്ടായിരുന്നു, തമിഴ് ശൈവമതം, അത്യന്തം പ്രധാ

നമായ ഒരു വേദാന്തസിദ്ധാന്തമായിരുന്നു. എ. ഡി. മൂന്നും ഏഴും നൂററാണ്ടുകൾക്കിടയിലുള്ള ശൈവസന്യാസികളുടെ ആദ്ധ്യാത്മികകൃതികൾ മികച്ചവയത്രെ. മാണിക്യവാചകരുടെ, 'തിരുവാചകം' തമിൾ ശൈവന്മാരുടെ അതിപ്രധാനവും സവിശേഷവുമായ ഒരു ക്ലാസിക്കൽകൃതിയാണ്. ഹിന്ദുമതത്തിൽ അതിനുള്ള സ്ഥാനം ഇതേവരെ ശരിക്കു നിർണ്ണയം ചെയ്തിട്ടില്ല. അതു് ഭക്തിപരമെങ്കിലും, അതിൻെറ ആത്മീയസ്വഭാവത്തിന് പ്രാഗൈതിഹാസികഹിന്ദുക്കളുടെ ആത്മതത്വശാസ്ത്രവുമായി അടുത്ത സാമ്യമുണ്ട്.

ആൾവാർസന്യാസിമാരുടെ നേതൃത്വത്തിലുള്ള വൈഷ്ണവ പ്രസ്ഥാനം, ശൈവന്മാരുടേതിനോടു സമകാലികമാണ്. 'നാലായിരം' എന്ന കൃതി വൈഷ്ണവആൾവാർമാരുടെ സ്തുതികൾ ഉൾക്കൊള്ളുന്നു. അതു തമിൾവൈഷ്ണവന്മാരുടെ ഒരു പ്രാമാണിക വേദഗ്രന്ഥമാണ്. ശങ്കരൻെറ ആവിർഭാവത്തിനു തൊട്ടടുത്തുള്ള കാലഘട്ടം തെന്നിന്ത്യയിൽ ആത്മീയവും വേദാന്തപരവുമായ പ്രവണതകളുടെ കേളീരംഗമായിരുന്നു. ശങ്കരൻെറ ചെറുപ്പകാലം വിദ്യാഭ്യാസം ഇവയിൽ തെന്നിന്ത്യയിലെ ആത്മീയമണ്ഡലം വളരെ സ്വാധീനം ചെലുത്തിയതു് സ്വാഭാവികമാണ്. അദ്ദേഹം ശിവനേയും വിഷ്ണുവിനേയും ദേവിയേയും പററി രചിച്ചിട്ടുള്ള സ്തോത്രകൃതികൾ, സംസ്കൃതത്തിലെ ഭക്തിസാഹിത്യത്തിൽ ഇന്നും ഏററവും ജനസമ്മതി ആർജ്ജിച്ചവയായി നിലകൊള്ളുന്നു. ഇതിൽനിന്നും അദ്ദേഹം മതത്തിൽ ഉപാസനയ്ക്കുള്ള സ്പൃഹണീയമായ സ്ഥാനം മനസ്സിലാക്കിയെന്നു കാണാം.

ശങ്കരൻ, ധീരവും, നവീനവും ആയ ഒരു പദ്ധതി സ്ഥാപിച്ച്, ഭൂതകാലത്തെ സിദ്ധാന്തങ്ങളും പാരമ്പര്യങ്ങളുമായി, അതു് അനുരഞ്ജിപ്പിച്ചു. തദ്വാരാ അദ്ദേഹം ഹിന്ദുമതത്തിനു് ഒരു ആത്മതത്വശാസ്ത്രത്തിൻെറ പശ്ചാത്തലം നൽകി—എന്നാൽ ഒരു തത്വചിന്തകൻ മാത്രമല്ല അദ്ദേഹം; പ്രത്യുത ഒരു പ്രായോഗിക പരിഷ്കർത്താവു കൂടിയാണ്. താന്ത്രികമുറപ്രകാരം ദേവീപൂജയിൽ കടന്നുകൂടിയ പല ദുഷിച്ച സമ്പ്രദായങ്ങളും അദ്ദേഹം നീക്കം ചെയ്തു. 'സൗമ്യാചാര'(Samayachara) വിധിപ്രകാരമുള്ള ദേവീപൂജ അദ്ദേഹം സ്ഥാപിച്ചതാണെന്നു് പറയപ്പെടുന്നു. ഈ ആരാധനാസമ്പ്രദായമനുസരിച്ചുള്ള പ്രധാനകൃതി ശങ്കരൻെറ സൗന്ദര്യലഹരിയാണ്. വാമപക്ഷമാർഗ്ഗപ്രകാരം ദേവീപൂജ നടത്തുന്നവരും 'സൗന്ദര്യലഹരി' അവരുടെ പ്രാമാണികഗ്രന്ഥമായി സ്വീകരിക്കയും, അവരുടെ വിശ്വാസാചാരങ്ങൾക്കനുകൂലമായി അതിനെ വ്യാഖ്യാനം ചെയ്കയും ഉണ്ടായിട്ടുണ്ടെന്നുള്ളതു് ഇത്തരുണത്തിൽ സ്മരണീയമാണ്.

സംഘടനാപരമായി ശങ്കരൻ അനുഷ്ഠിച്ച പ്രധാനപ്രവൃത്തി, നാലു പ്രധാന സന്യാസമഠങ്ങളുടെ സ്ഥാപനമാണ്. വടക്കു് ഹിമാലയത്തിലുള്ള ബദരിയിലും, കിഴക്കു് പുരിയിലും, പശ്ചിമഭാഗത്തു് ദ്വാരക

യിലും, തെക്ക് ശൃംഗേരിയിലും ആകുന്നു അവ. കേന്ദ്രമഠങ്ങൾ അദ്ദേഹത്തിൻെറ ശിഷ്യപരമ്പരയിൽപ്പെട്ട ശങ്കരാചാര്യന്മാരുടെ കീഴിലാണ്. അദ്വൈതവേദാന്തവും ഉപനിഷത്തത്വങ്ങളും മാലിന്യമേശാതെ സംരക്ഷിക്കയാണ് അവരുടെ പ്രധാനകർത്തവ്യം. ഈ മഠങ്ങളും, ശങ്കരാചാര്യർ എന്നു ചിലപ്പോൾ വിളിച്ചുവരുന്ന മററു് ആചാര്യന്മാരുടെ കീഴിലുള്ള സ്ഥാപനങ്ങളും, ശങ്കരൻെറ ഉപദേശങ്ങളെ നിലനിർത്തുകയും, ജനങ്ങളുടെ മേൽ ഹിന്ദുമതത്തിനുള്ള സ്വാധീനതയെ പുലർത്തുകയും ചെയ്തുവെന്നതു്, നിസ്തർക്കമത്രേ.

മഠസ്ഥാപനങ്ങളോടൊപ്പം, ശങ്കരൻെറ പേരുമായി ഒട്ടിനിൽക്കുന്നു, സന്യാസസംഘങ്ങളുടെ പുനഃസ്സംഘടന. ദശനാമിസന്യാസിമാർ(Dasanami) അവകാശപ്പെടുന്നു, അവർ ശങ്കരന്റെ ആത്മീയാനുയായികളാണെന്നു്. ശങ്കരൻ ആരംഭിച്ച പ്രസ്ഥാനത്തിന്റെ വിജയത്തിനും, നാനാഭാഗത്തും അദ്ദേഹത്തിൻെറ ഉപദേശങ്ങൾ പ്രചരിപ്പിക്കുന്നതിനും പരിശീലനമുള്ള മിഷനറിമാർ ഉണ്ടായി. ഇന്ത്യയിൽ എക്കാലത്തുമുണ്ടായിരുന്നു, ദേശാടനക്കാരായ മതാചാര്യന്മാർ. എന്നാൽ ബുദ്ധമതത്തിലും ജൈനമതത്തിലും ഒഴിച്ചു്, അവർ സന്യാസിസംഘടനയിൽ പെട്ടവരല്ലായിരുന്നു. ഓരോ പ്രത്യേകഗുരുക്കന്മാരുടെ ശിഷ്യന്മാരായിരുന്നു അവർ. ശങ്കരൻ അവരെ സംഘടിപ്പിച്ചു്, ഒരു നിയതമായ സംഘമാക്കി. ഭാരതമൊട്ടുക്കു് അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുന്നതിനു് ഒരു കാരണം ഈ സന്യാസസംഘങ്ങളാണെന്നു വാദിക്കുന്നതിൽ അപാകതയില്ല.

മുമ്പ് സൂചിപ്പിച്ചിട്ടുള്ള ക്ഷേത്രങ്ങളോടനുബന്ധപ്പെട്ടു നിന്ന അസംഖ്യം കോളേജുകളും, ശങ്കരസിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുകയുണ്ടായി. പ്രസ്തുത കോളേജുകൾ വിപുലമായ തോതിൽ, ഉപരിവിദ്യാഭ്യാസം സൗജന്യമായി നൽകി. ശിലാരേഖകളിൽനിന്നും കാണാവുന്നതു് അവയിൽ മതപരമായ വിദ്യാഭ്യാസത്തിനായിരുന്നു പ്രാമാണ്യമെന്നാണ്. ബുദ്ധമതപഠനം അവയിൽനിന്നു് ഒഴിവാക്കിയിരുന്നു. നളന്ദയിലും മററു ബുദ്ധമതസർവ്വകലാശാലകളിലും ഹിന്ദുമതവും പഠിക്കയും, ചർച്ചചെയ്കയും ചെയ്തുവേ, ഹിന്ദുക്കളുടെ ക്ഷേത്രാനുബന്ധികളായ കോളേജുകളിൽ, ഒരു ഹ്രസ്വവീക്ഷണം സ്വീകരിക്കുകയും, പാഠ്യപദ്ധതിയിൽ, ഇന്ത്യയിൽ വളരെക്കാലം സ്വാധീനത ചെലുത്തിയ മററു സിദ്ധാന്തങ്ങൾ പഠിക്കുന്നതിനു് സൗകര്യം ഉണ്ടാക്കുകയും ചെയ്തിരുന്നില്ല. ഹിന്ദുമതപുനർഘടനയിൽ ഏതായാലും ഈ കോളേജുകൾക്കു് ഗണ്യമായ പങ്കുണ്ടായിരുന്നു.

യൂറോപ്യൻചിന്തകരെ അമ്പരപ്പിച്ചിട്ടുള്ള ഒരു വിഷയമാണ്, ഇന്ത്യയിൽനിന്നു് ബുദ്ധമതം തിരോധാനം ചെയ്തതു്. ഒമ്പതാംശതാബ്ദത്തോടുകൂടി, ഇന്ത്യയിൽ ബുദ്ധമതത്തിനുള്ള സ്ഥാനം നഷ്ടപ്പെട്ടു എന്നതു് നിസ്തർക്കമായ കാര്യമാണ്. നളന്ദ തുടങ്ങിയ ചില അപൂർവ്വ

കേന്ദ്രങ്ങളിൽ ഒരു തത്വജ്ഞാനശാഖയായി അതു കുറേക്കാലംകൂടി നിലനിന്നു. എന്നാൽ ജനങ്ങളുടെ മതമെന്ന നിലയിൽ ഒമ്പതാംനൂററാണ്ടിൽ ബുദ്ധമതം തിരോധാനം ചെയ്തു. ഇതിന്റെ ആരംഭം യഥാർത്ഥത്തിൽ നേരത്തേതന്നെ തുടങ്ങിയതാണ്. എന്തെന്നാൽ ഏഴാംനൂററാണ്ടാദ്യം, പല കേന്ദ്രങ്ങളിലും ബുദ്ധമതം ക്ഷീണപ്രായമായതായി യുവാൻചങ് പറയുന്നുണ്ട്. എന്നാൽ, ഇന്ത്യൻചിന്തയിൽ പതിമൂന്നിൽപ്പരം നൂററാണ്ടുകളായി സ്വാധീനതവഹിച്ച ഈ മതത്തിന്റെ തിരോധാനം വിശദീകരണമാവശ്യപ്പെടുന്ന ഒന്നാകുന്നു. അതിന്റെ മൂലകാരണം കാലക്രമത്തിൽ, ബുദ്ധമതവും ഹിന്ദുമതവും തിരിച്ചറിയാൻ പാടില്ലാതായി എന്നതത്രേ. അവ തമ്മിലുള്ള വ്യത്യാസം മാഞ്ഞുപോയി. ശങ്കരനെ പ്രച്ഛന്നബുദ്ധൻ എന്ന് അവഹേളിച്ചതു്, ഒരുപ്രകാരത്തിൽ ശരിയാണ്. മാദ്ധ്യമികമാർഗ്ഗത്തിന്റെ അനുരണനം അദ്വൈതത്തിൽ കേൾക്കാം. മീമാംസകന്മാരുമായി, വിജയപൂർവ്വം നടത്തിയ മത്സരത്തിൽ, ശങ്കരൻ ബുദ്ധമതത്തിനും ഹിന്ദുമതത്തിനും ഇടയ്ക്കുനിന്ന കോട്ട നശിപ്പിച്ചു. പുരിയിലെ ജഗന്നാഥക്ഷേത്രംപോലുള്ള ബുദ്ധമതക്ഷേത്രങ്ങൾ ഹിന്ദുമതക്ഷേത്രങ്ങളായി മാറി. സാമാന്യജനത ഹിന്ദുമതത്തോട് പ്രതിപത്തി കാണിച്ചതോടെ, ബുദ്ധമതാശ്രമങ്ങൾക്ക്, ജനങ്ങളെ ആകർഷിക്കാൻ കഴിയാതായി. ബുദ്ധമതചരിത്രകാരനായ എലിയട്ട പറയുന്നതുപോലെ, "ബുദ്ധമതത്തിലെ ഗൃഹസ്ഥാശ്രമികളെ സാധാരണഹിന്ദുക്കളിൽനിന്ന് വേർതിരിച്ച അതിർത്തിരേഖ, മായാൻ തുടങ്ങി. ആശ്രമങ്ങളിൽ ആയിരുന്ന പ്രത്യേക മതാദ്ധ്യാപനം നടത്തിവന്നിരുന്നതു്, ഇവയിൽ വേണ്ടത്ര ആളുകളെ കിട്ടാതായി. ബുദ്ധമതാശ്രമങ്ങളിൽപ്പോലും, പഠിപ്പിച്ചിരുന്ന സിദ്ധാന്തങ്ങൾക്ക് ബുദ്ധന്റെ ഉപദേശങ്ങളേക്കാൾ സാദൃശ്യം, ഹിന്ദുമതത്തിനോടായിരുന്നു. മതസഹിഷ്ണുതയും, ഓരോ കാലത്തോടും അനുസരിച്ച് ഹിന്ദുമതത്തിന്റെ ആശയസ്വീകരണവുമാണ്, ഇന്ത്യയിൽ ബുദ്ധമതത്തിന്ന് അതിന്റേതായ വ്യക്തിത്വവും, ഒരു പ്രത്യേകമതമെന്ന നിലനില്പും ഇല്ലാതാക്കിയതു്."

ചുരുക്കിപ്പറഞ്ഞാൽ, പത്താംനൂററാണ്ടവസാനത്തിൽ, ഹിന്ദുമതം അതിന്റെ സാർവ്വത്രികമായ ആധിപത്യം ഇന്ത്യയിൽ ഉറപ്പിച്ചു. മാത്രമല്ല, ജനസമ്മതിലഭിച്ച സിദ്ധാന്തങ്ങൾ അംഗീകരിക്കയും, ബുദ്ധിജീവികൾക്ക് സ്വീകാര്യമായ ഉയന്ന തത്വചിന്ത സ്വീകരിക്കുകയും, ബുദ്ധമതത്തിലെ പ്രധാനാംശങ്ങൾ ഉൾക്കൊള്ളുകയും ചെയ്തു. കാശ്മീരം മുതൽ കന്യാകുമാരിവരെ, ശിവൻ, വിഷ്ണു, ദേവി ഇവരുടെ ആരാധന നടപ്പിലാകയും, ഹിന്ദുതത്വചിന്തയുടെ പശ്ചാത്തലത്തെ, വാദമെന്യേ, (പരമാത്മാ, ജീവാത്മാ, മായ, പുനർജ്ജന്മം ഇവയെ) ജാതിയിലും ധർമ്മശാസ്ത്രങ്ങളിലും അധിഷ്ഠിതമായ ജനസമുദായം സ്വീകരിക്കയും ചെയ്തു.

അദ്ധ്യായം പന്ത്രണ്ട്

# മുസ്ലീംസമ്പർക്കത്തിനുമുമ്പുള്ള ഇന്ത്യ

ചരിത്രകാരന്മാരുടെ ദൃഷ്ടിയിൽപ്പെടാത്ത ഒരു പ്രധാന സംഗതി, അഞ്ഞൂറിൽപ്പരംവർഷം, അതായത് തോരമാനൻ മുതൽ ഗസ്നിയിലെ മുഹമ്മദിന്റെ കാലംവരെ, ഇന്ത്യ വിദേശീയാക്രമണത്തിൽനിന്ന് വിമുക്തമായിരുന്നുവെന്നതാണ്. ബാഗ്ദാദിലെ കാലീഫന്മാർ കീഴടക്കിയ മരുഭൂമിയായ സിൻഡ് ഒഴിച്ചാൽ ഇന്ത്യ ഈ നീണ്ടകാലയളവിൽ, വിദേശീയരുടെ ശല്യങ്ങളിൽനിന്ന് ഒഴിഞ്ഞുനിന്നു. ലോകത്തിൽ അറിയപ്പെടുന്ന ഒരു രാജ്യവും ആക്രമണഭീതിയിൽനിന്ന് ഇത്ര ദീർഘമായ കാലം വിമുക്തമായിരുന്നിട്ടില്ല. വടക്കുപടിഞ്ഞാറൻ സംസ്ഥാനങ്ങളും, ചില അവസരങ്ങളിൽ ഗംഗാതടവും കുഷാൻമാരും, ശാകന്മാരും ഹൂണന്മാരും ആക്രമിച്ച കാര്യംതന്നെ ജനങ്ങൾ വിസ്മരിച്ചു. തങ്ങളുടെ രാജ്യം ആരും ആക്രമിക്കയില്ലെന്നുള്ള സുദൃഢമായ ബോധമാണ് അവർക്കുണ്ടായിരുന്നത്. സ്വാതന്ത്ര്യത്തിനു നൽകേണ്ട വില, കരുതലോടെ ഇരിക്കുകയെന്നതാണ്. ആ കാലത്ത് ജനങ്ങൾ ഈ തത്വം ഓർത്തില്ല. ഏഴു മുതൽ പതിനൊന്നുവരെ നൂററാണ്ടിലെ ഹിന്ദുക്കൾ, വിദേശത്തുനിന്നുള്ള ആപത്തുളവാക്കിയ സ്വദേശസ്നേഹവും ദേശീയാഭിമാനബോധവും നശിച്ചവരായിത്തീർന്നു. വിഷ്ണുപുരാണകർത്താവ് ഭാരതവർഷത്തിന്റെ മഹാത്മ്യം പ്രകീർത്തിച്ചു; എന്തെന്നാൽ അന്നു ഭാരതവഷം രക്ഷിക്കുന്നതിനുവേണ്ടി പടവെട്ടുക ആവശ്യമായിരുന്നു. ബാണനു പിന്നീടുണ്ടായ ഗ്രന്ഥകാരന്മാർക്ക് ഈ പ്രചോദനം ഇല്ലാതെപോയി. അവർ കൈകാര്യം ചെയ്ത സാഹിത്യവിഷയങ്ങൾപോലും പ്രാദേശികങ്ങളായിരുന്നു; സേനാപതിയായ ദൈവത്തിന്റെ അവതാരമോ, അർജ്ജുനനും ശിവനും തമ്മിലുള്ള യുദ്ധമോ അല്ല അവർ സ്വീകരിച്ച വിഷയം.

വിദേശീയാക്രമണഭീതിയില്ലാത്തതിന്റെ മറെറാരു ഫലം, അക്കാലത്തെ ഇന്ത്യാക്കാരുടെ ഔദ്ധത്യമായിരുന്നു. ഇന്ത്യൻ കാര്യങ്ങളെ സൂക്ഷ്മമായി മനസ്സിലാക്കിയ പണ്ഡിതനായ ആൽബറൂണി പറയുംപോലെ "ഹിന്ദുക്കളുടെ വിചാരം, അവരുടേതുപോലെ ഒരു രാജ്യവും, അവരെപ്പോലെ ഒരു ജനതയും, അവരുടേതുപോലുള്ള രാജാക്കന്മാരും,മതവും ശാസ്ത്രവും മറ്റാർക്കുമില്ലെന്നാണ്. അവർ അന്യരാജ്യങ്ങളിൽ സഞ്ചരിക്കയും മററു ജനങ്ങളുമായി ഇടപെടുകയും ചെയ്താൽ, ഈ സ്വഭാവം മാറും. എന്തെന്നാൽ അവരുടെ പൂർവ്വികന്മാർ, അവരെപ്പോലെ ഇടുങ്ങിയ മനസ്സോടുകൂടിയവരല്ല." ആൽബറൂണി വരാഹമിഹിരനെ ഉദ്ധരിക്കുന്നു. മ്ലേച്ഛന്മാരെങ്കിലും യവനന്മാരെ ബഹുമാനിക്കണമെന്നാണദ്ദേഹം പറ

അദ്ധ്യായം പന്ത്രണ്ട്

# മുസ്ലീംസമ്പർക്കത്തിനുമുമ്പുള്ള ഇന്ത്യ

ചരിത്രകാരന്മാരുടെ ദൃഷ്ടിയിൽപ്പെടാത്ത ഒരു പ്രധാന സംഗതി, അഞ്ഞൂറിൽപ്പരംവർഷം, അതായത് തോരമാനൻ മുതൽ ഗസ്നിയിലെ മുഹമ്മദിൻെറ കാലംവരെ, ഇന്ത്യ വിദേശീയാക്രമണത്തിൽനിന്ന് വിമുക്തമായിരുന്നുവെന്നതാണ്. ബാഗ്ദാദിലെ കാലിഫന്മാർ കീഴടക്കിയ മരുഭൂമിയായ സിൻഡ് ഒഴിച്ചാൽ ഇന്ത്യ ഈ നീണ്ടകാലയളവിൽ, വിദേശീയരുടെ ശല്യങ്ങളിൽനിന്ന് ഒഴിഞ്ഞുനിന്നു. ലോകത്തിൽ അറിയപ്പെടുന്ന ഒരു രാജ്യവും ആക്രമണഭീതിയിൽനിന്ന് ഇത്ര ദീർഘമായ കാലം വിമുക്തമായിരുന്നിട്ടില്ല. വടക്കുപടിഞ്ഞാറൻ സംസ്ഥാനങ്ങളും, ചില അവസരങ്ങളിൽ ഗംഗാതടവും കുഷാൻമാരും, ശാകന്മാരും ഹൂണന്മാരും ആക്രമിച്ച കാര്യംതന്നെ ജനങ്ങൾ വിസ്മരിച്ചു. തങ്ങളുടെ രാജ്യം ആരും ആക്രമിക്കയില്ലെന്നുള്ള സുദൃഢമായ ബോധമാണ് അവർക്കുണ്ടായിരുന്നത്. സ്വാതന്ത്ര്യത്തിനു നൽകേണ്ട വില, കരുതലോടെ ഇരിക്കുകയെന്നതാണ്. ആ കാലത്ത് ജനങ്ങൾ ഈ തത്വം ഓർത്തില്ല. ഏഴുമുതൽ പതിനൊന്നുവരെ നൂററാണ്ടിലെ ഹിന്ദുക്കൾ, വിദേശത്തുനിന്നുള്ള ആപത്തുളവാക്കിയ സ്വദേശസ്നേഹവും ദേശീയാഭിമാനബോധവും നശിച്ചവരായിത്തീർന്നു. വിഷ്ണുപുരാണകർത്താവ് ഭാരതവർഷത്തിൻെറ മഹാത്മ്യം പ്രകീർത്തിച്ചു; എന്തെന്നാൽ അന്നു ഭാരതവർഷം രക്ഷിക്കുന്നതിനുവേണ്ടി പടവെട്ടുക ആവശ്യമായിരുന്നു. ബാണനു പിന്നീടുണ്ടായ ഗ്രന്ഥകാരന്മാർക്ക് ഈ പ്രചോദനം ഇല്ലാതെപോയി. അവർ കൈകാര്യം ചെയ്ത സാഹിത്യവിഷയങ്ങൾപോലും പ്രാദേശികങ്ങളായിരുന്നു; സേനാപതിയായ ദൈവത്തിൻെറ അവതാരമോ, അർജ്ജുനനും ശിവനും തമ്മിലുള്ള യുദ്ധമോ അല്ല അവർ സ്വീകരിച്ച വിഷയം.

വിദേശീയാക്രമണഭീതിയില്ലാത്തതിൻെറ മറെറാരു ഫലം, അക്കാലത്തെ ഇന്ത്യാക്കാരുടെ ഔദ്ധത്യമായിരുന്നു. ഇന്ത്യൻ കാര്യങ്ങളെ സൂക്ഷ്മമായി മനസ്സിലാക്കിയ പണ്ഡിതനായ ആൽബറൂണി പറയുംപോലെ "ഹിന്ദുക്കളുടെ വിചാരം, അവരുടേതുപോലെ ഒരു രാജ്യവും, അവരെപ്പോലെ ഒരു ജനതയും, അവരുടേതുപോലുള്ള രാജാക്കന്മാരും,മതവും ശാസ്ത്രവും മറ്റാർക്കുമില്ലെന്നാണ്. അവർ അന്യരാജ്യങ്ങളിൽ സഞ്ചരിക്കുയും മററു ജനങ്ങളുമായി ഇടപെടുകയും ചെയ്താൽ, ഈ സ്വഭാവം മാറും. എന്തെന്നാൽ അവരുടെ പൂർവ്വികന്മാർ, അവരെപ്പോലെ ഇടുങ്ങിയ മനസ്സോടുകൂടിയവരല്ല." ആൽബറൂണി വരാഹമിഹിരനെ ഉദ്ധരിക്കുന്നു. മ്ലേച്ഛന്മാരെങ്കിലും യവനന്മാരെ ബഹുമാനിക്കണമെന്നാണദ്ദേഹം പറ

ആശയങ്ങളിൽ തികച്ചും ഒററപ്പെട്ടും സ്വയം തൃപ്തരായും ലോകത്തിൻെറ ഇതരഭാഗങ്ങളിലെ സംഭവവികാസങ്ങളിൽ അജ്ഞരായും കഴിഞ്ഞ ഇന്ത്യാക്കാരുടെ വളർച്ച ഇക്കാരണങ്ങളാൽ മുററി. വിഭിന്ന സംസ്കാരങ്ങളുമായുള്ള സമ്പക്കക്കുറവുഹേതുവായി പരിഷ്ക്കാരം പ്രയോഗമിക്കാതായി. സമുദായം ചലനരഹിതമായി. ചാതുർവണ്ണ്യം അസ്പൃശ്യത, ആഹാരസാധനങ്ങളെപ്പററിയുള്ള വിലക്ക്, ഇവയെല്ലാം ദൈവകൃതമെന്നു വിശ്വസിച്ചു. മനുവും യാജ്ഞവല്ക്യനും ഈ സ്ഥിതി കണ്ടാൽ അത്ഭുതപ്പെട്ടുപോകുമായിരുന്നു.

എല്ലാ ജീവിതരംഗങ്ങളിലും ഈ അധഃപതനം കാണാം. ബാണൻപോലും സമ്മതിക്കുന്ന, സാഹിത്യത്തിൽ ദുഷിച്ച വാസന വന്നുചേന്നതായി. മാഘൻേറയും ഹർഷൻേറയും കൃതികളിൽ ഇതു വളന്നതായി കാണാം. കാവ്യരീതി അധഃപതിച്ച്, വെറും പാണ്ഡിത്യപ്രകടനമായി. കാളിദാസകൃതികളിൽ കാണുന്ന മിതത്വം, സമീകരണം, സൗകുമാര്യം ഇവയുടെ സ്ഥാനത്തു കൃത്രിമത്വവും അലങ്കാരധോരണിയും സ്ഥലംപിടിച്ചു. പില്ക്കാലകാവ്യസാഹിത്യം, ചീനക്കാരുടെ കടംകഥകളും, പദപ്രശ്നങ്ങളുംപോലെ നിശ്ചേതനമായി. സാഹിത്യത്തിൽ സാന്മാഗ്ഗികമായ അധഃപതനവും കാണാം. നീണ്ടതും ലൈംഗികപരവുമായ വണ്ണനകൾ, കാവ്യത്തിനു വേണമെന്നായി. സ്വഭാവശുദ്ധിയുള്ള കവികൾപോലും ഇവ അംഗീകരിക്കേണ്ടതായി വന്നുകൂടി. ശില്പതന്ത്രത്തിന്റെ കഥ ഇതുതന്നെ. ഉത്തരേന്ത്യയിലെ എല്ലോറാ, കാജുറാഹോ (**Khajuraho**), ഭുവനേശ്വരം ഈ ക്ഷേത്രങ്ങളിൽ കാണുന്ന ശില്പകലാവിധാനത്തിൻെറ സ്ഥാനത്തു് ആദ്യകാലത്തെ ഭാവനാഭാസുരമായ ക്ഷേത്രശില്പത്തിൻെറ സ്ഥാനത്തു്, നാം കാണുന്നതു്, ശിലയിൽ കൊത്തിയിട്ടുള്ള അസാന്മാർഗ്ഗികരൂപങ്ങളാണു്. ഉയന്നവർഗ്ഗക്കാരുടെ സാന്മാഗ്ഗികാധഃപതനമാണു് ഈ ദുഷിച്ച വാസനക്കു കാരണം. മതത്തിലും, നാം അധോഗതി കാണുന്നു. ശങ്കരൻെറ മഹത്തായ പരിഷ്ക്കാരങ്ങൾ സാന്മാഗ്ഗികമായ ശക്തിയുളവാക്കി, ഹിന്തുമതത്തെ നിലനിത്തി. ഹിന്തുക്കൾക്കു് ഉയന്ന ചിന്തയും, ഹിന്തുമതത്തിനു പൊതുവായുള്ള ഒരു തത്വശാസ്ത്രസംഹിതയും പശ്ചാത്തലവും അദ്ദേഹം നൽകി; ഹിന്തുമതത്തിനു് ശാശ്വതമായ വേദാന്തസിദ്ധാന്തസംഹിതയും അദ്ദേഹം പ്രദാനംചെയ്തു. എന്നാൽ മതാചാരങ്ങളിൽ കടന്നുകൂടിയ പല ദുഷ്പ്രവണതകളും ഉച്ചാടനം ചെയ്യാൻ അദ്ദേഹത്തിനു സാധിച്ചില്ല. വാമമാർഗ്ഗം (**The Left-hand Marga**) പ്രബലമായി വന്നു. അതിൻെറ പരിശീലനത്തിനായി വിക്രമശിലയിലും, കാഷ്മീരിലും, ബംഗാളിലും സ്ഥാപനങ്ങളുയന്നു. ദേശീയജീവിതത്തെ കരണ്ടുതിന്നുന്നതിനെ ഉദാഹരിക്കുന്ന ഒരു സംഭവം വിക്രമശിലയിലുണ്ടായതു നോക്കുക. അവിടത്തെ കലാശാലയിൽ പഠിച്ചിരുന്ന ഒരു പുരോഹിതവിദ്യാത്ഥിയെ ഒരുകുപ്പി വീഞ്ഞുമായി കണ്ടുപിടിക്കപ്പെട്ടു. അതു് എങ്ങനെ കിട്ടിയെന്നു ചോദിച്ചപ്പോൾ, താൻ

രഹസ്യബന്ധം പുലത്തിവന്ന ഒരു മഠവാസിനിയിൽനിന്നും ലഭിച്ചതാണെന്നായിരുന്നു മറുപടി. അയാളുടെപേരിൽ ശിക്ഷണനടപടികൾക്ക സവ്വകലാശാലാധികൃതർ മുതിന്നു. എന്നാൽ സവ്വകലാശാലയിലെ ചിലർതന്നെ ഇതിനെ എതിർക്കുകയും തന്മൂലം പല കുഴപ്പങ്ങളുണ്ടാകുകയും ചെയ്തു.

'ഗുഹ്യസമാജ'ത്തിൻെറ കാലവും ഇതായിരുന്നു. (ഗൂഢസമാജങ്ങൾ) ബുദ്ധമത'താന്ത്രിക'ന്മാരുടെ ഒരു വിശുദ്ധഗ്രന്ഥമാണ് 'ഗുഹ്യസമാജം' എന്ന അവകാശവാദം ഉയന്നു. ഈ ഗ്രന്ഥത്തിൽ, ദേവതകളുമായി ബുദ്ധൻ പല അസാന്മാൎഗ്ഗികകാര്യങ്ങളും ചെയ്തതായി പറയുന്നു. 'വിനയം' എന്ന ശീലത്തെ ഇതിൽ തരംതാഴ്ത്തിയിരിക്കുന്നു. അവരുടെ ആരാധനാരീതിയിൽ മാംസം, മത്സ്യം, വീഞ്ഞ്, സ്ത്രീകൾ ഇവയെല്ലാം അനുവദിച്ചിരുന്നു. നരബലിയും അവർ കഴിച്ചുവന്നു. ആ ഗ്രന്ഥത്തിൽ ഒരുഭാഗത്തു നരമാംസം പൂജയ്ക്ക് ഉപയോഗിച്ചെന്നും, 'മഹാപ്രസാദമായി' അതു ഭക്ഷിക്കപ്പെട്ടുവെന്നും കാണുന്നു. മനുഷ്യരക്തം വീഞ്ഞിനോടു കലത്തി കുടിക്കുകയും അസാധാരണമല്ലായിരുന്നു.

നാലു പ്രധാന മഠങ്ങൾ സ്ഥാപിച്ചതു ശങ്കരൻെറ ഒരു വലിയ നേട്ടമാണ്. അദ്ദേഹം സന്യാസിസംഘത്തെ പുനസ്സംഘടിപ്പിച്ചതിനേപ്പററിയും പറഞ്ഞുവല്ലോ. ദശനാമികൾ (പത്തു സന്യാസിസംഘം) അദ്ദേഹത്തിൻെറ പാരമ്പര്യത്തിൽപ്പെട്ടവരെന്നവകാശപ്പെടുന്നു. ഈ രണ്ടു പരിഷ്കാരങ്ങളുടേയും ലക്ഷ്യം ആദരണീയമാണ്. യാഥാസ്ഥിതികമതത്തെ സംരക്ഷിക്കുകയായിരുന്നു നാലുമഠങ്ങളിലെയും പണ്ഡിതന്മാരായ ആചാര്യന്മാരുടെ ചുമതല. സന്യാസിമാരുടെ പ്രധാനജോലി, എല്ലാ ഗൃഹങ്ങളിലും മതബോധം നൽകുക എന്നതും. ഈ സംഘടനകൾ കുറെക്കാലം ശങ്കരൻെറ മഹനീയപാരമ്പര്യം നിലനിത്തി. എന്നാൽ ബുദ്ധമതത്തിൻെറ തിരോധാനശേഷം, ഈ മഠങ്ങൾ, മററു വലിയ സന്യാസാശ്രമങ്ങളേപ്പോലെ സുഖഭോഗകേന്ദ്രങ്ങളായി മാറി. അവയുടെ അധിപതികളായ ശങ്കരാചാര്യന്മാർ ധൎമ്മാദ്ധ്യക്ഷ എന്ന ബഹുമതി സ്വീകരിച്ചു. ചെറിയ മഠങ്ങളുടെ അധിപതികൾ കൂടുതൽ വിഷയാസക്തരായി. ക്ഷേമേന്ദ്രൻെറ നമ്മ, മാല മുതലായ കൃതികളിൽ അവരുടെ പല ദുന്നടപടികളും അവഹേളിക്കപ്പെട്ടിട്ടുണ്ട്. സന്യാസിമാർ സമുദായത്തിനു ഭാരമായി. അവരുടെ എണ്ണം വർദ്ധിച്ചുവന്നു. അന്ധവിശ്വാസം അവരേ തീററിപ്പോററി. സാധാരണക്കാർ അവരെ ബഹുമാനിച്ചു. ഒരു ലഘു ജീവിതമാർഗ്ഗമെന്ന നിലയിലാണു പലരും സന്യാസിമാരായത്. ഇതിൽനിന്നു ദൈവഭക്തിയും പരിശുദ്ധിയും ഉള്ള സന്യാസിമാരില്ലായിരുന്നു എന്നത്ഥം വരുന്നില്ല. എന്നാൽ മിക്കവരും കൊള്ളരുതാത്തവരും, അലസത കാവിവസ്ത്രത്തിൽ പൊതിഞ്ഞുമൂടിയവരുമായിരുന്നു.

മതം എത്ര അധഃപതിച്ചുപോയി എന്നതു് ഇക്കാലത്തു വളന്ന ദേവദാസീസമ്പ്രദായവും വ്യക്തമാക്കുന്നു. അങ്ങേ അററത്തേ വേദാന്ത

ചിന്തയോടൊപ്പംതന്നെ, ഹിന്ദുമതം വിചിത്രമായ പല നടപടികൾക്കും തുണനിന്നതായി കാണാം. ബുദ്ധൻെറ കാലത്തും ശങ്കരൻെറ കാലത്തും ഈ വിലക്ഷണനടപടികൾ നിലനിന്നു. പാശുപതന്മാർ, കാപാലികന്മാർ മുതലായവർക്കു പ്രത്യേകം ക്ഷേത്രങ്ങളും, പ്രത്യേകം ആരാധനാരീതികളും ഉണ്ടായിരുന്നു. അവരുടെ ആചാരനടപടികളുടെ സാമൂഹ്യവശത്തെ ചോദ്യം ചെയ്തിരുന്നില്ല.

ദേവദാസീസമ്പ്രദായം, സന്മാർഗ്ഗികനിയമങ്ങൾക്കു് അയവുവരുത്തി. 'സമയമാതൃക' (Samaya Matraka) 'കുട്ടിനീമതം' മുതലായ ഗ്രന്ഥങ്ങൾ, ഈ ക്ഷേത്രവേശ്യകളുടെ ജീവിതത്തേയും, അയഞ്ഞ സാമൂഹ്യബന്ധത്തേയുംപററി വെളിച്ചം വീശുന്നു. മേല്പറഞ്ഞ രണ്ടുകൃതികളും രചിച്ചതു സമുദായത്തിൽ ഉയന്ന നിലയുള്ളവരും, തികഞ്ഞ സാന്മാർഗ്ഗികജീവിതം നയിച്ചവരുമായിരുന്നു. ക്ഷേമേന്ദ്രൻെറ 'സമയമാതൃക,' ഒരു വേശ്യയുടെ ആത്മകഥയത്രേ. ക്ഷേമേന്ദ്രൻ ഒരുപക്ഷെ, അദ്ദേഹത്തിന്റെ കാലത്തെ ഏററവും വലിയ വിദ്യാഭ്യാസപ്രവത്തകനും വിജ്ഞാനഭണ്ഡാഗാരവും ആയിരിക്കാം. അദ്ദേഹം ബൃഹത്കഥ, രാമായണത്തിലെ ചില ഭാഗങ്ങളുടെ സംഗ്രഹം എന്നിവ രചിച്ചിട്ടുമുണ്ടു്. 'സമയമാതൃക'യിൽ, കഥാനായിക, അവളുടെ സമുദായത്തിൻെറ വിവിധരംഗങ്ങളിലുള്ള സാഹസചരിതങ്ങൾ വണ്ണിക്കുന്നു. സൈരന്ധ്രി, ഒരു പ്രഭുവിൻെറ വെപ്പാട്ടി, തെരുവിൽ അലഞ്ഞുനടക്കുന്നവൾ, ദല്ലാൾ, കപടസന്യാസിനി, യുവാക്കന്മാരെ ദുർമ്മാർഗ്ഗത്തിൽ നയിക്കുന്നവൾ ക്ഷേത്രങ്ങളിലും ദിവ്യസ്ഥലങ്ങളിലും സഞ്ചരിക്കുന്നവൾ—എന്നിങ്ങനെ പോകുന്നു അവളുടെ ജീവിതരംഗങ്ങൾ. ഈ കൃതി നൽകുന്ന ചിത്രം, അന്നത്തെ സമുദായത്തിൽ, സാന്മാർഗ്ഗികനിലവാരം വളരെ താണിരുന്നെന്നാണു്. ഇതു് ഒരു ഭാവനാസന്താനം എന്ന നിലയിൽ തള്ളാവുന്നതല്ല. ഒരു കാഷ്മീരരാജാവിൻെറ മന്ത്രിയായ ദാമോദരഗുപ്തൻെറ കൃതിയായ 'കുട്ടിനീമതം,' അസാമാന്യഗുണങ്ങളുള്ള ഒരു സാഹിത്യകൃതിയാണു്. ക്ഷേമേന്ദ്രൻ നൽകിയ ചിത്രത്തെ അതു കൂടുതൽ സമത്ഥിക്കുന്നു. ചില താന്ത്രികസാഹിത്യത്തിൻെറ അശ്ലീലതയും, ക്ഷേത്രങ്ങളിലെ ചിത്രങ്ങളും കൊത്തുപണികളും (കലാമേന്മയുള്ളവയാണു് ചിലതെങ്കിലും), ഇതേ കഥതന്നെയാണു പറയുന്നതു്. ഇബിൻബതൂതാ പറയുന്നതു്, ഇന്ത്യയിൽ വ്യഭിചാരം, ഒരു കുററമായി കരുതിയിരുന്നില്ല എന്നത്രേ.

മററുതരത്തിൽപ്പറഞ്ഞാൽ, സാമൂഹ്യജീവിതം കെട്ടിനിന്നു് ദുഷിച്ചു. ഉയന്ന കുടുംബങ്ങളിൽ വൈധവ്യനിയമങ്ങൾ വളരെ കർശനമാക്കി. രാജശേഖരിയേപ്പോലുള്ള വിധവാരാജ്ഞികൾ പൊതു വാദപ്രതിവാദങ്ങളിൽ പങ്കെടുക്കുന്നതു നാം ഈ കാലഘട്ടത്തിൽ കാണുന്നില്ല; നേരേമറിച്ചു്, സാഹിത്യകൃതികൾ ചൂണ്ടിക്കാണിക്കുന്നതു് വിധവകളുടെ ജീവിതം എട്ടും ഒമ്പതും നൂററാണ്ടുകളിൽ കർശനമാക്കിയെന്നാണു്. ജാററ്കൃഷിക്കാരെപ്പോലുള്ളസാധാരണജനങ്ങളുടെ ഇടയിൽ വിധവാ

വിവാഹം അനുവദിച്ചിരുന്നതു ശരിതന്നെ; എന്നാൽ യാഥാസ്ഥിതികരും ഉയൎന്ന ജാതിക്കാരും അതിന്നനുവദിച്ചിരുന്നില്ല.

സാമ്പത്തികമായ അസമത്വങ്ങളും വൎദ്ധിച്ചു. നമുക്കു ചരിത്രരേഖകളുണ്ടു്, 200 കോടി രൂപാ ധൎമ്മത്തിനു ചെലവഴിച്ച, വസ്തുപാലൻ, തേജപാലൻ ഈ സഹോദരന്മാരുടെയും, മാർബിൾകൊണ്ടു് ആബു (Abu) ക്ഷേത്രം പണിത ബിമൽഷായുടെയും, ഇൻഡീസുമായി കച്ചവടം ചെയ്ത മണിഗ്രാമം കോർപറേഷൻെറയും സമ്പൽപ്രൗഢിയെപ്പററി മനസ്സിലാക്കുവാൻ. അതേസമയം സാധാരണ ഗ്രാമീണർ നിർദ്ധനരായിരുന്നു. എങ്കിലും കൃഷിസ്ഥലത്തിനു് വൈഷമ്യം കുറവായതിനാൽ, ഇന്നത്തേപ്പോലെ ദരിദ്രരല്ലായിരുന്നു അന്നത്തെ കൎഷകർ. സമ്പന്നന്മാർ ധൎമ്മത്തിനു ധാരാളം ധനം ചെലവഴിച്ചു, എന്നാൽ അത്തരം ധൎമ്മസംഭാവനകളുടെ രംഗം, പരിമിതമായിരുന്നു. അവരുടെ ഔദാൎയ്യം പ്രവഹിച്ചതു്, ക്ഷേത്രം പണിയിലും, തീൎത്ഥാടനകേന്ദ്രം അലങ്കരിക്കുന്നതിലും, ധൎമ്മസ്ഥാപനങ്ങൾക്കു ഗ്രാൻറു നൽകുന്നതിലുമായിരുന്നു.

ഈ ഔദാൎയ്യത്തിൻെറ മറെറാരു സ്പൃഹണീയമായ വശം ആശുപത്രികളുടെ സ്ഥാപനമാണു്. ആവശ്യത്തിനുവേണ്ട ഔഷധങ്ങളും, ഭിഷഗ്വരന്മാരും, നേഴ്സുകളും അവയിൽ ഉണ്ടായിരുന്നു. 'ബോധിസത്വധനകല്പലത'യിൽ, ഇപ്രകാരമുള്ള ഒരു ആസ്പത്രിയുടെ രസകരമായ വൎണ്ണനയുണ്ടു്. എല്ലാ പട്ടണങ്ങളിലും ആസ്പത്രികൾ ഉണ്ടാക്കിച്ച 'പുണ്യബാല' എന്ന രാജാവു്, അവയിൽ പരിശീലനം സിദ്ധിച്ച നേഴ്സുകളുടെ ആവശ്യകതയെപ്പററി ഊന്നിപ്പറഞ്ഞിട്ടുണ്ടു്. എന്തെന്നാൽ, മേല്പറഞ്ഞ കൃതിയുടെ കൎത്താവു പറയുന്നു: "ചികിത്സയിൽ ആദ്യത്തെ പ്രധാന ഘടകം, പരിശീലനമുള്ള നേഴ്സല്ലയോ? സ്നേഹവും, കാൎയ്യശേഷിയും, ക്ഷമയും, ഡോക്ടറോടു് അനുസരണശീലവുമുള്ള നേഴ്സുമാർ അപൂൎവ്വമാണു്." നേഴ്സുകളോടു് രാജാവു് ഇപ്രകാരം പറഞ്ഞതായി, ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നു. "ആശുപത്രികളിൽ ഞാൻ നല്ല ഡോക്ടർമാരെ നിയമിക്കയും, ധാരാളം ഔഷധങ്ങൾ സംഭരിക്കയും ചെയ്തിട്ടുണ്ടു്. രോഗാതുരന്മാർക്കു് ആരോഗ്യ പുനഃപ്രാപ്തിയുണ്ടാക്കി കൊടുക്കുക നിങ്ങളുടെ ചുമതലയാണു്. രോഗത്തിനുവേണ്ട പ്രതിവിധികൾ കണ്ടുപിടിക്കുകയും, രോഗികൾക്കു പഥ്യാഹാരം നൽകുകയും, മധുരസംഭാഷണത്താൽ അവരുടെ നിരാശ അകററുകയും, അവരുടെ ഗ്ലാനി വിനോദങ്ങളാൽ മാററുകയും ചെയ്യേണ്ടതു നിങ്ങളാണു്."

നൎമ്മമാലയിലും, ദശോപദേശത്തിലും, ക്ഷേമേന്ദ്രൻ അന്നത്തെ സമുദായസ്ഥിതി വൎണ്ണിക്കുന്നതു രസകരമാണു്. ഉദ്യോഗസോപാനത്തിലെ വിവിധ ഘടകങ്ങൾ അദ്ദേഹം വിവരിക്കുന്നതു പ്രത്യേകം വിജ്ഞാനപ്രദമാണു്. എന്തെന്നാൽ, മററു മാൎഗ്ഗങ്ങളിൽനിന്നും നമുക്കു ഗവമ്മെന്റിനെപ്പററി കിട്ടുന്ന വിവരങ്ങൾ അപൂൎണ്ണങ്ങളാണു്. നൎമ്മമാല ഉദ്യോഗമണ്ഡലത്തെപ്പററിയുള്ള ഒരു പരിഹാസകൃതിയാണു്. അതിൽനിന്നും

ഉദ്യോഗസോപാനത്തിലെ ഏററവും താണപടിയിലുള്ളവർ ഗ്രാമത്തിലെ 'ദിവിരന്മാ'രാ (ഇപ്പോൾ പാടപാരി എന്നു വിളിക്കുന്നു) ണെന്നുകാണാം. കൊട്ടാരത്തിലെ ഗ്രമസ്ഥന്മാരെ—'ആസ്ഥാനദിവിരന്മാരെ—യും ക്ഷേമേന്ദ്രൻ വിവരിക്കുന്നുണ്ട്. 'ദിവിര'നു നേരേ മുകളിലുള്ള ഉദ്യോഗസ്ഥനാണ് 'നിയോഗി'. ഒരു ഡിസ്ട്രിക്കിലെ, കണക്കുകൾ പരിശോധിക്കുക, ഭരണം നടത്തുക ഇവയാണ് അയാളുടെ പ്രധാന ജോലി. നിയോഗി ഡിസ്ട്രിക്ടിൽ സക്കീട്ട നടത്തുന്നു. അപ്പോൾ ജനങ്ങൾക്കു നേരിടുന്ന വൈഷമ്യങ്ങൾ ക്ഷേമേന്ദ്രൻ വർണ്ണിക്കുന്നതു്, ഇന്നും ശരിയാണ്. ഗവർണ്ണർമാർ അഥവാ 'പരിപാലകന്മാരാണ്' ഡിസ്ട്രിക്ട് ഉദ്യോഗസ്ഥന്മാർക്കു മുകളിൽ. ഇവരെ ഭരണകാര്യങ്ങളിൽ സാമ്പത്തികോദ്യോഗസ്ഥന്മാർ സഹായിക്കുന്നു. വിപുലമായ അധികാരങ്ങളോടു കൂടിയ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരായിരുന്നു പരിപാലകന്മാർ. പ്രവിശ്യയിലെ ഭരണം മുഴുവൻ അവരുടെ നിയന്ത്രണത്തിലായിരുന്നു. 'ലേഖകോപാദ്ധ്യായനാ'യിരുന്നു, ഗവർണ്ണറുടെ പ്രധാനപ്പെട്ട സഹായോദ്യോഗസ്ഥൻ. ഗവണ്മെൻറു റിക്കാർഡുകൾ സൂക്ഷിക്കുക, ഉത്തരവുകൾ പുറപ്പെടുവിക്കുക മുതലായവ അയാളുടെ ചുമതല ആയിരുന്നു. 'ഗണദിവിരന്മാ'രും (ഫിനാൻസ് സൂപ്രണ്ടന്മാർ) പ്രവിശ്യയിലെ ഉദ്യോഗസ്ഥന്മാരായിരുന്നു. ഭരണകൂടത്തിൻെറ മുകൾത്തട്ടിൽ മന്ത്രിസഭയും കേന്ദ്രസെക്രട്ടേറിയററും നിലകൊണ്ടു.

കാഷ്മീറിലെ പ്രധാനമന്ത്രിയായ നാഗേന്ദ്രൻെറ വംശജനും സ്വജീവിതകാലത്തു് (990—1065) ഉന്നതമണ്ഡലങ്ങളിൽ വിഹരിച്ചവനുമായ ക്ഷേമേന്ദ്രൻെറ വിവരണം വിലയുററതാണ്. ശരിയായ ഒരു ഉദ്യോഗസ്ഥമേധാവിത്വവും പല നിലയിലുള്ള ഉദ്യോഗസ്ഥന്മാരും ഉണ്ടായിരുന്നതായും, ഉദ്യോഗക്കയററം സാമർത്ഥ്യത്തെ ആശ്രയിച്ചായിരുന്നെന്നും ആ വിവരണത്തിൽനിന്നു് തെളിയുന്നു. ഉദ്യോഗസ്ഥന്മാർക്കു്, ഉന്നതസ്ഥാനം കിട്ടുന്നതിനുള്ള രീതികളും ക്ഷേമേന്ദ്രൻ വർണ്ണിക്കുന്നുണ്ട്. മററു ചരിത്രരേഖകളും ഉദ്യോഗസ്ഥമേധാവിത്വം നിലവിലിരുന്നതായി സമർത്ഥിക്കുന്നു. ഒരു പബ്ളിക്ക് പ്രമാണം വിവരിക്കുമ്പോൾ, വിഷ്ണുധർമ്മശാസ്ത്രത്തിൽ, അതു് ഒരു പബ്ളിക്ക് ആഫീസിൽവെച്ചു്, ഒരു കായസ്ഥൻ (ഗ്രമസ്ഥൻ) എഴുതേണ്ടതാണെന്നും, ഓഫീസ് സൂപ്രണ്ടു് സാക്ഷ്യപ്പെടുത്തണമെന്നും പറയുന്നു.

ഉദ്യോഗസ്ഥന്മാർക്കുപയോഗിച്ചിരുന്ന സാമാന്യനാമം കായസ്ഥന്മാർ എന്നായിരുന്നു. പതിനൊന്നാംനൂററാണ്ടുവരെ, കായസ്ഥന്മാർ ഒരുദ്യോഗസ്ഥവർഗ്ഗമായിരുന്നു. ക്ഷേമേന്ദ്രൻെറ കൃതികളിലും, രാജതരംഗിണിയിലും ഈ പദം ഉദ്യോഗസ്ഥവർഗ്ഗം എന്നഅർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നതു്. ഉദാഹരണത്തിനു്, രാജതരംഗിണിയിൽ, ശിവരഥൻ എന്ന ബ്രാഹ്മണനെ, ഒരു കായസ്ഥനായാണ് വർണ്ണിച്ചിരിക്കുന്നതു്. എട്ടാംനൂററാണ്ടിൻെറ മദ്ധ്യം മുതലുള്ള പല ശിലാലേഖ

ങ്ങളിലും കായസ്ഥന്മാർ എന്ന പദം ഉദ്യോഗസ്ഥന്മാർ എന്ന അർത്ഥത്തിൽ പ്രയോഗിച്ചുകാണുന്നു.

ഔദ്യോഗികവർഗ്ഗത്തെ പ്രധാനമായി തെരഞ്ഞെടുത്തതു് ബ്രാഹ്മണരിൽനിന്നും, ശൂദ്രരിൽനിന്നും, വിദ്യാഭ്യാസപാരമ്പര്യമുള്ള മററു ചില ജാതിക്കാരുടെ ഇടയിൽനിന്നുമായിരുന്നു. ശൂദ്രരുടെ ഇടയിലെ വിദ്യാഭ്യാസമുള്ള ജാതിക്കാർക്കു്, ബുദ്ധമതാശയങ്ങൾ പ്രചരിച്ചിരുന്ന സ്ഥലങ്ങളിൽ, സമുദായത്തിൽ മാന്യസ്ഥാനം ലഭിച്ചുവന്നു. മൗര്യന്മാരുടെ കാലംമുതല്ലെങ്കിലും, അവർ ഉദ്യോഗമന്ദിരത്തിൻെറ അസ്ഥിവാരമായി ഭവിച്ചിരുന്നു. എന്നാൽ രാജകൊട്ടാരത്തിലെ ഉയന്ന ഉദ്യോഗസ്ഥന്മാർ, പ്രവിശ്യാഗവണ്ണർമാർ, ന്യായാധിപന്മാർ, മജിസ്ത്രേട്ടുമാർ മുതലായവരെല്ലാം ബ്രാഹ്മണർ, മററു് ഉയന്നജാതിക്കാർ ഇവരിൽനിന്നുമാണു് തെരഞ്ഞെടുക്കപ്പെട്ടിരുന്നതു്.

ചിരകാലപാരമ്പര്യത്തോടെ നിലനിന്നുവന്ന ഇത്തരനെയുള്ള ബ്യൂറോക്രസി(ഉദ്യോഗസ്ഥമേധാവിത്വം)ക്കു് ഭാരതത്തിലേപ്പോലെ സാഹിത്യത്തിലും സൂക്ഷ്മത വിലമതിച്ച ഒരു രാജ്യത്തിൽ, അതിന്റേതായ രീതികളും നിബന്ധനകളും ഉണ്ടാകുക സ്വാഭാവികമത്രേ. ഒന്നാംനൂററാണ്ടു ബി. സി. യിലെ ഹതികുംഭ ശിലാലേഖത്തിൽനിന്നും നമുക്കു് അറിയാം, ഖരവേലൻ പ്രമാണങ്ങൾ എഴുതുന്നതിൽ പരിശീലിച്ചുവെന്നു്. സംസ്കൃതത്തിൽ, ഔദ്യോഗിക പ്രമാണങ്ങൾ എഴുതുന്നതിനു് ഒരു ലേഖാപദ്ധതി ഉണ്ടായിരുന്നു. അതിൽനിന്നും പ്രാചീനേന്ത്യയിലെ ഉദ്യോഗസ്ഥന്മാർ, എഴുത്തുകുത്തിൽ ഉപയോഗിച്ച വിവിധ രീതികൾ മനസ്സിലാക്കാം. ഗുജറാററിലെ രാജാക്കന്മാരുടെ ലേഖാപദ്ധതിയാൽ അമ്പത്തിനാലു വ്യത്യസ്തരീതികൾ ഉണ്ടായിരുന്നു. രാഷ്ട്രതന്ത്രത്തെപ്പററിയുള്ള ഒരു പ്രാമാണികഗ്രന്ഥമായ 'ശുക്രനീതി'യെ, ഒരു 'സെക്രട്ടേറിയററു് പാഠപുസ്തകം' എന്നു വിളിക്കാവുന്നതാണു്.

ഇന്ത്യയിലെ എല്ലാ രാജ്യങ്ങളും പകുതി സൈനികംകൂടിയായ അടിസ്ഥാനത്തിലായിരുന്നു സംഘടിപ്പിച്ചിരുന്നതു്. സൈന്യം പലയിടത്തും വലുതായിരുന്നെങ്കിലും, കാര്യക്ഷമത കുറഞ്ഞതായിരുന്നു. പ്രധാനസ്ഥലങ്ങളിൽ കോട്ടകൊത്തളങ്ങളും, ഗതാഗതത്തിനുള്ള സാമാന്യമായ ഏപ്പാടുകളും, ധാന്യം സൂക്ഷിക്കുന്നതിനുള്ള കരുതൽനടപടികളും ഉണ്ടായിരുന്നു. രാജ്യം കീഴടക്കുന്നതിൽ താല്പര്യമുള്ള സമരോത്സുകരായ രാജാക്കന്മാർ ഒഴിച്ചാൽ, യഥാർത്ഥത്തിൽ സൈന്യശക്തി പൊതുവേ കുറവായിരുന്നതായി തോന്നുന്നു. എന്തെന്നാൽ, പരാജിതരായ രാജാക്കന്മാരെ സ്ഥാനഭ്രഷ്ടരാക്കുകയോ, അവരുടെ രാജ്യം സംയോജിപ്പിക്കപ്പെടുകയോ അപൂവ്വമായിരുന്നു.

സുസംഘടിതമായ ഒരു ഇസ്ലാമിക രാജ്യവുമായി ആദ്യം ഏററുമുട്ടുന്നതിനുമുമ്പു്, അതായതു് പത്താം നൂററാണ്ടിൻെറ അന്ത്യത്തിൽ, ഇന്ത്യയുടെ സാമാന്യസ്ഥിതി ഇങ്ങനെ സംഗ്രഹിക്കാം. ഹിന്ദുസാമൂഹ്യ

ഘടന ഉറച്ചതും, വിദേശീയാക്രമണം തടയാൻ പുനസ്സംഘടിപ്പിച്ചതുമായിരുന്നു. ബുദ്ധമതം ഹിന്ദുമതത്തിൽ ലയിച്ചതോടും, സാമാന്യജനതയ്ക്കു ഹിതകരമായ പുതിയരീതികൾ വന്നതോടുംകൂടി ഹിന്ദുമതത്തിനു ഒരു പുതിയ ഉണർവ്വും ഉശിരും ഉണ്ടായി. അതുപോലെ ബുദ്ധിജീവികൾക്കെല്ലാം സ്വീകാര്യമായ പൊതുവായ ഒരു തത്വജ്ഞാനപരമായ പശ്ചാത്തലവും ഹിന്ദുമതത്തിലുണ്ടായി. ഇതു് ഹിന്ദുമതത്തിലെ വിഭിന്ന വിഭാഗങ്ങളെ ഒരുമിപ്പിക്കയും ചെയ്തു. ക്ഷേമകരമായിരുന്നു സാമ്പത്തിക നിലവാരം. അഞ്ചുശതാബ്ദക്കാലത്തെ ശാന്തിയുടേയും, സമാധാനത്തിൻേറയും, കച്ചവടത്തിൻേറയും, കോളണൈസേഷൻേറയും ഫലമായി രാജ്യത്തു് സാമ്പത്തികപുരോഗതി ഉണ്ടായി. എന്നാൽ രാഷ്ട്രീയമായ ഘടന ക്ഷീണോന്മുഖമായിരുന്നു. ഇന്ത്യ, എന്ന ബോധം ജനതയിൽ ഇല്ലാതായി. വിദേശീയാക്രമണകാലത്തു് ഹിന്ദുക്കളെ സ്പന്ദിപ്പിച്ച, ഒരു രാജ്യമാണു് 'ഭാരതവർഷം' എന്ന ചിന്താഗതി വിസ്മൃതമായി. സ്വദേശാഭിമാനം ഇല്ലാതായി. വിദേശീയരെ ഒരുമിച്ചുനിന്നെതിർക്കണം എന്ന ചിന്തപോലുമില്ലായിരുന്നു. രാജ്യങ്ങളുടെ രാഷ്ട്രീയഘടന ദുഷിച്ച ബ്യൂറോക്രസിയിൽ അധിഷ്ഠിതമായിരുന്നു. രാജവംശതാല്പര്യമായിരുന്നു, ഒരേയൊരു ഐക്യശക്തി. ഇക്കാരണങ്ങളാൽ മഹമ്മദിൻേറ ആദ്യത്തെ ആക്രമണത്തിൻേറ തള്ളലിനെ തടഞ്ഞുനില്ക്കാൻ ദുർബ്ബലങ്ങളായ രാജ്യങ്ങൾക്കു കഴിഞ്ഞില്ല. തെക്കെഇന്ത്യ ഇതിൽനിന്നും കുറെ വ്യത്യസ്തമായിരുന്നു. അവിടെ, രാജാധിപത്യങ്ങൾ ആദ്യംമുതല്ക്കേ ദേശീയമായ അധിഷ്ഠാനത്തിലായിരുന്നു. രാഷ്ട്രം, അതിൽ അടിമാനം കൊണ്ടു് ഒരു ജനതയെ പ്രതിനിധീകരിച്ചു. ചോളന്മാർ, പാണ്ഡ്യന്മാർ, ആദ്യകാലപല്ലവന്മാർ ഇവർ മുമ്പുപറഞ്ഞതുപോലെ ദേശീയരാജാധിപത്യങ്ങൾ ആയിരുന്നു. അവർക്കു പ്രജകളിൽനിന്നും ലഭിച്ച അനുസരണയും ദൃഢഭക്തിയും പില്ക്കാലത്തെ ക്ഷണഭംഗുരങ്ങളായ ഉത്തരേന്ത്യൻസാമ്രാജ്യങ്ങൾക്കു കിട്ടിയില്ല. അങ്ങനെ, വിദേശീയാക്രമണത്തിന്നിരയായ ഭാഗം ദേശീയസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ഒരു യുദ്ധത്തിനു തയ്യാറായിരുന്നില്ല.

അദ്ധ്യായം പതിമ്മൂന്ന്

## ഇസ്ലാമും ഇന്ത്യയും

ലോകചരിത്രത്തിലെ ഏററവും ഗണനീയമായ അദ്ധ്യായങ്ങളിലൊന്നാണ്, അമ്പതുവർഷത്തിനുള്ളിൽ (670–ൽ പേർഷ്യാ കീഴടക്കി, 711–ൽ സ്പെയിൻ കീഴടക്കി.) അന്ന് അറിയപ്പെട്ട ലോകത്തിൻെറ പകുതിഭാഗം അറബികൾ കീഴടക്കിയതു്. 711–ൽ, പ്രവാചകൻ മെക്കാ വിട്ട്, മെഡിനയിലേയ്ക്കു പോയി. തൊണ്ണൂറുവർഷത്തിനുശേഷം, ഇസ്ലാമികസാമ്രാജ്യം ചൈനയുടെ അതിരുകൾ മുതൽ അററ്ലാൻറിക്ക് കടൽത്തീരംവരെ വ്യാപിച്ചു. ലോകം അതേവരെ കാണാത്ത ഒരു സൈനികശക്തി, റോമാസാമ്രാജ്യം അതിന്റെ ഉച്ചാവസ്ഥയിൽ ഭരിച്ചതിലും വിപുലമായ ഭൂഭാഗങ്ങളെ ബാഗ്ദാദ് തലസ്ഥാനമാക്കിക്കൊണ്ടു ഭരിച്ചു. ഇസ്ലാമിൻെറ സൈന്യങ്ങൾ പേർഷ്യൻസാമ്രാജ്യം മാത്രമല്ല നശിപ്പിച്ചതു്, പ്രത്യുത ഒരടിക്ക് വടക്കേ ആഫ്രിക്കയും സ്പെയിനും കീഴടക്കുകയും, കാലിഫിൻെറ ശക്തി ഫ്രാൻസിൻെറ ഉള്ളിലേയ്ക്ക് എത്തിക്കയും ചെയ്തു. ഇസ്ലാമിൻെറ ശക്തിയെ തടയുന്നതിനു കഴിഞ്ഞ അക്കാലത്തെ ഏകശക്തി ഇന്ത്യയായിരുന്നു. 712–ൽ മഹമ്മദ്ബിൻകാസിം, കാലിഫിൻെറ നാമത്തിൽ, സിൻഡിൽ കാലുകുത്തി. ആ മണലാരണ്യപ്രദേശം, അവിടത്തെ പ്രമാണികളെ തോല്പിച്ച് കീഴടക്കുകയും, ഒരു സൈനികസങ്കേതമായി മാററുകയും ചെയ്തു. സാവധാനത്തിൽ മുസ്ലീംശക്തി, ഒരു പ്രധാന വാണിജ്യവ്യവസായകേന്ദ്രമായ മുൾട്ടാനിലേയ്ക്കു വ്യാപിപ്പിച്ചു. എന്നാൽ അതു് അതിനപ്പുറം കടന്നില്ല.

മുന്നേററത്തിനു സാമാന്യം വലുതായ ഒരു സങ്കേതവും, നാവികാധിപത്യവും ഉണ്ടായിരുന്ന കാലിഫന്മാർ, അവരുടെ പ്രതാപത്തിൻെറ മൂർദ്ധന്യത്തിൽ, ലോകം മുഴുവൻ അവരുടെ പേരുകേട്ടാൽ വിറച്ചിരുന്ന സമയത്തു്, സിൻഡിൽനിന്നും എളുപ്പംകൊണ്ടാണു് മുന്നോട്ടു പോകാതിരുന്നതെന്ന കാര്യം സൂക്ഷ്മമായ പരിശോധനയ്ക്കു വിധേയമാക്കേണ്ടതാണു്. അവരുടെ ശ്രമക്കുറവുകൊണ്ടാണിതെന്ന പഴയ ആശയം സ്വീകാര്യമല്ല. എന്തെന്നാൽ സിൻഡിലെ ഗവർണ്ണർമാർ തുടർച്ചയായി, അവരുടെ രാജ്യം വിപുലപ്പെടുത്താൻ ശ്രമിച്ചു എന്നു നമുക്കറിയാം. 725–ൽ ബിൻ കാസ്സിമിനെത്തുടർന്ന് സിൻഡു ഗവർണ്ണറായി വന്ന ജുനയാഡ്(Junyad) ബ്രോച്ചും, ഗുജറാത്തും, മാൾവായും പിടിച്ചടക്കാൻ തീവ്രശ്രമം നടത്തി. ഈ ആക്രമണത്തിനു്, ആരംഭത്തിൽ വിജയമുണ്ടായെങ്കിലും, ലക്ഷ്യപ്രാപ്തിയിലെത്താൻ കഴിഞ്ഞില്ല. മാൾവാ ആക്രമിക്കുക വിഷമകരമായതിനാൽ, ജുനയാഡിൻെറ പിൻഗാമിയായ ററാമിൻ(Tamin), ഡക്കാ

നിൽ പ്രവേശിക്കാൻ ഒരുമ്പെട്ടു. ഒരു വമ്പിച്ച സേനയോടുകൂടി അദ്ദേഹം ദഖ്ഖാനിലെത്തി. എന്നാൽ പുലികേശൻ ചാലൂക്യനാൽ 'നവസാരിയി'ൽവെച്ച്, അദ്ദേഹം പരാജിതനാക്കപ്പെട്ടു(738). ഈ പരാജയങ്ങൾ ഒരുപ്രകാരത്തിലും, കാലിഫന്മാരുടെ സാമ്രാജ്യശക്തിയെ ബാധിച്ചില്ല. അവർ കൂടുതൽ ഒരുക്കംചെയ്ത് മറൊരു സൈന്യത്തെ വീണ്ടും ഉജ്ജയിനിവരെ അയച്ചു. അവിടെവെച്ച്, മുമ്പു പ്രസ്താവിച്ചതുപോലെ ഗുജ്ജരരാജാവായ നാഗഭട്ടൻ, അവരെ തോല്പിച്ചോടിച്ചു. ബാലാദിത്യൻ എന്ന അക്കാലത്തെ കവി പറയുന്നു: "മ്ലേച്ഛന്മാരുടെ സുശക്തസൈന്യത്തെ, ദൈവവിരോധികളെ, അദ്ദേഹം നശിപ്പിച്ചു."

ഇരുനൂററിഎഴുപത്തഞ്ചു വർഷത്തിൽപ്പരം, ഈ വിജയം ഇന്ത്യയെ രക്ഷിച്ചു. ഇസ്ലാമികശക്തി അതിൻെറ ഉച്ചാവസ്ഥയിലിരുന്നെങ്കിലും ഇന്ത്യയെ പിടിച്ചടക്കാൻ അനന്തരം കാലിഫന്മാർ മുതിരുകയുണ്ടായില്ല. പക്ഷേ, സിൻഡിലെ ഒരു ഗവർണ്ണരായ ഇബ്രാബിൻമൂസാ, 833-ൽ കച്ച് പിടിക്കാൻ ഒരു ശ്രമംനടത്തി. എന്നാൽ അദ്ദേഹത്തെ മിഹിരഭോജൻ തോല്പിച്ചോടിച്ചു. പരമാർത്ഥം പറഞ്ഞാൽ, നാഗഭട്ടൻെറ വിജയത്തിനുശേഷം, വടക്കുപടിഞ്ഞാറെ അതിർത്തിയിൽ, പുതിയ സ്ഥിതിഗതികൾ ആവിർഭവിച്ചതുവരെ, ഇസ്ലാമിൽനിന്നുമുള്ള വിപത്ത് ഇന്ത്യയെ ബാധിച്ചില്ല.

മൂന്നാളം ശതാബ്ദക്കാലത്തെ സമാധാനഫലമായി, ഗുർജ്ജരരാജ്യത്തുപോലും, ഇസ്ലാമിൻെറ വിപത്ത് വിസ്മൃതപ്രായമായി. തടിച്ചുകൂടിവന്ന കാർമേഘത്തെപ്പററി, ഒമ്പതും പത്തും നൂററാണ്ടിൽ, പരസ്പരയുദ്ധം ചെയ്തുവന്ന ഉത്തരേന്ത്യൻ രാജാക്കന്മാർ അജ്ഞരായി വർത്തിച്ചു. ബാഹ്യമായുള്ള കാഴ്ചപ്പാടിൽ കനൗജിലെ ഗുർജ്ജരചക്രവർത്തിമാരുടെ കാലം പ്രശാന്തമായിരുന്നു. ഗുർജ്ജരന്മാരുടെ അധഃപതനത്തോടുകൂടി ധാറിലെ പരമാരന്മാർ സാമ്രാജ്യാധികാരികളായി. ഈ വംശത്തിലെ ഏററവും പ്രസിദ്ധനം മഹാനാം ഭോജൻ ആയിരുന്നു. അദ്ദേഹത്തിൻെറ സാമ്രാജ്യത്തിലെ മിക്ക ഭാഗങ്ങളും മദ്ധ്യേന്ത്യയിലും, സമാനം പ്രദേശങ്ങൾ മാൾവായും പുറിനുമായിരുന്നു. ഹിന്ദുരാജാക്കന്മാർ കാണാതിരുന്ന അപായമേഖല വടക്കുപടിഞ്ഞാറാണ് ഉണ്ടായതു്. മുസ്ലിമഹമ്മദമായി യുദ്ധം ചെയ്യുന്നതിനു്, തക്ക രാജ്യം ഇന്ത്യയിൽ വേറെ ഇല്ലായിരുന്നു.

ഇന്ന് അഫ്ഗാനിസ്ഥാൻ എന്ന പേരിൽ അറിയപ്പെടുന്ന പ്രദേശം, വളരെനാളത്തേയ്ക്കു്, കാലിഫിൻെറ സാമ്രാജ്യത്തിൻെറ ഒരു പുറം പ്രവിശ്യയായിരുന്നു. ആരും കാര്യമായി കരുതാത്ത ഒരു പ്രവിശ്യയായിരുന്നു അന്ന് അവിടം. കാലിഫന്മാരുടെ ശക്തി ബാഗ്ദാദിൽ ക്ഷയിച്ചുതുടങ്ങിയപ്പോൾ, കൊറാസാനിലെ ഗവർണ്ണരായ അബ്ദുൾമാലിക്കിൻെറ കീഴിലുള്ള ഒരുദ്യോഗസ്ഥനായ അലാപ്റ്റജിൻ, തന്റെ അധികാരം ഗസ്നിയിൽ സ്ഥാപിക്കുകയും, കേന്ദ്രത്തിലെ അധികാരത്തെ വക

വയ്ക്കാതെ സ്വതന്ത്രമായി അവിടം ഭരിക്കയും ചെയ്തു. 977–ൽ അധികാരത്തിൽവന്ന സാബുക്തിജിന്റെ കാലത്തുമാത്രമേ ഗസ്നി സംഘടിതവും പ്രബലവുമായ ഒരു രാജ്യമായുള്ളു. ആധുനിക അഫ്ഗാനിസ്ഥാന്റെ ഒരു ഭാഗം അന്ന് ഷാഹി (Shahi) എന്ന ഒരു ബ്രാഹ്മണവംശമായിരുന്നു ഭരിച്ചതു്. പല നൂററാണ്ടുകൾ ഈ രാജ്യം അഭിവൃദ്ധിയിലായിരുന്നു. ഇക്കാലത്തു് പഞ്ചാബുവരെ അതിന്റെ അതിരുകൾ വ്യാപിച്ചു. അഫ്ഗാനിസ്ഥാൻ മുഴവൻ തന്റെ കീഴിൽ വരുത്തുക എന്ന സാബുക്തിജിന്റെ നയം, അവിടത്തെ ഹിന്ദുരാജാവായ (ഷാ) ജയപാലനുമായി ഏററുമുട്ടലുകൾ ഉണ്ടായി. ഒടുവിൽ ഒരു ചെറിയ എതിർപ്പിനുശേഷം, ഷാ, ഗസ്നിരാജാവിന്റെ കോയ്മ മനസ്സില്ലാമനസ്സോടെ അംഗീകരിക്കേണ്ടിവന്നു.

ഇന്ത്യാചരിത്രത്തിൽ വീണ്ടും അതിർത്തിപ്രദേശത്തു് വിപ്ലവകരമായ പരിതഃസ്ഥിതി സംജാതമായി. അഫ്ഗാൻപ്രദേശം, അസംഘടിതമോ ദുർബ്ബലമോ ആണെങ്കിൽ, ഇന്ത്യ ആക്രമണഭീതിക്കു വശംവദയല്ല. എന്നാൽ അഫ്ഗാനിസ്ഥാൻ സുശക്തമാകുകയാണെങ്കിൽ, പഞ്ചാബിന്റെ കാര്യം വിഷമത്തിലാണു്. ഇന്ത്യാചരിത്രത്തിൽ ഇതിനു ധാരാളം ദൃഷ്ടാന്തങ്ങൾ കാണാം. പഞ്ചാബ്, പേർഷ്യാസാമ്രാജ്യത്തിന്റെ ഭാഗമായിരുന്നു, അവിടത്തെ ചക്രവർത്തി കാബൂൾ കീഴടക്കിയപ്പോൾ. ഇന്ത്യയിൽ, പേർഷ്യയുടെ വകയായ ആ പ്രദേശമാണു് അലക്സാണ്ടർ ആക്രമിച്ചതു്. ഈ പ്രദേശത്തു് കുഷാൻകാർ ആധിപത്യം സ്ഥാപിച്ചു. കീവിൽനിന്നും ബൊക്കാറയിൽനിന്നും അവർക്കു വിഭവങ്ങൾ ലഭിച്ചിരുന്നു. പഞ്ചാബ് തന്മൂലം അവക്കധീനമായി. അല്പായുസ്സായ ഹൂണഭരണത്തിന്റെ കഥയും ഇതുതന്നെ. സാബുക്തിജിന്റെ കാലത്തും, കൂടുതൽ വിപുലമായി മഹമ്മദിന്റെ കാലത്തും, സംഭവിച്ചതു് ഇതുതന്നെ. കൊറാസ്സാനും, മദ്ധ്യേഷ്യൻ ഭാഗങ്ങളും ഉൾക്കൊണ്ട ഒരു വലിയ സൈനികരാഷ്ട്രം, ഇന്ത്യയുടെ അതിർത്തിയിലുള്ള ഈ നിമ്നായകഭാഗത്തു് ഉയന്നു. അതിനെ എതിക്കാൻതക്ക കെല്പു് ഇന്ത്യയ്ക്കില്ലെങ്കിൽ, പഞ്ചാബിന്റെ കാര്യം വിഷമത്തിലാണു്.

അതിർത്തിപ്രദേശത്തിനെതിരെ, സംജാതമായ ഈ നൂതന പരിതഃസ്ഥിതി, ഇന്ത്യ ശരിക്കു ഗ്രഹിച്ചില്ല. ഭൂമിശാസ്ത്രപരമായ കാരണങ്ങളാലുണ്ടായ ഒററപ്പെടൽ, ഇന്ത്യൻഭരണാധികാരികൾക്കു് ഭൂഖണ്ഡപരമായ വീക്ഷണഗതിയും, അന്താരാഷ്ട്രീയരംഗത്തിലെ വലിയ പരിവത്തനങ്ങളും ശരിക്കു മനസ്സിലാക്കാൻ, തടസ്സമായിനിന്നു. എന്നാൽ നേരത്തേ ഇന്ത്യയ്ക്കു് ധാരാളം മുന്നറിയിപ്പുകൾ കിട്ടിയിരുന്നു. കാലിഫന്മാരുടെ ശ്രമങ്ങൾ, അവ വിജയിച്ചില്ലെങ്കിലും, ഇന്ത്യയെ ഈ ആപത്തു മനസ്സിലാക്കേണ്ടതായിരുന്നു. എന്നാൽ, ആ ആക്രമണങ്ങളെ നിഷ്പ്രയാസം തുരത്തുന്നതിനു സാധിച്ചതും, അതിനെ തുടന്നുവന്ന ഇരുനൂററമ്പതില്പരം വർഷങ്ങളും, വീണ്ടും ആവിർഭവിക്കാൻ തുടങ്ങിയ വിപത്തിനെ

നിസ്സാരമായി കണക്കാക്കാനോ അല്ലെങ്കിൽ വേണ്ടതുപോലെ അഭിമുഖീകരിക്കാതിരിക്കാനോ, ഇടയാക്കി.

ഗസ്നി മഹമ്മദുമായുള്ള ആദ്യത്തെ ഏററുമുട്ടലിനുശേഷം, തന്റെ വംശത്തിനും, ഹിന്തുമതത്തിനും നേരിട്ട ഈ വിപത്ത് ഷാഹിരാജാവായ ജയപാലൻ മനസ്സിലാക്കി. ആജ്മീരിലെ ചാഹാമാന്മാർ (Chahamanas), കന്യാജിലെ രാജാക്കന്മാർ തുടങ്ങി, സാമാന്യം പ്രബലരായ തന്റെ അയൽപക്കത്തുള്ള രാജാക്കന്മാരുമായി അദ്ദേഹം ഒരു സഖ്യം ഉണ്ടാക്കി. 991-ൽ സഖ്യസേനകളെ അദ്ദേഹം ശത്രുവിന്നെതിരായി നയിച്ചു. എന്നാൽ യുദ്ധം ജയപാലന്റെ പരാജയത്തിലാണ് പര്യവസാനിച്ചത്. ഇസ്ലാമികചരിത്രത്തിലെ ഒരു പ്രധാന കഥാപാത്രവും, സാബുക്ടിജിന്റെ പുത്രനും പിൻഗാമിയുമായ സുൽത്താൻ മഹമ്മദ്, പേഷവാർ കീഴടക്കി. സ്വന്തം പ്രജകൾക്ക് നീതിമാനും പരിപക്വമതിയുമായ ഒരു രാജാവ്, കലകളുടേയും ശാസ്ത്രത്തിന്റേയും രക്ഷാധികാരിയെന്ന് ഇസ്ലാമികലോകം മുഴുവൻ പ്രശസ്തിയാർജ്ജിച്ചവൻ, യാഥാസ്ഥിതികത്വത്തിന്റെ നട്ടെല്ലുൺ, ഭക്തനായ മുസ്ലീം ഈ നിലകളിൽ ചരിത്രപ്രസിദ്ധനായ മഹമ്മദ്, ഇസ്ലാമിക രാജാക്കന്മാർക്ക് മാതൃകയായിരുന്നു. പിതാവിൽനിന്നും ഒരു സൈനികരാഷ്ട്രമായിരുന്നു അദ്ദേഹത്തിനു ലഭിച്ചത്. അഫ്ഗാൻ മലകളിലും, കൊറാസ്സാനിലെ മണലാരണ്യത്തിലും യുദ്ധം ചെയ്തു പഴകിയ ഒരു സൈന്യമായിരുന്നു, അദ്ദേഹത്തിന്റേതു്. പെഷവാർ കരസ്ഥമായതോടെ, പഞ്ചാബിലേയ്ക്കുള്ള മാർഗ്ഗം അദ്ദേഹത്തിനു തുറന്നു കിട്ടി. മഹമ്മദ് പല ആക്രമണങ്ങളും നടത്തി, അവയുടെ പ്രഥമോദ്ദേശ്യം കൊള്ള ആയിരുന്നു. ഓരോ കൊള്ളയ്ക്കുംശേഷം, ഹിന്തുസ്ഥാനിലെ സമ്പന്നങ്ങളായ രാജ്യങ്ങളിലേയും ക്ഷേത്രങ്ങളിലേയും വൻപിച്ച സ്വത്തിനോടുള്ള അദ്ദേഹത്തിന്റെ ദുരാഗ്രഹം വർദ്ധിച്ചു. പഞ്ചാബ് കീഴടക്കി, അദ്ദേഹം അവിടം തന്റെ സാമ്രാജ്യഭാഗവും, പിന്നീടുള്ള ആക്രമണങ്ങളുടെ ആസ്ഥാനവും ആക്കി. കവച്ചയ്ക്കും, വിഗ്രഹാരാധനക്കാരായ ഹിന്തുക്കളുടെ ക്ഷേത്രങ്ങൾ നശിപ്പിക്കുന്നതിനും വേണ്ടി, അദ്ദേഹം സ്വന്തം ഭടന്മാരെ, അകലെക്കിടന്ന ഗംഗാതടത്തിലേയ്ക്കും തെക്ക് അനിഹിലപട്ടണം (Anihilapatan), ഗുജറാററിലുള്ള സോമനാഥം ഇവിടങ്ങളിലേയ്ക്കും ആനയിച്ചു. ഗംഗാതടത്തിലെ ഐശ്വര്യപൂർണ്ണങ്ങളായ നഗരങ്ങൾക്ക് അയാൾ വലിയ നാശം ചെയ്തു. സ്ഥാനേശ്വരം, സാമ്രാജ്യതലസ്ഥാനമായ കന്യാജ്, ശ്രീകൃഷ്ണനുമായി ബന്ധപ്പെട്ടതും ആയിരത്തിൽപ്പരം വഷം സംസ്കാരകേന്ദ്രമായി പ്രശോഭിച്ചതുമായ മഥുര ഇവയെല്ലാം കൊള്ളചെയ്യപ്പെട്ടു. സമകാലീനചരിത്രകാരനായ ഉട്ബി (Utbi), മഥുരയിലെ ക്ഷേത്രങ്ങളെപ്പററി നൽകുന്ന വിവരണം ഉദ്ധാരണാർഹമാണ്.

"അവിടെ ഇന്ത്യാക്കാരുടെ ഒരു ആരാധനാസ്ഥലമുണ്ടായിരുന്നു. അദ്ദേഹം അവിടെച്ചെന്നപ്പോൾ, അതിമനോജ്ഞമായ ഒരു നഗരം

കണ്ടു, അതുകണ്ടാൽ സ്വർഗ്ഗപുരിയാണെന്ന തോന്നിപ്പോകും......... അവർ അതിലേയ്ക്ക് വലിയ കല്ലുകൾ കൊണ്ടുവന്ന്, സമനിരപ്പായി അടിത്തറ ശരിപ്പെടുത്തി. അതിനു ചുററുമായി, കല്ലുകൊണ്ട് ആയിരംകോട്ട കെട്ടിപ്പൊക്കി.........നഗരമദ്ധ്യത്തിലായി, ഏററവും പൊക്കമാന്ന ഒരു ക്ഷേത്രമുണ്ടാക്കി. അതിൻെറ അലങ്കാരങ്ങളും രമണീയതകളും പകർത്താൻ കവികളുടെ തൂലികയ്ക്കോ, ചിത്രകാരന്മാരുടെ ബ്രഷിനോ കഴിവില്ല.........ഈ യാത്രയേപ്പററിയുള്ള സ്മരണകളിൽ, സുൽത്താൻ (മഹമ്മദ്) പറയുന്നു; ആരെങ്കിലും ഇതുപോലൊരു നഗരം പണിയാമെന്നേററാൽ, ആയിരം ഡിനാർ (നാണയം) ഉള്ള ഒരു ലക്ഷം മടിശ്ശീല താൻ അതിലേയ്ക്കു വിനിയോഗിക്കാമെന്നും, വിദഗ്ദ്ധശില്പികൾക്കുപോലും, അതു പൂർത്തിയാക്കാൻ 200 വർഷം പോരെന്നും.''

അങ്ങിനെ ഇന്ത്യയിലെ നഗരങ്ങൾ തരിശാക്കപ്പെട്ടു. സുൽത്താനപോലും അത്ഭുതവും മതിപ്പും ഉണ്ടാക്കിയ ഇന്ത്യൻ ശില്പവേലകൾ ഉൾക്കൊണ്ട കെട്ടിടങ്ങൾ തരിപ്പണമാക്കപ്പെട്ടുകയും, അവയിലെ സംഖ്യാതീതങ്ങളായ സമ്പത്ത് കൊണ്ടുപോകപ്പെട്ടുകയും ചെയ്തു. എന്നാൽ മഹമ്മദ് പഞ്ചാബൊഴിച്ച്, ഇന്ത്യയിൽ മററു സ്ഥലങ്ങൾ കീഴടക്കാൻ യത്നിച്ചില്ല. അയാളുടെ ആക്രമണങ്ങൾ, വാസ്തവത്തിൽ കൊള്ളകൾ ആയിരുന്നു. അന്നത്തെ ഹിന്ദുക്കൾ അവയെ പ്ലേഗുതുടങ്ങിയ മഹാമാരികളെപ്പോലെ, ഭയപ്പെട്ടുകയും ദൈവശിക്ഷകളെന്നു വിശ്വസിക്കുകയും ചെയ്തു. ഇന്ത്യാചരിത്രത്തിൽ മഹമ്മദിൻെറ ആക്രമണങ്ങൾക്കുള്ള സ്ഥാനം, നൂററമ്പതു വർഷത്തിനു ശേഷമുള്ള മഹമ്മദ്ഗോറിയുടെ വിജയകരമായ ശ്രമങ്ങൾക്കു മുന്നോടിയായി നിന്നു എന്നുള്ളതു മാത്രമാണ്.

ഗസ്നിയിലെ കൊട്ടാരംകവി ഹിന്ദുക്കൾ മുസ്ലീംങ്ങളെ എതിർത്തതായി വിവരിക്കുന്നില്ല. എന്നാൽ ഒരു സന്ദർഭത്തിൽ മഹമ്മദിന് കഠിനമായ എതിർപ്പു നേരിടേണ്ടതായും, തിട്ടുക്കത്തിൽ വലിയ നാശനഷ്ടങ്ങളോടെ പലായനം ചെയ്യേണ്ടതായും വന്നിട്ടുണ്ട്. ഇതു മുസ്ലീംചരിത്രകാരന്മാരും സമ്മതിച്ചിട്ടുള്ള വസ്തുതയാണ്. 1026 ജനുവരിയിൽ കത്തിയവാഡിലുള്ള സോമനാഥം എന്ന പ്രസിദ്ധ തീർത്ഥാടകകേന്ദ്രം മഹമ്മദ് ആക്രമിച്ചു—അയാൾ സോമനാഥനഗരം പിടിച്ചടക്കുകയും, അവിടത്തെ ക്ഷേത്രം കൊള്ളയിട്ടുകയും ചെയ്തു. എന്നാൽ ഔദ്യോഗികചരിത്രകാരൻ പറയുന്നതു് മഹമ്മദ് അവിടെനിന്നും ധൃതഗതിയിൽ പിരിഞ്ഞെന്നാണ്. ''ആ സ്ഥലത്തുനിന്നും പിന്തിരിഞ്ഞു; കാരണം ഹിന്ദുക്കളുടെ രാജാവായ പരംദിയോ (Paramdeo), എതിർക്കാൻ വരികയായിരുന്നു. തനിക്കു സിദ്ധിച്ച വിജയം നഷ്ടപ്പെടാൻ അമീർ മഹമ്മദ് ഇഷ്ടപ്പെട്ടില്ല. മഹമ്മദ് തിരിച്ചുപോയതു ശരിയായ വഴിയിലൂടെ അല്ല, ഒരു വഴികാട്ടിയുടെ സഹായത്തോടെ മറെറാരു വളഞ്ഞ മാർഗ്ഗത്തിലൂടെ മുൾട്ടാനിലേയ്ക്കാണ്. വഴിയ്ക്കുവെച്ച് അദ്ദേഹത്തിൻെറ ഭടന്മാർക്കു പല കഷ്ടനഷ്ടങ്ങൾ നേരിട്ടു. പലമൃഗങ്ങളും, മുസ്ലീംസൈന്യത്തിൽ അസംഖ്യം

ആളുകളും മൃതപ്പെട്ടു.'' ഇപ്രകാരമാണ് ഇതേപ്പററി സുൽത്താൻെറ സ്തുതിപാഠകനായ ഇബിൻ അൽ അതീർ വിവരിക്കുന്നത്. മഹമ്മദിനെ കത്തിയവാഡിൽവെച്ച് എതിർത്തത് ധാറിലെ പരമാരരാജാവായ ഭോജനായിരുന്നു. അദ്ദേഹത്തിൻെറ സാമ്രാജ്യം അന്നു കത്തിയവാഡ് വരെ വ്യാപിച്ചിരുന്നു. മഹമ്മദ്ഗസ്നി സിംഹാസനത്തിൽ വന്നു് രണ്ടു വഷത്തിനു ശേഷമാണ്—999–ൽ—ഭോജൻ രാജാവായതു്. ഒരു മഹാനായ ഭരണാധിപൻ, അതിലും മികച്ച പണ്ഡിതൻ, കലകളുടെ രക്ഷാധികാരി ഈ നിലകളിൽ അദ്ദേഹം ഇന്ത്യയൊട്ടുക്ക പ്രശസ്തനായിരുന്നു. ഒരു ഗ്രന്ഥകർത്താവ്, സാഹിത്യത്തിൻെറ രക്ഷാധികാരി ഈ നിലകളിലുള്ള അദ്ദേഹത്തിൻെറ നേട്ടങ്ങൾ ഇവിടെ പറയേണ്ട കാര്യമില്ല. ഒരു ഭരണാധിപൻ എന്ന നിലയിൽ, അദ്ദേഹം ഗുർജ്ജരസാമ്രാജ്യത്തിന്റെ മഹത്വം പുനരുദ്ധരിച്ചു. മഹമ്മദ് ഗംഗാതടം കൊള്ളയടിച്ചപ്പോൾ ഭോജൻ മദ്ധ്യേന്ത്യയിലും ഗുജറാററിലും കത്തിയവാഡിലും അദ്ദേഹത്തിൻെറ ആധിപത്യമുറപ്പിക്കയായിരുന്നു. ഇങ്ങനെയുള്ള മഹാനായ ഭരണാധികാരിയെയാണ്, സോമനാഥംകൊള്ളമൂലം മഹമ്മദ് വെല്ലുവിളിച്ചതു്. ഭോജൻ കത്തിയവാഡിലേയ്ക്കു തൻെറ സൈന്യത്തെ നയിക്കയും, മഹമ്മദിനു് പിൻവാങ്ങാനുള്ള വഴി അടയ്ക്കുകയും ചെയ്തു. ഇബിൻ–അൽ–അതീറി (Ibn-ul-Athir)ൻെറ വാചകത്തിൽ ഗസ്നി സുൽത്താൻ തിട്ടുക്കത്തിൽ വെള്ളമില്ലാത്ത സ്ഥലങ്ങളിൽക്കൂടി പലായനം ചെയ്കയും ''അവസാനം പല വൈഷമ്യങ്ങളും ദുർഘടങ്ങളും തരണം ചെയ്തശേഷം'' ഒരുതരത്തിൽ രക്ഷപ്പെട്ടുകയും ചെയ്തു. ഇരുസൈന്യങ്ങളും തമ്മിൽ യുദ്ധം നടന്നതായി മുസ്ലീംചരിത്രകാരന്മാർ പറയുന്നില്ല. എന്നാൽ 'ഉദയപുരം പ്രശസ്തിയി'ൽ, ഭോജൻ തുക്കികളെ തോല്പിച്ചതായി അവകാശപ്പെട്ടുന്നു—തൻെറ ''വമ്പിച്ച വിജയം കെട്ടുത്തുമെന്നുള്ള'' ഭീതി ഒന്നുകൊണ്ടു മാത്രം മഹമ്മദ് ജലശൂന്യമായ മണലാരണ്യം വഴി തിരിച്ചുപോകുമെന്നു വിശ്വസിക്കുക വിഷമമാണ്. മഹമ്മദിനു തിരിച്ചുപോകുന്നതിൽ എതിർപ്പു നേരിടേണ്ടിവരികയോ, പരാജയം ഭവിക്കുകയോ ചെയ്തതുനിമിത്തം മാനഭംഗത്തോട്ടുകൂടി പലായനം ചെയ്തിരിക്കാനാണ് ഇട.

മഹമ്മദിൻെറ പിൻഗാമികൾ ഇൻഡ്യയിലെ അവരുടെ പ്രവിശ്യയിൽ, അധികാരം പുലർത്തി. എന്നാൽ അദ്ദേഹത്തിൻെറ പുത്രനായ 'മസൂദി'ൻെറ കാലത്തു്, 'തിലകൻ' എന്ന ഒരു ഹിന്ദു സൈന്യാധിപനെയാണ്, പഞ്ചാബിൽ സുൽത്താനെ എതിർത്ത മുസ്ലീം ഗവർണ്ണർമാരെ അമർച്ചചെയ്യാനും സമാധാനം പാലിക്കാനും ചുമതലപ്പെടുത്തിയതു് എന്നകാര്യം ഓർമ്മിക്കത്തക്കതാണ്.

ഗസ്നി മഹമ്മദിൻെറ മരണംമുതല്ക്കു്, മഹമ്മദ്ഗോറിയുടെ 1191–ലെ ആക്രമണംവരെ അതായതു് നൂററുപതു വർഷത്തോളം, പഞ്ചാബൊഴിച്ചാൽ, മുസ്ലീം ആക്രമണത്തിൽനിന്നും ഇന്ത്യ സ്വതന്ത്ര്യയാ

യിരുന്നു. സിർഹിൻഡും (Sirhind) പഞ്ചാബും ഒരു വിദേശശക്തിക്കടിപ്പെട്ടതിൽനിന്നും ഗംഗാതടത്തിനു നേരിടാവുന്ന വിപത്തു് അന്നത്തെ ഹിന്ദുരാജാക്കന്മാർ വേണ്ടത്ര മനസ്സിലാക്കിയിരുന്നില്ലെന്നു തോന്നുന്നു. വിദേശികളെ തുരത്തുന്നതിനു് കരുത്തുള്ള ശക്തങ്ങളായ രാഷ്ട്രങ്ങൾ അന്നു് ഉണ്ടായിരുന്നു. ഗൂർജ്ജരസാമ്രാജ്യത്തിന്റെ പ്രതാപം ജയസിംഹസിദ്ധരാജൻ പുനഃസ്ഥാപിച്ചു. ഗൂർജ്ജര രാജാക്കന്മാരുമായി സഖ്യം ചെയ്തിരുന്ന സുശക്തരായ ചാഹമാനന്മാരായിരുന്നു. (Chahamana) ഗൂർജ്ജരസാമ്രാജ്യത്തിന്റെ ഉത്തരഭാഗത്തുള്ള ശാകംഭരി (Sambhar) ഭരിച്ചുവന്നതു്. ഈ രാജവംശത്തിലെ നമുക്കറിയപ്പെടുന്ന ആദ്യത്തെ രാജാവായ വിശാലദേവചോഹാൻ, സംഭാറിൽ ആധിപത്യം സ്ഥാപിക്കയും,രാജ്യാതിർത്തി പഞ്ചാബുവരെ വ്യാപിപ്പിക്കയും ചെയ്തു. അദ്ദേഹത്തിന്റെ നേട്ടങ്ങളെക്കുറിച്ചു് നമുക്കു ഡൽഹിയിലെ അയുംസ്തംഭത്തിൽ അദ്ദേഹംതന്നെ രേഖപ്പെടുത്തിയ വിവരണങ്ങളിൽനിന്നും മനസ്സിലാക്കാം. വിശാലാക്ഷന്റെ പുത്രനായ സോമേശ്വരൻ സിദ്ധരാജനുമായുള്ള ഉടമ്പടിമൂലം ഉത്തരഭാഗത്തു തന്റെ ശക്തി വർദ്ധിപ്പിച്ചു. ഡൽഹിയിലെ രാജാക്കന്മാരുടെ മേലും, വടക്കൻപ്രദേശങ്ങളിലും അദ്ദേഹം ഒരു സമ്രാട്ടുപോലെതന്നെ മേൽക്കോയ്മ വഹിച്ചു. ചോഹാന്മാരുടെ ശക്തി ഉച്ചത്തിലെത്തിയതു്, സോമേശ്വരന്റെ പുത്രനായ പൃഥ്വിരാജന്റെ കാലത്താണു്. ധീരനും, സാഹസികനും ആയ പൃഥ്വിരാജൻ പല ധീരപ്രവൃത്തികളും ചെയ്തിട്ടുണ്ടു്. എന്നാൽ ദൃഢവ്രതക്കാരനായ ഒരു ശത്രുവിന്റെ നേർക്കു്, രാജ്യത്തെ സംഘടിപ്പിക്കുന്നതിനു് അദ്ദേഹം വേണ്ടത്ര വൈഭവം കാണിച്ചില്ല.

ആജ്മീറിലെ ചോഹാൻരാജാവു കഴിഞ്ഞാൽ ഉത്തരേന്ത്യയിലെ ഏററവും പ്രസിദ്ധനായ രാജാവു് കനൗജിലെ ജയചന്ദ്രനായിരുന്നു. സാമ്രാജ്യതലസ്ഥാനാധിപതി, ഗംഗാതടത്തിന്റെ അധിപൻ ഈ നിലകളിൽ, അദ്ദേഹത്തിനുണ്ടായിരുന്ന പ്രാമാണ്യം നിസ്തുല്യമായിരുന്നു. ഹിന്ദുസ്ഥാനിലെ രാജാക്കന്മാർ അദ്ദേഹത്തിന്റെ പ്രാഭവം അംഗീകരിച്ചിരുന്നു. പുറമേനിന്നുള്ള ഒരു നിരീക്ഷകനു്, പഞ്ചാബിൽനിന്നുള്ള മുസ്ലീംങ്ങളുടെ ആക്രമണം അഭിമുഖീകരിക്കാൻ ഇന്ത്യ ദുർബ്ബലയായിരുന്നതായി തോന്നുകയില്ല.

1186-ൽ ഗോറിലെ മഹമ്മദ്, സാബുക്ലിജിന്റെ വംശത്തെ സ്ഥാനഭ്രഷ്ടമാക്കി. പഞ്ചാബിൽ സമാധാനം പുനഃസ്ഥാപിച്ചശേഷം, 1191-ൽ അദ്ദേഹം ഇന്ത്യയിലേയ്ക്കു കടക്കുകയും, പൃഥ്വിരാജന്റെ സൈന്യവുമായി ഏററുമുട്ടുകയും ചെയ്തു. യുദ്ധത്തിൽ മുസ്ലീംസൈന്യം പരാജിതമായി. ജീവരക്ഷാർത്ഥം മഹമ്മദിനു് പലായനം ചെയ്യേണ്ടിവന്നു. എന്നാൽ അദ്ദേഹം അടുത്തവർഷം, കൂടുതൽ സംഘടിതവും സുശക്തവുമായ ഒരു സൈന്യത്തോടുകൂടി വീണ്ടും ഇന്ത്യയെ ആക്രമിച്ചു. ഇത്തവണ പൃഥ്വീരാജന്നാണു് പരാജയം പററിയതു്. ഹിന്ദുസൈന്യത്തിന്റെ

അണിപിളൎന്നു. മഹമ്മദ്, പൃഥ്വിരാജനെ തടവുകാരനാക്കുകയുംവധിക്കുകയുംചെയ്തു. അദ്ദേഹത്തെ സഹായിക്കാൻ വന്ന രജപുത്രസഖ്യവും ഛിന്നഭിന്നമായി. സുൽത്താൻ അനന്തരം ആജ്മീർ അധീനമാക്കി. പിന്നീട്ട് അദ്ദേഹം അവിടം പൃഥ്വിരാജന്റെ ഒരു മകനു വിട്ടുകൊടുക്കയും, അയാൾ സുൽത്താന്റെ കോപ്പു സമ്മതിച്ചു ഭരിക്കയും ചെയ്തു.

ചരിത്രപ്രസിദ്ധമായ ഈ വിജയത്തിന്നുശേഷം, ഗംഗാതടം കീഴടക്കിയ കഥ, ഏതാനും വാചകങ്ങളിൽ സംഗ്രഹിക്കാം. സുൽത്താൻ പോയപ്പോൾ, അദ്ദേഹത്തിന്റെ ഗവൎണ്ണരായി നിയമിച്ച കുട്ബുദിൻ ഐബക്ക്, ദൽഹി പിടിച്ചെടുക്കുകയും അതു് അയാളുടെ തലസ്ഥാനമാക്കുകയും ചെയ്തു. ഒരു പ്രാദേശികരാജാവിനാൽ 993 എ. ഡി. യിൽ സ്ഥാപിക്കപ്പെട്ട ദില്ലി ഒരു ചെറിയ പ്രാദേശികനഗരമായിരുന്നു. കുട്ബുദിൻ, അയാളുടെ തലസ്ഥാനമാക്കിയതോടെ, അവിടം ഭാവിയിലെ മുസ്ലീംഅധികാരത്തിന്റെ ആസ്ഥാനമായി. 1194-ൽ സുൽത്താൻ ജയചന്ദ്രനെ തോല്പിക്കയും, കന്യൂജ് കീഴടക്കയും ചെയ്തു. ഈ വിജയത്തിന്റെ ഫലമായി മീററ്റു മുതൽ ബനാറസ്‌വരെയുള്ള സമ്പൽസമൃദ്ധമായ സമതലം ഗോറിരാജാവിന്റെ കീഴിലായി. ഹിന്ദുസ്ഥാനിന്റെ ഹൃദയത്തിൽ ശക്തി സ്ഥാപിച്ചതോടെ, മററു രാജ്യങ്ങൾ കീഴടക്കുകയെന്നതു് ലഘുവായ ഒരു കാൎയ്യമായി ഭവിച്ചു. ഒരു ചെറുസൈന്യത്തോടുകൂടി ഭക്തിയാർഖിൽജി ബീഹാർ കിഴടക്കി. അയാളുടെ നേട്ടങ്ങളിൽപ്പെടുന്നതാണ്, നളന്ദാസൎവ്വകലാശാലയുടേയും, ശതാബ്ദങ്ങളായി അവിടെ സമ്പാദിച്ചുവെച്ച ഗ്രന്ഥപ്പുരയുടേയും നിശ്ശേഷം നശിപ്പിക്കൽ!! (1197). രണ്ടു വൎഷത്തിനുശേഷം ഭക്തിയാർ ബംഗാൾ കീഴടക്കി. ഒരു കവിയും പ്രശസ്തപണ്ഡിതനുമായ ബംഗാളത്തെ രാജാവായ ലക്ഷ്മണസേനൻ, ഭക്തിയാരുടെ വരവിനെപ്പററി കേട്ടപ്പോൾത്തന്നെ ഒളിച്ചോടി രക്ഷപ്പെട്ടു. 1202-ൽ കുട്ബുദിൻതന്നെ, ബൻഡൽക്കണ്ടിലെ ചൻഡേല രാജാവിനേയും കീഴടക്കി. ഇങ്ങനെ അഞ്ചുവൎഷത്തിനുള്ളിൽ, മഹമ്മദ്ഗോറി, തന്റെ ഗവൎണ്ണരായ കുട്ബുദിൻ മുഖാന്തരം, പഞ്ചാബ്, ഗംഗാസമതലം, ബംഗാൾ ഇവ ഉൾക്കൊണ്ട ഒരു സാമ്രാജ്യം ഇന്ത്യയിൽ സ്ഥാപിച്ചു. 1206-ൽ മഹമ്മദ് ചരമംപ്രാപിച്ചു.

തുൎക്കി അമീറന്മാർ, അപ്പോൾ, കുട്ബുദിനെ സുൽത്താനായി തെരഞ്ഞെടുത്തു. ചരിത്രത്തിൽ, 'അടിമവംശം', എന്നു് അനുചിതമായി വിളിച്ചുവരുന്ന രാജവംശത്തിലെ ആദ്യത്തെ രാജാവു് അദ്ദേഹമാണ്. ദില്ലിയിലെ ആദ്യത്തെ ചില സുൽത്താന്മാരെ അമീറന്മാരും സേനാനായകരുമാണ് തെരഞ്ഞെടുത്തതു്. രാജധാനിയിലും, ഗവൎമ്മെൻറിലും സൈന്യത്തിലും പ്രധാന ഉദ്യോഗങ്ങൾ വഹിച്ചുപോന്നതു് രാജാവിന്റെ അടിമകളായിരുന്നു. അതിനാൽ, തെരഞ്ഞെടുക്കപ്പെട്ട രാജാക്കന്മാർ മിക്കപ്പോഴും അടിമകളായി ജീവിതം തുടങ്ങിയവരത്രേ. ചെറുപ്പത്തിൽ, കുട്ബുദിനെത്തന്നെ, അടിമയായി വാങ്ങിയതാണ്. ഇന്ത്യയിലെ

പ്രധാന രാജ്യങ്ങൾ കീഴടക്കിയതിന്നുത്തരവാദിയായ അദ്ദേഹം, സുൽത്താനായശേഷം, സാമ്രാജ്യം സംഘടിപ്പിക്കയും, അതിന്ന് ഉറച്ച ഒരു അടിസ്ഥാനമിടുകയുംചെയ്തു.

കുട്ബുദിൻെറ മരണംമുതൽക്ക് (1210), ബാബർ ദില്ലി കീഴടക്കിയതുവരെ(1526)യുള്ള ദില്ലിസുൽത്താന്മാരുടെ വംശചരിത്രം, നീരസജനകമാണ്. സിംഹാസനാരോഹണമത്സരങ്ങൾ, പ്രഭുക്കന്മാരുടേയും പ്രമാണികളുടേയും കൂട്ടക്കൊല, അപൂർവ്വം ചില സമർത്ഥന്മാരായ സുൽത്താന്മാർക്കു മുമ്പും പിമ്പും ഉണ്ടായിരുന്ന ദുർബ്ബലരുടെയും സുഖലോലുപന്മാരുടേയും ഭരണം ഇങ്ങനെ പോകുന്നു, ആ നീണ്ട കഥ. കുട്ബുദിനുശേഷം, അടിമവംശത്തിൽ അസാമാന്യസാമർത്ഥ്യം പ്രകടിപ്പിച്ച രണ്ടു രാജാക്കന്മാരുണ്ടായി. ഇൽററാമിഷും, ബാൽബനും. ഇൽററാമിഷ്, മദ്ധ്യേന്ത്യയിലുള്ള ഉജ്ജയിനിവരെ മുസ്ലീംശക്തി പരത്തുകയും, ദില്ലിയിലെ അധികാരം അംഗീകരിക്കാതെ, തുടർച്ചയായി കലാപം അഴിച്ചുവിട്ട ബംഗാളിലെ ഖിൽജിമാലിക്കന്മാരെ വരുതിയിൽ വരുത്തുകയും ഉണ്ടായി. കുട്ടബ്മിനാർ അദ്ദേഹം പണിചെയ്തതായി വിചാരിക്കപ്പെടുന്നു. അത്ഭുതചരിതയായ റെസിയാബീഗം, അടിമവംശത്തിലെ പ്രസിദ്ധരാജ്ഞിയാണ്. അവർക്കുണ്ടായിരുന്ന ഒരേ ഒരു കുറവ്, അവർ സ്ത്രീയായി പിറന്നതാണെന്നു പറയപ്പെട്ടിരുന്നു. ഇവരെ ഒഴിവാക്കിയാൽ കുട്ബുദിൻെറ പിൻഗാമികൾ ദുർബ്ബലരായിരുന്നു. 1266-ൽ അമീറന്മാർ, ഒരു യോദ്ധാവായ ബാൽബനെ സുൽത്താനാക്കി അവരോധിച്ചു. ബംഗാളിലെ ഖിൽജിമാരുടെ കലാപം ഒതുക്കുന്നതിനും, സമാധാനം പുനഃസ്ഥാപിക്കുന്നതിനും അദ്ദേഹത്തിനു കഴിഞ്ഞു. എന്നാൽ സുൽത്താൻഭരണത്തിന് ആക്രമണപ്രവണത കുറഞ്ഞു ; ഇൽറ്റാമിഷിനുശേഷം, പുതുതായി ഒരുരാജ്യവും പിടിച്ചടക്കുകയുണ്ടായില്ല. ബാൽബൻെറ പിൻഗാമികൾക്ക് സാമ്രാജ്യത്തിലെ പ്രവിശ്യകൾ തങ്ങളുടെ അധികാരത്തിൻ കീഴിൽ നിർത്തുന്നതിനു കഴിഞ്ഞില്ല. വളരെ വിഷമിച്ചു കീഴടക്കിയ ബൻഡിൽക്കണ്ടിലേയും മദ്ധ്യേന്ത്യയിലേയും ഹിന്തുക്കൾ വീണ്ടും സ്വാതന്ത്ര്യം പ്രഖ്യാപനം ചെയ്തു.

പുതിയതും ഊർജ്ജസ്വലവും ആയ ഒരു രാജവംശം അനന്തരം അധികാരത്തിലെത്തി. ഖിൽജിരാജവംശത്തിൽ ഒരു അസാമാന്യനായ രാജാവുണ്ടായിരുന്നു—അലാവുദിൻ. അയാൾ ഒരു വലിയ അഹന്തക്കാരനായിരുന്നെങ്കിലും, മുസ്ലീംശക്തി തെന്നിന്ത്യയുടെ അററംവരെയെത്തിച്ചു. ചരിത്രപ്രസിദ്ധങ്ങളായ ദേവഗിരിയിലെ യാദവന്മാരേയും, ഗുജറാററിലെ ചാലൂക്യന്മാരേയും അയാൾ അടിപ്പെടുത്തി. അദ്ദേഹത്തിനു നേരിടേണ്ടിവന്ന പ്രധാനമായ എതിർപ്പ് റന്താംഭറിലെ റാണാമാരിൽനിന്നുമായിരുന്നു. റാണാഹമ്മീറിൻെറ കീഴിൽ ഹിന്തുക്കൾ അലാവുദിനെ എതിർത്തു. റാണാമാരുടെ ഈ എതിർപ്പ്, ഇന്ത്യാചരിത്രത്തിൽ മുഗൾക്കാലംവരെ കാണാം. അനന്തരകാലത്ത് അവർ തങ്ങളുടെ പാരമ്പര്യം

ശിവജിയിൽ സമർപ്പിച്ചു. എന്തെന്നാൽ മീവാറിലെ രാജാക്കന്മാരിൽ നിന്നുമത്രേ ശിവാജി തൻെറ പിൻതുടർച്ച അവകാശപ്പെട്ടതു്. ഹമീര മഹാകാവ്യത്തിൽനിന്നും, മീവാറിലെ രാജാക്കന്മാർ ഹിന്ദുമതത്തിന്റെ സംരക്ഷകരായിരുന്നതായി കാണാം. റാണാമാരുമായുള്ള യുദ്ധത്തിൽ വിജയംവരിച്ചതു് അലാവുദിൻ ആയിരുന്നു. അയാൾ റന്താംഭറും ചിററൂർ ക്കോട്ടയും കീഴടക്കി. എന്നാൽ മീവാർ കീഴടക്കുകയുണ്ടായില്ല. അലാവുദിനു് അന്യത്ര ദൃഷ്ടിപതിപ്പിക്കേണ്ടതായിവന്നു.

ഡക്കാൻസുൽത്താൻെറ സേനാനായകനായ മാലിക്ക്കാഫർ കൊള്ളയിടുകയും രാമേശ്വരംവരെ അയാൾ ജൈത്രയാത്ര തുടരുകയും ഉണ്ടായി. ഒരു സുശക്തമായ സൈനികരാഷ്ട്രം, ഉത്തരേന്ത്യയിലുണ്ടായിരുന്നു എന്നും മിന്നൽക്കണക്കു പ്രാചീനരാജവംശങ്ങളെ പിഴുതെറിയാൻ കരുത്തു് അതിനുണ്ടെന്നുമുള്ള ബോധം, തെന്നിന്ത്യയിലെ ജനങ്ങളുടെ ഇടയിൽ ഉളവായി. അതു് രാഷ്ട്രീയപുനസ്സംഘടനയ്ക്കു് കളമൊരുക്കിയതായി കാണാം. ഇരുപത്തഞ്ചുവർഷത്തിനുള്ളിൽതന്നെ വടക്കുനിന്നുള്ള ആക്രമണങ്ങളെ ചെറുക്കാൻ കരുത്തുള്ള ഒരു രാജ്യം അവിടെ ഉത്ഭവിച്ചു. എന്നാൽ ഗുജറാററിലെ സ്ഥിതി നേരെ മറിച്ചായിരുന്നു. നാനൂറുവർഷങ്ങൾക്കുമുൻപു് ഇസ്ലാമിൻെറ ആക്രമണത്തെ വിജയപൂർവ്വം ചെറുത്ത ആ രാജ്യം അലാവുദിൻെറ സേനാനികൾക്കു് അതിവേഗം ഇരയായി. പിന്നീട്ട് ഗുജറാററ് ആധിപത്യത്തിൽ വന്നില്ല. എങ്കിലും നീണ്ട ശതാബ്ദക്കാലത്തെ അസ്വാതന്ത്ര്യത്തിൻെറ ഫലമായി, സുൽത്താൻമാരുടെകീഴിൽ ഗുജറാററിൽ ദേശീയത്വം വികസിച്ചതായി കാണാം.

ഖിൽജിവംശത്തിലും, അലാവുദിനുശേഷം, ആഭ്യന്തരസമരങ്ങളും അന്തഃഛിദ്രങ്ങളുമുണ്ടായി. വിജയിയായ കക്ഷി, മുൻവംശത്തിലെ അംഗങ്ങളേയും, പ്രമാണികളേയും വധിച്ചു. ഗൂഢാലോചനകളും, കലഹങ്ങളും തലപൊക്കി. അകലെക്കിടന്ന പ്രവിശ്യകൾ സ്വതന്ത്രങ്ങളായി. രാജധാനിതന്നെ നാണംകെട്ട പേക്കൂത്തുകളുടെ കേളീരംഗമായി. കുട്ബുദിൻ മുബാറാക്ക് എന്ന സുൽത്താൻ പലപ്പോഴും "സ്ത്രീവേഷമണിഞ്ഞു്, ശരീരം അലങ്കരിച്ചു് നഗരത്തിൽ കുലടകളുടെകൂടെ സഞ്ചരിക്കുകയും പ്രഭുമന്ദിരങ്ങളിൽ നൃത്തമാടുകയും ചെയ്യുതായി" പറയപ്പെടുന്നു. ഇതിൻെറ എല്ലാം ഫലമായി മറെറാരു രാജവംശം അധികാരത്തിൽവന്നു—നൂറുവർഷത്തിന്നിടയ്ക്കുള്ള മൂന്നാമത്തെ രാജവംശം. ഗിയാസുഡിൻ തുഗ്ലക്കിനു് (1320—'25) ചില പ്രവിശ്യകളിൽ സമാധാനം സ്ഥാപിക്കാൻ സാധിച്ചു. അദ്ദേഹത്തിൻെറ പിൻഗാമിയായ മഹമ്മദ് തുഗ്ലക്കിൻെറ രാജധാനിയിൽ കുറേക്കാലം, സുപ്രസിദ്ധസഞ്ചാരിയായ ഇബിൻ ബതുതാ, താമസിക്കുകയുണ്ടായി. (ചരിത്രത്തിലെ ഒരു അത്ഭുതവ്യക്തിയാണു് ഇബിൻ). മഹമ്മദിൻെറ പദ്ധതികൾ കടലാസ്സിൽ എല്ലാം ശരിയാണു്; എന്നാൽ, അവ പ്രായോഗികമാക്കിയപ്പോൾ അവ ഗുരുതരങ്ങളായ ദുരിതങ്ങൾക്കും കഷ്ടനഷ്ടങ്ങൾക്കും ഇടയാക്കി. സാ

മാന്യം വിപുലവും, സുഭിക്ഷവുമായ ഒരു സാമ്രാജ്യമാണ് സിംഹാസനാരോഹണസമയത്ത് അദ്ദേഹത്തിനുണ്ടായിരുന്നത്; എന്നാൽ ഭരണാന്ത്യത്തിൽ അതു തകർന്നു തരിപ്പണമായി. ഈ നാശത്തിനുത്തരവാദി സുൽത്താനല്ലെന്നും, അദ്ദേഹത്തിൻെറ പദ്ധതികൾ ഒന്നാംതരമാണെന്നും വാദിക്കുന്നതിലർത്ഥമില്ല. അദ്ദേഹത്തിൻെറ ഒരു പരിഷ്കാരം നാണയങ്ങൾക്കു പകരം, മുദ്രയടിച്ച തുകൽക്കഷണങ്ങൾ നടപ്പാക്കിയതാണ്. ഇന്ന് കറൻസിനോട്ടിൻെറ രൂപത്തിൽ ആ ആശയം കച്ചവടം, വ്യവസായം, ബാങ്കിംഗ് മുതലായ മണ്ഡലങ്ങളിലെല്ലാം ലോകമൊട്ടുക്കു വ്യാപിച്ചിട്ടുണ്ടല്ലോ. എന്നാൽ സുൽത്താൻെറ പരിഷ്കാരം, രാജ്യത്തെ ഖജനാവിനെ പാപ്പരാക്കി. സുൽത്താൻെറ മറെറാരു പദ്ധതി, തലസ്ഥാനം ദൗളത്തബാദി (പഴയ ദേവഗിരി)ലേയ്ക്കു നീക്കംചെയ്തതത്രേ. ഈ ആവശ്യത്തിലേയ്ക്ക് അദ്ദേഹം ഒരു പുതിയ റോഡുവെട്ടിക്കുകയും, ഡൽഹിയിൽനിന്നുംപോകുന്ന ജനങ്ങൾക്കു വഴിക്കു സൗജന്യമായ ആഹാരത്തിനും താമസത്തിനും സൗകര്യം ചെയ്യുകയും ഉണ്ടായി. എന്നാൽ ദില്ലിയിൽനിന്നു സകലരും—പുരുഷന്മാരും സ്ത്രീകളും കുട്ടികളും—മാറാൻ അദ്ദേഹം നിർബ്ബന്ധിച്ചു. ഇബിൻ ബതൂതാ പറയുന്നത്, സുൽത്താൻ ദില്ലിയിൽ വല്ലവരും ഒളിച്ചുതാമസിച്ചുവോ എന്നറിയാൻ ഒരു അന്വേഷണംപോലും നടത്തിയെന്നാണ്. അതിൻെറ ഫലമായി രണ്ടുപേരെ പിടികിട്ടി. ഒരു കുരുടനേയും ഒരു മുടന്തനേയും. ഈ കഥ അതിശയോക്തിപരമാണെങ്കിലും, ഇതു ശരിയല്ലെങ്കിലും, മഹമ്മദ് തുഗ്ലക്കിൻെറ തലതിരിഞ്ഞ സ്വേച്ഛാധിപത്യം ഇതു തെളിയിക്കുന്നു.

മഹമ്മദിൻെറ ഭരണം, അവശേഷിച്ചിരുന്ന ഹിന്ദുരാജ്യങ്ങൾക്ക് സംഘടിക്കുന്നതിന്നവസരംകൊടുത്തു എന്ന നിലയിൽ പ്രധാനമാണ്. മീവാർ, ചിറേറാരും രന്താംഭറും തിരിച്ചുപിടിച്ചു. സമർത്ഥന്മാരായ റാണാമാർ, രാജപുട്ടാണായിൽ വീണ്ടും സുശക്തരായിത്തീർന്നു. 1338-ൽ വിജയനഗരം, തുംഗഭദ്രാനദീതീരത്ത് സ്ഥാപിതമായി. സുശക്തമായ ഈ സാമ്രാജ്യം, തെന്നിന്ത്യയിലെ ഹിന്ദുക്കളെ സംയോജിപ്പിച്ച്, സംഘടിപ്പിച്ചു. മററു സ്ഥലങ്ങളിലും ഹിന്ദുക്കളുടെ ശക്തി വളർന്നു. ഒരുപ്രകാരത്തിൽ, നോക്കിയാൽ, മഹമ്മദ് തുഗ്ലക്കിൻെറ ദുർഭരണം ഹൈന്ദവഭാരതത്തിൻെറ പുനർജ്ജന്മത്തിനും, പരാജയത്തിൻെറ ചാമ്പലിൽനിന്ന്, ഹിന്ദുസ്ഥാനം വീണ്ടും ഒരു രാഷ്ട്രീയശക്തിയായി ഉയരുന്നതിനും ഇടം കൊടുത്തു.

തുഗ്ലക്കിൻെറ ഭ്രാന്തുപിടിച്ച നയം സാമ്രാജ്യത്തിൻെറ സുദൃഢമായ ഭാഗങ്ങളേയും കുഴപ്പത്തിലാഴ്ത്തി. ദില്ലിയെ ഒരിക്കലും ശരിക്കാശ്രയിക്കാതെ നിന്ന ബംഗാൾ സ്വതന്ത്രമായി (1336). മഹാരാഷ്ട്രദേശത്ത്, ഒരു പുതിയ സ്വതന്ത്രരാജ്യം ഹസ്സൻഗംഗു സ്ഥാപിച്ചു. ഇന്ത്യാചരിത്രത്തിൽ ബാഹ്മിനിരാജ്യം എന്ന പേരിൽ പ്രസിദ്ധിസമ്പാദിച്ചത് ഈ രാജവംശമത്രേ. ഗുജറാററും സാമ്രാജ്യബന്ധത്തിൽനിന്നകന്നു. സാമ്രാ

ജ്യാധികാരം, അതിന്റെ സ്വദേശമെന്നു പറയപ്പെടാവുന്ന ഗംഗാതടത്തിൽപ്പോലും ഉലയാൻതുടങ്ങി.

മഹമ്മദിന്റെ പിൻഗാമിയായ ഫിറോഡ്, ദുർബ്ബലനും; ദൃഢനിശ്ചയമില്ലാത്തവനും, മതഭ്രാന്തനും ആയിരുന്നു. സമരത്തിൽ അദ്ദേഹം താല്പര്യം കാണിച്ചില്ല. എങ്കിലും ഷെഷാണ്ഡു മുൻപു് ജനോപയോഗപ്രദമായ പൊതുമരാമത്തിൽ ശ്രദ്ധിച്ച ഏക മുസ്ലീം രാജാവു് എന്ന നിലയിൽ അദ്ദേഹം സ്മരണാർഹനാണു്. പല ജലസേചനപദ്ധതികളും അദ്ദേഹം നടപ്പിലാക്കി. ഗാഗ്ഗർ(Ghaggar), യമുന ഈ നദികളിലെ വെള്ളം സംഭരിച്ചു കൃഷിക്കപയോഗയോഗ്യമാക്കി; പഞ്ചാബിലെ വമ്പിച്ച ജലസേചനപ്പണികളുടെ മുന്നോടിയായിരുന്നു അദ്ദേഹത്തിന്റെ പദ്ധതികൾ. അദ്ദേഹത്തിന്റെ ഈവഴിക്കുള്ള നേട്ടം മറക്കാൻവയ്യാത്തതത്രെ. അതു് അദ്ദേഹത്തിന്റെ ദീർഘദൃഷ്ടിയേയും ഔദാര്യമനഃസ്ഥിതിയേയും പ്രതിനിധാനം ചെയ്യുന്നു. എന്നാൽ ഫിറോസിന്റെ ഭരണം ദുർബ്ബലമായിരുന്നു. അദ്ദേഹത്തിന്റെ പിൻഗാമികളുടെ കാലത്തു് ഡൽഹിയിലെ സുൽത്താൻഭരണം ക്രമേണ തകരാൻ തുടങ്ങി. ജോൺപൂരിൽ സ്ഥാപിതമായ പുതിയതും സുശക്തവുമായ രാഷ്ട്രം, ബീഹാറിൽ അധികാരം സ്ഥാപിച്ചു. മാൾവായിൽ, ഒരു ഖിൽജിഅമീർ പുതിയൊരു വംശം സ്ഥാപിച്ചു. അതേവരെ, സാമ്രാജ്യത്തിനോടു വിധേയത്വം കാണിച്ചുവന്ന ഗുജറാററും സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. ആ ശതാബ്ദത്തിന്റെ അവസാനത്തിൽ, ഡൽഹിയിലെ സുൽത്താൻഭരണത്തിന്റെ അതിർത്തി പഞ്ചാബിലും, തലസ്ഥാനത്തോടു സമീപസ്ഥമായ സ്ഥലങ്ങളിലുമായി ചുരുങ്ങി. 1398–ൽ ടൈമൂർ സിന്ധുനദി തരണം ചെയ്തു്, ദില്ലിയുടെ ഗോപുരംവരെ വന്നപ്പോൾ മാത്രമേ, അയാൾക്കു് കാര്യമായ എതിർപ്പു് നേരിടേണ്ടിവന്നുള്ളു. കോട്ടയ്ക്കുപുറത്തുവെച്ചു് നടന്ന യുദ്ധത്തിനുശേഷം, ടൈമൂർ ദില്ലി അധീനപ്പെടുത്തുകയും അസാമാന്യമായ ക്രൂരതയോടെ തന്റെ ഭടന്മാർക്കു് നഗരം കൊള്ള ചെയ്യുന്നതിനും, അസംഖ്യം നഗരവാസികളെ കൂട്ടക്കൊല ചെയ്യുന്നതിനും അനുവാദം നൽകുകയും ചെയ്തു.

ടൈമൂറിന്റെ ആക്രമണം, ഡെൽഹിയിലെ സുൽത്താൻഭരണത്തിനു് ഒരു വലിയ ആഘാതമായിരുന്നു. ഇരുനൂറുവർഷത്തോളം, സാമ്രാജ്യതലസ്ഥാനപദവി അനുഭവിച്ചശേഷം, ഡെൽഹി ഒരു പ്രവിശ്യാതലസ്ഥാനമായിത്താണു. ഡെൽഹി ഭരിച്ച സെയിദ്, ലോദി ഈ വംശങ്ങൾ വാസ്തവത്തിൽ സാമ്രാജ്യാധികാരം നടത്തിയിരുന്നില്ല. ലോദിവംശം, സിക്കന്തർ എന്ന ഒരു മഹാനെ സംഭാവന ചെയ്തു. അദ്ദേഹമാണു് ആഗ്രാനഗരം സ്ഥാപിച്ചതു്. പിന്നീടു് നൂററിയമ്പതുവർഷത്തോളം ആ നഗരം ദില്ലിയേക്കാൾ പ്രാധാന്യം വഹിച്ചു. സിക്കന്തർ തന്റെ ഭരണകാലം പ്രധാനമായി ചെലവഴിച്ചതു്, വിപ്ലവകാരികളായ പ്രഭുക്കന്മാരെ അമർച്ച ചെയ്യുന്നതിലായിരുന്നു. എന്നാൽ പുനരുജ്ജീവിപ്പി

ക്കാനാവാത്തവണ്ണം സാമ്രാജ്യം തകന്നുകഴിഞ്ഞിരുന്നു. തന്മൂലം ഡൽഹിയുടെ സാമ്രാജ്യപുനഃസ്ഥാപനം അശക്യമായി ഭവിച്ചു. അതിനാൽ ടൈമൂറിൻെറ, പിൻമുറക്കാരനായ ബാബർ ഇന്ത്യ ആക്രമിച്ചപ്പോൾ (1525), ഡൽഹിയിലെ അഫ്ഗൻ രാജാവിനു് അദ്ദേഹത്തെ ശരിയായി എതിർത്തുനില്ക്കാൻ കഴിഞ്ഞില്ല, മുഗൾആക്രമണകാരികൾക്കു് നേരിടേണ്ടിവന്ന യഥാത്ഥമായ എതിർപ്പു്, മഹമ്മദ് തുഗ്ലക്കിൻെറ ദുർഭരണംമൂലം നൂററമ്പതോളം വർഷമായി വളൎന്നുവന്ന രജപുത്രശക്തിയുടേതാണു്. ഗുജറാററിനും ഡൽഹിക്കുമിടയ്ക്കുള്ള വിസ്തീർണ്ണമായ പ്രദേശം രജപുത്രക്കധീനമായിരുന്നു.

തുക്കികളുടെ അധികാരം തുഗ്ലക്ക്‌രാജാക്കന്മാരുടെ കാലത്തു് അധഃപതിച്ചശേഷം, ഇന്ത്യയിലെ മുസ്ലീംരാജവംശങ്ങളൊന്നും ഡൽഹിയിൽ അരചാളുന്നില്ലായിരുന്നു. മുസ്ലീംസംസ്കാരത്തിൻെറ പ്രതിനിധികൾ, ദുർബ്ബലരും ദുർവൃത്തരും ആയ ഫിറോസ്തുഗ്ലക്കിൻെറ പിൻഗാമികളല്ല, പ്രത്യുത ബംഗാൾ, ജാൺപൂർ, ഗുജറാററു്, മാൾവാ ഈ സംസ്ഥാനങ്ങളിലെ സുൽത്താന്മാരായിരുന്നു. അവരുടെ രാജധാനികളിൽ, 15–ാം നൂററാണ്ടിലെ ഇന്ത്യൻഇസ്ലാമിൻെറ സ്വഭാവവിശേഷങ്ങൾ കാണാം. സംസ്കാരസങ്കലനം അടിയിൽ നടന്നുകൊണ്ടിരുന്നു. ഡൽഹി സുൽററാനെററു്(സുൽത്താൻഭരണം), തുക്കികളായ അമീറന്മാരുടേയും, അതിത്തി കടന്നു പുതുതായി വന്നവരുടേയും നിയന്ത്രണത്തിലായിരുന്നു. തന്മൂലം അതിൻെറ വൈദേശികസ്വഭാവം നിലനിന്നു. എന്നാൽ ബംഗാളിലും, ജോൺപൂരിലും, ഗുജറാററിലും, അതിൽ അല്പം കുറഞ്ഞു്, മാൾവായിലും പുതിയ പ്രവണതകൾ ഉണ്ടായി. പില്ക്കാലത്തു് മുഗൾവംശക്കാരുടെ കാലത്തു്, അതു് പൂർണ്ണതയിലെത്തി.

ഗുജറാററു്, അലാവുദിൻഖിൽജി 1297–ൽ കീഴടക്കിയിരുന്നു. നൂറുവർഷത്തെ പരാധീനതയ്ക്കുശേഷം, 1401–ൽ സാഫർഖാൻ, ഷാ എന്ന സ്ഥാനം സ്വീകരിക്കുകയും, സ്വാതന്ത്ര്യം പ്രഖ്യാപിക്കയും ചെയ്തു. അടുത്ത ഒന്നരനൂററാണ്ടുകാലം ഗുജറാററു്, ഇന്ത്യയിലെ ഒരു പ്രമുഖ രാജ്യമായും നാഗരികതയുടേയും സംസ്കാരത്തിൻേറയും, വിദ്യാഭ്യാസത്തിൻേറയും കേന്ദ്രമായും വിലസി. തുറമുഖങ്ങളിൽനിന്നും രാജ്യത്തിലേയ്ക്കു സമ്പത്തൊഴുകി. രാജാക്കന്മാർക്കു്(ഡൽഹിയുമായുള്ള വിയോജിപ്പുമൂലം) ജനങ്ങളേയും, സമ്പത്തിനു് കച്ചവടക്കാരേയും ആശ്രയിക്കേണ്ടിവന്നു. ഇപ്പറഞ്ഞവർ പ്രധാനമായി ഹിന്തുക്കളായിരുന്നതിനാൽ, ഭരണാധികാരികൾ മതസഹിഷ്ണുത കാണിക്കേണ്ടിവന്നു. അഹമ്മദ്ഷാ(1411—1441) യാണു്, അഹമ്മദ്ബാദ് നഗരം സ്ഥാപിച്ചതു്. അദ്ദേഹം ആ നഗരിയെ ശില്പസംവിധാനങ്ങളാൽ മോടിപിടിപ്പിച്ചു. ഹിന്തു ശില്പകലയുടെ പ്രേരണ അതിൽ തെളിഞ്ഞുകാണാം. അഹമ്മദ്ഷായുടെ പിൻഗാമിയായ മഹമ്മദ്ഷായും കലകൾക്കു് കല്പതരുവായി വത്തിച്ചു.

മാറിവന്ന കാലത്തിൻെറ മറെറാരു സ്വഭാവം, ഇടയ്ക്കുകിടന്ന രാജ്യങ്ങളിലെ ഹിന്ദുരാജാക്കന്മാർ മാൾവായിലേയും, ഗുജറാററിലേയും സുൽത്താന്മാർ തമ്മിലുള്ള യുദ്ധങ്ങളിൽ, ഓരോ വശത്തു ചേർന്നതാണ്. രജപുത്രരാജാക്കന്മാരുടെ പ്രദേശങ്ങൾ കിടന്നിരുന്നതു്, മേല്പറഞ്ഞ രണ്ടു് മുസ്ലീംശക്തികളുടെയും ഇടയ്ക്കായിരുന്നു. ഈ രണ്ടു് മുസ്ലീംശക്തികളേയുംവിയോജിപ്പിക്കുന്ന ഒരു നയമാണ് മീവാറിലെ റാണാമാർ സ്വീകരിച്ചതു്. ഗുജറാററു്, മീവാറിലെ റാണാമാരുമായി നിരന്തരയുദ്ധത്തിലേർപ്പെട്ടു. അബു മലമ്പാത(Abu pass) വരെ റാണാമാരുടെ അധികാരം വ്യാപിച്ചിരുന്നു. മുസ്ലീംശക്തിയുടെ അതിരു കുറിച്ചതു്, അബു മലയിലുള്ള അചൽഗാർ കോട്ടയായിരുന്നു.

ഖിൽജിരാജാക്കന്മാരുടെ കീഴിൽ, 1401–ൽ മാൾവായും സ്വതന്ത്രമായി. അവിടത്തെ ആദ്യരാജാവായ ഹുസംഗ് ഷാ(Husung Sha) ഭോജൻ പണിചെയ്യിച്ച ചരിത്രപ്രസിദ്ധമായ മാൻഡു(Mandu)വിലേയ്ക്കു് തൻെറ തലസ്ഥാനം മാററി. ഹുസംഗ്, ഒരു വലിയ ആലയനിർമ്മാതാവായിരുന്നു. മാൻഡുവിലെ ശില്പകലാസംവിധാനങ്ങൾ, ഹിന്ദുമുസ്ലീം കലാസങ്കലനം വെളിപ്പെടുത്തുന്നു. സുൽത്താൻ മഹമ്മദിന്റെ കാലത്താണ്, മാൾവാ ഒരു പ്രധാന രാജ്യമായതു്. മഹമ്മദ്, ഒരു ഉൽക്കർഷേച്ഛുവായ രാജാവായിരുന്നു. അദ്ദേഹം മീവാർ റാണായായ കുംഭയുടെ നേർക്കു്, ഏഴുതവണ പടനീക്കം നടത്തി. ഒരു യുദ്ധത്തിൽ റാണാ, മാൻഡു കീഴടക്കുകയും, സുൽത്താനെ തടവുകാരനായിപ്പിടിച്ചു് ചിററൂരിലേയ്ക്കു കൊണ്ടുപോകയും ചെയ്തു. കുറച്ചുകാലം സുൽത്താൻ ചിററൂരിൽ തടവുകാരനായിക്കഴിയേണ്ടിവന്നു. ഫെറിഷ്താ, പറയുന്നു: "സുൽത്താൻെറ കീഴിൽ, അദ്ദേഹത്തിൻെറ പ്രജകളായ മുസ്ലീങ്ങളും ഹിന്ദുക്കളും സന്തുഷ്ടരായിക്കഴിഞ്ഞു. ഇരുസമുദായവും പരസ്പരമൈത്രിയിൽ വർത്തിച്ചു." മറെറാരുദാഹരണവും ഇതു വ്യക്തമാക്കുന്നു. സുൽത്താൻ മഹമ്മദ് രണ്ടാമൻെറ കാലത്തു്, ദുഷ്ടന്മാരായ മുസ്ലീംപ്രഭുക്കൾക്കു് എതിരായി അദ്ദേഹം ഹിന്ദുരാജാക്കന്മാരുടെ സഹായമാണ് അപേക്ഷിച്ചതു്. മെഡീനറാവു(Medina Rao) എന്നൊരു ഹിന്ദുവായിരുന്നു അദ്ദേഹത്തിൻെറ പ്രധാനമന്ത്രി.

കുറച്ചുകാലമേ നിലനിന്നിരുന്നുള്ളുവെങ്കിലും, ജോൺപൂർ സുൽത്താനെററിൻേറയും ചരിത്രം സ്മരണാർഹമാണ്. മാലിക്ക്–അസ്–ഷാക്കിൻെറ(Malik-us-sharq) —പൗരസ്ത്യനാഥൻ— പിൻഗാമികളുടെ കാലത്തു്, ഈ രാജ്യം, പാണ്ഡിത്യത്തിൻെറ മാത്രമല്ല, ശില്പകല, പുനരുത്ഥാനത്തിൻേറയും നികേതനമായി. ഇബ്രാഹിമിൻെറ കാലത്തു്, പ്രശസ്ത മുസ്ലീംപണ്ഡിതന്മാർ, ഇന്ത്യയിൽനിന്നെങ്ങും ജോൺപൂരിൽ തിങ്ങിക്കൂടി. തൈമൂറിൻെറ ആക്രമണത്തിനുശേഷം, ഉണ്ടായ അരാജകാവസ്ഥയും, കേന്ദ്രഗവണ്മെൻറിൻെറ തകർച്ചയും ഇതിനു പ്രേരകമായി.

മുകിലന്മാർക്കുമുമ്പ്, ഹിന്ദു–മുസ്ലീം ആശയങ്ങളുടെ സങ്കലനമായ ശില്പകല ജോൺപൂരിലേതായിരുന്നു.

ഹിന്ദുസ്ഥാനിലെ മറെറാരു സ്വതന്ത്രരാജ്യമായിരുന്നു ബംഗാൾ. ഭക്തിയാർഖിൽജി, കീഴടക്കിയ നാളുമുതല്ലേ, ബംഗാൾ ഡൽഹിയിലെ സുൽത്താന്മാരോടു നാമമാത്രമായ വിധേയത്വമേ വാസ്തവത്തിൽ കാണിച്ചിരുന്നുള്ളു. കിഴക്കുകിടന്ന ഈ വലിയ പ്രവിശ്യയെ തങ്ങളുടെ അധികാരത്തിൽ കൊണ്ടുവരാനായി, മിക്കവാറും എല്ലാ സുൽത്താന്മാരും ആക്രമണം നയിക്കയുണ്ടായിട്ടുണ്ട്. ഫിറോസ്തുഗ്ലക്കിൻെറ കാലത്താണ്, ഈ പ്രവിശ്യയുമായുള്ള ബന്ധം നിശ്ശേഷം പരിത്യജിച്ചതു്. സ്വതന്ത്രന്മാരായ ബംഗാൾരാജാക്കന്മാരുടെ പ്രതാപം ഇല്ല്യൻഷായുടെ കാലംമുതല്ലാണു തുടങ്ങുന്നതു്. ആ രാജവംശം, ബംഗാൾ പിടിച്ചടക്കി, അക്ബർ, മുഗൾസാമ്രാജ്യത്തോടു് 1576–ൽ ചേർക്കുന്നതുവരെ ഭരിച്ചു.

മുകളിൽ വിവരിച്ച വസ്തുതകളിൽനിന്നും, 1210 മുതൽ 1525 വരെയുള്ള കാലഘട്ടം, രണ്ടായി വിഭജിക്കാവുന്നതാണെന്നു കാണാം. കീഴടക്കലിൻെറ കാലഘട്ടം, അതായതു് സാമ്രാജ്യാശയം സിദ്ധാന്തപരമായി വ്യാപിച്ചകാലം; രണ്ടാമതു് ശിഥിലകാലഘട്ടം, ഇക്കാലത്തു് ദേശീയരാഷ്ട്രങ്ങൾ രൂപമെടുത്തു. കീഴടക്കലിൻെറ കാലഘട്ടം, കൊള്ളയുടേയും കവർച്ചയുടേയും കാലമായിരുന്നു. ദില്ലിയിലെ സുൽത്താന്മാരുടെ സാമ്പത്തികനയം, മററു കീഴടക്കപ്പെട്ട രാജ്യങ്ങളിലെ സമ്പത്തിൽനിന്നുവേണം ചെലവിനുള്ള ഇനങ്ങൾ കാണേണ്ടതെന്നതായിരുന്നെന്നു തോന്നുന്നു. തെലിംഗാനാ ആക്രമിച്ചപ്പോൾ, മാലിക്ക്കാഫക്ക് അലാവുദിൻ നൽകിയ അനുശാസനം താഴെച്ചേർക്കുന്നു. "രാജാവു്, അദ്ദേഹത്തിൻെറ രത്നങ്ങളും, നിധികളും, ആനകളും കുതിരകളും സമർപ്പിക്കാൻ സമ്മതിക്കയും, സ്വത്തുക്കളും ആനകളും അടുത്തവർഷം അയയ്ക്കുകയും ചെയ്താൽ" അദ്ദേഹത്തിനെ അധികം ഉപദ്രവിക്കേണ്ട. കാഫർ, അതനുസരിച്ചു്, "കനംകൊണ്ടു ഞെരുങ്ങിയ ആയിരം ഒട്ടകങ്ങളുടെ പുറത്തു നിധികൾ കയററി" സുൽത്താനയച്ചുകൊടുത്തു. രണ്ടാമത്തെ ഘട്ടത്തിൽ ഡൽഹി ഒരു പ്രാദേശികരാജ്യമായി യഥാർത്ഥത്തിൽ ചുരുങ്ങുന്നു, സമ്പന്നമായ പഞ്ചാബു് അധീനത്തിൽ ഉണ്ടായിരുന്നിട്ടും. അപ്പോൾ, ഗുജറാററു്, മാൾവാ, ജോൺപൂർ, ബംഗാൾ ഈ പ്രവിശ്യകൾ, സ്വതന്ത്രങ്ങളായി ഉറച്ച ഗവണ്മെൻറു സ്ഥാപിക്കയും, സമാധാനകലകളിലും, പ്രജകളുടെ ക്ഷേമത്തിലും വ്യാപൃതമാകയും ചെയ്തു. ഇസ്ലാമിൻെറ യഥാർത്ഥമായ മഹത്വം ഈ കാലയളവിൽ, ദില്ലിയിലല്ലായിരുന്നു; പിന്നെയോ അഹമ്മദ്ബാദിലും, മാൻഡുവിലും, ജോൺപൂരിലും, ലാക്ക്നാട്ടിയിലും (Laknauti) ആയിരുന്നു. ഇന്ത്യയ്ക്കു് ഇസ്ലാം നൽകിയ സംഭാവനയേപ്പററി പരിഗണിക്കുമ്പോൾ, ഈ വ്യത്യാസം ഓർമ്മയിലിരിക്കേണ്ടതാണു്.

മുഗൾകാലത്തിന്നു മുമ്പുള്ള ഇൻഡോ മുസ്ലീം ശില്പനിർമ്മാണത്തിനു് വേണ്ടത്ര അംഗീകരണം ചരിത്രകാരന്മാരിൽനിന്നും ലഭിച്ചിട്ടില്ല. ടാജ്മഹാൾ തുടങ്ങിയ മുഗൾആലയശില്പങ്ങളുടെ അപ്രതിമത്വം അതിനുമുമ്പുള്ള ആദ്യഘട്ടത്തിലെ കലാശില്പങ്ങളെ അധഃകരിച്ചതാണു് ഇതിനു കാരണം. എന്നാൽ, 15–ാംനൂററാണ്ടിൽ, ഇൻഡോ മുസ്ലീം ആലയശില്പകല ഉത്ഭവിക്കുകയും, വളരുകയും ചില അത്യുൽകൃഷ്ടശില്പങ്ങളെ സംഭാവന ചെയ്കയും ഉണ്ടായിട്ടുണ്ടെന്നു് സ്പഷ്ടമാണു്. ജോൻപൂരിലെ ജാമിമസ്ജിദ്, മാൻഡുവിലേയും അഹമ്മദ്ബാദിലേയും പള്ളികളും കൊട്ടാരങ്ങളും, ഉദാഹരണങ്ങൾ. ഹിന്തുക്കളുടേയും മുസ്ലീംങ്ങളുടേയും ശില്പമാതൃകകളുടെ സമഞ്ജസസമ്മേളനം ഇവയിൽ കാണാം. സർ ജോൺമാഷൽ ചൂണ്ടിക്കാണിക്കുന്നതുപോലെ "സസ്സാനിയൻ (പേർഷ്യൻ), ബൈസൻറൈൻ, സാമ്രാജ്യങ്ങളിലെ ശില്പസംവിധാനങ്ങളുമായി ഇടപഴകിയ മുസ്ലീം ശില്പി, ഇന്ത്യയിലെ വലിയ കെട്ടിടങ്ങൾ കണ്ടപ്പോൾ, അയാൾക്കു് ഒരു പുതിയ കാഴ്ചപ്പാടും, അവയിലെ അംശങ്ങൾ സ്വീകരിക്കുന്നതിനുള്ള സന്നദ്ധതയും കാട്ടി." അഹമ്മദ്ബാദിലേയും, ജോൻപൂരിലേയും മുസ്ലീംപള്ളികളിലാണു് ഇൻഡോ–മുസ്ലീം കലാരീതിയുടെ കമനീയത പ്രകർഷേണ കളിയാടിയതു്. മുസ്ലീം ശില്പികളായിരുന്നു ഇവ വിഭാവനം ചെയ്തതു്. എന്നാൽ പ്രമുഖശില്പവേലക്കാരും, തൊഴിൽക്കാരും ഇന്ത്യാക്കാർതന്നെ ആയിരുന്നു. ഇന്ത്യൻ കൈവേലക്കാരെപ്പററി അക്കാലത്തു വലിയ മതിപ്പായിരുന്നു. സാഫർനാമാ (Zafarnama) അനുസരിച്ചു്, തൈമൂർ അനേകായിരം ശില്പികളെ ദില്ലിയിൽ വിളിച്ചുവരുത്തുകയും, അവരിൽ ഒന്നാംകിടക്കാരെ അയാൾ തെരഞ്ഞെടുത്തശേഷം, ബാക്കിയുള്ളവരെ അമീറന്മാർക്കു വിഭജിച്ചുകൊടുക്കുകയുംചെയ്തു. സാമർക്കൻഡിൽ, അതിവിപുലമായ ഒരു പള്ളിപ്പണിയാൻ തൈമൂർ പ്ലാൻ ചെയ്തിരുന്നു. ആ പാവനമായ ജോലിക്കു് "എല്ലാ കല്ലുണിക്കാരേയും ശേഖരിക്കാൻ അദ്ദേഹം ഉത്തരവു കൊടുത്തു."

ശില്പകലയിൽ ആദ്യകാലത്തെ ഇസ്ലാം ശ്രേഷ്ഠമായ സംഭാവനകൾ നൽകിയിട്ടുണ്ടെങ്കിലും, വിജ്ഞാനം, ശാസ്ത്രം, കവിത ഈ രംഗങ്ങളിൽ അവർ ചെയ്ത സംഭാവനയെപ്പററി അങ്ങനെ പറയാൻ നിവൃത്തിയില്ല. ഈ മൂന്നുറുകൊല്ലങ്ങളിൽ, ഇൻഡ്യയിലെ ഇസ്ലാം, പ്രാമാണികന്മാരായ തത്വജ്ഞാനികളേയോ, പണ്ഡിതന്മാരേയോ, ശാസ്ത്രജ്ഞന്മാരേയോ സൃഷ്ടിക്കയുണ്ടായില്ല. ഇന്ത്യയിലെ ഇസ്ലാമിൻെറ താളുകളിൽ, ഒരു 'അവരോസിനേയോ', 'അവിസെന്നായേയോ','ടബാറിയേയോ', 'മസൂദിയേയോ' കാണ്മാൻ സാദ്ധ്യമല്ല. 1200 മുതൽ 1525 വരെയുള്ള കാലഘട്ടം പൊതുവേ നോക്കിയാൽ ഇക്കാര്യത്തിൽ ശൂന്യം ആണു്, ഇസ്ലാമിക ചരിത്രത്തിൽ. ഇസ്ലാമിൻെറ ആദിമകാലത്തെ സാംസ്കാരികപാരമ്പര്യം അപരിഷ്കൃതരായ തുർക്കികളും, സെൽജൂക്കുകളും പുലർത്തുകയുണ്ടായില്ല. ഹസ്സൻഷായുടെ ഔദാര്യത്തിൽ വളർന്ന ജോൻപൂരിലെ കോളേ

ജിൽനിന്നും നല്ല സംഭാവനകൾ ഉണ്ടായേനേ. പക്ഷെ, അതു വളരെ കുറച്ചുനാളത്തേയ്ക്കേ നിലനിന്നുള്ളു. സാഹിത്യലോകത്തിൽ മികച്ചുനില്ക്കുന്ന ഒരേ ഒരു നാമം, അമിർ കുസ്രുവിന്റേതാണ്. അദ്ദേഹത്തിന്റെ പേഷ്യൻകവിതകൾ ഈ കാലഘട്ടത്തിൽ വെളിച്ചം വിതറുന്നു. ഇന്ത്യൻ ഇസ്ലാമിന്റേതായ ഒരു ഭാഷ ജനിക്കാത്തതായിരിക്കാം, സാഹിത്യപുരോഗതിക്കു തടസ്സമായിരിക്കുന്നതു്. പേർഷ്യൻസാഹിത്യത്തോട്, ഇന്ത്യയിലെ മുസ്ലീം സാഹിത്യം കെട്ടുപിണഞ്ഞുകിടന്നു. എങ്കിലും മുസ്ലീംഭരണാധികാരികൾ, പ്രാദേശികസാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിച്ചിരുന്നു. ഉദാഹരണത്തിന്, നുസ്രാററ്ഷാ(Nusrat Sha)യുടെ ഉത്തരവനുസരിച്ചാണ്, മാലാധർ വാസു (Maladhar Vasu) ഭഗവത്ഗീത തർജ്ജമചെയ്തതു്. ഹുസ്സൈൻഷായുടെ ഒരു സേനാനായകനായ പരംഗൽഖാ(Parangal Khan)ന്റെ നിയോഗമനുസരിച്ചത്രേ, കവീന്ദ്ര പരമേശ്വരൻ മഹാഭാരതം പരിഭാഷപ്പെടുത്തിയതു്. സാഹിത്യത്തിനു് ഇസ്ലാമിന്റെ നേരിട്ടുള്ള സംഭാവന തുച്ഛമെന്നിരിക്കിലും, അതു് ഇന്ത്യൻ കവികളേയും ഗ്രന്ഥകാരന്മാരേയും പ്രോത്സാഹിപ്പിച്ചതു് സ്തുത്യർഹമാണു്.

ഭാരതീയവും ഇസ്ലാമികവുമായ പാരമ്പര്യത്തിന്റെ സമ്മേളനമായ ഇൻഡോ മുസ്ലീം ശില്പകല, ഈ കാലഘട്ടത്തിൽ, തനി ഭാരതീയശില്പകലയെ സാരമായി ബാധിച്ചില്ല. ഹിന്ദുശില്പശാസ്ത്രമനുസരിച്ചു യാഥാസ്ഥിതിക രീതിയിൽ തുടർന്നുവന്നു, ഉത്തരേന്ത്യയിൽപ്പോലുമുള്ള ക്ഷേത്രങ്ങളുടെയും കെട്ടിടങ്ങളുടെയും പണി. സൂര്യദേവപ്രതിഷ്ഠയായ കോണാർകാക്ഷേത്രം (The Konarka Temple), അക്കാലത്തെ, ഇതിനുള്ള ഒരു ഉത്തമമാതൃകയാണു്. മുസ്ലീംആക്രമണങ്ങൾക്കുശേഷം, വടക്കേഇന്ത്യയിലുണ്ടായ, ഹിന്ദുശില്പകലാവിജയത്തിന്റെ വൈജയന്തിയാണ്, മണ്ഡനന്റെ വിഭാവനയനുസരിച്ചു നിർമ്മിച്ച, ഉദയപ്പൂരിലുള്ള ചിറോർഗാർ (Chittorgarh). അതിൽ ഇസ്ലാമിന്റെ പ്രേരണാശക്തി കാണ്മാനില്ല. റോമിൽ, ട്രോജന്റെയെന്നപോലെ, അതു് ഒരു വിജയസ്തംഭമാണെന്നു്, ഫെർഗ്ഗുസൻ പറയുന്നു. എന്നാൽ ചിറോർഗാറിനു്, റോമൻമാതൃകയേക്കാൾ, കലാസൗഷ്ഠവവും, രുചിരതയും കൂടും. ക്ഷേത്രകലാശില്പത്തിന്റെ ഉത്തമമാതൃക, അക്കാലത്തു് റാംപൂർ ആകുന്നു. അതിൽ പ്രകടമാകുന്ന ഭാവനാവിലാസം, നിർമ്മാണകൗശലം, വൈവിധ്യം, സ്തൂപങ്ങളുടേയും കുംഭഗോപുരങ്ങളുടേയും സംവിധാനത്തിൽനിന്നും ഉളവാകുന്ന നിഴലും വെളിച്ചവും, ഇവ ഈ ക്ഷേത്രത്തെ ഹിന്ദുശില്പകലയുടെ ഒരു അപ്രതിമനേട്ടം ആക്കുന്നു.

യുദ്ധങ്ങളും മാത്സര്യങ്ങളും കൊടുമ്പിരിക്കൊണ്ട ആ കാലഘട്ടത്തിൽ, കോട്ടകൾ നിർമ്മിക്കുന്നതിലായിരുന്നു കൂടുതൽ ശ്രദ്ധ പതിപ്പിച്ചതു് എന്നതു സ്വാഭാവികമാണു്. പതിമൂന്നും പതിനാലും നൂറ്റാണ്ടുകളിൽ രജപുത്രശക്തിയുടെ പുനരുദ്ധാരണംനിമിത്തം, രാജസ്ഥാനിലെ ഗിരി

കൾ, ദുർഗ്ഗങ്ങളാൽ നിറയപ്പെട്ടു. അക്കാലത്തെ സൈനികശില്പകലാതന്ത്രത്തിൻെറ യശഃസ്തംഭം ആയിരുന്നു അവ. ഇവയിലും ഇസ്ലാമിൻെറ സ്വാധീനത കാണുന്നില്ല. സംക്ഷിപ്തമായിപ്പറഞ്ഞാൽ, ഇൻഡോ മുസ്ലീം ശില്പകലയും ഹിന്ദുശില്പകലയും ഇക്കാലത്തു തോളോടുതോൾ ചേൎന്നു വളൎന്നു.

ദില്ലിയിലെ കൊട്ടാരം ചരിത്രകാരന്മാരേ മാത്രം ആശ്രയിച്ചാൽ, നമുക്ക് അത്ര സൂക്ഷ്മമല്ലാത്തതും തികച്ചും അയഥാൎത്ഥവുമായ, ഒരു ചിത്രമാണു്, ഹിന്ദുസ്ഥാനിലെ ആദ്യഇസ്ലാമികകാലത്തെ, ഹിന്ദുക്കളുടെ സ്ഥിതിയേപ്പററി കിട്ടുക. ബറാണി(Barani)യേപ്പോലുള്ള ചരിത്രകാരന്മാർ, തങ്ങളുടെ വീരപുരുഷന്മാരെ, ഇസ്ലാമികഗുണങ്ങളുടേയും യാഥാസ്ഥിതികത്വത്തിന്റേയും മാതൃകയായി ചിത്രീകരിക്കുന്നതിൽ പ്രധാനമായും തല്പരരായിരുന്നു. ക്ഷേത്രനശീകരണം, വിഗ്രഹധ്വംസനം, ഹിന്ദുക്കളുടെ മതപരിവൎത്തനം, കൂട്ടക്കൊല, ഇവയെപ്പററിയെല്ലാം അവർ യാഥാസ്ഥിതിക മുസ്ലീംലോകത്തെ ന്യായീകരിച്ചുകൊണ്ടു് എഴുതി. തങ്ങളുടെ രാജാക്കന്മാരുടെ മഹത്വവും, കാഫീർമാരോടു് അവർ എങ്ങനെ പെരുമാറിയെന്നും മററും അവർ ഈ ലക്ഷ്യം വെച്ചുകൊണ്ടുതന്നെ എഴുതി. കീഴടക്കൽക്കാലത്തു് തീർച്ചയായും ഹിന്ദുക്കൾക്കു് പല ദുരിതങ്ങളും അനുഭവിക്കേണ്ടിവന്നു. വലിയ രാജ്യവിഭാഗങ്ങളിൽ അവൎക്കുണ്ടായിരുന്ന രാഷ്ട്രീയാധികാരം ഒരടിക്കു് ഇല്ലാതായി. അവരുടെ മതം അവഹേളിക്കപ്പെട്ടു, ആരാധനാസ്ഥലങ്ങൾ നശിപ്പിക്കപ്പെട്ടു. ഇങ്ങനെയെല്ലാമാണെങ്കിലും, ആദ്യത്തെ ഉത്സാഹത്തിനുള്ളിൽ ഒന്നടങ്ങിയപ്പോൾ, രാജ്യത്തിലെ സാമ്പത്തികജീവിതഘടന, വളരെ മതനിഷ്ഠയുള്ള രാജാക്കന്മാരേപ്പോലും അവരുടെ നയം മിതപ്പെടുത്താൻ നിർബ്ബന്ധിതരാക്കി. മുസ്ലീംആക്രമകാരികൾ, തങ്ങളുടെക്കൂടെ കൃഷിപ്പണിക്കാരെ കൊണ്ടുവന്നില്ല. ദില്ലി ആക്രമിച്ചതും കീഴടക്കിയതും, ഗംഗാതടത്തിലെ ഹിന്ദുരാജാക്കന്മാരെ നശിപ്പിച്ചതും സൈന്യമാണു്. മുസ്ലീംരാജാക്കന്മാർ ആഗ്രഹിച്ചിരുന്നെങ്കിൽപ്പോലും, പട്ടാളത്തെക്കൊണ്ടു് കൃഷിനടത്തിക്കാൻ സാധിക്കയില്ല. വലിയ അമീറന്മാർക്കു് ജാഗീറുകൾ കൊടുക്കാനേ കഴിഞ്ഞുള്ളു; കൃഷിനടത്തിയതു് ഹിന്ദുക്കൾതന്നെ ആയിരുന്നു. ഹിന്ദുജമീന്ദാരന്മാരേയും കൃഷിക്കാരേയും സ്ഥാനനീക്കം ചെയ്യത്തക്കവിധം മതപരിവൎത്തനംതന്നെ നടത്തുകയോ, അതിലേയ്ക്കു ശ്രമിക്കയോ ചെയ്തിട്ടില്ല. ഇതു തെളിയിക്കാൻ, എഴുനൂറുവൎഷക്കാലം തുടർച്ചയായി മുസ്ലീംആധിപത്യത്തിലിരുന്ന ഡൊവാബിൽ ഇന്നും ഭൂരിപക്ഷം ജനങ്ങളും ഹിന്ദുക്കളാണെന്നുള്ള വസ്തുതമാത്രം മതിയാകും. ഭൂവുടമസ്ഥം കാര്യമായി മാററം വേിച്ചില്ല. അതിനാൽ, നാട്ടിൻപുറങ്ങളിലുള്ള ഹിന്ദുക്കൾ പഴയതുപോലെ തങ്ങളുടെ ജീവിതം പിൻതുടൎന്നു.

കൃഷിയിലെന്നതുപോലെതന്നെ, വ്യാപാരം ക്രയവിക്രയം ഇവയിലും വലിയ കൈമാററം ഉണ്ടായില്ല. മുസ്ലീംആക്രമണകാരികൾ, മിക്ക



'മോഹഞ്ജദാരോ'
വിൽനിന്നു് ലഭി
ച്ച നർത്തകികളു
ടെ വെങ്കലപ്രതി
മകൾ

Courtesy, Archaeological Department, Government of India



Courtesy, Archaeological Department, Government of India

ഡിയോഗാറിലുള്ള ഗുപ്താലേഖ്യം: ശ്രീകോവിലിന്റെ വടക്കേഭിത്തിയിലുള്ള ഒരു ഭാഗം—ഗജേന്ദ്രമോക്ഷം




Courtesy, Archaeological Department, Government of India

മഹാബലിപുരം: അർജ്ജുനന്റെ തപസ്സിനെ ചിത്രീകരിച്ചിട്ടുള്ളതിൽ മധ്യഭാഗം. ഗംഗാവതാരവും കാണാം.



Courtesy, Ecole francaise d'Extreme Orient

അങ്കോർ വാത്തു്
എന്ന ക്ഷേത്രം.
(കംബോഡിയ)



Courtesy, Ecole francaise d'Extreme Orient

ആങ്ക്കർതോമിലെ (കംബോഡിയാ) ചതുർമ്മുഖബ്രഹ്മസ്തൂപം



Courtesy, Archaeological Department, Government of India

കൃഷ്ണദേവരായന്റെയും അദ്ദേഹത്തിന്റെ രണ്ടു രാജ്ഞിമാരുടെയും
ലോഹപ്രതിമകൾ



Courtesy, Archaeological Department, Government of India

ഗുൽബർഗ്ഗയിലെ കോട്ടയിലുള്ള മുസ്ലിംപള്ളി (ജാമി മസ്ജിദ്): കമാനപാളികൾ



Courtesy, Archaeological Department, Government of India

രാധയും കൃഷ്ണനും (കാങ്ഗ്രാരീതി)



ഭുവനേശ്വരം ക്ഷേത്രത്തിലെ സഭാമണ്ഡപം—പുറത്തെ ഭിത്തിയിന്മേലുള്ള കരകൗശലാലങ്കരണങ്ങൾ.



ടിബററിലെ ലേഹിനടുത്തുള്ള ഹിമാലയം—ഒരു വിഹായസവീക്ഷണം.



കുട്ടബ്മിനാറിനടുത്തു് കുട്ബുദ്ദീൻ നിർമ്മിച്ച കുവ്വത്തു-ഉ-ഇസ്ലാം (ഇസ്ലാംശക്തി) പള്ളിയുടെ പ്രവേശനദ്വാരം, തൊട്ടുപുറകിൽക്കാണുന്ന ഇരുമ്പുതൂണു്, അജ്മീറിലെ പ്രബലരാജാവായിരുന്ന വിശാലദേവ ചൗഹാനാൽ ഉയർത്തപ്പെട്ടതാണു്. അദ്ദേഹത്തിന്റെ നേട്ടങ്ങളെപ്പററി വിവരിക്കുന്ന ഒരു ലേഖം അതിന്മേലുണ്ടു്



ശ്രീരംഗപട്ടണത്തിലെ ഹൈന്ദവദേവാലയം

വരും സൈനികരായിരുന്നു. അവക്കാകട്ടെ കച്ചവടത്തെപ്പററി പുച്ഛ വും. പോരെങ്കിൽ, ഇന്ത്യൻസമ്പദ്‌വ്യവസ്ഥയിലെ അടിസ്ഥാനമായ ഹുണ്ടിയും വാസ്തുയും അവർക്ക് അജ്ഞാതമായിരുന്നു. വ്യാപാരിവർഗ്ഗ ത്തെ, കേന്ദ്രസക്കാരും, അതിൻെറ പ്രാദേശികപ്രതിനിധികളും ഞെക്കി പ്പിഴിഞ്ഞുവന്നു. എന്നാൽ ഇന്നത്തേപ്പോലെതന്നെ, അന്നും ഹിന്ദുബ നിയാന്മാർ സമുദായഘടനയിലെ അവശ്യാംശമായി നിലകൊണ്ടു.

അന്നത്തെ മുസ്ലീംഭരണാധികാരികൾ, ഹിന്ദുമതത്തെ അവ ജ്ഞയോടെ ഗണിച്ചു എന്ന പരാമർശംപോലും, ശരിയായ പരിശോധ നയെ അതിജീവിയ്ക്കുകയില്ല. അലാവുദിൻഖിൽജി, ഫിറോസ്ഷാ തു ഗ്ലക്ക് തുടങ്ങിയ മതഭ്രാന്തന്മാർപോലും ഹിന്ദുമതപ്രമാണികളെ ബഹു മാനിച്ചതിനും സ്വീകരിച്ചതിനും ധാരാളം ദൃഷ്ടാന്തങ്ങളുണ്ട്. ജെയിൻ രേഖകളിൽനിന്നും നമുക്കു മനസ്സിലാക്കാം, അലാവുദിൻ മതത്തെപ്പററി ആചാര്യ മഹാസേനനുമായി വാദപ്രതിവാദം നടത്തിയതായി. ഈ ആ വശ്യത്തിലേയ്ക്കു, അദ്ദേഹത്തെ കണ്ണാടകത്തുനിന്നും കൊണ്ടുവരികയാ ണു ചെയ്തതു്. അതുപോലെതന്നെ, ഡെൽഹിയിലെ പൂണ്ണചന്ദ്രൻ എ ന്ന ദിഗംബരജെയിനും, രാമചന്ദ്രസൂരി എന്ന ശ്വേതാംബരജെയിൻ സ ന്യാസിയും, അതേ സുൽത്താൻെറ പ്രീതിക്കു പാത്രങ്ങളായിരുന്നു. ഗിയാ സുദ്ധിൻ തുഗ്ലക്കിനു്, രണ്ടു പ്രധാനജെയിൻഉദ്യോഗസ്ഥന്മാരുണ്ടായി രുന്നുവത്രേ. അവർക്കു സുൽത്താൻെറമേൽ വലിയ സ്വാധീനം പ്രയോ ഗിക്കാൻ സാധിച്ചിരുന്നു. രത്നശേഖരൻ എന്ന കവിയെ ഫിറോസ് ഷാ വളരെ ബഹുമാനിച്ചിരുന്നു.

ഹിന്ദുസമുദായത്തെ സംരക്ഷിച്ച മറെറാരു സംശയാതീതമായ സംഗതി ബ്യൂറോക്രസിയിലെ (ഉദ്യോഗമണ്ഡലത്തിലെ) താഴ്ന്നപടി യിലുള്ള ഉദ്യോഗസ്ഥരെല്ലാം ഹിന്ദുക്കളായിരുന്നു എന്നതാണു്. ഇന്ത്യ യ്ക്കു, മുമ്പു്, ഊന്നിപ്പറഞ്ഞിട്ടുള്ളതുപോലെ, പ്രാചീനവും വിശദാംശങ്ങ ളോടുകൂടിയതും സ്വന്തം രീതിയും രൂപവുമുള്ളതുമായ ഒരു 'ബ്യൂറോക്രസി' ഉണ്ടായിരുന്നു. ഉയന്ന ഉദ്യോഗസ്ഥന്മാരെല്ലാം മുസ്ലീങ്ങളായിരുന്നു. പ ക്ഷെ, താഴ്ന്ന ഉദ്യോഗസ്ഥന്മാരെല്ലാം ഹിന്ദുക്കളായിരിക്കേണ്ടതു് ഒരാ വശ്യമായിരുന്നു. ഡിസ്ട്രിക്ടുകളിലുള്ള പട്ട്വാറിമാരും, അക്കൗണ്ടൻറ ന്മാരും, ടെഷാർമാരും (ഖജനാവുദ്യോഗസ്ഥന്മാരും) മിക്കവാറും ഹിന്ദു ക്കളായിരുന്നു. ഗവണ്ണർമാരും, ഡിസ്ട്രിക്ട് ഉദ്യോഗസ്ഥന്മാരും മുസ്ലീങ്ങ ളായിരുന്നു. നീതിന്യായഭരണം മാത്രമേ മുസ്ലീം ഭരണകത്താക്കൾ ഏറ്റെ ടുത്തിരുന്നുള്ളു. കാസികൾ (Qazis)മുസ്ലീംനിയമമനുസരിച്ചു് നീതിന്യാ യഭരണം നടത്തി. ഇൽട്ടാമിഷിനേയും അലാവുദിൻഖിൽജിയേയും, ചു രുങ്ങിയ സമയത്തിനുള്ളിൽ സമാധാനം സ്ഥാപിക്കാനും, സാമ്രാജ്യഭര ണകൂടം ഉറപ്പിക്കാനും സഹായിച്ചതു് ഈ ബ്യൂറോക്രസി ആകുന്നു. പ്രവി ശ്യാഗവണ്ണർമാർക്കു്, ഒരു ചെറിയ മുസ്ലീംസൈന്യത്തിൻെറ മാത്രം സ ഹായത്തോടുകൂടി, രാജ്യങ്ങൾ സ്ഥാപിക്കാൻ സഹായകമായി നിന്നതും

ഈ ബ്യൂറോക്രസിയത്രേ. ഉദാഹരണത്തിനു്, ഭക്തിയാർഖിൽജി ബംഗാൾ ആക്രമിച്ചതു് ഒരു ചെറിയസംഘം കൊള്ളക്കാരുമായാണു്.

സുൽത്താന്മാരുടെ സ്വേച്ഛാധിപത്യഖഡ്ഗം പ്രധാനമായി വീണതു് അമീറന്മാരുടേയും രാജധാനിയിലെ പ്രഭുക്കന്മാരുടേയും മേലാണു്. ശരിക്കു പരിശോധിച്ചാൽ കാണാം, ചരിത്രകാരന്മാർ വിശദമായി രേഖപ്പെടുത്തിയിട്ടുള്ളതുപ്രകാരം, ഭരണകർത്താക്കളുടെ പ്രധാന ജോലി, പ്രഭുക്കന്മാരുമായുള്ള കക്ഷിവഴക്കുകളാണു്, അവർ മററു രാജ്യങ്ങളുമായി യുദ്ധത്തിലേർപ്പെടാത്ത സമയങ്ങളിലെന്നു്. ഈ കക്ഷിവഴക്കുകൾ, കട്ടുംകൈകൾക്കും കൂട്ടക്കൊലയ്ക്കും മററും പലപ്പോഴും ഇടയാക്കി. തുടച്ചയായുള്ള ഗവണ്ണർമാരുടെ കലഹങ്ങളും, അവയെ അമർച്ചവരുത്താൻ, സുൽത്താന്മാർ നടത്തിയ യുദ്ധങ്ങളും മുസ്ലീം പ്രഭുക്കന്മാരുടേയും സൈന്യത്തിൻേറയും നേക്കായിരുന്നു. ഗിയാസുദ്ധീൻതുഗ്ലക്കിനു് ബംഗാളിൽ ഇങ്ങനെയുള്ള വിപ്ലവം അഭിമുഖീകരിക്കേണ്ടിവന്നു. രാജകൊട്ടാരത്തിലെ സ്വേച്ഛാധിപത്യം പ്രധാനമായി കൊട്ടാരത്തിലെ സേവകന്മാരേയാണു ബാധിച്ചതു്. പില്ക്കാലത്തെ തുഗ്ലക്കന്മാരുടെ കട്ടുംകൈകൾ സാമാന്യജനങ്ങളെ സ്പർശിച്ചില്ല. എന്നാൽ കേന്ദ്രസർക്കാർ ദുർബ്ബലമായതിനാൽ ഗ്രാമീണജനതയ്ക്കു പല പ്രയാസങ്ങളും നേരിടേണ്ടിവന്നു. ഈ അത്ഥത്തിൽ മാത്രമേ ദുർഭരണം അവരെ ബാധിച്ചുള്ളു.

കീഴടക്കപ്പെട്ട രാജ്യങ്ങളിലെ ഹിന്ദുക്കൾ അസന്തുഷ്ടർ ആയിരുന്നു എന്നതിനു സംശയമില്ല. ഒരു ജനതയ്ക്കു് ആത്മാഭിമാനവും അന്തസ്സും നല്കുന്ന രാഷ്ട്രീയാധികാരം അവരെ വിട്ടുപിരിഞ്ഞിരുന്നു. ഉയന്ന ഉദ്യോഗങ്ങൾ അവക്കില്ല. ഭരണാധികാരികളുടെ വഗ്ഗത്തിൽപ്പെട്ടവരായി അവരെ പരിഗണിച്ചില്ല. നികുതിപിരിവിലും അവരോടു നിഷ്പക്ഷത കാണിച്ചില്ല. എന്നാൽ അവരുടെ ജീവിതം ദുസ്സഹമെന്നു കരുതാൻ ഒരു കാരണവുമില്ല. ബറാണി പറയുംപോലെ, അവരിൽനിന്നും അനുസരണയും, വണക്കവുമായിരുന്നു കിട്ടിപ്പോന്നതു്. ഒരു കാസിയോടു ഹിന്ദുക്കളുടെ സ്ഥിതിയെന്തെന്നു ചോദിച്ചപ്പോൾ നൽകിയ മറുപടി ബറാണി ഇങ്ങനെ ഉദ്ധരിക്കുന്നു. "കിറാജ് ഗുസ്സാർസ്(കപ്പം കൊടുക്കുന്നവർ) എന്നാണു് അവരെ വിളിക്കുന്നതു്. ഒരു റവന്യൂഉദ്യോഗസ്ഥൻ അവരിൽനിന്നും വെള്ളി ആവശ്യപ്പെട്ടാൽ, യാതൊരു എതിർപ്പും കൂടാതെ ഭയഭക്തിപൂവ്വം അവർ സ്വണ്ണം കൊടുക്കണം. നികുതിപിരിവുകാരനു് അവരുടെ മുഖത്തു തുപ്പാനാണിഷ്ടമെങ്കിൽ, അവർ സംശയിക്കാതെ വാ പൊളിച്ചു കൊടുക്കണം. ഇതിൽനിന്നും ഹിന്ദുക്കളുടെ സൗമ്യതയും, അനുസരണയും വിനയവും കാണാം." ഇതായിരുന്നു മതപരമായ നില. അലങ്കാരപ്രചുരമായ ഈ വിവരണം അലാവുദിനു രസിച്ചിരിക്കാം. എന്നാൽ ചരിത്രകാരന്മാരിൽനിന്നുതന്നെ നമുക്കറിയാം ഡുവാബിലെ വലിയ ഭൂസ്വത്തുടമസ്ഥന്മാർ പലപ്പോഴും എതിർപ്പുകാണിച്ചെന്നു്. മുകളിൽ വിവരിച്ചരീതി നടപ്പാക്കുന്നതിനു് ഒരു വലിയവ്യൂഹം സിവിൽ

ഉദ്യോഗസ്ഥന്മാർ വേണ്ടിയിരുന്നു. സുൽത്താന് അതു സാദ്ധ്യമാകാതിരുന്നതിനാൽ പഴയ ഹിന്ദുബ്യൂറോക്രസിയെത്തന്നെ അഭയം പ്രാപിച്ചു.

ഇസ്ലാം ഉത്തരേന്ത്യയെ കീഴടക്കിയ ആദ്യത്തെ നൂററമ്പതുവർഷക്കാലത്തെ ചരിത്രത്തിലെ അതിശയകരമായ സംഗതി ഹിന്ദുമതത്തിന്റെ ശക്തിയാണ്. ഇസ്ലാംമതം സ്വീകരിച്ച ഹിന്ദുവിന് നേടാനസാദ്ധ്യമായി ഒന്നുമില്ലായിരുന്നു. ഏതുദ്യോഗത്തിനും സ്ഥാനമാനത്തിനും അയാൾ അർഹനാണ്. കത്തിയവാഡുകാരനും ഹീനജാതിയിൽപ്പെട്ട ഒരു അടിമയുമായ കുസ്രു (Khusrau), നാസിർ ഉദ്ദീൻ എന്ന പേരിൽ അല്പകാലം ദില്ലിസിംഹാസനത്തിൽപ്പോലും അധിരോഹണംചെയ്യുകയുണ്ടായി. ഇങ്ങനെ അതിവേഗത്തിൽ ഉയർച്ചയ്ക്കുള്ള വഴി തെളിഞ്ഞുകിടന്നിട്ടും, അവിടം തുടർച്ചയായി അറുനൂറുവർഷക്കാലം മുസ്ലീംഭരണത്തിൻകീഴിലായിരുന്നു. എന്നിട്ടുപോലും ഇന്നും ഉത്തരപ്രദേശത്തുള്ള മുസ്ലീംജനസംഖ്യ 14 ശതമാനം മാത്രമാണ്. ഹിന്ദുമതം ഇസ്ലാമിന്റെ ആഘാതത്തെ എതിർത്തുനിന്നു. ചരിത്രരേഖകൾ തെളിയിക്കുന്നതു് നിർബ്ബന്ധിതമതപരിവർത്തനം വളരെ ചുരുക്കമായിരുന്നെന്നും, ഹിന്ദുക്കളുടെ പൊതുവേയുള്ള നില കഷ്ടത്തിലായിരുന്നില്ലെന്നുമാണ്.

ഹിന്ദുക്കളുടെ ക്ഷീണബോധം അധികനാൾ നീണ്ടുനിന്നില്ല. കീഴടക്കൽക്കാലത്തുള്ള വിദേശീയാക്രമണങ്ങളെ തടയുന്നതിന് ഹൈന്ദവസംഘടന ഉണ്ടാക്കുകയും, നാനൂറുവർഷത്തോളം ഇടതടവില്ലാതെ എതിർപ്പ് നടത്തുകയും ചെയ്തുവെന്നതു് രജപുത്രന്മാരെ പ്രശസ്തരും ഇന്ത്യയുടെ കൃതജ്ഞതയ്ക്കു് അർഹരുമാക്കുന്നു. മഹമ്മദ്ഗോറിയുമായുള്ള യുദ്ധത്തിൽ ചോഹാന്മാർ തോററപ്പോൾ, രജപുത്രരാജ്യങ്ങൾ അസംഘടിതമായും, കുറച്ചുനാൾ തുണയില്ലാതേയും കിടന്നിരുന്നു. എന്നാൽ അതിനുശേഷം ഒരു പുതിയ വംശം നേതൃസ്ഥാനത്തെത്തി—മീവാറിലെ ഗുഹിലോട്ടവംശം (Guihilot). അബുവിനും, രന്താംഭറിനുമിടയ്ക്കുള്ള പ്രദേശങ്ങൾ അവർ ഒരു സൈനികസഖ്യമായി സംഘടിപ്പിച്ചു. തന്റെ അധികാരത്തിന്റെ ഉച്ചാവസ്ഥയിൽപ്പോലും അലാവുദിന്, പിന്നീട് അക്ബറിനെന്നതുപോലെ, മീവാർരാജാക്കന്മാരുടെ അഭിമാനം ഭഞ്ജിക്കുന്നതിനോ, അവരുടെ ഉശിരിനെ കെടുത്തുന്നതിനോ കഴിഞ്ഞില്ല. 'ഹമ്മീരവിജയ'ത്തിൽ പ്രകീർത്തിതനും, മഹാനുമായ 'ഹമ്മീരൻ' (Hammira) നീണ്ടകാലം ദില്ലിയുടെ ശക്തിയെ ചെറുത്തുനിന്നു. അദ്ദേഹത്തിന്റെ പുത്രനായ 'ഖേടൻ' (Kheta) ആജ്മീറിൽപ്പോലും ആധിപത്യക്കൊടി നാട്ടി. പതിന്നാലാംനൂററാണ്ടിന്റെ അന്ത്യത്തോടുകൂടി, മീവാർരാജാക്കന്മാർ ഉത്തരേന്ത്യയിലെ മഹാശക്തികളിലൊന്നായി ഉയന്നു. മാൾവായും ഗുജറാററുമായി റാണാമാർ എപ്പോഴും യുദ്ധത്തിലേർപ്പെട്ടിരുന്നു. ലാഖാസിംഗിന്റെ (Lakha Singh) മീവാർസേന, ഗംഗാതടംപോലും ആക്രമിക്കുകയുണ്ടായി. മീവാർരാജ്യം അതിന്റെ പ്രതാപത്തിന്റെ മൂർദ്ധന്യത്തിലെത്തിയതു്, മദ്ധ്യകാലഇന്ത്യയിലെ അതിപ്രശസ്തപുരുഷ

ന്മാരിൽ ഒരാളായ മഹാറാണകുംഭായുടെ കീഴിലാണു് (1433—68). മാൾവായിലേയും ഗുജറാററിലേയും സുൽത്താന്മാരെ അദ്ദേഹം പരാജയപ്പെടുത്തുകയും അവരുടെ അധികാരവളർച്ചയെ തടയുകയും ചെയ്തു. ഉത്തരേന്ത്യയിൽ പല ഭാഗങ്ങളിലും ഹിന്ദുക്കളുടെ പ്രാബല്യം അദ്ദേഹം ഉറപ്പിച്ചു. കുംഭനും അദ്ദേഹത്തിൻെറ പിൻഗാമികളും, ഹിന്ദുപുനരുദ്ധാരണത്തിൻെറ രക്ഷാപുരുഷന്മാർ എന്ന നിലയിൽ മാത്രമല്ല സേവനമനുഷ്ഠിച്ചതു്. മുസ്ളീംകൈയേറ്റത്തിൽനിന്നും, പലയിടവും സംരക്ഷിച്ചതിനു പുറമേ, ഉത്തരേന്ത്യയിൽ ഇതരഭാഗത്തുള്ള ഹിന്ദുക്കളിൽ അവർ ധൈര്യം ഉളവാക്കി. 'ഹിന്ദുക്കളുടെ സൂര്യൻ' എന്ന സ്ഥാനത്തിനുള്ള അവകാശം, ഹമ്മീരാമുതൽ പ്രതാപ്സിംഗ്വരെയുള്ള ബാപ്പുറാളിൻ്റെവംശജർ നിലനിർത്തി.

രാജപുട്ടാണയിൽ മാത്രമായിരുന്നില്ല ഹിന്ദുക്കളുടെ എതിർപ്പു്. മററു സ്ഥലങ്ങളിലും ഹിന്ദുക്കൾ ഉണർന്നു. പതിന്നാലാംനൂററാണ്ടോടുകൂടി കേന്ദ്രസർക്കാർ ദുർബ്ബലമായപ്പോൾ ഗംഗാതടത്തിലും, വലിയ ജന്മികൾക്കു് മുസ്ളീംഭരണത്തെ എതിരിടുന്നതിനു വേണ്ട സ്വാധീനതയും ശക്തിയും ഉണ്ടായി. ജമീന്ദാരന്മാരുടെ പ്രക്ഷോഭണങ്ങളെപ്പററിയും, ഇരുമ്പുമുഷ്ടികൊണ്ടു് ദില്ലിയിലെ രാജാക്കന്മാർ അവയെ അമർച്ചവരുത്തിയതിനേക്കുറിച്ചും നമുക്കു് അറിവുണ്ടു്.

മഹമ്മദ്ഗോറിക്കുശേഷം, ഇന്ത്യയിലെത്തിയ തുർക്കികളും അഫ്ഗൻമാരും, മഹത്തായ ഇസ്ളാമികസംസ്കാരത്തെ പ്രതിനിധീകരിച്ചില്ല. അവർ ഇസ്ളാംമതത്തിൻെറ സന്ദേശവാഹകർതന്നെ. എന്നാൽ ബാഗ്ദാദിലേയോ, കെയ്റോവിലേയോ, കോർഡോവായിലേയോ, സാമ്രാജ്യത്തോടനുബന്ധിച്ചുനിന്ന സംസ്കാരത്തിൻെറ അനുരണനം, ഇന്ത്യയിൽ രാഷ്ട്രീയാധികാരം വഹിച്ച തുർക്കി മാലിക്കന്മാരിൽ നിന്നും നാം കേൾക്കുന്നില്ല. ദില്ലിയിലെ ഈ പഠയപ്പെട്ട രാജവംശങ്ങളുടെ പ്രധാനസംഭാവന ഇസ്ളാംമതമായിരുന്നു. സിദ്ധാന്തപരമായ സ്വഭാവത്തിനു പുറമേ, മനുഷ്യസമത്വം, മതത്തിൻപേരിലുള്ള അഭിമാനം, ഹിന്ദുക്കളുടേതിനേക്കാൾ പുരോഗമനപരമായ ഒരു നിയമസംഹിത, ഇവയും ഇസ്ളാം ഇന്ത്യയിൽ അവതരിപ്പിച്ചു. സാംസ്കാരികരംഗത്തു്, തുർക്കിസുൽത്താന്മാർ പുതിയരീതിയിലുള്ള ശില്പകലയും കെട്ടിടനിർമ്മാണരീതിയും കൊണ്ടുവന്നു. മദ്ധ്യേഷ്യൻരീതിയിലുള്ള കുംഭഗോപുരങ്ങളും നിറപ്പകിട്ടുള്ള മേച്ചിലോടുകളോടുകൂടിയ തുഗ്ലക്കുസുൽത്താന്മാരുടെ സ്മാരകമന്ദിരങ്ങളും ഇതിനു് ഉത്തമമാതൃകകളാണു്. ഇസ്ളാമിൻെറ ശക്തിയേറിയ സമത്വസ്വഭാവവും, മതത്തിൽ മുസ്ളീമിനുണ്ടായിരുന്ന അഭിമാനവും, ഇന്ത്യയെ സാരമായി സ്പർശിച്ചു. ഈ പുതിയ പ്രവണത രാജപുട്ടാണയിലേയും, വിജയനഗറിലേയും ഹിന്ദുരാജാക്കന്മാരിൽ കാണാമെന്നു ചുരുക്കി പ്രസ്താവിക്കാം. ധർമ്മത്തിൻെറ സംരക്ഷകരും, മതത്തിൻെറ നെടുംതൂണുകളുമായിരുന്നു അവർ. ഇതു് ഇസ്ളാമും

ആയുള്ള സമ്പർക്കത്തിന്റെ നേരിട്ടുള്ള ഫലമാണ്. പ്രാചീനകാലത്തെ ഏററവും യാഥാസ്ഥിതികരായ രാജാക്കന്മാർപോലും—ഭരശിവന്മാരും ഗുപ്തന്മാരും ഉത്തരേന്ത്യയിലും, പല്ലവന്മാരും ചോളന്മാരും തെന്നിന്ത്യയിലും—ഒരു പ്രത്യേക മതത്തിന്റേയോ, സമുദായത്തിന്റേയോ, രക്ഷാധികാരികളെന്ന് അവകാശപ്പെട്ടിരുന്നില്ല. അവർ വലിയ മതവിശ്വാസികളായിരുന്നെങ്കിലും, മതം സംരക്ഷിക്കയും, മതത്തിനുവേണ്ടി നിലകൊള്ളുകയും ചെയ്യണമെന്ന ആശയം അവർക്കു വൈദേശികമായിരുന്നു. എന്നാൽ ഹമ്മീറാമുതൽ കുംഭൻവരേയ്ക്കും കൃഷ്ണദേവരായർമുതൽ രാമരായർവരേയ്ക്കും ഉള്ള ഭരണാധിപന്മാർ പ്രധാന ചുമതലയായി എണ്ണിയതു് മതം സംരക്ഷിക്കുക എന്നതായിരുന്നു. ഇസ്ളാമിന്റെ ആവിർഭാവത്തിൻഫലമായി, മതവിശ്വാസം പുലർത്തുക ഹിന്ദുരാജാക്കന്മാരുടെ ഒരു നയമായി ഭവിച്ചു.

ഇസ്ളാംമതം ഇന്ത്യയിൽ ആവിർഭവിച്ചതിന്റെ സാമൂഹ്യമായ ഫലം, അതു ജനസമുദായത്തെ മതപരമായ അടിസ്ഥാനത്തിൽ വേലികെട്ടിത്തിരിച്ചതാണ്. നേരേമറിച്ചു് പതിമ്മൂന്നാം നൂററാണ്ടിനുമുൻപ് ഹിന്ദുസമുദായമാകട്ടെ പല തട്ടുകളായിട്ടാണ് വിഭജിക്കപ്പെട്ടിരുന്നതു്. ബുദ്ധമതമോ ജൈനമതമോ ഈ വിഭജനത്തെ സാരമായി ബാധിച്ചതുമില്ല. ഇസ്ളാമാകട്ടെ ഇന്ത്യൻസമുദായത്തെ മുകളിൽനിന്നും താഴോട്ടു രണ്ടായി വിഭജിച്ചു. ഹിന്ദുക്കളും മുസ്ളീംങ്ങളും രണ്ടു വിഭിന്നജനതയെന്ന ആശയത്തിന്റെ ആരംഭമാണിതു്. ഒരേരാജ്യത്തു വളന്ന രണ്ടു സമാന്തരസമുദായങ്ങളാണ് അവർ. എല്ലാ ഘട്ടങ്ങളിലും അവർ രണ്ടായിരുന്നു. സാമൂഹ്യമായുള്ള ഇടപാടുകളോ, കൂടിച്ചേരലോ ഇല്ലായിരുന്നു. ഹിന്ദുമതത്തിൽനിന്നും അവിരളമായി മതപരിവർത്തനം നടന്നിരുന്നുവെന്നതു വാസ്തവംതന്നെ. അതേസമയത്തുതന്നെ ഹിന്ദുമതത്തിനും പ്രാബല്യം വർദ്ധിച്ചുവന്നിരുന്നു. ഇതിനു കാരണം പുതിയ മതസിദ്ധാന്തങ്ങളുടേയും വിഭാഗങ്ങളുടേയും ഉത്ഭവവും, സ്വയംരക്ഷയ്ക്കുവേണ്ടി എടുക്കപ്പെട്ട നടപടികളുമാണ്. ഈ കാലഘട്ടത്തിൽ, ഇന്ത്യാചരിത്രത്തിലെ ഒരു വലിയ സംഭവവിശേഷം ഹിന്ദുമതം പുനരുദ്ധരിക്കുന്നതിനുവേണ്ടിയുണ്ടായ പ്രസ്ഥാനങ്ങളാണ്. ജയദേവൻമുതൽ മീരാബായ്‌വരെയുള്ള മഹനീയവ്യക്തികളാൽ പ്രതിനിധീകരിക്കപ്പെട്ട വൈഷ്ണവപ്രസ്ഥാനവും, രാമാനന്ദനും കബീറും, ഉത്തരേന്ത്യയിലും, നാമദേവനും ജ്ഞാനേശ്വരനും മഹാരാഷ്ട്രത്തിലും ഗുജറാത്തിലും, കർണ്ണാടകത്തിൽ ലിംഗയററുകളും (Lingayats) ഇക്കാലത്തെ പ്രകാശമാനമാക്കുന്നു. പുരിയിൽവെച്ചു ജയദേവനാൽ രചിക്കപ്പെട്ട ഗീതഗോവിന്ദത്തിനു വലിയ പ്രചാരം സിദ്ധിച്ചു. ആ ഗ്രന്ഥത്തിന്റെ പ്രാമാണികമായ വ്യാഖ്യാനം രാജപുട്ടാണയിലെ വീരരത്നമായ മഹാറാണാ കുംഭൻ എഴുതിയതാണ്. ഇന്നും പ്രസ്തുത കൃതിയുടെ അംഗീകൃതവ്യാഖ്യാനം അതാണ്. തമിഴകത്തെ നേരത്തേയുള്ള മതസിദ്ധാന്തങ്ങളെ അടിസ്ഥാനമാക്കി രാമാ

നന്ദൻ നയിച്ച പ്രസ്ഥാനത്തിൻെറ കേന്ദ്രം ബനാറസ് ആയിരുന്നു. അദ്ദേഹത്തിൻെറ സ്വാധീനശക്തി കബീറിൻെറ ദാർശനികമായ ഉപദേശങ്ങളിലും, നാനാക്കിൻെറ ഭക്തിപരമായ മിസ്റ്റിസിസത്തിലും, ചൈതന്യൻെറ ഭക്തിമിളിതമായ പ്രേമാനുഭൂതിയിലും ദൃശ്യമാണ്.

പൊതുവേ പറഞ്ഞാൽ, ഈ കാലഘട്ടത്തിലെ മതപ്രസ്ഥാനങ്ങൾ, അനുഷ്ഠാനപരങ്ങളല്ല, ഭക്തിയെ അടിസ്ഥാനമാക്കിയുള്ളതാണ്. ഭക്തിപ്രസ്ഥാനത്തിലേ ആശയങ്ങൾ, ഇന്ത്യയിൽ അതിപ്രാചീനമാണ്. പഞ്ചരാത്രത്തിലേയും ഭാഗവതത്തിലേയും ഉപദേശങ്ങളിലധിഷ്ഠിതമാണ് അതു്. ഇസ്ളാം, ഹിന്ദുമതകേന്ദ്രങ്ങൾ കീഴടക്കിയതിൻെറ ഫലമായി സംജാതമായ പലായനചിന്തയിൽനിന്നുമാണ് അതിനു് അക്കാലത്തു് പെട്ടെന്നു് ഇത്ര പ്രചാരം ഉണ്ടായതു്. ഭക്തിയോഗം ഗീതയിലും കാണാം. അതിലെ മൗലികമായ സന്ദേശം, സകലവും ഈശ്വരന്നായി അർപ്പിക്കയെന്നതത്രേ. എന്നാൽ മീരായും ചൈതന്യനും പ്രകടമാക്കിയതരത്തിലുള്ള ഭക്തിയുടെ നിശ്ശബ്ദത അല്ലായിരുന്നു അതു്. ഗീത ഉപദേശിക്കുന്നതരത്തിലുള്ള, തീക്ഷ്ണവും, ഊർജ്ജസ്വലവും ആയ ജീവിതത്തിൻെറ മാറ്റൊലിയല്ല, 14–ം, 15–ം, നൂററാണ്ടിലെ ഭക്തിപ്രസ്ഥാനത്തിൻെറ അടയാളമായ രാധാകൃഷ്ണാരാധനയിൽ നാം ദർശിക്കുന്നതു്.

ഒരു കാര്യം വ്യക്തമാണ്. ഇസ്ലാമിനു് ഹിന്ദുമതത്തിൻെറമേൽ വലിയ പ്രേരണാശക്തി ഉണ്ടായിരുന്നു, ഈ കാലഘട്ടത്തിൽ. മദ്ധ്യകാലഹിന്ദുക്കളുടെ ഈശ്വരവാദം ചില കാര്യങ്ങളിൽ, ഇസ്ളാമിൻെറ ആക്രമണത്തോടുള്ള ഒരു മറുപടി ആയിരുന്നു. മദ്ധ്യകാലത്തെ ഉപദേഷ്ടാക്കന്മാരുടെ സിദ്ധാന്തം, അവർ ഏതു പേരിൽ തങ്ങളുടെ ദൈവങ്ങളെ വിളിച്ചിരുന്നെങ്കിലും, പ്രധാനമായി ഏകദൈവപരം ആയിരുന്നു. ഭക്തൻെറ ആരാധനാപാത്രം ഒരേ ഒരു ദൈവമാണ്. മോക്ഷം വേണമെങ്കിൽ ആ ദൈവത്തിൻെറ അനുഗ്രഹത്തിനാണ് പ്രാർത്ഥിക്കേണ്ടതു്. എല്ലാ ഭക്തിപ്രസ്ഥാനങ്ങളും, തന്മൂലം പ്രധാനമായി, ഏകദൈവാധിഷ്ഠിതം ആണ്. ഏകദൈവത്തെ, മററു രൂപങ്ങളിൽ ആരും ആരാധിക്കരുതെന്നു് ഇതുകൊണ്ടർത്ഥമാകുന്നില്ല. ശിവൻ, കൃഷ്ണൻ, ദേവി, ഇതിൽ ഏതു രൂപത്തിലാരാധിച്ചാലും, അവയെല്ലാം ഏകവും സനാതനവുമായ ദൈവത്തിൻെറ പ്രതീകങ്ങളാണ്, എന്നതായിരുന്നു മൗലികമായ ആശയം. കബീറിൻെറ ഗീതങ്ങളിൽ ഇതു സ്പഷ്ടമാക്കിയിട്ടുണ്ട്. സാമാന്യജനങ്ങളുടെ ഇടയിൽ, അവയ്ക്കു് വലിയ പ്രചാരം സിദ്ധിച്ചു.

കർണ്ണാടകത്തിൽ, വീരശൈവവിഭാഗത്തിൻെറ വളർച്ചയും, ഈ കാലഘട്ടത്തിലെ ഒരു സുപ്രധാനസംഭവമാകുന്നു. തമിഴ്നാട്ടിലെപ്പോലെ, കർണ്ണാടകത്തിലും ശൈവമതവിഭാഗത്തിനു് നീണ്ട ഒരു പാരമ്പര്യമുണ്ട്. പന്ത്രണ്ടാംനൂററാണ്ടിൽ കർണ്ണാടകത്തിൽ ഒരു വലിയ ശൈവനേതാവുണ്ടായി. അദ്ദേഹത്തിൻെറ നാമധേയം ഭാസവൻ (Basava)

എന്നാകുന്നു. ശിവൻ എന്ന ഒരു ദൈവമേയുള്ളുവെന്നു് അദ്ദേഹം സിദ്ധാന്തിച്ചു. ജാതിവ്യത്യാസത്തേയും ബ്രാഹ്മണാധിപത്യത്തെയും അദ്ദേഹം തിരസ്കരിച്ചു. വീരശൈവന്മാർ തങ്ങളുടെ മതത്തിന്റെ ഉദ്ധാരകനായി കൊണ്ടാടുന്ന ഈ ദിവ്യനു് മദ്ധ്യകാലഘട്ടത്തിലെ ഹൈന്ദവസിദ്ധന്മാരുടെ ഇടയിൽ ഗണ്യമായ ഒരു സ്ഥാനമുണ്ടു്.

മററൊരു പ്രധാനകാര്യത്തിലും ഇസ്ലാം ഹിന്ദുമതത്തിൽ സ്വാധീനത ചെലുത്തി. അതു ദേശീയഭാഷകളുടെ വളർച്ചയാണു്. ചന്ദ് ബറോഡിയുടെ ശ്രമഫലമായി, ഹിന്ദിക്കു് ഒരു സാഹിത്യനിലവാരം ഇതിനു മുമ്പുണ്ടായി എന്നതു് ശരിതന്നെ. എന്നാൽ വടക്കേഇന്ത്യയിലെ മിക്ക പ്രാദേശികഭാഷകളും വളർന്നതു് ഇക്കാലത്താണു്. സംസ്കൃതത്തിനു് ഔദ്യോഗികമായി ഉണ്ടായിരുന്ന മേന്മപോലും ഇല്ലാതായി. തന്മൂലം പ്രാദേശികഭാഷാപണ്ഡിതന്മാർക്കു് കൂടുതൽ അംഗീകാരം കിട്ടി. ഈ കാലഘട്ടത്തിലെ ഏക മുസ്ലീംകവിയായ അമീർകുസ്രു (14-ാം നൂററാണ്ടു്), പേർഷ്യൻ അറബിക്കു് എന്നീ ഭാഷകളുമായി ഹിന്ദിയെ താരതമ്യപ്പെടുത്തുകയും, പേർഷ്യൻഭാഷയേക്കാൾ ചില കാര്യങ്ങളിൽ കൂടുതൽ സമ്പന്നവും വഴങ്ങുന്നതും ഹിന്ദിയാണെന്നഭിപ്രായപ്പെടുകയും ചെയ്തു. ബംഗാളി, ഗുജറാത്തി, മറാത്തി ഈ ഭാഷകൾക്കും പ്രാമാണ്യമുണ്ടായി. മൈഥിലിയിലുള്ള വിദ്യാപതിയുടേയും, ബംഗാളിയിലുള്ള ചണ്ഡീദാസന്റേയും, രാജസ്ഥാനിലുള്ള മീരായുടേയും, മറാട്ടിയിലുള്ള നാദസ്വാമിയുടേയും ഗാനങ്ങൾക്കു് പ്രചുരപ്രചാരം കിട്ടിയതിനുപുറമേ ഉത്തമസാഹിത്യം എന്ന നിലയിൽ അംഗീകാരം സിദ്ധിക്കുകയും ചെയ്തു. സംസ്കൃതത്തിലെ ക്ലാസിക്കുകൾ പ്രാദേശികഭാഷകളിൽ തർജ്ജമചെയ്യപ്പെട്ടതും ഈ കാലഘട്ടത്തിലത്രേ. ബംഗാളിലെപ്പോലെ, അതു ചിലപ്പോൾ മുസ്ലീംരാജാക്കന്മാരുടെ നേരിട്ടുള്ള രക്ഷാധികാരത്തിന്റെ തണലിലാണു ചെയ്യപ്പെട്ടതു്. ഇസ്ലാമിന്റെ ആഗമനംമൂലമുണ്ടായ വിപത്തിന്റെ ഫലമായി, മതവും സാഹിത്യവും പണ്ഡിതന്റെ കുത്തക എന്ന നിലവിട്ടു്, കൂടുതൽ കൂടുതലായി സാമാന്യജനതയെ സമീപിച്ചു.

സംസ്കൃതസാഹിത്യം വളർച്ചമുറ്റിനിന്നു എന്നു പറയുന്നതു് ശരിയായിരിക്കയില്ല. ഗുജറാററിൽ, ഹേമചന്ദ്രസൂരിയുടേയും പണ്ഡിതാലംകൃതമായ വിരാധവലന്റെ(**Viradhavala**)യും രാജസദസ്സിൽ, സംസ്കൃതത്തിനു് വലുതായ ഉത്ഥാനം ഉണ്ടായി. വിരാധവലന്റെ മന്ത്രിയായ വസ്തുപാലൻ ഒരു പ്രമുഖകവികൂടിയായിരുന്നു. ഇവർ ഭോജന്റെ പാരമ്പര്യം പശ്ചിമഭാഗത്തു് പുലർത്തി. രാജപുട്ടാണയിലും, സംസ്കൃതത്തിനു് പ്രോത്സാഹനം സിദ്ധിക്കാതിരുന്നില്ല. ജൊനരാജ(**Jonaraja**)ന്റെ പൃഥ്വീരാജവിജയത്തിനും, അലാവുദ്ദിന്റെ കാലത്തെ ഹമ്മീരവിജയത്തിനും പുറമേ, ഇക്കാലത്തു്, നിസ്തുലപ്രശസ്തനായ കുംഭന്റെ ചിത്രവും നമുക്കു കാണാം. അദ്ദേഹത്തിന്റെ രാജധാനി വിജ്ഞാനത്തിന്റേയും

സംസ്കാരത്തിൻേറയും നികേതമായിരുന്നു. കുംഭൻ ഗീതഗോവിന്ദത്തിന്റെ സുപ്രസിദ്ധ വ്യാഖ്യാതാവും, അതിവിപുലമായ 'സംഗീതരാജ' എന്ന സംഗീതത്തെപ്പററിയുള്ള ഗ്രന്ഥത്തിൻേറയും, സംസ്കൃതത്തിലുള്ള അസംഖ്യം കവിതകളുടേയും കർത്താവുകൂടിയാകുന്നു. ഗംഗാതടം വിദേശീയർ കൈക്കലാക്കിയപ്പോൾ, സംസ്കൃതപണ്ഡിതന്മാരും കവികളും അവിടം വെടിഞ്ഞു്, വിദൂരസ്ഥലങ്ങളായ ഹിന്ദുരാജാക്കന്മാരുടെ സദസ്സുകളിൽ അഭയംനേടി. മീവാർ, കലിംജാർ, ഗുജറാററു തുടങ്ങിയ സ്ഥലങ്ങളിൽ ഇക്കാരണത്താലാണു് സംസ്കൃതസാഹിത്യം പെട്ടെന്നു് പുഷ്പപുഷ്കലമായതു്.

ഇസ്ലാമിൻെറ പ്രേരണാശക്തിയിൽനിന്നു വിമുക്തവും, എന്നാൽ സമകാലികവുമായ മറെറാരു സംഭവമാണു ജൈനമതത്തിൻെറ പുനരുദ്ധാരണം. വളരെനാളത്തേയ്ക്കു്, വർദ്ധമാനൻെറ മതത്തിൻെറ വളർച്ച ബുദ്ധമതത്തിന്റെ വിജയപ്രകാശത്തിൽ മങ്ങിപ്പോയി. എന്നാൽ ഖരവേലൻെറ ഹതികുംഭശിലാലേഖത്തിൽനിന്നും ആ കലിംഗരാജാവു തീർത്ഥങ്കരൻെറ അനുയായി ആയിരുന്നെന്നു കാണാം. പല്ലവന്മാരുടെ രേഖകളിൽനിന്നും, തെന്നിന്ത്യൻ സാഹിത്യത്തിൽനിന്നും, മനസ്സിലാക്കാം, ക്രിസ്ത്വബ്ദം ആദ്യത്തെ ആറു നൂററാണ്ടുകളിൽ ജൈനമതത്തിനു്, തെക്കു് സാമാന്യം പ്രചാരം ലഭിച്ചിരുന്നെന്നു്. ഗുജറാററിൽ ഈ മതത്തിനു് എക്കാലത്തും ചുരുങ്ങിയതെങ്കിലും ചൈതന്യപൂർണ്ണമായ ഒരു ചരിത്രം ഉണ്ടായിരുന്നു. പന്ത്രണ്ടാംനൂററാണ്ടിൽ കുമാരപാലൻ അധികാരത്തിൽ വന്നപ്പോൾ, ജൈനമതം വീണ്ടും പ്രാമാണ്യത്തിൽ വന്നു. അസാധാരണ കഴിവുകളും, പാണ്ഡിത്യവും, വിശാലവീക്ഷണവും, തികഞ്ഞു് ശങ്കരനു സമാനനായ ഒരു ആചാര്യൻ ജൈനമതത്തിലുണ്ടായി. യതിയും, ശബ്ദകോശനിർമ്മാതാവും, ഇതിഹാസകവിയും, ഉപദേഷ്ടാവുമായ ഹേമചന്ദ്രസൂരി, അസാമാന്യ വ്യക്തിവൈഭവമുള്ള, ഇന്ത്യയിലെ മഹാന്മാരിൽ അപൂർവ്വം ഒരാളാണു്. ജൈനമതത്തിനു് അദ്ദേഹം നൽകിയ അതിമഹത്തായ സംഭാവന, ആര്യൻസംസ്കാരവും ജൈനതത്വചിന്തയും ഒരുമിച്ചിണക്കിയതാണു്. പല വാല്യങ്ങളിലുമുള്ള ഒരു ഇതിഹാസം ആയ 'പുരുഷചരിത'ത്തിൽ, ഹേമചന്ദ്രൻ, ഹിന്ദുക്കളുടെ പുരാണകഥകൾ മുഴവൻ ജെയിൻവേഷത്തിൽ അവതരിപ്പിച്ചു. മഹാഭാരതം, രാമായണം ഇവയിലെ കഥകളും, പ്രാചീനങ്ങളായ ഐതിഹ്യങ്ങളുമെല്ലാം ഹേമചന്ദ്രൻ, തൻെറ യശഃസ്തംഭമായ ഈ ഗ്രന്ഥത്തിൽ ക്രോഡീകരിക്കയും, 'കലികാലവ്യാസൻ' എന്ന അപരാഭിധാനത്തിന്നു്, തികച്ചും അർഹനാകയും ചെയ്തു. ആധുനിക ഭാരതീയചിന്തയുടെ ഉപജ്ഞാതാക്കളിൽ ഒരുവനാണു് ഹേമചന്ദ്രൻ. വാല്മീകിയുടേയും, വ്യാസൻേറയും, ശങ്കരൻേറയും പന്തിയിൽ അദ്ദേഹത്തിനു സ്ഥാനമുണ്ടു്.

ഹേമചന്ദ്രൻ സംസ്കൃതത്തിലാണെഴുതിയതു്. ഗുജറാററിൽ അക്കാലത്തുണ്ടായ വിപുലമായ സംസ്കൃതസാഹിത്യത്തിനു് അദ്ദേഹമാണു്

പ്രചോദനമരുളിയതു്. ബാലചന്ദ്രസൂരി (വസന്തവിലാസം—1296), യശപാലൻ ('മഹാമോഹ പിജയ'കർത്താവു്), രാമചന്ദ്രസൂരി (നളവിലാസം), വസ്തുപാലൻ (നരനാരായണീയം) ഇവർ പതിമൂന്നാംനൂററാണ്ടിലെ അതിപ്രമുഖരായ ചുരുക്കം ചില ജൈനസാഹിത്യകാരന്മാരാണു്. അവർ സംസ്കൃതത്തിൻെറ സമ്പത്തു വർദ്ധിപ്പിച്ചു. ഹേമചന്ദ്രനുശേഷം, ജൈനമതം സംസ്കൃതത്തിലെ ഒരു സംസ്കാരോപാധിയായിത്തീൎന്നു.

അക്കാലത്തു്, ഉത്തരേന്ത്യയിൽ ഹിന്ദുക്കൾ സാഹിത്യത്തിലും കലകളിലും മാത്രമല്ല ദത്താവധാനന്മാരായിരുന്നതു്. ഇസ്ലാമിൻെറ ആക്രമണം ആവശ്യമാക്കിത്തീൎത്ത സാമുദായികപുനസ്സംഘടന, സ്മൃതികളെ അടിസ്ഥാനമാക്കിവേണ്ടിയിരുന്നു. ദേവലനും (സിൻഡിൽ) മുസ്ലീം ആക്രമണകാലത്തു ജീവിച്ച മേധാഥിതിക്കും (Medhadhiti) സാമൂഹ്യസമീകരണപ്രശ്നത്തെക്കുറിച്ചു് എഴുതേണ്ടിവന്നു. ദേവലനു്, മതപരിവൎത്തനപ്രശ്നത്തെപ്പററി—അടിമകളാക്കിയ ഉയൎന്ന ജാതിക്കാരുടെ പ്രശ്നത്തെപ്പററി—ചിന്തിക്കേണ്ടിവന്നു. സ്മൃതിയിലെ പ്രായശ്ചിത്തവിഭാഗത്തിനു പ്രാധാന്യം വർദ്ധിച്ചു. മതംവെടിയൽ വിഷമതരമാക്കുന്നതിനും, സ്മൃതിനിയമങ്ങൾ കർശനമാക്കി. അതേസമയം നിർബ്ബന്ധിച്ചു മതംമാററിയവരെ തിരിച്ചു സമുദായത്തിലെടുക്കുന്നതിനു നിബന്ധനകൾ ഉണ്ടാക്കേണ്ടിവന്നു. തന്മൂലം, സാമൂഹ്യചിന്തയിൽ പരസ്പരവിരുദ്ധമായ രണ്ടു ഗതികളുണ്ടായി. ഒരു വശത്തു സ്വയംരക്ഷയ്ക്കുവേണ്ടി നിയമങ്ങൾ സൃഷ്ടിക്കേണ്ടിവന്നു, മതപരിവൎത്തനം തടയാൻ. മറുവശത്തു് ആദ്യകാലത്തെ നിയമനിൎമ്മാതാക്കൾ വിചാരിക്കാത്ത പ്രശ്നങ്ങൾക്കു പ്രതിവിധിയും കാണേണ്ടിവന്നു (മതപരിവൎത്തനം ചെയ്തവരെ എങ്ങനെ തിരിച്ചെടുക്കണം എന്നതായിരുന്നു പ്രശ്നം).

1200–നും 1500–നും ഇടയ്ക്കു് ഹിന്ദുവേന്ത്യയിലുണ്ടായ നിയമശാസ്ത്രവ്യാഖ്യാനങ്ങളും 'നിബന്ധനകളും' നിയമസംഗ്രഹങ്ങളും അതിവിപുലമാണു്. വിജ്ഞാനേശ്വരൻെറ 'മിതാക്ഷര,' പന്ത്രണ്ടാംനൂററാണ്ടിനു മുമ്പുണ്ടായതല്ല. മനുസ്മൃതിയുടെ സുപ്രസിദ്ധ വ്യാഖ്യാതാവായ കല്ലൂകൻ, പതിന്നാലാംനൂററാണ്ടിൻെറ ആദ്യം ബംഗാളിൽ ജീവിച്ചു. ബീഹാർകാരനും, സ്മൃതികൾക്കു് അസംഖ്യം ടിപ്പണികൾ എഴുതിയ ആളുമായ ചണ്ഡേശ്വരൻ, താൻ ഒരു മന്ത്രിയും, 1314–ൽ (അലാവുദിൻെറ കാലത്തു്) സ്വൎണ്ണതുലാഭാരം നടത്തിയ ആളുമാണെന്നവകാശപ്പെടുന്നു. മ്ലേച്ഛന്മാരുടെ വേലിയേററത്തിൽനിന്നും അദ്ദേഹം ഭൂമിയെ രക്ഷിച്ചുവെന്നു് ദിനരത്നാകരൻ പറയുന്നതും സ്മരണീയമാണു്. ഏതായാലും ഇക്കാലത്തു സാമൂഹ്യമായ ബന്ധങ്ങൾ കാലാനുസരണം മാറേണ്ടിവന്നു. അതിനാൽ സ്മൃതികൾക്കു് അസംഖ്യം വ്യാഖ്യാനങ്ങളും നിരൂപണങ്ങളും ഈ കാലഘട്ടത്തിലുണ്ടായി.

മുകളിൽ വിവരിച്ച വസ്തുതകളിൽനിന്നും, ഹിന്ദുക്കളുടെ മനസ്സിനെ ഇസ്ലാം കീഴടക്കിയില്ലെന്നു കാണാവുന്നതാണു്. ചിന്താമണ്ഡല

ത്തിലുണ്ടായ കൊടുങ്കാററ് മതത്തിനെയാണു സ്പർശിച്ചതു്. പ്രാചീന കാലത്തെ ഭക്തിസിദ്ധാന്തം, സമ്യക്കായി ഇസ്ലാമിലെ സൂഫികളുടെ തത്വജ്ഞാനവുമായി മേളിച്ചു. രാമാനന്ദന്റേയും, കബീറിന്റേയും മീരാബായിയുടേയും യോഗാത്മകഗീതങ്ങൾ, ഇസ്ലാമിലെ സൂഫിസന്യാസിമാരുടേതിൽനിന്നും വ്യത്യസ്തമല്ല. ഇതിൽ, ഒന്നിനു മററൊന്നിന്മേലുള്ള പ്രേരണയും, സ്വാധീനശക്തിയും ഖണ്ഡിതമായി അവകാശപ്പെടുകയോ സ്ഥാപിക്കപ്പെടുകയോ സാദ്ധ്യമല്ല.

പ്രാദേശികസാഹിത്യത്തിന്റെ വളർച്ചയെപ്പററി മുമ്പു പ്രസ്താവിച്ചല്ലോ. അതു് ഹിന്ദുമനസ്സിന്റെ പിൻവാങ്ങലും ഇസ്ലാമിന്റെ പ്രേരണാശക്തിയും ഉദാഹരിക്കുന്നു. ഈ കാലഘട്ടത്തിലെ സംസ്കൃതവും പ്രാദേശികഭാഷകളും തമ്മിൽ താരതമ്യപ്പെടുത്തിയാൽ, സംസ്കൃതസാഹിത്യം കൂടുതൽ അയഥാർത്ഥവും, അലങ്കാരസമൃദ്ധവും, ജീവിതത്തിൽനിന്നകന്നതും, ജനതയുടെ ആത്മീയവും സാമുദായികവുമായ അഭിലാഷങ്ങളോടെനേർക്കു് പരാങ്മുഖവുമായിരുന്നു. എന്നാൽ പ്രാദേശിക പദ്യസാഹിത്യത്തിൽ വാസ്തവികതയും, സൗന്ദര്യവും, ജീവിതവിശ്വാസവും അലതല്ലുന്നതായി കാണാം. വിദ്യാപതിയുടേയും, കബീറിന്റേയും, മീരയുടേയും ഭക്തിനിർഭരമായ കവനങ്ങളിൽ മാത്രമല്ലാ, നാം ഇതു കാണുന്നതു്. പ്രാദേശികഭാഷകളിലെ പ്രേമഗീതങ്ങൾക്കും സംസ്കൃതരീതിയിൽ ദൃശ്യമല്ലാത്ത ഒരു പുതുമയുണ്ടായിരുന്നു. എന്നാൽ സംസ്കൃതത്തിന്റെ പ്രാധാന്യം അസ്തമിച്ചില്ല. ഹിന്ദുക്കളെ അതു മാത്രമാണു് ഏകീകരിച്ചതു്. തിരുവിതാംകൂർമുതൽ കാഷ്മീർവരെ ഹിന്ദുക്കളുടെ പാണ്ഡിത്യത്തിന്റേയും ചിന്തയുടേയും ഭാഷയായി അതു തുടന്നു. അവിരാമമായ സംസ്കൃതാഭ്യസനം ഇല്ലായിരുന്നെങ്കിൽ, ഹിന്ദുജനതയ്ക്കു് ഐക്യബോധം നശിച്ചുപോയേനേ. പക്ഷെ, അതേസമയംതന്നെ, സംസ്കൃതം സാധാരണക്കാരനിൽനിന്നു് അകന്നു. പ്രാദേശികഭാഷകളെ സംസ്കൃതത്തിന്റെ ചിന്താരൂപങ്ങളും, പാരമ്പര്യങ്ങളുമായി തൊട്ടതതിൽനിന്നുമാണു് മുകളിൽപ്പറഞ്ഞ വൈഷമ്യം പരിഹരിച്ചതു്. ഇതും ഈ കാലഘട്ടത്തിലെ ഒരു നേട്ടമാണു്.

അദ്ധ്യായം പതിനാല്

## തെക്കെ ഇന്ത്യയും ഇസ്ലാമും

ഇസ്ളാമിനു് തെക്കെഇന്ത്യയുടെ മേലുള്ള പ്രത്യാഘാതത്തിനു് മറെറാരു കഥയാണ പറയാനുള്ളതു്. പല്ലവന്മാരുടെ അധഃപതനത്തിനു ശേഷം, ചോളന്മാർ കാഞ്ചിയിൽ ആധിപത്യത്തിലുയരുകയും, മൂന്നുറുവർഷത്തിലധികകാലം സാമ്രാജ്യച്ചെങ്കോൽ വഹിക്കയും ചെയ്തു. ചോളന്മാരുടെ പ്രശസ്തിയേയും, മലയായിലെ അവരുടെ സാമ്രാജ്യത്തേയും, സുമാട്രായിലെ ശൈലേന്ദ്രരാജാക്കന്മാരുമായി കടലിൽവെച്ചു നടത്തിയ ശതവത്സരസമരത്തേയും പററി, സംക്ഷിപ്തമായി പറയാനേ തരമുള്ളു. ചോളന്മാർ ക്രമേണ തങ്ങളുടെ സാമ്രാജ്യം, പ്രാചീനപല്ലവന്മാരുടെ അതിരുവരെ എത്തിക്കയും, പത്താംനൂററാണ്ടിൽ ദക്ഷിണേന്ത്യയിലെ പ്രധാനശക്തിയായിത്തീരുകയും ചെയ്തു. കാഞ്ചിസിംഹാസനത്തിൽ 969-ൽ ആരൂഢനായ രാജരാജൻ, രാജ്യാതിർത്തി ഒറീസ്സായുടേയും തുംഗഭദ്രയുടേയും സമീപംവരെയും ഡെക്കാനിൽ വിപുലമാക്കി. ഈ രാജ്യവികസനനയം, അദ്ദേഹത്തെ, മഹാരാഷ്ട്രയിലെ ചാലൂക്യന്മാരുമായി സംഘട്ടനത്തിലെത്തിച്ചു. അദ്ദേഹത്തിൻെറ പുത്രനായ രാജേന്ദ്രൻ (ഗംഗൈകൊണ്ട ചോളൻ) അതേ നയംതന്നെ തുടരുകയും സിലോണിനെ തോല്പിച്ചു കീഴടക്കയും ഉണ്ടായി. അദ്ദേഹം തന്നെയായിരുന്നു, കടൽകടന്നു് നിക്കോബർദ്വീപുകൾ കീഴടക്കിയതും, മലയായിലെ 'കാദം' (Kadarm) കൈവശപ്പെട്ടുത്തിയതും. രാജേന്ദ്രൻെറ പേരു്, ഈ വിജയങ്ങളും, ശൈലേന്ദ്രരാജാക്കന്മാരുമായി സമുദ്രത്തിന്നക്കരെ നടത്തിയ യുദ്ധങ്ങളും മാത്രംകൊണ്ടല്ല പ്രസിദ്ധം. അദ്ദേഹം വമ്പിച്ച പല ജലസേചനപദ്ധതികളും നടപ്പിലാക്കി. പത്തൊമ്പതാംനൂററാണ്ടുവരെ, അവ കൃഷിസ്ഥലങ്ങൾക്കു വെള്ളം നൽകിയിരുന്നു.

പല്ലവന്മാരിൽനിന്നും പിന്തുടർച്ചയായി ലഭിച്ചിരുന്ന ചാലൂക്യന്മാരുമായുള്ള, ചരിത്രപ്രസിദ്ധമായ മത്സരം ഓരോ തലമുറയിലും മുറയ്ക്കു നടന്നുകൊണ്ടിരുന്നു. നാവികപ്പട സജ്ജമാക്കുക, സൈന്യങ്ങളെ നയിക്കുക, അകലെ മലയായിൽ ശൈലേന്ദ്രന്മാരുമായി യുദ്ധം നടത്തുക, അതേസമയം ചാലൂക്യരെ എതിർക്കുക, ഇവയെല്ലാംമൂലം ചോളരാജാക്കന്മാർക്കു്, തെക്കുള്ള അവരുടെ സാമ്രാജ്യം നിലനിത്താൻ സർവ്വശക്തികളുമുപയോഗിക്കേണ്ടിവന്നു. രണ്ടു സമരമുഖങ്ങളിലും അവർക്കു വിജയം സിദ്ധിച്ചതായി തോന്നുന്നു. വീരരാജേന്ദ്രൻ ഒരു മഹായുദ്ധത്തിൽ ചാലൂക്യന്മാരെ കീഴടക്കി. മലയാ ഉപദ്വീപിലും അദ്ദേഹം അധികാരം വ്യാപിപ്പിച്ചു. ചോളരാജാക്കന്മാരുടെ കൂട്ടത്തിൽ അതിശ്രേഷ്ഠന്മാരിൽ

ഒരാളായ, കുലോത്തുംഗൻ, യുദ്ധവിജയങ്ങളോടൊപ്പം സമാധാനരംഗത്തും വിജയങ്ങൾ നേടി. അദ്ദേഹം രാജ്യത്തു് വിപുലമായ തോതിൽ ഒരു കണ്ടെഴുത്തു നടത്തി. അദ്ദേഹത്തിന്റെ പിൻഗാമികളുടെ കീഴിൽ ഈ രാജവംശം പതിമ്മൂന്നാംനൂററാണ്ടിന്റെ മദ്ധ്യംവരെ വാട്ടംതട്ടാതെ നിന്നു. 1250–നം 1300–നം മദ്ധ്യേ ഈ വംശത്തിന്റെ ശക്തി ക്ഷയിക്കാൻ തുടങ്ങി. കേന്ദ്രത്തിലെ അധികാരം ഉലഞ്ഞുതുടങ്ങി. ആ, തക്കം നോക്കി, പാണ്ഡ്യന്മാർ തെക്കുനിന്നും, ഹോയിസാലന്മാർ വടക്കുനിന്നും തങ്ങളുടെ രാജ്യം വികസിപ്പിക്കുകയും, ചോളരാജ്യത്തിലെ ഭാഗങ്ങൾ കൈവശപ്പെടുത്തുകയും ചെയ്തു.

നാനൂറുവർഷക്കാലത്തെ ചോളന്മാരുടെ ഭരണം, രാഷ്ട്രീയവും, സാഹിത്യപരവും, കലാപരവുമായ മഹനീയസിദ്ധികളുടെ കാലമാണു്. ചോളന്മാരായിരുന്നു, നാവികശക്തിയുടെ പ്രാധാന്യം മനസ്സിലാക്കുകയും, ഒരു സമുദ്രീയ നയം സ്വീകരിക്കുകയും ചെയ്ത ആദ്യത്തെ ഇന്ത്യൻ ഭരണാധിപന്മാർ. അവർ ബംഗാൾ ഉൾക്കടലിൽ ആധിപത്യം പുലർത്തുകയും, നൂറുവർഷത്തോളം മലയായിൽ സാമ്രാജ്യാധിപത്യം പുലർത്തുകയും ചെയ്തു. അക്കാലത്തു് ബംഗാൾ ഉൾക്കടൽ, ചോളന്മാരുടെ ഒരു തടാകം പോലെ ആയിരുന്നു. ശൈലേന്ദ്രന്മാരുമായുള്ള നിരന്തര യുദ്ധം സാമ്രാജ്യശക്തിയെ ശോഷിപ്പിച്ചു. ചോളന്മാരുടെ അധഃപതനത്തിനുള്ള കാരണങ്ങളിലൊന്നായിരുന്നു ഇതു്. എങ്കിലും അവരുടെ തെക്കെഇന്ത്യയിലെ സാമ്രാജ്യം, വിജയകരമായി ഒരു സമുദ്രീയ നയം തുടരുകയും, സമുദ്രത്തിന്നപ്പുറമുള്ള സാമ്രാജ്യവും, സിലോണും വളരെനാൾ കൈവശംവെയ്ക്കുകയും ഉണ്ടായി.

ചോളന്മാരുടെ കലാപരമായ നേട്ടങ്ങളെക്കുറിച്ചു് നമുക്കു ധാരാളം തെളിവുകളുണ്ടു്. അവർ പണിചെയ്ത മഹാക്ഷേത്രങ്ങളും, ഒട്ടാപ്രതിമകളും ഇന്നും അവശേഷിച്ചിട്ടുണ്ടു്. അക്കാലത്തെ നടരാജപ്രതിമകളും, സിദ്ധന്മാരുടെ വിഗ്രഹങ്ങളും ചിത്രങ്ങളും ലോകത്തിലെ, ആവഴിക്കുള്ള അപ്രതിമകലാസമ്പത്തുകളത്രേ. അവരുടെ ക്ഷേത്രശില്പത്തിന്റെ ഉത്തമമാതൃകകൾ, തഞ്ചാവൂരിലും, ചിദംബരത്തുമുള്ള ചില ക്ഷേത്രങ്ങളുമാണു്: പ്രാചീന കലാപാരമ്പര്യത്തിന്റെ പരിശുദ്ധി അവയിൽ തെളിഞ്ഞുകാണാമെന്നതു് സുവിദിതമാണു്.

മനോഹരങ്ങളായ ശില്പകലകളുടെ നിർമ്മാതാക്കൾ മാത്രമായിരുന്നില്ല ചോളന്മാർ. പൊതുജനോപയോഗപ്രദമായ മരാമത്തുവേലകൾ ചെയ്യിച്ചതാണു്, അവരുടെ മഹത്വത്തിനുള്ള അവകാശം. തുടർച്ചയായി പല ചോളമന്നന്മാരും ജലസേചനപദ്ധതികൾ നടപ്പിലാക്കി. അതിന്റെ ഫലമായി കാവേരീ ഡൽററസാമ്രാജ്യത്തിന്റെ അറപ്പുരയായി. ഒരു ആധുനികപ്രാമാണികൻ അഭിപ്രായപ്പെട്ടുംപോലെ ബ്രിട്ടീഷ് സാമ്രാജ്യത്തിന്നകത്തും പുറത്തും പ്രചരിച്ച ഒരു ജലസേചനപദ്ധതി ആദ്യം നടപ്പാക്കിയതിനുള്ള മേന്മ മദ്രാസിന്നു് അവകാശപ്പെടാം. ബ്രി

ട്രീഷുകാർക്കുമുമ്പ് ഇവിടെ ഉണ്ടായിരുന്ന നാട്ടുകാരായ എഞ്ചിനീയർമാർ, ഡെൽററായുടെ മുകളിൽ, നദീജലം നിയന്ത്രിക്കാൻ പദ്ധതികൾ രൂപവല്ക്കരിച്ചിരുന്നു. ചോളന്മാരാണ് ഇങ്ങനെ നദീജലം നിയന്ത്രിച്ച് കൃഷിക്കുപയുക്തമാക്കുന്നതിനുള്ള പദ്ധതികൾ പ്രയോഗത്തിൽ വരുത്തിയതു്.

പതിമ്മൂന്നാം നൂററാണ്ടിൻെറ അന്ത്യത്തിൽ ഈ മഹാസാമ്രാജ്യം തകൎന്നു. തെന്നിന്ത്യയിൽ അനന്തരം ഒരു അരാജകസ്ഥിതിയുടെ കാലഘട്ടം വന്നു. തൻെറ യജമാനൻെറ കല്പനയനുസരിച്ച് മാലിക്ക് കാഫർ തെക്കെ ഇന്ത്യ കൊള്ളചെയ്യപ്പോൾ അദ്ദേഹത്തിനു് ഉടനടി വിജയം കിട്ടി. അയാളെ എതിർക്കുന്നതിനു് പ്രബലമായ ഒരു ശക്തി അന്നു് തെക്കു് ഇല്ലായിരുന്നു.

രാഷ്ട്രകൂടന്മാരുടെ അധഃപതനത്തിനുശേഷം, അവരുടെ സാമ്രാജ്യത്തിനു് മൂന്നു് അവകാശികളുണ്ടായി—ദേവഗിരിയിലെ യാദവർ, വാറംഗലിലെ കാകത്ത്യന്മാർ (മദ്ധ്യഡക്കാണിൽ), കർണ്ണാടകത്തിലെ ഹോയിസാലന്മാർ. ദേവഗിരിയിലെ യാദവന്മാർ ശക്തന്മാരായ രാജാക്കന്മാരായിരുന്നു. വിജ്ഞാനവും കലകളും അവരുടെ തണലിൽ വളൎന്നു. സമുദ്രവ്യാപാരം ഹേതുവായി രാജ്യത്തിൻെറ സാമ്പത്തികനിലവാരവും മെച്ചമായി. എന്നാൽ സുസംഘടിതമായ ഖിൽജിസുൽത്താന്മാരുടെ ശക്തിയെ നേരിടാൻ വേണ്ട സൈനികശക്തി അവർക്കില്ലായിരുന്നു. കാകത്ത്യന്മാരുടെ കീഴിൽ വാറംഗലും പ്രശസ്തിയാർജ്ജിച്ചു. മാർക്കോപ്പോളൊ പറയുന്നതു്, അവിടത്തെ രാജ്ഞിയായ രുദ്രമ്മ പ്രഗത്ഭയും വിദുഷിയുമായിരുന്നെന്നാണു്. പ്രതാപരുദ്രൻെറ കീഴിൽ സാഹിത്യപരമായും വാറംഗൽ ഉയൎന്നു. എന്നാൽ ഇസ്ലാമിനെ ചെറുത്തുനില്ക്കാൻ ഈ രാജ്യത്തിനു് കരുത്തില്ലായിരുന്നു. ദ്വാരസമുദ്രത്തിലെ ഹോയിസാലന്മാർ വീരബല്ലാലൻ രണ്ടാമൻെറ കീഴിൽ വലിയ പ്രതാപത്തിൽവന്നു. അവരുടെ മഹത്വം, അവരുടെ ശില്പകലാനിർമ്മാണങ്ങൾ വെളിവാക്കുന്നു. എന്നാൽ ഈ രാജ്യങ്ങളിലൊന്നിനും, തനിയേ മാലിക്ക്കാഫറിനെ എതിർക്കാൻ കെല്പില്ലായിരുന്നു. യാദവന്മാരെ നേരത്തേതന്നെ കീഴടക്കിയിരുന്നു; കാകത്ത്യന്മാർ സാമന്തന്മാരുമായി.

ഹോയിസാലന്മാരുടെ അധഃപതനം, തെന്നിന്ത്യൻചരിത്രത്തിലെ സ്പൃഹണീയമായ ഒരു സംഭവമത്രേ. അവർ ചോളന്മാരുമായി ഇടതടവില്ലാതെ യുദ്ധത്തിലേർപ്പെട്ടു. ചോളസാമ്രാജ്യത്തിൻെറ പതനത്തിൽനിന്നും അവർക്കാണു് കൂടുതൽ ഗുണം കിട്ടിയതു്. വീരബല്ലാലൻ രണ്ടാമൻെറ കാലത്തു്, ദ്വാരസമുദ്രം തെക്കെഇന്ത്യയിൽ ഉച്ചനിലയിലെത്തി. മധുരരാജ്യംവരെ അവരുടെ ശക്തി പരന്നു. ബല്ലാലൻതന്നെ അഭിമാനത്തോടേ പ്രഖ്യാപിച്ചിട്ടുണ്ടു്, അദ്ദേഹത്തിൻെറ അമ്മ ഒരു പാണ്ഡ്യരാജകുമാരിയാണെന്നു്. ഏകദേശം അമ്പതു വർഷത്തെ വാഴ്ചക്കാലത്തു് (1173—1220) അദ്ദേഹം, മലബാർതീരത്തുള്ള മംഗലാപുരംവരെ

അധികാരം സ്ഥാപിക്കയും, പില്ക്കാലചോളന്മാരുടെമേൽ, കോയ്മനേടുകയും, ഇന്നത്തെ മൈസൂറിൽ ഹോയിസാലന്മാരുടെ പരമാധികാരം പുലർത്തുകയും ചെയ്തു. അദ്ദേഹത്തിൻെറ പിൻഗാമിയായ വീരനരസിംഹനും, പ്രാപ്തനായ ഒരു രാജാവായിരുന്നു. മാലിക്ക്കാഫറുടെ ആക്രമണകാലത്ത്, ഹോയിസാലന്മാരായിരുന്നു, തെന്നിന്ത്യയിലെ മികച്ച ശക്തി. ദ്വാരസമുദ്രത്തിൻെറ പതനം, ദക്ഷിണേന്ത്യൻതലസ്ഥാനങ്ങളെ മാലിക്ക്കാഫറിനു തുറന്നുകൊടുത്തു.

ചോളന്മാരുടെ ശക്തി അധഃപതിച്ചതിനാൽ, തെന്നിന്ത്യയിൽ, മുസ്ലീംസൈന്യാധിപനെ എതിർക്കാൻതക്ക ഒരു ശക്തി ഇല്ലാതെപോയി. പാണ്ഡ്യരാജാക്കന്മാർ തമ്മിൽ സിംഹാസനത്തിനുവേണ്ടി മത്സരിക്കയായിരുന്നു. ഇടയ്ക്കുള്ള രാജ്യങ്ങൾ കീഴടക്കിയശേഷം, മാലിക്ക്കാഫർ 1311-ൽ മധുര ആക്രമിക്കയും കീഴടക്കയും ചെയ്തു. കവർച്ചയുമായി അനന്തരം അയാൾ ദില്ലിയിലേയ്ക്കു തിരിച്ചു.

മാലിക്ക്കാഫറുടെ കൊള്ളയ്ക്കുശേഷം ഉത്ഭൂതമായ അരാജകാവസ്ഥ, ദേശിംഗനാട്ടു (കൊല്ലം) രാജാവായ വീരരവിവർമ്മകുലശേഖരനെ ഉയർച്ചയിലെത്തിച്ചു. അദ്ദേഹം മുസ്ലീംകാവൽപ്പടയെ തുരത്തുകയും, കാഞ്ചീയിൽവെച്ച് 1312-ൽ കിരീടധാരണം നടത്തുകയും ചെയ്തു. തന്മൂലം മുസ്ലീങ്ങൾക്ക്, തെക്ക് ആധിപത്യം ഉറപ്പിക്കാൻ സൗകര്യം ലഭിച്ചില്ല. ഇന്ത്യാചരിത്രത്തിൽ വീരരവിവർമ്മൻെറ ഈ നേട്ടത്തിനു വലിയ പ്രാധാന്യമുണ്ട്. എന്തെന്നാൽ ഇരുപത്തഞ്ചുവർഷത്തിനുശേഷം തുംഗഭദ്രാതടത്തിൽ ഹിന്ദുക്കളുടെ എതിർപ്പ് സംഘടിപ്പിക്കാൻ അതു സഹായിച്ചു.

ദക്ഷിണേന്ത്യയിൽനിന്നും മുസ്ലീങ്ങൾ പിൻവാങ്ങിയപ്പോൾ, കാഞ്ചിക്കു വടക്കുള്ള ദക്ഷിണേന്ത്യയിൽ ഒരു സ്ഥിരമായ ശക്തി ഇല്ലാതായി. വാറംഗലിലെ കാകത്ത്യവംശം നശിപ്പിക്കപ്പെട്ടു. ദേവഗിരിയിലെ യാദവന്മാരും നാമാവശേഷമായി. എന്നാൽ താമസിയാതെതന്നെ എതിർപ്പു പ്രത്യക്ഷപ്പെട്ടു. വാറംഗലിനുചുററുമുള്ള കാകത്ത്യജനത പ്രോലയനായകൻെറ (Prolaya-Nayaka) നേതൃത്വത്തിൽ വിമോചനസമരം സമാരംഭിച്ചു. ഇതിൻെറ ഫലമായി റെഡ്ഡിരാജ്യങ്ങളായ അദ്ധങ്കിയും (Addanki) കോൺഡവീടും സ്ഥാപിതമായി. ചാലൂക്യസമ്രാട്ടുകളുടെ ഒരു പിൻഗാമിയായ സോമദേവൻ 1331-ൽ പശ്ചിമതെലുങ്കുരാജ്യവും സ്വതന്ത്രമാക്കി. ജനകീയമായ എതിർപ്പുമൂലം തുംഗഭദ്രപ്രദേശങ്ങളിൽ, ഇങ്ങനെ മുസ്ലീംശക്തി തുരത്തപ്പെട്ടു. തെക്കെഇന്ത്യയിലെ പ്രശസ്തമായ ഐക്യബോധം ഇക്കാലത്ത് ഹരിഹരൻ, ബുക്കാ ഈ രണ്ടു നേതാക്കന്മാർ മുഖാന്തരം ഉറപ്പിക്കപ്പെട്ടു. ഈ സഹോദരന്മാർ ആദ്യം കാകത്ത്യന്മാരുടെ രണ്ടുദ്യോഗസ്ഥന്മാരായിരുന്നു; അല്ല, ഹോയിസാലന്മാരുടേതെന്ന്, ഫാദർ ഫിറാസ് അഭിപ്രായപ്പെടുന്നു. വിജയനഗരം എന്ന പേരിൽ അറിയപ്പെടുന്ന ചരിത്രപ്രസിദ്ധമായ ഒരു പുതിയരാഷ്ട്രം

അവർ പണിതു (1336). വിജയനഗരം അതിവേഗം പ്രാമാണ്യത്തിലേയ്ക്കു കുതിച്ചുയർന്നു—1340-ൽത്തന്നെ. എന്നാൽ അതിൻെറ ഭരണാധിപൻ രാജസ്ഥാനം സ്വീകരിച്ചില്ല. ബല്ലാലൻ മൂന്നാമൻ, പേരിനു് അന്നും ദ്വാരസമുദ്രത്തു് ഭരണം നടത്തിവന്നു. വിരൂപാക്ഷബല്ലാലൻ 1346-ൽ ചരമം പ്രാപിച്ചപ്പോൾ, ബുക്കാ ദക്ഷിണേന്ത്യയിലെ ചക്രവർത്തിയായി പ്രഖ്യാപനം ചെയ്കയും, ചാലൂക്യന്മാരുടേയും, ഹോയിസാലന്മാരുടേയും പല്ലവന്മാരുടേയും ചോളന്മാരുടേയും വിശിഷ്ടമായ പാരമ്പര്യങ്ങളുടെ പിൻതുടർച്ചാവകാശിയാകയുംചെയ്തു. അദ്ദേഹം സ്ഥാപിച്ച സാമ്രാജ്യം മുന്നൂറിൽപ്പരം കൊല്ലങ്ങളോളം നിലനിന്നു. ആ മഹാസാമ്രാജ്യം മുസ്ലീംആക്രമണങ്ങൾക്കെതിരായുള്ള ഒരു അജയ്യമായ കോട്ടയായി ഭവിച്ചു. പതിനേഴാംനൂററാണ്ടിൻെറ മദ്ധ്യത്തോടെ ആ സാമ്രാജ്യം നിലംപതിച്ചു. പക്ഷെ, അപ്പോഴേയ്ക്കും ഹിന്ദുമതത്തിൻെറ സംരക്ഷണഭാരം ശിവാജി ഏററെടുത്തുകഴിഞ്ഞു.

തുംഗഭദ്രാനിരയുടെ വിജയകരമായ സംരക്ഷണത്തിനു് പ്രധാനമായി വേണ്ടിയിരുന്നതു് അതിൻെറ തെക്കുഭാഗം സംഘടിപ്പിക്കയായിരുന്നു. ഈ പ്രധാനജോലിയിലാണു്, ബുക്കായുടെ പിൻഗാമികൾ ശ്രദ്ധപതിപ്പിച്ചതു്. കമ്പരായായുടെ കീഴിൽ, സാമ്രാജ്യം ശരിയായി സംഘടിക്കുകയും, രാമേശ്വരംമുതൽ കൃഷ്ണാവരെയുള്ള ഭാഗങ്ങൾ അദ്ദേഹത്തിൻെറ അധികാരത്തിൻകീഴിൽ വരികയും ചെയ്തു. കമ്പരായൻ മധുര കീഴടക്കിയതിനെപ്പററി അദ്ദേഹത്തിൻെറ പത്നിയായ ഗംഗാദേവി മനോഹരമായ ഒരു സംസ്കൃതകാവ്യം രചിച്ചിട്ടുണ്ടു്. വിജയനഗരത്തിൻെറ വടക്കോട്ടുള്ള വികസനം ബാഹ്മിനിരാജ്യം തടഞ്ഞു. 1347-ൽ ഹസ്സൻഗംഗു ആണു് ഈ പുതിയ രാജ്യം സ്ഥാപിച്ചതു്. അദ്ദേഹം കൃഷ്ണായ്ക്കും നർമ്മദായ്ക്കും ഇടയ്ക്കുള്ള സ്ഥലങ്ങൾ കീഴടക്കി, ശക്തിമത്തായ ഒരു രാഷ്ട്രംപണിതു. ഡക്കാൻസമതലത്തിൽ, ഒരു മുസ്ലീംശക്തി ഇങ്ങനെ ഉയർന്നതു് ഇന്ത്യാചരിത്രത്തിൽ വളരെ പ്രധാനമാണു്. ബാഹ്മിനിരാജ്യം, തെക്കു് വിജയനഗരവുമായും, വടക്കു് മുസ്ലീംരാജ്യങ്ങളുമായും യുദ്ധത്തിൽ ഇടപെടേണ്ടിവന്നു. ഈ യുദ്ധങ്ങൾമൂലം ബാഹ്മിനിരാജാക്കന്മാർക്കു്, ഹിന്ദുപ്രജകളുടെ പിൻതുണ ആവശ്യമായി. ബാഹ്മിനിരാജ്യവും വിജയനഗരസാമ്രാജ്യവും തമ്മിലുള്ള നിരന്തരസമരങ്ങൾ, രണ്ടു രാജ്യങ്ങളേയും എപ്പോഴും യുദ്ധസന്നദ്ധമാക്കി നിർത്തി. ഒരുനിമിഷംപോലും വിജയനഗരസമ്രാട്ടുകൾക്കു്, തങ്ങളുടെ പരമലക്ഷ്യം തെക്കെ ഇന്ത്യയും ഹിന്ദുമതവും മുസ്ലീംങ്ങളിൽനിന്നും രക്ഷിക്കയാണെന്നുള്ളതു മറക്കാൻകഴിഞ്ഞില്ല. ഫിറോസും ദേവരായായും തമ്മിലും, അഹമ്മദ്ഷായും ദേവരായൻ രണ്ടാമനും തമ്മിലും നടന്ന യുദ്ധങ്ങൾ രണ്ടു പക്ഷത്തിൻേറയും ദൃഢനിശ്ചയത്തെ കാണിക്കുന്നു. വിജയനഗരസാമ്രാജ്യമില്ലായിരുന്നെങ്കിൽ, ഗംഗാതടംപോലെ, ദക്ഷിണേന്ത്യയും മുസ്ലീംങ്ങൾക്കു് അധീനമായേനേ.

വിജയനഗരത്തെപ്പററി നമുക്ക് നിക്കോളോ കോൺററിയുടെ വിവരണങ്ങളുണ്ട്. "വിജയനഗരം എന്ന മഹാനഗരി കിഴക്കാംതൂക്കായ മലകൾക്കരികിലാണ്. പട്ടണത്തിന്റെ ചുററളവ് അറുപതു ചതുരശ്രനാഴികയത്രേ. അതിന്റെ കോട്ട മലവരെ എത്തുകയും, സമതലത്തെ വളഞ്ഞുപോകയും ചെയ്യുന്നു. ഇതുകാരണം നഗരത്തിന്റെ വിസ്താരം കൂടുന്നു. ആയുധംധരിക്കുന്നതിനു യോഗ്യരായി ഈ നഗരത്തിൽ 90,000 ആളുകളുണ്ട്." "ഈ നഗരത്തിലെ രാജാവ്," നിക്കോളാസ് തുടരുന്നു, "ഇന്ത്യയിലെ മറേറതു രാജാവിലും കൂടുതൽ ശക്തനാണ്." 1420-ൽ ഇതു തികച്ചും വാസ്തവമായിരുന്നു. വിജയനഗരം സന്ദർശിച്ച അബ്ദർറസ്സാക്ക് പേർഷ്യയുടെ സ്ഥാനപതിയായിരുന്നു. മദ്ധ്യപൗരസ്ത്യദേശത്തെ പട്ടണങ്ങൾ അദ്ദേഹത്തിനു സുപരിചിതങ്ങളായിരുന്നു. വിജയനഗരം അദ്ദേഹം വിവരിക്കുന്നതുനോക്കുക—"ലോകത്തിലൊരിടത്തും, വിജയനഗരത്തിനു തുല്യമായ ഒരു നഗരത്തെ കണ്ടിട്ടുള്ള കണ്ണുകളില്ല. അങ്ങനെയൊന്നിനെപ്പററി കേട്ടിട്ടുള്ള ചെവികളുമില്ല. ഒന്നിനകത്തു മറെറാന്നായി, ബലിഷ്ഠങ്ങളായ ഏഴു കോട്ടകളോട്ടുകൂടിയാണ്, അതു പണിചെയ്തിട്ടുള്ളതു്. പുറംഭിത്തിക്കു വെളിയിലായി അൻപതുവാരസ്ഥലത്തു് ഒരു കോട്ടമൈതാനമുണ്ട്. അവിടെ അട്ടത്തട്ടത്തു്, ഒരാൾഉയരത്തിൽ, പകുതിഭാഗം കുഴിച്ചുറപ്പിച്ചിട്ടുള്ള കല്ലുകളുണ്ട്. അതിനാൽ കാലാളിനോ, കുതിരപ്പടയ്ക്കോ അവിടെക്കൂടി മുന്നേറുക എളുപ്പമല്ല."

വിജയനഗരരാജവംശത്തിലെ ഏററവും മഹാനായ രാജാവ് കൃഷ്ണദേവരായനാണ് (1509—1550). അദ്ദേഹത്തിന്റെകാലത്തു് വിജയനഗരത്തിന്റെ പ്രതാപം പാരമ്യത്തിലെത്തി. അദ്ദേഹം ഒറിസ്സാ കീഴടക്കുകയും, സാമ്രാജ്യം കടലോരത്തു് കട്ടാക്കുവരെ വ്യാപിപ്പിക്കയും ചെയ്തു. ബാഹ്മിനിരാജ്യം ശിഥിലീഭവിച്ചാണ് ഡക്കാൻ സുൽത്താനേറ്റുകളുണ്ടായതു്. ഇതും കൃഷ്ണദേവനു് അനുകൂലമായ പരിതഃസ്ഥിതി സൃഷ്ടിച്ചു. അദ്ദേഹം ബീജപ്പൂരിനെ ഒരു യുദ്ധത്തിൽ നിശ്ശേഷം തോല്പിച്ചു. രണ്ടുതലമുറക്കാലം മുസ്ലീംസുൽത്താന്മാർ, വിജയനഗരത്തിന്നെതിരായി സംഘടിക്കാൻ ധൈര്യപ്പെട്ടില്ല.

കൃഷ്ണദേവരായൻ, അശോകന്റെയും ചന്ദ്രഗുപ്തവിക്രമാദിത്യന്റേയും ഹർഷന്റേയും ഭോജന്റേയും പാരമ്പര്യത്തിൽപ്പെട്ടുന്ന ഒരു മഹാനായ ചക്രവർത്തിയാണ്. അദ്ദേഹം പ്രഗത്ഭനായ ഒരു പണ്ഡിതനും, കവിയും, ഗ്രന്ഥകാരനുമായിരുന്നു. ഹിന്ദുരാജത്വത്തിന്റെ മഹനീയപാരമ്പര്യം അദ്ദേഹം ബോധപൂർവ്വം പുലർത്തി. അദ്ദേഹം രാജ്യഭരണം നേരിട്ടു നടത്തുകയും, സൈന്യത്തെ തന്നത്താൻ നയിക്കയും, വിപുലമായ സാമ്രാജ്യത്തിൽ അനവരതം സഞ്ചരിക്കയും, ക്ഷേത്രങ്ങൾ പണിയിക്കുകയും അവയ്ക്കു് ഉദാരമായ സംഭാവനകൾ നല്കുകയും, ധർമ്മത്തിനു് കൈയയച്ചു ചെലവഴിക്കയും ചെയ്തിരുന്നു. പോർട്ടുഗീസുകാരുമായി അദ്ദേഹം മൈത്രീഭാവം കൈക്കൊണ്ടു. പേർഷ്യാ മുതലായ വിദേശരാജ്യങ്ങളിലെ

പ്രതിനിധികളെ അദ്ദേഹം സ്വീകരിച്ചുവന്നു. അക്ബറിനുമുൻപ് മദ്ധ്യ കാലഘട്ടത്തിൽ ഇത്രയും പ്രശസ്തി സമാർജ്ജിച്ച മററു രാജാക്കന്മാർ വളരെ അപൂർവ്വമാണ്.

കൃഷ്ണദേവനുശേഷവും, സാമ്രാജ്യത്തിൻെറ പ്രാഭവം പൊലിയാതെനിന്നു. എന്നാൽ വിജയനഗരത്തിൻെറ വളന്നുവന്ന പ്രാബല്യം അനൈക്യത്തിൽ കഴിഞ്ഞ മുസ്ലീംസുൽത്താന്മാരെ, തങ്ങളെ അഭിമുഖീകരിച്ച വിപത്തു ബോദ്ധ്യപ്പെടുത്തി. അവർ വിജയനഗരത്തിന്നെതിരായി സംഘടിക്കയും; 1565–ൽ ചരിത്രപ്രസിദ്ധമായ തളിക്കോട്ടയുദ്ധത്തിൽ വെച്ച് വിജയനഗരത്തെ പരാജയപ്പെടുത്തുകയും ചെയ്തു. ഒരു ഭീമമായ പരാജയം ആയിരുന്നു അതു്. ആ മഹാനഗരി അതിനുശേഷം കൊള്ള ചെയ്യപ്പെട്ടു. എന്നാൽ വിജയനഗരസാമ്രാജ്യം തളിക്കോട്ടയുദ്ധത്തിൽ തകന്നു എന്ന പഴയ ആശയം സാധൂകരിക്കത്തക്കതല്ലെന്നു്, ഇന്നു മനസ്സിലായിരിക്കുന്നു. വിജയനഗരത്തിൻെറ ശക്തിയും മാഹാത്മ്യവും രാജവംശങ്ങളെ ആശ്രയിച്ചല്ല, തെക്കെഇന്ത്യയിലെ ഹിന്ദുക്കളുടെ ഉറച്ച ദേശീയതത്വത്തിലും, മുസ്ലീംങ്ങളെ എതിക്കണമെന്ന ദൃഢനിശ്ചയത്തിലുമാണ് അധിഷ്ഠിതമായിരുന്നതു്. സൈനികമായ ഒരു വമ്പിച്ച പരാജയം, ഒരു രാജവംശത്തെ തകിടംമറിച്ചേക്കാം; ജനതയുടെ ആത്മവീര്യത്തെ തല്ക്കാലം കെടുത്തിയേക്കാം. എന്നാൽ അതിന് പ്രാചീനവും സുശക്തവുമായ ഒരു സാമ്രാജ്യത്തിൻെറ ദേശീയബോധത്തെ തകക്കാൻ സാധിക്കയില്ല. ഒരു പുതിയ രാജവംശത്തിൻെറ കീഴിൽ അതിവേഗം വിജയനഗരം പുനസ്സംഘടിതമായി. ഇതിൽ മുൻകൈയെടുത്തതു് തിരുമലൻ (Tirumala) ആകുന്നു. വെങ്കിടൻ രണ്ടാമൻെറ കീഴിൽ, സാമ്രാജ്യം അതിൻെറ നഷ്ടപ്പെട്ട പ്രശസ്തിയും പ്രതാപവും, ഏറക്കുറെ വീണ്ടെടുത്തു. തളിക്കോട്ടയുദ്ധത്തിനുശേഷം അമ്പതുവർഷത്തിനുമേൽ, വിജയനഗരം ഹിന്ദുനാഗരീകതയുടേയും സംസ്കാരത്തിൻേറയും കേദാരമായിത്തന്നെ തുടന്നു. കാലക്രമത്തിൽ, കേന്ദ്രശക്തിക്കു ക്ഷീണംതട്ടുകയും, സാമ്രാജ്യത്തിലെ പ്രവിശ്യകൾ സ്വതന്ത്രങ്ങളാകയും ചെയ്തു. ഇവയിൽ ഒന്നായ മൈസൂർ, 1947–ൽ ഇന്ത്യ സ്വാതന്ത്ര്യയായതിനുശേഷമാണ്, ഒരു രാഷ്ട്രം എന്ന നിലയിൽ വ്യക്തിത്വം ഇല്ലാതായതു്.

വിജയനഗരം പ്രധാനമായി ഒരു സൈനികരാഷ്ട്രമായിരുന്നു. വിജയകരമായി മുസ്ലീംങ്ങളെ തടയുക എന്ന ലക്ഷ്യത്തോടുകൂടി ആയിരുന്നു അതിൻെറ സംവിധാനം, എങ്കിലും അതു് ഹിന്ദുപുനരുദ്ധാരണത്തിൻെറയും, സംസ്കൃതം പ്രാദേശികം ഈ ഭാഷകളുടെ നവോത്ഥാനത്തിൻേറയും കേന്ദ്രംകൂടിയായിരുന്നു. യാഥാസ്ഥിതികസിദ്ധാന്തമനുസരിച്ചുള്ള ഹിന്ദുസാമ്രാജ്യത്തിൻെറ പിൻഗാമിയായി വിജയനഗരം നിലകൊണ്ടു. ഈ സാമ്രാജ്യത്തിൻെറ സ്ഥാപനംതന്നെ ഐതിഹ്യപ്രകാരം മാധവവിദ്യാരണ്യൻെറ നാമവുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. പില്ക്കാ

ലത്തെ വൈഷ്ണവമതവും, വിജയനഗരം രാജാക്കന്മാരുമായി അഭേദ്യമായി ബന്ധപ്പെട്ടു നിൽക്കുന്നു. അക്കാലത്തെ ജനതയുടെ മതവികാരങ്ങളുടെ ഉത്തേജനചിഹ്നങ്ങളാണ്, സാമ്രാജ്യത്തിലുടനീളം അവർ പണിയിക്കയും, ധനസഹായത്താൽ പോഷിപ്പിക്കയും ചെയ്ത അസംഖ്യം ക്ഷേത്രങ്ങൾ.

സംസ്കൃതത്തെസ്സംബന്ധിച്ചിടത്തോളം, ബുക്കായുടെ മന്ത്രിയും, മാധവാചാര്യരുടെ ഇളയ സഹോദരനുമായ സയനനാണ്, (Sayana) വേദങ്ങളുടെ ഒട്ടവിലത്തെ പ്രധാന വ്യാഖ്യാതാവ്. ഇന്നും അദ്ദേഹത്തിൻെറ ഭാഷ്യം ഒരു പ്രാമാണികഗ്രന്ഥമാണ്. പ്രശസ്തനിയമജ്ഞനായ മാധവാചാര്യരുടെ 'പരാശരമാധവീയ' ഇന്നും ഒരു പ്രാമാണികഗ്രന്ഥമായാണു പരിഗണിക്കപ്പെട്ടുവരുന്നതു്. രാജകൊട്ടാരവുമായി ബന്ധപ്പെട്ട ആളുകൂടിയായിരുന്നു അദ്ദേഹം. സ്വന്തം കൃതികളിൽ മാധവാചാര്യർ, പ്രസ്താവിക്കുന്നതു് അദ്ദേഹം ബുക്കായുടെ ഒരു മന്ത്രിയാണു് എന്നത്രേ. വിജയനഗരരാജവംശത്തിലെ പല രാജ്ഞിമാരും കവയിത്രികൾ എന്ന നിലയിലും പ്രശോഭിച്ചിട്ടുണ്ട്. 'മധുരാവിജയ'ത്തിൻെറ ഗ്രന്ഥകർത്രിയായ ഗംഗാദേവിയും, 'വരദാംബികാപരിണയം' രചിച്ച തിരുമലാംബാദേവിയും പ്രത്യേകം പ്രസ്താവമർഹിക്കുന്നു. മുൻപു പറഞ്ഞതുപോലെ, കൃഷ്ണദേവരായർ ഒരു മികച്ച പണ്ഡിതനും ഗ്രന്ഥകാരനുമായിരുന്നു. വിജയനഗരചക്രവർത്തികളുടെ രക്ഷാധികാരത്തിൽ തെലുങ്കു്, കർണ്ണാടകം ഈ ഭാഷകൾ പുരോഗമിച്ചു. തെലുങ്കുസാഹിത്യത്തിലെ 'അഷ്ടദിഗ്ഗജങ്ങൾ' (എട്ടു പ്രശസ്തസാഹിത്യകാരന്മാർ) കൃഷ്ണദേവരായരുടെ രാജസദസ്സിനെ അലങ്കരിച്ചു. തെലുങ്കിലെ ഒരു പ്രശസ്തസാഹിത്യകാരൻകൂടിയായിരുന്നു കൃഷ്ണദേവരായർ. ആ ഭാഷയിലുള്ള അദ്ദേഹത്തിൻെറ 'അമുക്തമാലയാദി' ഒരു ക്ലാസിക്കായി ഗണിക്കപ്പെടുന്നു. കൊട്ടാരം കവിയായ 'പെഡ്ഡാന,' തെലുങ്കുസാഹിത്യത്തിൻെറ പിതാക്കന്മാരിലൊരാളത്രേ.

പ്രാചീനഭാരതീയരാജാക്കന്മാരുടെ പാരമ്പര്യം വിജയനഗരരാജാക്കന്മാർ മനസ്സിലാക്കുകയും ബോധപൂർവ്വം പുലർത്തുകയും ചെയ്തു. യാഥാസ്ഥിതികഭാരതത്തിൻെറ ചക്രവർത്തിമാരായിരുന്നു അവർ. മധുരയിലെ മദനഗോപാലസ്വാമിക്ഷേത്രത്തിലെ ഒരു ശിലാലേഖയിൽ, വിജയനഗരചക്രവർത്തിയെ 'ചാലൂക്യചൂഡാമണി'യായി വർണ്ണിച്ചിരിക്കുന്നു. ഹമ്പി(Hampi)യെ 'ഹമ്പിഹസ്തിനപതി' എന്നാണു വിളിച്ചതു്. ഇതിൽനിന്നു മഹാഭാരതത്തിലെ തലസ്ഥാനമായ ഹസ്തിനപുരിയിലെ ആത്മീയമായ പിൻതുടർച്ച അദ്ദേഹം അവകാശപ്പെട്ടതായി കാണാം. ചക്രവർത്തിയെ വിവരിച്ചുകാണുന്നതു്, "സേതു മുതൽ സുമേരു വരെയും, ഉദയപർവ്വതം മുതൽ അസ്തപർവ്വതംവരെയുമുള്ള സാമ്രാജ്യം, പുരാണത്തിലെ രാജാക്കന്മാരുടെ കീർത്തിയേയും ധർമ്മനിഷ്ഠയേയും അതിലംഘിച്ചു"

അദ്ദേഹം ഭരിച്ചു എന്നത്രേ. വാസ്തവത്തിൽ വിജയനഗര ചക്രവർത്തിമാർ അവകാശപ്പെട്ടതു്, ഇന്ത്യയുടെ ഇതരഭാഗങ്ങൾ മുസ്ലീമധീനതയിലിരുന്നതിനാൽ, ഹിന്ദുപാരമ്പര്യം അവരിലാണു നിക്ഷിപ്തമായിരുന്നതെന്നത്രേ.

പോർട്ടുഗീസുപ്രമാണങ്ങളിൽനിന്നും, മുസ്ലീംഗ്രന്ഥകാരന്മാരിൽനിന്നും വിജയനഗരചക്രവർത്തിമാരുടെ കീഴിൽ, ദക്ഷിണേന്ത്യ അഭൂതപൂർവ്വമായി ഐശ്വര്യാഭിവൃദ്ധി പ്രാപിച്ചുവെന്നു മനസ്സിലാക്കാം. സമുദ്രവ്യാപാരം നടത്തുന്ന മുന്നൂറിൽ കുറയാതെ തുറമുഖങ്ങളുണ്ടായിരുന്നു. പേഷ്യയും, പാശ്ചാത്യരാജ്യങ്ങളുമായി മുറയ്ക്കു വ്യാപാരബന്ധം തുടർന്നുവന്നു—പോർട്ടുഗീസുകാരുടെ അഭിവൃദ്ധി മുഖ്യമായി വിജയനഗരവുമായുള്ള കച്ചവടവേഴ്ചയെ ആശ്രയിച്ചിരുന്നു. പ്രവിശ്യകളുടെ തലസ്ഥാനങ്ങളും വ്യാപാരകേന്ദ്രങ്ങളായിരുന്നു. പോർട്ടുഗീസുകാരുടെ വരവോടുകൂടി യൂറോപ്പിലെ വിപണികളിൽ ഇന്ത്യയിലെ സാധനങ്ങൾ ധാരാളമായി ചെന്നുതുടങ്ങി. പടിഞ്ഞാറുനിന്നും ഇന്ത്യൻതുറമുഖങ്ങൾവഴി ഇങ്ങോട്ടും സാധനങ്ങൾ വന്നു കുമിയാൻ തുടങ്ങി. വിദേശീയനിരീക്ഷകന്മാരെ അത്ഭുതപ്പെടുത്തിയ ഈ സമ്പൽപ്രഭാവം രാജാക്കന്മാരുടെ ആഢംബരകോലാഹലങ്ങളിൽ മാത്രമല്ല, പ്രഭുക്കന്മാരിലും പ്രതിഫലിച്ചു കണ്ടിരുന്നു. വിജയനഗരരാജാക്കന്മാരുടെ മഹത്തായ ശില്പനിർമ്മാണങ്ങൾ പലതും മൺമറഞ്ഞു; അവശേഷിക്കുന്നവയിൽനിന്നുതന്നെ നമുക്കു് അവയെപ്പററി ഒരു കാഴ്ചപ്പാടു കിട്ടും. മഹാന്മാരായ ചക്രവർത്തിമാരും ഉദ്യോഗസ്ഥന്മാരും തെക്കേഇന്ത്യയൊട്ടുക്കു പണിചെയ്യിച്ച ക്ഷേത്രശില്പങ്ങൾ, കലയിൽ മുൻഗാമികളുടെ മഹനീയമായ പാരമ്പര്യം സംരക്ഷിച്ച വിശിഷ്ടസംസ്കാരത്തെ ദൃഷ്ടാന്തീകരിക്കുന്നു.

വിജയനഗരത്തിൻെറ സമകാലികമായ ബാഹ്മിനിരാജ്യത്തിൻെറ വളർച്ചയെപ്പററി മുൻപു സൂചിപ്പിച്ചല്ലോ. ഹസ്സൻ ഗംഗുവാൽ, 1347-ൽ സ്ഥാപിതമായ ഈ രാജ്യം കൃഷ്ണാനദിക്കു വടക്കു പ്രാബല്യത്തിൽ വരികയും വിജയനഗരവുമായി, തോററും, ജയിച്ചും, മുടങ്ങാതെ യുദ്ധം ചെയ്യുകയും ചെയ്തു. ബാഹ്മിനിരാജാക്കന്മാർ സ്വീകരിച്ച നയം, പേഷ്യയിൽനിന്നും വന്ന സമർത്ഥരായ ആളുകളെ ഉദ്യോഗം നൽകി പ്രോത്സാഹിപ്പിക്കുക എന്നതായിരുന്നു. ഇതു സ്വദേശീയരായ അമീറന്മാരും വിദേശീയപ്രഭുക്കന്മാരും തമ്മിൽ മത്സരമുളവാക്കി. രാജ്യത്തിൻെറ ഇസ്ലാമികസ്വഭാവം നിലനിർത്തി എന്ന നിലപാടിൽ ഈ നയം വിജയമായിരുന്നു. എന്നാൽ അതിൽനിന്നും സംഭൂതമായ മാത്സര്യം രാജ്യത്തിൻെറ കെട്ടുതിക്കു കാരണവുമായി. നൂററിനാല്പതിൽപ്പരം കൊല്ലം, ബാഹ്മിനിരാജ്യം ഛിദ്രിക്കാതെ നിലനിന്നു—പതിനഞ്ചാം നൂററാണ്ടവസാനത്തിൽ, അതു് അഞ്ചു പ്രത്യേക രാജ്യങ്ങളായി വേർപിരിഞ്ഞു; ബിഹാർ, അഹമ്മദ്നഗരം,ബിജപ്പൂർ ഗോൽക്കൊണ്ടാ, ബീദാർ. വിജയനഗരത്തിനെ എതിർക്കുന്ന കാര്യത്തിലേ ഇവ യോജിച്ചുള്ളു.

ബാഹ്മിനിരാജവംശത്തിന്റെ ചരിത്രപരമായ പ്രാധാന്യം, അതു പഴയ ശതവാഹനന്മാരേയും വകാടകന്മാരേയും ചാലൂക്യന്മാരേയും പോലെ, വടക്കേഇന്ത്യയ്ക്കും തെക്കേഇന്ത്യയ്ക്കും ഇടയ്ക്കുള്ള മദ്ധ്യഭാഗത്തു് അധികാരം വഹിച്ചു എന്നതാണു്. മതവിശ്വാസികളായിരുന്നെങ്കിലും ബാഹ്മിനിരാജാക്കന്മാർ ഹിന്ദുക്കളായ പ്രജകളേ, മർദ്ദിക്കയോ, അവരോടു് അസഹിഷ്ണുത കാണിക്കയോ ചെയ്തില്ല. അവർ വലിയ ജലസേചനപദ്ധതികൾ നിർമ്മിച്ചു; കലകളും സാഹിത്യവും പരിപോഷിപ്പിച്ചു. മിക്ക രാജാക്കന്മാരും വിദ്യാഭ്യാസത്തിനും സംഭാവനകൾ നൽകി. മൂവായിരത്തിൽശിഷ്ടം ഗ്രന്ഥങ്ങളടങ്ങിയ ഗ്രന്ഥപ്പുരയോടുകൂടിയ ഒരു രസികൻ കോളേജു് മഹാനായ മഹമ്മദ് ഗവാൻ എന്ന മന്ത്രി സ്ഥാപിക്കയുണ്ടായി. അക്കാലത്തു പല ക്ഷേത്രങ്ങളും ഹിന്ദു–ജൈനമതങ്ങളും അഭിവൃദ്ധി പ്രാപിച്ചതിനുമുണ്ടു് ലക്ഷ്യങ്ങൾ. മതപീഡനങ്ങൾ തീർച്ചയായും ഉണ്ടായിരുന്നു. എങ്കിലും ഡെക്കാനിലെ ഗ്രാമങ്ങൾ ആക്രമണഭീതിയെന്യേ, പഴയതുപോലെ സാധാരണ ജീവിതരീതി അവലംബിച്ചിരുന്നതായിക്കാണാം.



അദ്ധ്യായം പതിനഞ്ച്

## മദ്ധ്യകാലത്തെ മതം

മൂന്നു ശതാബ്ദങ്ങളിലെ ഹിന്ദുമുസ്ലീം സംഘട്ടനകാലത്തു ഹിന്ദുക്കളുടെ മതവികാരം വളർച്ച് പ്രാപിച്ചതു പ്രത്യേകം പ്രാധാന്യമുള്ള ഒരു വിഷയമാണ്. മുൻകാലഘട്ടങ്ങളിൽ—ഗുപ്തന്മാരുടേയും, ശങ്കരന്റേയും കാലത്ത്—ഹിന്ദുമത പുനസ്സംഘടന സാമൂഹ്യസ്ഥിതിഗതികൾമൂലമോ, മതത്തിലെ ഈതിബാധകൾ മൂലമോ ആയിരുന്നു. അപരിഷ്കൃതരുടെ സാമൂഹ്യവും ആശയപരവുമായ മുന്നേറ്റമായിരുന്നു ഗുപ്തവകടകകാലത്തു ഹിന്ദുമതത്തിനു് അഭിമുഖീകരിക്കേണ്ടിവന്നതു്. ശങ്കരനു നേരിടേണ്ടിവന്നതു്,മീമാംസകന്മാരുടെ അനുഷ്ഠാനപദ്ധതികളും ബുദ്ധമതക്കാരുടെ പാഷണ്ഡ വാദങ്ങളും ആയിരുന്നു. പതിമ്മൂന്നാംനൂററാണ്ടിലുളവായ പ്രശ്നം ഇവയിൽനിന്നും വിഭിന്നമാണ്. ഹിന്ദുമതത്തിനു്, അതിന്റെ തത്വപരമായ അടിസ്ഥാനത്തേയും മൗലികമായ സാമൂഹ്യഘടനയേയും ബഹുദൈവാരാധനാസിദ്ധാന്തങ്ങളേയും വെല്ലുവിളിച്ച ഒരു ചൈതന്യവത്തായ ഒരു മതത്തിനെ നേരിടേണ്ടിവന്നു. ഹിന്ദുമതത്തിലെ പ്രത്യേകതകളായ പുരുഷൻ, പ്രകൃതി, ഗുണങ്ങൾ, പുനർജ്ജന്മം മുതലായവയെ അംഗീകരിക്കാത്തതും, ഏകദൈവവിശ്വാസം, ജനകീയാടിസ്ഥാനാധിഷ്ഠിതമായ സംഘടന ഇവയുള്ളതുമായ ഇസ്ലാമിന്റെ ഏററുമുട്ടൽ മൂലമാണ് മദ്ധ്യകാലത്തു് ഹിന്ദുമതത്തിൽ പല നൂതനപ്രസ്ഥാനങ്ങൾ ഉണ്ടാകാൻ ഇടയായതു്.

മദ്ധ്യകാലത്തെ ഹിന്ദുചിന്തയുടെ എല്ലാം മൗലികസ്വഭാവം ഈശ്വരവാദംആണ്. അവയിൽ മിക്കവയും, നേരിട്ടുള്ള ഉപദേശംവഴിക്കല്ലെങ്കിൽത്തന്നെ, ജാതിവ്യത്യാസങ്ങളെ, പ്രയോഗത്തിൽ തിരസ്കരിച്ചു. വ്യക്ത്യധിഷ്ഠിതമായുള്ള ഒരു ദൈവത്തെ, സ്നേഹമൂർത്തിയും സർവ്വനിയന്താവുമായ ദൈവത്തെ,സ്നേഹിക്കയും വിശ്വസിക്കയും, ദൈവത്തിനു കീഴടങ്ങുകയും ചെയ്യുക എന്നതായിരുന്നു ഈ വിഭാഗങ്ങളുടെയെല്ലാം അടിസ്ഥാനതത്വം. ഹിന്ദുമതത്തിൽ ഇങ്ങനെയുള്ള ഒരു പ്രസ്ഥാനം, ശങ്കരന്റെ വ്യക്ത്യതീതമായ വേദാന്തം സ്വീകരിയ്ക്കുകയായിരുന്നെങ്കിൽ ഉണ്ടാകാൻ പ്രയാസമാണ്. പില്ക്കാലത്തെ ഈശ്വരവാദപ്രസ്ഥാനങ്ങൾക്കെല്ലാം പ്രചോദനം നൽകിയതു്, ശങ്കരനെപ്പോലെതന്നെ ഒരു വലിയ ചിന്തകനായ രാമാനുജനാണ്. അദ്ദേഹം മറെറാരു ചിന്താപദ്ധതി ജനതയുടെ മുൻപിൽ വെച്ചു. മദ്ധ്യകാലത്തെ ആദ്ധ്യാത്മികചിന്തയുടെ വളർച്ചയിൽ രാമാനുജനു് സ്പൃഹണീയമായ പങ്കുണ്ട്.

ശ്രീരംഗം ആസ്ഥാനമാക്കിയുള്ള വൈഷ്ണവാചാര്യന്മാരുടെ വംശപരമ്പരയിൽ രാമാനുജൻ പെട്ടുന്നു. ശ്രീവൈഷ്ണവന്മാർ ഒരിക്കലും ശങ്കരൻെറ വികാരരഹിതവും ദുർഗ്രഹവുമായ തത്വജ്ഞാനമാർഗ്ഗം പൂർണ്ണമായി സ്വീകരിച്ചിരുന്നില്ല. യമുനൻ തുടങ്ങിയ ആചാര്യവര്യന്മാരുടെ നേതൃത്വത്തിൽ അവർ, മായ, അവിദ്യ മുതലായ സിദ്ധാന്തങ്ങളെ എതിർത്തു. രാമാനുജൻ യമുനാചാര്യരുടെ ഭാഗിനേയനായിരുന്നു. (1017-ൽ ജനിച്ചു.) അദ്ദേഹം പതിനൊന്നാംനൂററാണ്ടിൻെറ മദ്ധ്യത്തിൽ, പരമാചാര്യപദത്തിൽ അധിരോഹണം ചെയ്തു. അദ്ദേഹത്തിൻെറ പ്രധാന ജോലി, ശങ്കരൻെറ അദ്വൈതവാദത്തെ എതിർക്കുന്നതിലേയ്ക്കു്, ഒരു വേദാന്തസിദ്ധാന്തം വിശകലനം ചെയ്കയായിരുന്നു. ബ്രഹ്മസൂത്രങ്ങളുടെ വ്യാഖ്യാനമായ, ശ്രീഭാഷ്യമാണു്, അദ്ദേഹത്തിൻെറ പ്രമുഖഗ്രന്ഥം. ശങ്കരൻെറ ഗീതാവ്യാഖ്യാനത്തിലെ സിദ്ധാന്തങ്ങളെ എതിർത്തുകൊണ്ടു് അദ്ദേഹം ഗീതയ്ക്കു് ഒരു പുതിയ വ്യാഖ്യാനം നിർമ്മിച്ചു. ബ്രഹ്മത്തിൻെറ ഏകത്വവും, യാഥാർത്ഥ്യവും രാമാനുജനും അംഗീകരിച്ചു. ചിത്തും, അചിത്തും (ദേഹവും ദേഹിയും), ബ്രഹ്മത്തിൽ ഉൾക്കൊള്ളുന്നുണ്ടെങ്കിലും, അവ പ്രത്യേകവും, ഒരുപോലെ ശാശ്വതവുമാണെന്നത്രേ അദ്ദേഹത്തിൻെറ നിഗമനം. ഇതാണു് പരിഷ്കരിച്ച അദ്വൈതമതം. വേദാന്തപരമായ വ്യത്യാസമല്ല, ഇവിടെ കാര്യം. രാമാനുജൻെറ ഉപദേശത്തിൻെറ മതപരമായ വശമാണു് കൂടുതൽ പ്രധാനമായുള്ളതു്. അദ്ദേഹത്തിന്റെ സിദ്ധാന്തം, ദൈവാനുഗ്രഹത്താൽ കർമ്മബന്ധം ഇല്ലാതാക്കാമെന്നത്രേ. ശങ്കരൻെറ ദുർഗ്രഹമായ വേദാന്തത്തിൽനിന്നും വ്യത്യസ്തമായി, നീതിയുടേയും സ്നേഹത്തിന്റേയും നികേതനമാണു്, ഈശ്വരൻ എന്ന ആശയമത്രേ രാമാനുജൻ ഹിന്തുമതപുനരുദ്ധാരണത്തിനു നൽകിയ സംഭാവന. പ്രൊഫസർ കെ. വി. രംഗസ്വാമിഅയ്യങ്കാരഭിപ്രായപ്പെട്ടപോലെ, ''സ്വതന്ത്രമായ ആത്മാവിൻെറ അവകാശങ്ങളുടേയും ബാദ്ധ്യതകളുടേയുംകൂടെ, രാമാനുജൻ മതപരമായ ഒരു വീക്ഷണംനൽകി. ഇതു് ആത്മീയമായ ഭാവങ്ങളുടെ വിപുലമായ വളർച്ചയ്ക്കു സൗകര്യം നൽകി. ജാതിമതാദിവ്യവസ്ഥകൾക്കതീതമായ വിശാലതയും, സഹിഷ്ണുതയും അദ്ദേഹത്തിൻെറ പദ്ധതിയിൽ കാണാം.......''

ഉത്തരേന്ത്യയിൽ മുസ്ലീംആധിപത്യത്തിൻെറ കാലത്തു് ഈ ഭക്തിസിദ്ധാന്തമാണു്, ഹിന്തുമതത്തിനു് ആശ്വാസം നൽകിയതു്. അല്ലഹബാദിൽ ജനിച്ച ഒരു വൈഷ്ണവസന്യാസിയായ രാമാനുജൻ ഭക്തിയുടെ സുവിശേഷം പ്രസംഗിച്ചു. അദ്ദേഹം പല സ്ഥലങ്ങളിലും നടന്നു് ജനങ്ങളെ ഉദ്ബോധിപ്പിച്ചു, ദയാപരനായ ദൈവത്തിൽ വിശ്വസിക്കണമെന്നും, സർവ്വവും അദ്ദേഹത്തിൽ സമർപ്പിക്കണമെന്നും. ആര്യാവർത്തത്തിലെ ഹിന്തുക്കൾക്കു്, ദൈവത്തിൻെറ പിതൃത്വം, ഈ ലോകത്തിലെ ദുരിതങ്ങളിൽനിന്നും മോചനത്തിനുള്ള വഴി, ദൈവത്തിനു മുൻപിൽ സമത്വം, മുതലായവ ഉൾക്കൊണ്ട അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങൾ

ഉത്തേജനമരുളി രാമാനന്ദൻ ബനാറസിൽ താമസമാക്കുകയും അസംഖ്യം അന്തേവാസികൾ അദ്ദേഹത്തിനുണ്ടാകയും ചെയ്തു. അവരിൽ പ്രമുഖൻ ഒരു മുസ്ലീംനെയ്ത്തുകാരനായ കബീറത്രേ (1398).

ഹിന്ദുക്കളുടെ തത്വചിന്തയിൽ, പതിനഞ്ചാംനൂററാണ്ടിൽ കബീറിനുണ്ടായിരുന്ന സ്വാധീനശക്തി അനുപമമത്രേ. ജന്മനാ ഒരു മുസ്ലീമായ അദ്ദേഹത്തിന് ഏകദൈവത്തിൽ ദൃഢവിശ്വാസമുണ്ടായിരുന്നു.

"അദ്ദേഹം ഒന്നാണ്; രണ്ടില്ല.
രാമൻ, കുഡാ, ശക്തി, ശിവൻ എല്ലാം ഒന്നാണ്.
ഒരു നാമത്തിൽ ഞാൻ ദൃഢമായി വിശ്വസിക്കുന്നു."

കബീർ ഉച്ചൈസ്തരം പ്രഖ്യാപിക്കുന്നതു നോക്കുക:

"എൻെറ നാവിൽ വിഷ്ണു;
എൻെറ കണ്ണുകളിൽ നാരായണൻ വസിക്കുന്നു;
എൻെറ ഹൃദയത്തിൽ ഗോവിന്ദനും;
എൻെറ ധ്യാനം ഹരിയോടുകൂടി."

രാമാനന്ദൻ ഉപദേശിച്ചതും, കബീർ പ്രചരിപ്പിച്ചതുമായ സിദ്ധാന്തങ്ങൾ ഏകദൈവവിശ്വാസം, സകലതും ദൈവത്തിന്നർപ്പിക്കുക, ഭക്തി(പ്രേമം)വഴി ദൈവത്തെ പ്രാപിക്കുക ഇവയത്രേ. ഇത്തരം മതത്തിൽ, ജാതിനിയമങ്ങൾ കാര്യമല്ല. അതിനാൽ ഭക്തിപ്രധാനം ഇസ്ലാമിൻെറ ഏകേശ്വരവാദവും, സമത്വസിദ്ധാന്തവും ഉൾക്കൊണ്ട ഹിന്ദുമതത്തിൻെറ ഒരു നൂതനവ്യാഖ്യാനമാണ്. എന്നാൽ അതിൻെറ മതപരമായ മൗലികസിദ്ധാന്തം ഭഗവദ്ഗീതയുടേതാണ്—സകലതും ദൈവത്തിൽ സമർപ്പിച്ച്, ദൈവത്തിൽ അഭയംപ്രാപിക്ക എന്ന തത്വം. അക്കാലത്തെ സ്ഥിതിഗതികൾ തികച്ചും ഇതിനനുകൂലമായിരുന്നു.

ഇന്ത്യയിൽ പിന്നീടുണ്ടായ മതോപദേഷ്ടാക്കളിൽ മിക്കവരിലും കബീറിൻെറ സ്വാധീനശക്തി കാണാം, പ്രത്യേകിച്ച് നാനാക്കിൽ. 'ആദിഗ്രന്ഥ'ത്തിൽ (ഗുരുനാനാക്കിൻെറ), കബീറിനെ ഒരു മഹാത്മാവായി ഗണിക്കമാത്രമല്ല, അദ്ദേഹത്തിൻെറ പല ഗീതങ്ങളും ചേർക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹത്തിൻെറ ശിഷ്യസംഘം, മേല്പറഞ്ഞ തത്വങ്ങൾ സഞ്ചാരികളായ ഭക്തഗായകർവഴി ഇന്ത്യയിലൊട്ടുക്കെത്തിച്ചു. രാമാനന്ദൻെറ ശിഷ്യന്മാരിൽ സോണാ ഒരു ക്ഷുരകനും, ധന്നാ ഒരു ശൂദ്രകർഷകനും, റായ്ദാസ് ചെരുപ്പുകുത്തിയുമായിരുന്നു. ഭക്തിസമ്പ്രദായം ഒരു ബ്രാഹ്മണസന്യാസി ഉപദേശിച്ചാൽപ്പോലും, അതിൽ ജാതിക്കു സ്ഥാനമില്ല. "ഹരിയെ ഭജിക്കുന്നവനും, ഹരിയുടെ സ്വന്തവുമായ ആളിൻെറ ജാതിയും ജനനവും ആരു ചോദിക്കും?" ഇതായിരുന്നു ഭക്തന്മാരുടെ അഭിമതം.

ഭക്തിസിദ്ധാന്തം അസംഖ്യം ആളുകൾ വ്യാഖ്യാനിച്ചു. മിഥിലയിലെ വിദ്യാപതിയായിരുന്നു അതിന്റെ ആദ്യത്തെ മഹാകവി. ദൈവ

ത്തിനുവേണ്ടി സർവ്വവും ത്യജിച്ചു കീഴടങ്ങുക, ശ്രീകൃഷ്ണനെ പ്രേമിക്കുക മുതലായ ആശയധന്യമായ അദ്ദേഹത്തിന്റെ ഭാവഗീതങ്ങൾ ഭക്തിപ്രസ്ഥാനത്തെ ബംഗാളത്തിൽ പ്രചരിപ്പിച്ചു. ചിററൂരിലെ രാജ്ഞിയായ മീരാബായി ഈശ്വരപ്രേമത്തിൽ സാരൂപ്യം പ്രാപിച്ചു. ഈ ദേവി നൽകിയ ആത്മീയപ്രദീപ്തി രാജപുട്ടാണയിലേയും ഗുജറാററിലേയും കഷ്കലക്ഷങ്ങൾക്കു്, ഇന്നും പ്രചോദനഹേതുവാണു്. ഭഗവദ്ഗീതയ്ക്കു്, ഭക്തിയോഗത്തിനു പ്രാധാന്യം നൽകിക്കൊണ്ടുള്ള പല പുതിയ വ്യാഖ്യാനങ്ങളും ആവിർഭവിച്ചു. ഇവയിൽ പ്രധാനം ജ്ഞാനേശ്വരിയുടേതാണു്. ഗുജറാററിലെ ഭക്തന്മാർക്കു് ഇതു് ഒരു മതപ്രമാണമാണു്.

ഇങ്ങനെ മദ്ധ്യകാലമതം, ഭക്തിയിലേയ്ക്കുള്ള ഒഴിഞ്ഞുമാറലും, ഹിന്ദുമുസ്ലീം ആശയങ്ങളുടെ സംയോഗവുംകൊണ്ടു് ഉന്നതാദർശപരവുമായിരുന്നു. ഏകദൈവവിശ്വാസത്തിനും, ദൈവത്തിനുമുൻപിലുള്ള മനുഷ്യസമത്വത്തിനുംവേണ്ടി യാഥാസ്ഥിതികഹിന്ദുക്കൾക്കു് ഇസ്ലാമിൽ ചേരേണ്ടതില്ലായിരുന്നു. ഉപനിഷത്തുക്കളിൽഅവയെല്ലാം പ്രതിപാദിച്ചിട്ടുണ്ടു്. എന്നാൽ മദ്ധ്യകാലത്തെ ഉപദേഷ്ടാക്കൾക്കു് പ്രചോദനവും ശക്തിയും ഇക്കാര്യങ്ങളിൽ നൽകിയതു് ഇസ്ലാമാണെന്നുള്ളതു് നിസ്തർക്കമാണു്.

പലായനവാദസ്വഭാവമാണു് ഭക്തിപ്രസ്ഥാനത്തിൽ ഏററവും പരിഗണനാർഹം. സകലതും ദൈവത്തിനു സമർപ്പിക്കുക, ദൈവത്തിൽ ആശ്വാസംകൊള്ളുക എന്ന ആഗ്രഹം ഉത്തരേന്ത്യയിലെ ഭൂരിഭാഗം ഹിന്ദുക്കളിലും പൊട്ടുന്നനവേ രൂഢമൂലമായി പടർന്നുപിടിച്ചതു്, അവർക്കു ഭൗതികമായി അക്കാലത്തു നേരിട്ട ഭയങ്കരമായ വിപത്തുകൾ ആകുന്നു. മിസ്റ്റിക്കുകൾക്കും, യോഗികൾക്കും മേല്പറഞ്ഞ ചിന്താഗതിയുണ്ടാവുക സഹജമാണു്. മിസ്റ്റിക്ക്മതം അപൂർവ്വം ചിലരുടെ മതമാണു്. അതു് സാമാന്യജനങ്ങളുടേതാകുന്നതു്, അവർക്കു് ഈ ലോകത്തു സകലതും നശിക്കുമ്പോൾ, ആശയ്ക്കു വഴികാണാതെ വരുമ്പോഴാണു്. സാധാരണ മനുഷ്യൻ, ഈ ലോകത്തിലൊന്നുമില്ലാതാകുമ്പോഴാണു് സ്വർഗ്ഗത്തെപ്പററി സ്വപ്നംകാണുക. കാര്യങ്ങൾ മുറയ്ക്കു നടക്കുമ്പോൾ, ഭൗതികമായ വീക്ഷണഗതിയേ ഉണ്ടാകൂ. മതവിശ്വാസമുള്ളവർക്കുപോലും. എന്നാൽ ഒരു രാജ്യം അന്യർക്കു് അടിമപ്പെട്ടുകയും, അതിന്റെ ആത്മവീര്യം ക്ഷയിക്കുകയും ചെയ്യുമ്പോൾ, അന്യലോകത്തെപ്പററിയുള്ള ചിന്തയിൽ അതു് ആശ്വാസംനേടുന്നു. മിസ്റ്റിക്കുകളും ഈശ്വരപ്രേമികളുമായ സന്ന്യാസിമാരും ഭക്തിസിദ്ധാന്തത്തിന്റെ ഉപദേഷ്ടാക്കളും, ആളുകൾ അവരുടെ സന്ദേശം കേൾക്കാൻ കാത്തുനില്ക്കുന്നതു കണ്ടു. പലായനാത്മകമായ ഭക്തിപ്രസ്ഥാനം പതിനഞ്ചാംനൂററാണ്ടിലെ പുതിയ സുവിശേഷം ആയിത്തീന്നു. ഭക്തിപ്രസ്ഥാനം നിസ്സഹായമായ അന്ധഭാവ്ത്തിവിശ്വാസത്തിലടിയുറച്ചിരിക്കുന്നു. ഈ തത്വം, ഒരു പുതിയ വെളിച്ചത്തിൽ പ്രവൃത്ത്യുന്മുഖമായ ജീവിതം എന്ന രീതിയിൽ വ്യാഖ്യാനിച്ചതു് തുളസീദാസൻ

ആകുന്നു. അദ്ദേഹവും, ഒരു മിസ്റ്റിക്കായിരുന്നെങ്കിലും, അദ്ദേഹത്തിന്റെ രാമായണം, അവതാരപുരുഷനും ധീരനുമായ രാമന്റെ പ്രവൃത്തിവൈഭവത്തെ പ്രകീർത്തിക്കുന്നു. പ്രവൃത്തിയുടെ മഹത്വമാണ്, കീഴടങ്ങലല്ല, അദ്ദേഹം പ്രകീർത്തിക്കുന്നത്. പില്ക്കാലത്ത് അർജ്ജുനൻമുതൽ, ഗോവിന്ദ്‌വരെയുള്ള ഗുരുക്കന്മാർ ഈ രീതി സ്വീകരിച്ചു. അവർ നാനാക്കിന്റെ ഭക്തിപ്രസ്ഥാനം, സജീവവും ചൈതന്യധന്യവുമായ സിക്കുമതമായി രൂപാന്തരപ്പെടുത്തി.

ഭക്തിപ്രസ്ഥാനത്തിന്റെ ഉത്ഭവസ്ഥാനമായ തെന്നിന്ത്യയിൽ, അതിനു വടക്കേഇന്ത്യയിലെപ്പോലെ ഒരിക്കലും പ്രചാരം സിദ്ധിച്ചില്ലെന്നുള്ളത് ഓർമ്മിക്കേണ്ടതാണ്. ചുരുക്കംപേരുടെ മതമായി വൈഷ്ണവമിസ്റ്റിസിസം അവിടെയും നിലനിന്നു. ജനതയിൽനിന്നും ഭക്തിബഹുമാനാദികൾ അതിനു ലഭിക്കുകയും ചെയ്തു. എന്നാൽ സാധാരണക്കാരുടെ ഇടയിൽ അതു പ്രചരിച്ചില്ല. ഭക്തിപ്രസ്ഥാനകാലത്തുതന്നെയാണ് വിജയനഗരസാമ്രാജ്യമുണ്ടായതു്. അതിനാൽ ഒഴിഞ്ഞുമാറലിന്റെ ആവശ്യം അവിടെ നേരിട്ടില്ല. ഹിന്ദുമതത്തിനുവേണ്ടി നിലകൊണ്ട വിജയനഗരരാജാക്കന്മാർ, മതം പ്രവൃത്തിരൂപത്തിൽ വരുത്തി. പരാജിതരുടെ ആശാകേന്ദ്രമല്ലായിരുന്നു അവിടം. വിജയനഗരരാജാക്കന്മാരുടെപോലെ മനോജ്ഞമായ ക്ഷേത്രശില്പങ്ങൾ അക്കാലത്തു വടക്കേഇന്ത്യയിലുണ്ടായില്ല. ഇതിന്നൊരു കാരണം മുസ്ലീംആധിപത്യമാണ്; എന്നാൽ അതിലും പ്രധാനം, അവിടെ ഭക്തിപ്രസ്ഥാനം ഉൽഘോഷിച്ചതു് പരലോകത്തെപ്പററിയാണെന്നുള്ളതാണ്.

മുഗൾക്കാലത്തിനു മുമ്പു വടക്കേഇന്ത്യയിൽ മതം പ്രധാനമായും ഒരു ഭക്തിപ്രസ്ഥാനമാണെങ്കിലും, മററുരൂപത്തിലുള്ള പ്രസ്ഥാനങ്ങൾ ഇല്ലെന്നനുമാനിക്കുന്നതു് അബദ്ധമാണ്. ശൈവമതസിദ്ധാന്തങ്ങൾ കാഷ്മീരിൽ പ്രചരിച്ചു. ഇക്കാലത്ത് ഈ വിഭാഗത്തിൽ വലിയ മതോപദേഷ്ടാക്കളില്ലായിരുന്നെങ്കിലും, എല്ലാ വിഭാഗങ്ങളിലും എപ്പോഴും ശിവാരാധകന്മാർ ഉണ്ടായിരുന്നു. ശാക്തേയസിദ്ധാന്തങ്ങൾക്കു്, അവയുടെ നിഗൂഢരഹസ്യംമൂലം ഇക്കാലത്ത് കൂടുതൽ പ്രചാരം കിട്ടാനായിരുന്നു സാദ്ധ്യത. എന്തെന്നാൽ നമുക്കു കിട്ടിയിട്ടുള്ള പല തന്ത്രഗ്രന്ഥങ്ങളും ഇക്കാലത്തുള്ളവയാണ്. നിത്യജീവിതത്തിലെ ശോകനൈരാശ്യങ്ങൾമൂലം, താന്ത്രികന്മാർ അവരുടെ അനുഷ്ഠാനങ്ങളും മുറകളും കൂടുതൽ വിപുലമാക്കുകയാണു ചെയ്തതു്. താന്ത്രികമതസമ്പ്രദായത്തിലും ജാതിക്കോ, സ്ഥാനമാനങ്ങൾക്കോ പരിഗണനയില്ലായിരുന്നു. അതിലെ അനുഷ്ഠാനങ്ങളും ആചാരങ്ങളും അധഃപതിക്കയും, അസന്മാർഗ്ഗികമായപ്പോൾപോലും, സാമാന്യജീവിതസുഖങ്ങൾ ലഭ്യമല്ലാത്തവരുടെ ഇടയിൽ അതിനു് സ്വാഗതം ലഭിക്കുകയും ചെയ്തു.

ആസ്സാമിലുണ്ടായ വൈഷ്ണവപ്രസ്ഥാനത്തെപ്പററിയും ഇവിടെ സൂചിപ്പിക്കേണ്ടിയിരിക്കുന്നു. ശങ്കരദേവ് ആയിരുന്നു നേതാവ്. ഷാൻപ്ര

ദേശത്തുകാരായ അഹോംരാജാക്കന്മാർ (Ahom Kings) മദ്ധ്യകാലഘട്ടത്തിൽ ആസ്സാം കീഴടക്കിയതിന്റെ ഫലമായി, അവിടത്തെ സംസ്കാരം ഭാരതീയമല്ലാതായി. കുമാരഭാസ്കരന്റെ കാലത്തു്, ഇന്ത്യയുമായി ആസ്സാമിനുണ്ടായിരുന്ന ബന്ധം പാടേ വിസ്മരിക്കപ്പെട്ടിരുന്നു. സാംസ്കാരികമായും മതപരമായും ആസ്സാമിനെ ഭാരതത്തിന്റെ പ്രേരണാവലയത്തിൽ വീണ്ടും കൊണ്ടുവന്നതു് ശങ്കരദേവാണു്.

ശങ്കരദേവ് (1449–ൽ ജനിച്ചു) ജാതിയിൽ ഒരു കായസ്ഥനായിരുന്നു. എന്നാൽ ജീവിതത്തിന്റെ ആദ്യഘട്ടത്തിൽത്തന്നെ അദ്ദേഹം ശ്രീകൃഷ്ണഭക്തനായി. വൈഷ്ണവനായ അദ്ദേഹം, "ഒരു ദൈവമേയുള്ളു, അദ്ദേഹത്തിൽ സകലവും സമർപ്പിച്ചു ഭജിക്കണം" എന്നു് ഉപദേശിച്ചു. ഭാരതമൊട്ടുക്കു് അദ്ദേഹം തീർത്ഥാടനം നടത്തി. ഹൈന്ദവസംസ്കാരത്തിന്റെ ഐക്യം അദ്ദേഹത്തിൽ രൂഢമൂലമായി. ആസ്സാമിൽ ഉടനീളം സഞ്ചരിച്ചു്, തന്റെ മതസിദ്ധാന്തങ്ങൾ അദ്ദേഹം പ്രചരിപ്പിക്കയും, കച്ചിലെ (Kotch) രാജാവുൾപ്പെടെ, അസംഖ്യം ആളുകളെ സ്വമതത്തിൽ ചേർക്കുകയും ചെയ്തു. ആസ്സാമിലെ മതനവോത്ഥാനത്തിന്റെ പ്രണേതാവു് ശങ്കരദേവ് ആണു്. ഇന്നും അദ്ദേഹത്തിന്റെ സ്വാധീനശക്തി ആ രാജ്യത്തിൽ നശിക്കാതെനില്ക്കുന്നു.

വടക്കേഇന്ത്യയിൽ ഇക്കാലത്തുണ്ടായ മതസാഹിത്യകൃതികൾ മിക്കതും ഉത്തമങ്ങളായിരുന്നു. വിദ്യാപതി, കബീർ, ഉമാപതി, നാനാക്ക്, മീരാബായി മുതലായവർ, എക്കാലത്തേയും വാസനാസമ്പന്നരായ കവികളാണു്. കേശവദാസ്, സൂരദാസ് ഇവരേയും ഈ ഘട്ടത്തിലെ, ഭക്തകവികളുടെ കൂട്ടത്തിൽപ്പെടുത്താം. എന്നാൽ വേദാന്തപരമായ, 14–ാം നൂററാണ്ടിലെ മഹദ്ഗ്രന്ഥങ്ങൾ—അവയിൽ ഏററവും പ്രധാനം മാധവാചാര്യരുടെ ഭാഷ്യവും, സയനായുടെ വേദങ്ങളുടെ വ്യാഖ്യാനവുമാണു്—തെക്കെഇന്ത്യയിലാണുണ്ടായതെന്നതു് അത്ഭുതപൂർവ്വമായ ഒരു സംഗതിയാണു്.

അദ്ധ്യായം പതിനാറ്

## ഒരു ദേശീയരാജാധിപത്യത്തിലേയ്ക്ക്

മഹമ്മദ്ഗോറിക്കുശേഷം, ദില്ലിസിംഹാസനമലങ്കരിച്ച സാഹസികന്മാരായ അഫ്ഗനും തുക്കികളും, ഖിൽജികൾ, തുഗ്ലക്കുകൾ, ലോദികൾ ഇവരിൽനിന്നെല്ലാം വളരെ വിഭിന്നനായിരുന്നു, അനന്തരം ഡെൽഹി കീഴടക്കി സ്വയം 'പാദ്ഷാ ഈ ഹിൻഡ്' എന്ന സ്ഥാനം സ്വീകരിച്ച രാജാവ്. തൈമൂറിൻെറ വംശത്തിലെതന്നെ അംഗവും, അമ്മവഴി ചെങ്കിസ്ഖാനുമായി രക്തബന്ധമുള്ളവനുമായ ബാബർ, മദ്ധ്യേഷ്യായിലെ രണ്ടു വഴിക്കുള്ള രാജത്വവും സമ്മേളിച്ച ഒരുവനായിരുന്നു. അദ്ദേഹത്തിൻെറ മുൻഗാമികൾ ലോകം കീഴടക്കുകയും ഭരിക്കയും ചെയ്തവരാണ്—ഏഷ്യയിലെ ഏതു രാജ്യവും പാരമ്പര്യവഴി അദ്ദേഹത്തിനുള്ളതാണ്, അവ കരസ്ഥമാക്കുകയാണെങ്കിൽ. ഡൽഹി സുൽത്താനേററ്, അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ അദ്ദേഹത്തിന്നവകാശപ്പെട്ടതാണ്. അയഥാർത്ഥമായ ഒരു അവകാശമായി ഇതു നമുക്കു തോന്നാം—എന്നാൽ തൈമൂർ അതു കീഴടക്കുകയും കൈവശപ്പെടുത്തുകയും ചെയ്തതാണ്. ഫെർഗാനയിലാണെങ്കിലും, കാബൂളിലാണെങ്കിലും, ഡെൽഹിയിലാണെങ്കിലും, ബാബർ സ്വന്തരാജ്യത്താണ്, താനെന്നു വിശ്വസിച്ചു. അവ താല്ക്കാലികമായി അദ്ദേഹത്തിനു്, മുമ്പു നഷ്ടപ്പെട്ടുപോയവയാണ്. സ്വസാമർത്ഥ്യംകൊണ്ട് അദ്ദേഹം അവ തിരിച്ചുപിടിച്ചു. രാജ്യതന്ത്രം തൻെറ ജന്മസിദ്ധമായ അവകാശവും തൊഴിലുമാണെന്ന് അദ്ദേഹം എപ്പോഴും വിശ്വസിച്ചു.

മഹമ്മദ്ഗോറിയുടെ ആക്രമണത്തിനുശേഷം, തൈമൂറിൻേറ തൊഴിച്ചാൽ, ഇന്ത്യയെ അതിൻെറ അതിർത്തികടന്ന് ആരും ആക്രമിച്ചിട്ടില്ല. ചെങ്കിസ്ഖാൻെറ പട, അദ്ദേഹത്തിൻെറ ചൈനീസ്പ്രധാനമന്ത്രിയുടെ ഉപദേശപ്രകാരം, ഇന്ത്യയെ ദയാപൂർവ്വം ആക്രമിക്കാതെ വിട്ടുകയാണുണ്ടായത്. ചില കാര്യങ്ങളിൽ സുപ്രധാനമെങ്കിലും, ഭയങ്കരമായ ഒരു കഥപോലെയാണ് തൈമൂറിൻെറ ആക്രമണത്തിൻെറ ഗതിവിശേഷം. ഈ നീണ്ട കാലയളവിൽ ഇന്ത്യ വിദേശീയാക്രമണത്തിൽ നിന്നും വാസ്തവത്തിൽ രക്ഷപ്പെട്ടതു്, അഫ്ഗൻ മലമ്പ്രദേശങ്ങളിലെ അക്കാലത്തെ പരിതഃസ്ഥിതികൾകൊണ്ടു മാത്രമാണ്. മദ്ധ്യേഷ്യ ഭരിച്ചതു് 'ഖാറിസ്മിയൻ' സാമ്രാജ്യമായിരുന്നു. കാബൂൾ, ഹീററ്, കാൻഡഹാർ ഈ താഴ്വാരങ്ങളിൽ ശ്രദ്ധിക്കാതെ, അവയെ പുറം പ്രവിശ്യകളായി തള്ളിയിരുന്നു. ചെങ്കിസ് ആ സാമ്രാജ്യം ചാമ്പലാക്കുകയും, ഇസ്ലാംസേനകളെ മംഗോളിയർ, സിന്ധുതീരത്തുവെച്ചു തോല്പിക്കയും ചെ

സ്ഥശേഷം, അതിത്തിപ്രദേശങ്ങളിൽ അരാജകത്വവും കുഴപ്പങ്ങളും നടമാടി. തൈമൂറിൻെറ ആക്രമണങ്ങളും അവിടത്തെ സ്ഥിതിഗതികൾക്കു മാററം വരുത്തിയില്ല. മദ്ധ്യേഷ്യയിലെ ആധിപത്യകേന്ദ്രം സാമർക്കൻഡായി. ഇടയ്ക്കുള്ള അതിർത്തിദേശത്തു്, രാഷ്ട്രീയമായ ഒരു സ്തംഭനാവസ്ഥ സംജാതമായി.

1500–ൽ ബാബർ സാമർക്കൻഡിലെ രാജാവായി. എന്നാൽ അതിനടുത്ത കൊല്ലംതന്നെ ഉസ്ബഗ്ഗ്സ്, അദ്ദേഹത്തെ സിംഹാസനഭ്രഷ്ടനാക്കി ഓടിച്ചു. മൂന്നു വഷത്തിനുശേഷം അദ്ദേഹത്തിനു കാബൂൾ ലഭിച്ചു. അദ്ദേഹം, ഡൽഹിയെ കീഴടക്കാൻ പററിയ ഒരു താവളം ആക്കുന്നതിനു് അവിടം പുനസ്സംഘടിപ്പിച്ചു. 1526 ഏപ്രിലിൽ, ബാബറിനു മുൻപിൽ ഡെൽഹി സുൽത്താനേററു് മുട്ടുകുത്തുകയും, തൈമൂറിൻെറ വംശജർ സാമ്രാജ്യസിംഹാസനത്തിലധിരോഹണം ചെയ്യുകയും ചെയ്തു. സുൽത്താനേററിൻെറ പതനം ബാബറെ പഞ്ചാബിൻെറ അധിപതിയാക്കി. മററു പല പ്രവിശ്യകളും അദ്ദേഹത്തിനും അനന്തരഗാമികൾക്കും കീഴടക്കേണ്ടതായിവന്നു. ചരിത്രകാരന്മാർ മറന്നിട്ടുള്ള ഒരു വസ്തുത ഗംഗാസമതലത്തിലൊഴികെ, ബാബറിനു നേരിടേണ്ടിവന്ന എതിർപ്പ്, ഹിന്ദുക്കളിൽനിന്നുമാണെന്നുള്ളതാണു്. വിക്രമജിത് എന്ന ഒരു ഹിന്ദുരാജാവിൻെറ കീഴിലായിരുന്ന ഗ്വാളിയർപോലും—ബാബർ അദ്ദേഹത്തിന്നെതിരായി സ്വപുത്രനും അനന്തരാവകാശിയുമായ ഹുമയൂണെ അയച്ചു. എന്നാൽ ഏററവും ശക്തിമത്തായ എതിർപ്പ് ഉണ്ടായതു മീവാറിൻെറ നേതൃത്വത്തിൽ രാജപുത്രന്മാരുടേതായിരുന്നു. അവിടെ മഹാനായ കുംഭൻെറ പിൻഗാമികൾ, പഴയ ഗുജറാററിലെ ഹിന്ദുരാജാക്കന്മാരെ ഒരു സഖ്യത്തിൻകീഴിൽ സംഘടിപ്പിച്ചു. റാണാസംഗാ ആയിരുന്ന അവരുടെ ധീരനേതാവു്. മഹമ്മദ്‌ലോദി, ബാബറിന്നെതിരായി, സംഗായുമായി ഒരു സഖ്യം ചെയ്തെന്നുള്ളതും സ്മരണീയമാണു്. ഹിന്ദുമുസ്ലീംബന്ധത്തിൽവന്ന മാററം ഈ സഖ്യം വ്യക്തമാക്കുന്നു. ഹിന്ദുക്കളുടെ ശക്തിവർദ്ധനവിനും, രണ്ടുമതങ്ങളും തമ്മിലുള്ള സൗഹാർദ്ദബന്ധത്തിനും ഇതു തക്ക തെളിവാണു്. ബിയാനാ (Biyana)യിൽവെച്ചു് ഹിന്ദുസൈന്യം ബാബറെ എതിരിട്ടു. ബാബറിനു് അതിൽ പ്രശസ്തവിജയം ലഭിച്ചു. രജപുത്രശക്തിയെ, ഈ വിജയം നശിപ്പിച്ചില്ലെങ്കിലും, ദില്ലിയുടെമേലും, ലോദിസുൽത്താൻെറ മറ്റു സ്ഥലങ്ങളുടെമേലുമുള്ള ബാബറിൻെറ ആധിപത്യം ഇതു് ഉറപ്പിച്ചു.

ബാബർ 1530–ൽ മരിച്ചു. അദ്ദേഹത്തിൻെറ പുത്രനായ ഹുമയൂൺ ചക്രവത്തിയായി. സാമ്രാജ്യത്തിൻെറ കീഴിലുള്ള പ്രവിശ്യകൾ, തൻെറ കീഴിൽ കൊണ്ടുവരാൻ അദ്ദേഹം ശ്രമിച്ചു. ഡെൽഹിസുൽത്താനേററു് സാമ്രാജ്യപദവി അവകാശപ്പെട്ടിരുന്നെങ്കിലും, വാസ്തവത്തിൽ ഡോവാബിനു പുറത്തു് അതിനു് ആധിപത്യം ഉണ്ടായിരുന്നില്ലെന്നു വീണ്ടും നമുക്കു് ലക്ഷ്യം ലഭിക്കുന്നു. ഡോവാബിനു വെളിക്കുള്ള കലിം

ഗറിൻെറ നേക്കായിരുന്നു, ഹുമയൂണിൻെറ ആദ്യത്തെ പടനീക്കം. എണ്ണൂറിൽപ്പരം വർഷം ഹിന്തുരാജാക്കന്മാർ ഭരിച്ച ഒരു ചരിത്രപ്രസിദ്ധമായ രാജ്യമായിരുന്നു കലിംഗാർ. 978–ലും, 1008–ലും അവിടത്തെ രാജാവു്, ഗസ്നിമഹമ്മദുമായി ഏററുമുട്ടിയിട്ടുണ്ടു്. കുട്ബുദിൻ, ഇൾററാമിഷ്, തുടങ്ങിയ സുൽത്താന്മാർ ഈ രാജ്യം കീഴടക്കുകയും, സാമ്രാജ്യത്തോടുകൂടി ചേർക്കുകയും ചെയ്യതായി അവകാശപ്പെട്ടിരുന്നു. എങ്കിലും ഹുമയൂൺ ഒരു വലിയ സൈന്യം കലിംഗാറിലെ ഹിന്തുരാജാവിൻെറ നേരെ ആനയിക്കുന്നതായി നാം കാണുന്നു. കലിംഗാർ കീഴടക്കുക വിഷമമെന്നുകണ്ടു് ഹുമയൂൻ അവിടത്തെ രാജാവുമായി ഒരു ഉടമ്പടിയുണ്ടാക്കി. അതിൻപ്രകാരം, അവിടത്തെ രാജാവു്, മുഗൾച്ചക്രവത്തിയുടെ സാമന്തനായി. മുഗൾച്ചക്രവത്തിമാരുടെ പുതിയ രാഷ്ട്രീയനയത്തിൻെറ ആരംഭത്തെ ഇതു കാണിക്കുന്നു. ഹുമയൂണിൻെറ പിൻഗാമികളുടെ കാലത്തു് അതു കൂടുതൽ വികസിതമായി. തുക്കികൾക്കോ, അഫ്ഗൻകാക്കോ, കഴിഞ്ഞില്ല, ഒരു ഹിന്തുരാജാവിനെ ഇസ്ലാമികസാമ്രാജ്യത്തിലെ ഒരു മഹാപ്രഭുവായി അംഗീകരിക്കാൻ. ഇസ്ലാമിൽനിന്നുമല്ല, ഈ ആശയത്തിൻെറ ആവിർഭാവം; മംഗോളിയരിൽനിന്നുമാണു്. ചെങ്കിസ്സിൻെറ പിൻഗാമികൾ, മതത്തിൽ അധിഷ്ഠിതമല്ലാത്ത, ഒരു ലോകരാഷ്ട്രീയനയം രൂപവൽക്കരിച്ചു. ചെങ്കിസ്സിൻേറയും അദ്ദേഹത്തിൻെറ പുത്രൻേറയും പ്രധാനമന്ത്രി ചൈനായിലെ ഒരു 'കിട്ടാനായ' (Khitan), 'യി–ലൂ–ചുട്ട്സെ' (Ye Liu Chutsai) ആയിരുന്നുവെന്നകാര്യം ഇതുദാഹരിക്കുന്നു. ഒരു ഹിന്തുരാജാവു്, സാമ്രാജ്യത്തിലെ മഹാപ്രഭു ('ഗ്രാൻഡി') ആയിരിക്കുന്നതിൽ അശേഷം അയുക്തിയോ അസാംഗത്യമോ മുഗളന്മാർ കണ്ടില്ല. ബാബറിൻെറ പിൻഗാമികൾ, രാജത്വം തൊഴിലാക്കിയവരും, രാജ്യത്തിൻെറ അഭ്യുദയത്തെ പ്രധാനമായി നോക്കിയവരുമാണു്.

കിഴക്കൻപ്രവിശ്യകളിൽ, ഹുമയൂണിൻെറ, അധികാരത്തിനു് ഉറപ്പുപോരായിരുന്നു. ബംഗാൾ സ്വതന്ത്രമായി വത്തിച്ചു. മുഗളന്മാരുടെ രാഷ്ട്രശിശു ജീവിക്കണമെങ്കിൽ, ഗംഗാതടം കീഴടക്കേണ്ടിയിരുന്നു. അഫ്ഗാൻ ഗവണ്ണർമാർ, മുഗളന്മാർക്കു കീഴടങ്ങാൻ തയ്യാറല്ലായിരുന്നു. അവർക്കു് സമത്ഥനായ ഒരു നേതാവിനെ കിട്ടി—ഷെർഖാൻ. ശ്രദ്ധാപൂവ്വം തയ്യാറാക്കിയ പ്ലാനോടുകൂടിയ ഒരു യുദ്ധത്തിൽ ഷെർഖാൻ, ഹുമയൂണിനെ പരാജിതനാക്കി. പല ക്ലേശങ്ങളും സഹിച്ചു്, സ്ഥാനഭ്രഷ്ടനായ ഹുമയൂൺ, രജപുട്ടാണയിലെ മണലാരണ്യങ്ങൾവഴി പലായനംചെയ്തു. മദ്ധ്യേമാഗ്ഗം അമർക്കോട്ടുവെച്ചു് അദ്ദേഹത്തിനു് ഒരു പുത്രൻ ജനിച്ചു—അക്ബർ. പതിനഞ്ചുവർഷം ഹുമയൂൺ രാജ്യഭ്രഷ്ടനായിക്കഴിച്ചു. 1555–ൽ, ഷെർഖാൻെറ (ഷെർഷാ) മരണശേഷം, അദ്ദേഹം വിജയിയായി, പതിനഞ്ചുവയസ്സായ പുത്രനുമൊത്തു് ദില്ലിയിൽ പ്രവേശിച്ചു.

ഹുമയൂണിന്റെ പതിനഞ്ചുവർഷത്തെ രാജ്യഭ്രഷ്ടുകാലം മുഗൾചരിത്രത്തിലും ഇന്ത്യാചരിത്രത്തിലും, ഒരുവിധത്തിൽ പ്രാധാന്യമർഹിക്കുന്നു. തൈമൂറിനുശേഷം, മംഗോളിയർ, ഇറേനിയൻസംസ്കാരം (പേർഷ്യൻ) സ്വീകരിച്ചതായി ചരിത്രകാരന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. പ്രാഡ്‌വിൻ (Pradwin) പറയുംപോലെ, "തൈമൂർ വിശ്വസിച്ചു, ഇറേനിയന്മാരുടെ സഹായത്തോടേ, ഇറാനെ അമർച്ചചെയ്യാമെന്നു"; എന്നാൽ അദ്ദേഹം സംരക്ഷിക്കാനാഗ്രഹിച്ച ഇറേനിയൻസംസ്കാരം അദ്ദേഹത്തിനുമുമ്പേ പൊലിഞ്ഞുപോയി. എന്തെന്നാൽ തൈമൂർ, ഒരു അർദ്ധപരിഷ്കൃതനായിരുന്നു. തന്റെ കൈയേററങ്ങൾമൂലം മദ്ധ്യേഷ്യയിൽ അദ്ദേഹം പരത്തിയതു് വാസ്തവത്തിൽ ഇറേനിയൻപരിഷ്കാരവും സംസ്കാരവുമായിരുന്നു." ബാബർ ഏറെക്കുറെ, ആ പരിഷ്കാരത്തിന്റെ പ്രതിനിധിയായിരുന്നു. ഒരു ഗ്രന്ഥകാരനും, സംസ്കാരചിത്തനും, ഉദ്യാനങ്ങളെ സ്നേഹിച്ചവനുമായിരുന്ന അദ്ദേഹം സംസ്കാരത്തിന്റെ സന്ദേശവാഹകൻകൂടിയായിരുന്നു. ഹുമയൂൺ അച്ഛനേയും അതിലംഘിച്ചു. അദ്ദേഹത്തിന്റെ പേർഷ്യൻസാമ്രാജ്യത്തിലെ താമസം, അദ്ദേഹത്തിന്റെ പിൻഗാമികളുടെ സാമ്രാജ്യത്തിനും ഒരു തികഞ്ഞ പേർഷ്യൻസ്വഭാവം നൽകി. പേർഷ്യയിലേയ്ക്കു് ഹുമയൂണിന്റെകൂടെപ്പോയ പ്രഭുക്കന്മാരും അനുചരന്മാരും, അദ്ദേഹത്തോടൊത്തു തിരിച്ചുവന്ന ഇറേനിയന്മാരും (പേർഷ്യൻ), പേർഷ്യൻസംസ്കാരത്തിന്റെ പ്രചാരകന്മാരായി. കൂടാതെ, തുടർച്ചയായി അസംഖ്യം സമർത്ഥരായ പേർഷ്യക്കാർ ഇന്ത്യയിൽ വരികയും, രാജധാനിയിൽ ഉന്നതസ്ഥാനങ്ങൾ അലങ്കരിക്കയും ചെയ്തു. ഇങ്ങനെ ഹുമയൂണിന്റെ നാടുവിട്ടുപോകൽഹേതുവായി അടുത്ത ഒരു നൂററാണ്ടേയ്ക്കു് സാമ്രാജ്യത്തിന്റെ സ്വഭാവത്തിനു് മാററം സംഭവിച്ചു.

1556-ൽ അക്ബർ ദില്ലി സിംഹാസനത്തിൽ ആരൂഢനായി. ഇന്ത്യയിൽ അദ്ദേഹത്തിനു ലഭിച്ച രാജ്യം വലിപ്പത്തിലും ശക്തിയിലും വിഭവസമൃദ്ധിയിലും വിജയനഗരസാമ്രാജ്യത്തേക്കാൾ ചെറുതായിരുന്നു. ജനസംഖ്യയിലാണെങ്കിൽ, ബംഗാളിലേയും, ഗുജറാററിലേയും സുൽത്താനേററുകളേക്കാൾ മോശവും. രാജസ്ഥാനം കിട്ടിയപ്പോൾ, അക്ബറിനു് പ്രായപൂർത്തി എത്തിയിരുന്നില്ല. ഹുമയൂണിന്റെ കാലത്തു് മുഗളന്മാർ തമ്മിൽത്തമ്മിലുള്ള സ്പർദ്ധ എത്രയെന്നു് വ്യക്തമായിരുന്നു. ബാലനായ രാജാവിന്റേയും, അദ്ദേഹത്തിന്നധീനമായ ചെറുരാഷ്ട്രത്തിന്റേയും ഭാവി ദീർഘദർശനം ചെയ്യാൻ മിക്കവർക്കും സാധ്യമായിരുന്നില്ല. പ്രവിശ്യകളുടെ കീഴടക്കൽ, സാമ്രാജ്യസംഘടന, പുതിയ ബന്ധങ്ങളുടെ സൃഷ്ടിക്കൽ, ഇന്ത്യയിൽ മായാത്ത മുദ്ര എന്നേയ്ക്കും പതിപ്പിച്ച ചക്രവർത്തിയുടെ അനിതരസാധാരണവും വൈവിധ്യം തികഞ്ഞതുമായ വ്യക്തിമഹത്വം, ഇവയെപ്പററിയെല്ലാം സംക്ഷിപ്തമായി സൂചിപ്പിക്കുന്നതിനേ ഇവിടെ നിവൃത്തിയുള്ളു.

അക്ബറിന്റെ ഭരണാരംഭകാലത്തു് വിശ്വാസപൂർവ്വം റീജന്റാ യി അദ്ദേഹത്തെ സഹായിച്ചതു് ബെയിറാംഖാനായിരുന്നു. സമർത്ഥനാ യ ഈ ഉദ്യോഗസ്ഥൻ രാജ്യത്തു ക്രമസമാധാനങ്ങൾ പുനഃസ്ഥാപിച്ചു. ഗ്വാളിയർ നിയന്ത്രണത്തിൽ കൊണ്ടുവന്നതും, ജോൻപൂർ സാമ്രാജ്യ ത്തോടു ചേർത്തതും ബെയിറാംഖാനാണു്. 1560-ൽ ഈ അമരക്കാരനെ അക്ബർ, ജോലിയിൽനിന്നും പിരിച്ചു്, നേരിട്ടു ഭരണഭാരം കൈയേ റ്റു. അപ്പോൾ അദ്ദേഹത്തിന്റെ രാജ്യത്തിൽ പഞ്ചാബും, ബംഗാൾസുൽ ത്താനേററുവരെയുള്ള ഗംഗാസമതലവുമേ, ഉൾപ്പെട്ടിരുന്നുള്ളു. തെക്കേ അതിർത്തി ഗ്വാളിയറിന്നപ്പുറമില്ലായിരുന്നു. പല യുദ്ധങ്ങൾമൂലം, മാൾ വായും, തെക്കുള്ള ഭാഗങ്ങളും അദ്ദേഹം കീഴടക്കി. ഗോണ്ടു്വാനായും, റാണാപ്രതാപുമായുള്ള ഐതിഹാസികസമരങ്ങൾക്കുശേഷം രന്താംബ റും, ചിററൂരും അക്ബറിന്നു കീഴടങ്ങി. 1573-ൽ പ്രസിദ്ധ തുറമുഖമായ സൂററുൾപ്പെട്ട ഗുജറാററു് അദ്ദേഹം കീഴടക്കി. രണ്ടുവർഷങ്ങൾക്കുശേ ഷം, ബംഗാളും അദ്ദേഹത്തിന്നധീനമായി. ഇങ്ങനെ സിംഹാസനാരോ ഹണം ചെയ്തു്, ഇരുപതുവർഷത്തിനുള്ളിൽ, കഷ്ടിച്ചു മുപ്പത്തഞ്ചുവയ സ്സായപ്പോൾ, മദ്ധ്യേഷ്യയുടെ അതിരുമുതൽ കിഴക്കു് ആസ്സാംവരേയും, തെക്കു് വിന്ധ്യാപർവ്വതംവരേയും വ്യാപിച്ച ഒരു അതിവിപുലസാമ്രാ ജ്യം അക്ബർ സ്ഥാപിച്ചു. ഗുജറാററിലേയും ബംഗാളിലേയും വലിയ തുറമുഖങ്ങൾ സാമ്രാജ്യപരിധിയിൽപ്പെട്ടു. ചക്രവർത്തിയുടെ അധികാരം അംഗീകരിക്കാത്തതായി ഉത്തരേന്ത്യയിൽ, മീവാർ എന്ന ചെറിയ രാജ്യ മേ ഉണ്ടായിരുന്നുള്ളു. അവിടത്തെ റാണായും, മഹാനുമായ പ്രതാപ സിംഗ് 'ടർക്കി'നു് (Turk) മുൻപിൽ മുട്ടുകുത്താതെ, അഭിമാനപൂർവ്വം, ചിററൂരിന്റെ പതനത്തിനുശേഷം, ഗിരികാനനങ്ങളിൽ അഭയം കണ്ടു.

സാമ്രാജ്യം വിസ്തൃതപ്പെടുത്തി, തന്റെ നേർക്കുള്ള എതിർപ്പുകൾ അതിലൊരിടത്തുമില്ലെന്നുകണ്ടപ്പോൾ, അക്ബറിനു് പുതിയ നയങ്ങൾ നടപ്പാക്കാൻ സാധിച്ചു. 1562-ൽതന്നെ—ഇരുപത്തിരണ്ടുവയസ്സുമാത്രം പ്രായമുള്ളപ്പോൾ—അദ്ദേഹം യഥാവിധി ആംബറിലെ രാജാബിഹാർ മഹാളിന്റെ പുത്രിയായ ഒരു രജപുത്രകന്യകയെ വിവാഹംകഴിച്ചു. ഇതു് വടക്കേഇന്ത്യയിലെ ഏററവും സുസംഘടിതരാഷ്ട്രീയശക്തിയായ രജപുത്രന്മാരുമായുള്ള വേഴ്ചയുടെ നാന്ദി ആയിരുന്നു. ചക്രവർത്തി, സ്വ ന്തം സ്യാലന്റെ ദത്തുപുത്രനായ മാൻസിങ്ങിനെ ഉദ്യോഗത്തിൽ നിയമി ക്കയും ബഹുമാനിക്കയുംചെയ്തു. ഈ നയം വിദൂരങ്ങളായ സൽഫലങ്ങൾ ഉളവാക്കി. ഒന്നാമതായി പുതിയ സാമ്രാജ്യത്തോടു് ഹിന്ദുജനതയിൽ ഒരു പ്രബലവിഭാഗത്തെ തൊട്ടുക്കുകയും, അങ്ങനെ ഭരണത്തിന്റെ വി ദേശസ്വഭാവം കുറയ്ക്കുകയും ചെയ്തു. അക്ബറിന്റെ ലക്ഷ്യം ഒരു ദേശീ യസാമ്രാജ്യമായിരുന്നു. അദ്ദേഹത്തിന്റെ ഭരണം ഒരു ഭാരമായി ഹിന്ദു പ്രജകൾ ഗണിച്ചിരുന്നില്ല. ഈ പാഠം ചെങ്കിസ്സിന്റെ പിൻഗാമികൾ പല രാജ്യങ്ങളിലും പ്രയോഗിച്ചു. രജപുത്രരുമായുള്ള വിവാഹത്തെത്തു

ടന്നു്, അക്ബർ തൻെറ സാമ്രാജ്യമൊട്ടുക്കു് തീർത്ഥാടകന്മാരുടെമേലുള്ള നികുതി നിർത്തൽചെയ്തു. എല്ലാ ഹിന്തുക്കളും വളരെക്കാലമായി ഈ നികുതി കൊടുത്തുവന്നു. തങ്ങളുടെ മതത്തെ അവഹേളനം ചെയ്യുന്നതായിട്ടാണു് അവർ ഈ നികുതിയെ കരുതിയതു്. ഈ കരംനിർത്തലുത്തരവു് മഥുരയിൽനിന്നുമാണു് പുറപ്പെടുവിച്ചതു്. ബനാറസ്, ഹരിദ്വാരം, ഗയാ, ആജ്മീർ തുടങ്ങി അസംഖ്യം തീർത്ഥാടനകേന്ദ്രങ്ങൾ സാമ്രാജ്യത്തിൽ കിടന്നിരുന്നു. ഈ പ്രഖ്യാപനംമൂലം അക്ബർ തന്റെ പ്രായോഗികബുദ്ധി കാണിച്ചു. ഇതേത്തുടന്നു് 1563–ൽ ഹിന്തുക്കളുടെമേലുള്ള തലവരിക്കരവും (Poll-Tax) അക്ബർ നിർത്തൽചെയ്തു. രാഷ്ട്രീയാധികാരം മുഴുവൻ കൊട്ടാരത്തോടനുബന്ധിച്ച വിദേശീയപ്രമാണികളിൽ സ്ഥിതി ചെയ്തെങ്കിലും, ഹിന്തുക്കൾക്കു് തങ്ങൾ സാമ്രാജ്യത്തിനു നികുതി കൊടുക്കുന്നവർ മാത്രമാണെന്നും സ്വന്തം രാജ്യത്തു് വിദേശികളാണെന്നുമുള്ള ബോധം നശിച്ചു. ഇങ്ങനെ ദേശീയരാജാധിപത്യം രൂപംകൊണ്ടു. ഈ രണ്ടു പരിഷ്കാരങ്ങൾമൂലം, ഖജനാവിനു് കോടിക്കണക്കിനു രൂപാ നഷ്ടം പ്രതിവർഷം സംഭവിച്ചെന്നു് നാം ഓർമ്മിക്കേണ്ടതാണു്. അവ രണ്ടും, രണ്ടു പ്രധാന ധനാഗമമാർഗ്ഗങ്ങളായിരുന്നു. തൻെറ ലക്ഷ്യമായ ദേശീയരാജാധിപത്യസ്ഥാപനം സാധിക്കുന്നതിനു് ഈ ധനനഷ്ടം കൂടാതെ കഴികയില്ലെന്നു മനസ്സിലാക്കിത്തന്നെയാണു് അക്ബർ വിധിനിർണ്ണായകമായ ഈ തീരുമാനം കൈക്കൊണ്ടതു്.

ആംബർരാജ്യവുമായുള്ള സഖ്യത്തിൻെറ രണ്ടാമത്തെ ഫലം, അതു മീവാർറാണായെ ഒററതിരിച്ചതാണു്. മോകാലിൻെറ (Mokal) പിൻഗാമികളായ കുംഭ,സംഗ, മുതലായവർ മുസ്ലീം ആധിപത്യത്തിന്നെതിരായി പലശതാബ്ദം ധീരധീരം യുദ്ധംചെയ്തവരാണു്. റാണാപ്രതാപ് ഈ വിശ്രുതപാരമ്പര്യം പുലർത്തി. വിദേശീയതന്ത്രത്തെ എതിർത്ത നേതാവും ധീരയോദ്ധാവുമായ റാണാപ്രതാപിൻെറ സ്മരണ, എല്ലാ ഹിന്തുക്കളുടേയും മനസ്സിൽ ഇന്നും ജീവിക്കുന്നു. ആംബറുമായുള്ള അക്ബറുടെ സഖ്യം, രാജപുത്രന്മാരുടെ ഐക്യത്തെ ഭഞ്ജിച്ചു. മാർവാർ, ബിക്കാനിയർ, ബുൻഡി, ഇവയിലെ രാജാക്കന്മാർ മുഗൾ രാജധാനിയിൽ ചെല്ലുകയും, അക്ബർ അവരെ യഥോചിതം സ്വീകരിച്ചു് ഉയന്ന ഉദ്യോഗങ്ങൾ നൽകുകയും ചെയ്തു. ഇങ്ങനെ റാണാപ്രതാപ് ഏകനായി. തുടർച്ചയായുള്ള യുദ്ധങ്ങളിൽ, അദ്ദേഹത്തിനെ മുഗൾസാമ്രാജ്യശക്തി ക്ഷീണിപ്പിച്ചു. അക്ബർ സ്വയം സൈന്യങ്ങളെ നയിച്ചു് ചിററൂരിനെ നിരോധിക്കയും കീഴടക്കയും ചെയ്തു. മിക്ക രജപുത്രപ്രമാണികളാലും കൈവെടിയപ്പെട്ടെങ്കിലും, പല ക്ലേശങ്ങൾ സഹിക്കേണ്ടിവന്നെങ്കിലും, പ്രതാപ് ധൈര്യംവിടാതെ ഉറച്ചുനില്ക്കുകയും, മീവാറിന്റെ അഭിമാനം സംരക്ഷിക്കയും ചെയ്തു.

ഉയന്ന ഉദ്യോഗങ്ങളിൽ ഹിന്തുക്കളെ നിയമിക്കുക എന്ന നയം, മാൻസിങ്ങിൻെറ നിയമനത്തോടുകൂടി ആരംഭിച്ചു. പിന്നീടു് ഈ നയം

കൂടുതൽ വിപുലമായ രീതിയിൽ പ്രയോഗിച്ചു, 1573–ൽ റോഡർ മാൾ ചക്രവർത്തിയെ ഗുജറാററിൽ അനുഗമിക്കയും, ആ പ്രവിശ്യയിൽ ഭൂനയപരിഷ്കാരം (റെവന്യൂസെററിൽമെൻറു്) നടപ്പിലാക്കയും ഉണ്ടായി. ഏഴുദിവസംകൊണ്ടുമാത്രം, കുതിരപ്പുറത്തു് അഹമ്മദ്ബാദിലെത്തിയ അക്ബറിൻെറകൂടെ ഉണ്ടായിരുന്ന ഇരുപത്തേഴ് അനുചരന്മാരിൽ പതിനഞ്ചുപേരും ഹിന്ദുക്കളായിരുന്നു. അവരിൽ മൂന്നുപേർ ചിത്രകാരന്മാരായിരുന്നു. അനന്തരം ബംഗാൾ കീഴടക്കി സാമ്രാജ്യത്തോടു കൂട്ടിച്ചേർത്തപ്പോഴും, അവിടത്തെ സെററിൽമെൻറും റോഡർമാളിനെയാണ് ഭരം ഏല്പിച്ചതു്. കുറച്ചുവർഷങ്ങൾക്കുശേഷം, ഒരു മഹാപ്രഭുആക്കപ്പെട്ട രാജാമാൻസിംഗിനെ വൈസ്രോയിയാക്കി. സാമ്രാജ്യത്തിൻെറ സ്വഭാവത്തിൽ വന്ന ഒരു വലിയ മാററമാണ് ഇതു് സൂചിപ്പിക്കുന്നതു്. ഒരു മുസ്ലീം പ്രവിശ്യയായ കാബൂളിൽ, മാൻസിംഗ് എന്ന ഹിന്ദു അതിപ്രധാനമായ വൈസ്രോയിഉദ്യോഗത്തിൽ നിയമിതനാവുക അന്നത്തെ നിലപാടിൽ ഒരു വിപ്ലവകരമായ പ്രവൃത്തിയാണ്.

ഉദ്യോഗത്തിൻെറ അടിത്തട്ടിൽ, എക്കാലവും മുഖ്യമായി ഹിന്ദുക്കളായിരുന്നു, നിയമിക്കപ്പെട്ടതു്. അലാവുദിൻെറ കാലത്തുപോലും അതിന്നു മാററം ഭവിച്ചില്ല. എന്നാൽ ഉയന്ന ഉദ്യോഗങ്ങൾ ഹിന്ദുക്കൾക്കു കൊടുക്കുക എന്ന നയം ആരംഭിച്ചതു് അക്ബറാണ്. ഉന്നതകുടുംബത്തിൽപ്പെട്ട ഹിന്ദുക്കൾക്കു്, ഉയന്ന ഉദ്യോഗങ്ങൾ കൊടുത്തതുമൂലം, അവർ മുഗൾരാഷ്ട്രത്തെ, തങ്ങൾക്കും ഉയരാനും വളരാനും സൗകര്യം നൽകിയ ഒരു സ്ഥാപനമെന്നനിലയിൽ വീക്ഷിക്കുവാൻ തുടങ്ങി. മുഗൾരാഷ്ട്രത്തോടു് അവർക്കുള്ള ശത്രുഭാവം മായാനും തുടങ്ങി. മാൻസിംഗിനെപ്പോലെ, അക്ബറിൻെറ പ്രമുഖ കൊട്ടാരംഉദ്യോഗസ്ഥന്മാരെല്ലാം രാജവംശജരായിരുന്നില്ല. പ്രധാന റവന്യൂമന്ത്രിയായ റോഡർമാൾ, ഒരു ഇടത്തരക്കാരനായിരുന്നു. അതുപോലെതന്നെയായിരുന്നു അക്ബറുടെ സ്നേഹിതനും സേവകനുമായ ബീർബാൽ. മതമോ ജാതിയോ നോക്കാതെ സമർത്ഥന്മാരെ ഉദ്യോഗത്തിൽ നിയമിക്കുക എന്ന അക്ബറിൻെറ നയം ഒരു തലമുറകൊണ്ടു്, മുഗൾസാമ്രാജ്യത്തെ, ഒരു വിദേശഗവമ്മെൻറു് എന്ന നിലയിൽനിന്നും ഒരു ദേശീയരാഷ്ട്രം എന്ന നിലയിലേയ്ക്കു് ഉയത്തി.

ഈ ചായ്വു് ചക്രവർത്തിയുടെ മതപരമായ നയത്തെ ശക്തിപ്പെടുത്തി. അദ്ദേഹം പണികഴിപ്പിച്ച 'ആരാധനാലയത്തിൽ' (House of Worship) മതപരമായ വാദപ്രതിവാദങ്ങൾക്കു് ആദ്യം മുസ്ലീം പുരോഹിതന്മാരെയേ ക്ഷണിച്ചിരുന്നുള്ളു. എന്നാൽ 1578–ൽ മററു മതങ്ങളുടെ പ്രതിനിധികൾക്കും അവിടെ പ്രവേശനം നൽകി. വാദപ്രതിവാദങ്ങൾ കൂടുതൽ അനൗപചാരികങ്ങളായി. അവ ചക്രവർത്തിയുടെ സ്വന്തം സന്ദർശകമുറിയിൽവെച്ചുതന്നെ നടത്തിത്തുടങ്ങി—അന്യൈതരം പണ്ഡിതന്മാരെയാണ്അവയിൽ ഉൾപ്പെടുത്തിയതു്. ഇരുലോകത്തിലെയും

രഹസ്യങ്ങൾ അറിഞ്ഞ ഈ പണ്ഡിതന്മാരുടെ കൂട്ടത്തിൽ, അബുൽ ഫാസൽ പറയുന്നു, അദ്ദേഹത്തിന്റെ അച്ഛനായ മുബാറാക്കിനേയും, ഹിന്ദുമതത്തിലേയും ജൈനമതത്തിലേയും സിദ്ധന്മാരേയും ഉൾപ്പെട്ടിരുന്നെന്ന്. ഹീരവിജയസൂരിയെ അക്ബർ സപ്രശ്രയം സ്വീകരിക്കയും, അദ്ദേഹത്തിനു 'ജഗദ്ഗുരു' എന്ന സ്ഥാനം നല്കുകയും ചെയ്തു. ടയോയിസ്റ്റുസന്യാസിയായ ചാംങ്ചുനെ (Chang Chun) അക്ബറിന്റെ മഹാപൂർവ്വികനായ ചെങ്കിസ് 1220–ൽ ബഹുമാനിച്ചതുമായി ഇതു താരതമ്യം അർഹിക്കുന്നു.

ഒരു പുതിയ മതം സ്ഥാപിക്കുന്നതിനുള്ള അക്ബറിന്റെ ശ്രമം, ചരിത്രപരമായി ജിജ്ഞാസ ഉളവാക്കുന്ന ഒരു കാര്യംമാത്രമാണ്. എന്നാൽ ഇസ്ലാമികപാരമ്പര്യത്തിൽനിന്നുമുള്ള ഈ വ്യതിയാനം, ആ രീതിയിൽ പ്രാധാന്യമർഹിക്കുന്നു. സാമ്രാജ്യം സാർവ്വജനീനമാക്കാനായി ജസ്യൂട്ട്പാതിരികൾ, പാഴ്സിപുരോഹിതന്മാർ, ജെയിൻസാധുക്കൾ, ഹിന്ദുസന്യാസിമാർ ഇവരെയൊക്കെ അക്ബർ തുല്യനിലയിൽ സ്വാഗതംചെയ്തു. യാഥാസ്ഥിതികരായ മുസ്ലീംങ്ങൾക്കു് ഇവയൊന്നും തീരെ ഇഷ്ടമായില്ല. അക്ബർ ഒരിക്കലും ഇസ്ലാമിൽനിന്നും നേരിട്ട വിട്ടുപോവുക ഉണ്ടായിട്ടില്ല. മുസ്ലീംങ്ങളെ അതൃപ്തരാക്കിയ അദ്ദേഹത്തിന്റെ മതസംബന്ധമായ ഉത്തരവ് (infallibility decree) വാസ്തവത്തിൽ കാലിഫിന്റെ കപടനാട്യങ്ങളോടുള്ള ഒരു വെല്ലുവിളിയായിരുന്നു. അക്ബറുടെ വ്യക്തിപരമായ വിശ്വാസങ്ങൾ എന്തായിരുന്നാലും ശരി, അദ്ദേഹം ഇസ്ലാംമതവിശ്വാസങ്ങൾ നിരാകരിച്ചിരുന്നില്ല.

അതിർത്തിയിൽനിന്നും ആപത്തുവന്നപ്പോൾ, അക്ബറിന്റെ അനുരഞ്ജകനയം അദ്ദേഹത്തിനു സഹായകമായി ഭവിച്ചു. കാബൂളിലെ ഭരണാധിപനും അക്ബറിന്റെ ഒരു അകന്ന സഹോദരനുമായ മഹമ്മദ്ഹാക്കിം, ബാബറിനെ അനുകരിച്ച് ഇന്ത്യ ആക്രമിക്കാൻ ഒരുമ്പെട്ടു. അതേ അവസരത്തിൽ ബംഗാളും ബീഹാറും ചക്രവർത്തിക്കെതിരായി പ്രക്ഷോഭിച്ചു. എന്നാൽ അക്ബറിന്റെ പുതിയ മിത്രങ്ങൾ അദ്ദേഹത്തിന്റെകൂടെ നിന്നു. രജപുത്രസൈന്യങ്ങളുടെ കൈയ് കോഴയും വിധേയമായില്ല. വിഷമംകൂടാതെ, അക്ബർ ശത്രുക്കളെ അമച്ചുവരുത്തി.

കാബൂളിലെ വിപ്ലവത്തിനുശേഷം സാമ്രാജ്യം ശാന്തമായി. 1603–ൽ അക്ബർ മരിച്ചപ്പോൾ, അദ്ദേഹം പുത്രന് ഒരു ക്രമീകൃതമായ സാമ്രാജ്യവും, രാജകുടുംബത്തിനോടു കൂറുള്ള പ്രജകളും, നിറഞ്ഞ ഖജനാവും, പരാജയം അറിയാത്ത സൈന്യവും അവശേഷിപ്പിച്ചു. വിന്ധ്യനു വടക്കുള്ള പ്രദേശം മുഴുവൻ, അഫ്ഗാനിസ്ഥാനുൾപ്പെടെ സാമ്രാജ്യത്തിൽ അടങ്ങി. ഗുജറാത്തും ബംഗാളും, സാമ്രാജ്യത്തോടു സ്ഥിരമായി ഘടിപ്പിച്ചു. എഴുനൂറുവർഷത്തോളം ഇന്ത്യാചരിത്രത്തിൽ വരാത്ത, സിൻഡും സാമ്രാജ്യത്തിൽപ്പെട്ടു. കാഷ്മീർസാമ്രാജ്യത്തിലെ ഒരു പ്രവി

ശ്യയായി. ഇങ്ങനെ ഉത്തരേന്ത്യ മുഴുവൻ സുസംഘടിതമായ ഒരു സാമ്രാജ്യമായി.

രണ്ടായിരം വർഷത്തെ ഇന്ത്യാചരിത്രം വെളിവാക്കുന്ന സവിശേഷമായ ഒരു സംഗതി, ഹിന്ദുസ്ഥാൻ സംഘടിതമായാൽ, ഇന്ത്യയെ ഏകീകരിക്കുന്നതിലേയ്ക്കു് ദക്ഷിണേന്ത്യയും കീഴടക്കാൻ ശ്രമിക്കുമെന്നുള്ളതാണു്. അക്ബറുടെ നയവും ഇതു പ്രസ്പഷ്ടമാക്കുന്നു. മററു രാജ്യങ്ങളുടെ സ്വാതന്ത്ര്യം ഉന്മൂലനംചെയ്യണമെന്നുള്ള ആഗ്രഹത്തോടെയല്ല അക്ബർ ഈ നയം കൈക്കൊണ്ടതു്; പ്രത്യുത ചരിത്രപരമായ സംഭവവികാസങ്ങൾകൊണ്ടാണു്. തളിക്കോട്ടായുദ്ധത്തിനുശേഷം ഡക്കാനിലെ മുസ്ലീംരാജ്യങ്ങൾ (സുൽത്താനേററുകൾ) പരസ്പരയുദ്ധത്തിലേർപ്പെട്ടുവന്നു. അവർ തൻെറ അധികാരം അംഗീകരിച്ചിരുന്നുവെങ്കിൽ അക്ബർ സന്തുഷ്ടനാകുമായിരുന്നു. അതിലേയ്ക്കു് അദ്ദേഹം ഒരു ദൗത്യസംഘവും അവരുടെ അടുക്കലയച്ചു. പക്ഷേ, സുൽത്താന്മാർ യുദ്ധമാർഗ്ഗമാണു് സ്വീകരിച്ചതു്. ചാന്ദ്ബീബിയുടെ ധീരമായ എതിർപ്പുണ്ടായിരുന്നെങ്കിലും അഹമ്മദ്നഗരം അക്ബർ കീഴടക്കി (1600). ഡക്കാണുമായുള്ള സമരപരിപാടി ഇങ്ങനെ ഉദ്ഘാടനം ചെയ്യപ്പെട്ടു.

തൻെറ പിൻഗാമികൾക്കു്, മൗലികങ്ങളായ മൂന്നു നയപരിപാടികളാണു് അക്ബർ കൊടുത്തതു്. ദേശീയരാഷ്ട്രം നിലനിർത്തുക. ഹിന്ദുക്കളെ അനുരഞ്ജിപ്പിക്കുക. ഇന്ത്യയെ ഏകീകരിക്കുക. ഇവയുടെ പശ്ചാത്തലത്തിലേ അദ്ദേഹത്തിൻെറ ആദ്യത്തെ മൂന്നു പിൻഗാമികളുടെ ഭരണപരമായ ചെയ്തികൾ ശരിക്കു മനസ്സിലാക്കുവാൻ സാധിക്കൂ. ഇവയിൽ, ആദ്യത്തെ രണ്ടു തത്വങ്ങൾ ജഹാംഗീറും ഷാജഹാനും പൂർണ്ണമനസ്സോടെയല്ലെങ്കിലും അനുകരിച്ചു; ഔറംഗസീബാകട്ടെ അവ നിരാകരിച്ചു. അതിൻെറ ഫലമെന്തെന്നു പിന്നീടു നമുക്കു കാണാം. അവസാനത്തെ കാര്യമായ ഇന്ത്യയെ ഏകീകരിക്ക എന്നതു് അവർ എല്ലാവരും സ്വീകരിച്ചു; പക്ഷേ, അതു് പരിപൂർണ്ണവിജയത്തിൽ എത്തിയില്ല. ഡക്കാനിലെ അവസാനമില്ലാത്ത യുദ്ധങ്ങൾ, സാമ്രാജ്യശക്തിയെ തല്ലിത്തളർത്തുകയും, ഔറംഗസീബിൻെറ അന്ത്യം വരുത്തുകയും ഉണ്ടായി. ഇന്ത്യയെ ഏകീകരിക്കാൻ ബദ്ധപ്പെട്ടതിൻെറ ഫലം ഇങ്ങനെ കലാശിച്ചു.

അക്ബറിനെ പിന്തുടന്ന സലിം, ചക്രവത്തിയായപ്പോൾ 'ജഹാംഗീർ' എന്ന പേരു സ്വീകരിച്ചു. അദ്ദേഹം തൻെറ അച്ഛൻെറ മിത്രവും, ചരിത്രകാരനും, മതകാര്യങ്ങളിൽ ഉപദേഷ്ടാവുമായിരുന്ന അബുൽഫാസലിൻെറ കൊലയ്ക്കു് ഉത്തരവുനൽകുകയും, അങ്ങനെ മുസ്ലീം യാഥാസ്ഥിതികരുടെ പ്രീതിഭാജനമാകയും ചെയ്തു. എന്നാൽ, ചക്രവത്തിയായശേഷം, സലിം 'ഡിൻ ഇല്ലാഹി'യിലെ ധൂർത്തവസാനിപ്പിച്ചതൊഴിച്ചാൽ അച്ഛൻെറ നയങ്ങൾതന്നെ അനുകരിച്ചു. ഒരു യാഥാസ്ഥിതികമുസ്ലീം ആയിരുന്നെങ്കിലും, സ്വന്തം സ്മരണകളിൽ പറയുംപോലെ

അദ്ദേഹം പലപ്പോഴും ഹിന്ദുമതോപദേഷ്ടാക്കളെ കാണുകയും, ബഹുമാനിക്കയും ചെയ്തുവന്നു. രജപുത്രന്മാരുമായുള്ള സ്നേഹബന്ധം അദ്ദേഹം കൂടുതലായി ഉറപ്പിച്ചു. അക്ബറുടെ ഡക്കാൻനയവും അദ്ദേഹം പിൻതുടൎന്നു; പക്ഷെ, ഊർജ്ജിതമായല്ലെന്നു മാത്രം. അദ്ദേഹത്തിന്റെ കാലത്തു്, കൊട്ടാരത്തിൽ പേർഷ്യൻസ്വാധീനത വർദ്ധിച്ചു—പ്രത്യേകിച്ചും നൂർജഹാന്റെ വിവാഹശേഷം.

ജഹാംഗീറിന്റെ പുത്രനായ ഷാജഹാൻ, ഡക്കാനിൽ കൂടുതൽ ധീരമായ ഒരു നയം സ്വീകരിച്ചു. ജഹാംഗീറിന്റെ കാലത്തു്, മാലിക്ക്അംബറുടെ ധൈര്യവും സാമൎത്ഥ്യവുംമൂലം ഡെക്കാനിലെ സുൽത്താന്മാർ മുഗളന്മാർക്കു് എതിരായി യോജിച്ചു. 1633-ൽ ഷാജഹാന്റെ ഡക്കാൻആക്രമണം ആരംഭിച്ചു. അദ്ദേഹം ഡൗളത്ത്ബാദു് അവിടത്തെ രാജവംശത്തിലെ അവസാനരാജാവിനെയും കീഴടക്കി. ബിജപ്പൂർ, ഗോൾക്കൻഡ, ഇവമാത്രം അവശേഷിച്ചു. ചക്രവൎത്തിതന്നെ ഡക്കാനിൽ പോകയും അവ ഒരുമിച്ചു് ആക്രമിക്കയും ചെയ്തു. ഗോൾക്കൻഡയിലെ സുൽത്താൻ ചക്രവൎത്തിയുടെ പരമാധികാരം അംഗീകരിച്ചു. എന്നാൽ ബിജപ്പൂരിലെ അദിൽഷാരാജാക്കന്മാർ കീഴടങ്ങാതെ എതിർത്തുനിന്നു. അവസാനം അവരും കീഴടങ്ങാൻ നിർബ്ബന്ധിതരായി. ഇങ്ങനെ താല്ക്കാലികമായി മുഗൾപ്പരമാധികാരം ഡെക്കാനിൽ സ്ഥാപിതമായി. എന്നാൽ ഷാജഹാന്റെ അതിർത്തിനയം പരാജയോന്മുഖമായിരുന്നു. തനിക്കു് പാരമ്പൎയ്യവഴിക്കധികാരമുണ്ടെന്ന അവകാശം പറഞ്ഞു് അദ്ദേഹം ബാൾക്കിലെ (Balkh) കാൎയ്യങ്ങളിൽ അനാവശ്യമായി കൈകടത്തി. അങ്ങോട്ടയച്ച സൈന്യം പരാജിതമായി കാബൂളിലേയ്ക്കു പിൻവാങ്ങി. ഇന്ത്യയുടെ താക്കോൽസ്ഥാനമായ കാൻഡഹാർ, പേർഷ്യാ പിടിച്ചെടുത്തു. നിർഭാഗ്യകരങ്ങളായ ഈ രണ്ടു സംഭവങ്ങളൊഴിച്ചാൽ ഷാജഹാന്റെ അധികാരം സാമ്രാജ്യത്തിലൊട്ടുക്ക പരന്നു.

മുഗളന്മാർ വലിയ ആലയനിൎമ്മാതാക്കൾ ആയിരുന്നു. ഈ കാൎയ്യത്തിൽ ഷാജഹാൻ ആയിരുന്നു അവരിലേയ്ക്കും മഹാൻ. നൂറുവൎഷത്തെ വ്യവസ്ഥാപിതഗവൎമ്മെൻറും, ഐശ്വൎയ്യവും, മുഗൾസാമ്രാജ്യത്തെ അക്കാലത്തെ ഏററവും സമ്പൽസമൃദ്ധമായ രാഷ്ട്രമാക്കിത്തീർത്തു. ഷാജഹാനു് തന്മൂലം തന്റെ കെട്ടിടനിൎമ്മാണത്തിലുള്ള വാസനയിൽ മുഴുകാൻ സാധിച്ചു. ആഗ്രായിലെ ടാജ്മഹാൾ, ഡെൽഹിയിലെ ചുകപ്പുകോട്ട, ജുമ്മാമസ്ജിദ്, മോട്ടിമസ്ജിദ് ഇവയായിരുന്നു അദ്ദേഹം നിൎമ്മിച്ച പലേ കെട്ടിടങ്ങളിൽ അതിമനോഹരങ്ങൾ. ബാഹ്യമോടിയിൽ ഉള്ള ചക്രവൎത്തിയുടെ അഭിനിവേശം മനോജ്ഞങ്ങളായ ശില്പകലാവിധാനങ്ങളിൽ മാത്രമല്ല പ്രതിഫലിച്ചതു്; പ്രത്യുത പല വിദേശീയരാലും പ്രകീർത്തിതമായ മയൂരസിംഹാസനവും അതിന്റെ ഒരു പ്രതിരൂപമാണു്.

ഷാജഹാൻ മതാചാരനിഷ്ഠനായ ഒരു മുസ്ലീമായിരുന്നെങ്കിലും,

ബർസിംഗ് ബുൻസലാ നിർമ്മിച്ചതുൾപ്പെടെ ചില ക്ഷേത്രങ്ങൾ ധ്വംസിച്ചെങ്കിലും, ഹിന്ദുപ്രജകളെ പ്രകോപിപ്പിച്ചിരുന്നില്ല. രജപുത്രരുമായുള്ള രാഷ്ട്രീയസഖ്യം അദ്ദേഹം പാലിച്ചു. അക്ബറിന്റെ കാലത്തേക്കാൾ സാമ്രാജ്യത്തിൽ ഹൈന്ദവോദ്യോഗസ്ഥന്മാരുടെ സംഖ്യ വർദ്ധിക്കയാണുണ്ടായതു്. അദ്ദേഹത്തിന്റെ ഡെപ്യൂട്ടിറവന്യൂമന്ത്രിയായ രാജാരഘുനാഥ്, താഴ്ന്നപടിയിൽനിന്നുയർന്ന ഒരു ഖാത്രി(Khattri) ഉദ്യോഗസ്ഥനായിരുന്നു. ഔറംഗസീബ്, ഡക്കാനിലെ വൈസ്രോയി ആയിരുന്നപ്പോൾ, ഹിന്ദുക്കളുടെനേരേയുള്ള അദ്ദേഹത്തിന്റെ ശത്രുനയത്തെക്കുറപ്പെടുത്തിക്കൊണ്ടുള്ള ചക്രവർത്തിയുടെ ഒരു കത്തു് നമുക്കു ലഭിച്ചിട്ടുണ്ടു്. ഷാജഹാൻ മുഗൾരാഷ്ട്രത്തിന്റെ ദേശീയസ്വഭാവത്തെ നിലനിർത്തി. ഇതിനുള്ള മകുടോദാഹരണം, ഔറംഗസീബ് അദ്ദേഹത്തെ എതിർത്തപ്പോൾ ഔറംഗസീബിന്നെതിരായി അയച്ച സാമ്രാജ്യസേനയെ നയിച്ചതു് ജസ്വന്ത്സിംഗ്റാത്തോർ ആണെന്നുള്ളതാണു്.

സ്വസഹോദരന്മാരുമായുള്ള സിംഹാസനാരോഹണയുദ്ധത്തിനുശേഷം, അച്ഛനെ സ്ഥാനഭ്രഷ്ടനാക്കി, സിംഹാസനം കരസ്ഥമാക്കിയ ഔറംഗസീബ്, മറെറാരു തരത്തിലുള്ള ചക്രവർത്തിയാണു്. ഒരുപക്ഷേ, അദ്ദേഹമായിരിക്കാം മുഗൾചക്രവർത്തിമാരിലേയ്ക്കും സമർത്ഥൻ. കൂടാതെ ഒരൊന്നാന്തരം സൈന്യാധിപനും, ശേഷിമാനായ ഭരണാധികാരിയും, സംഘടനാപരമായ കാര്യങ്ങളിൽ വിശദാംശങ്ങൾപോലും നിശ്ചയമുള്ള ആളും ആയിരുന്നു അദ്ദേഹം. എങ്കിലും ആദ്യംമുതല്ക്കേ രാഷ്ട്രത്തിന്റെ ഇസ്ലാമികസ്വഭാവം വീണ്ടെടുക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ പ്രഖ്യാപിതലക്ഷ്യം. അക്ബറിന്റെ ദേശീയരാഷ്ട്രം എന്നുള്ള നയം, ഔറംഗസീബിന്നു്, ഇസ്ലാമിക്ക് ആശയങ്ങളുടെ തിരസ്കരണമായിരുന്നു. ഒരു രാജകുമാരനായിരുന്നപ്പോഴേ, അദ്ദേഹം ഹിന്ദുക്കളോടു ശത്രുഭാവം കാണിച്ചിരുന്നു. അഹമ്മദ്ബാദിലെ ചിന്താമണിക്ഷേത്രം അദ്ദേഹം 1694–ൽ നശിപ്പിച്ചതു് ഇതു തെളിയിക്കുന്നു. എന്നാൽ സ്വാഭാവികമായി സൂത്രശാലിയായ അദ്ദേഹം ഈ നയം പെട്ടെന്നു പ്രവൃത്തിപഥത്തിൽ കൊണ്ടുവന്നില്ല. ആദ്യം വലിയ എതിർപ്പുണ്ടാക്കാത്ത പരിഷ്കാരങ്ങളാണു് അദ്ദേഹം നടപ്പിലാക്കിയതു്. മുസ്ലീംങ്ങളുടെ ഇടയിൽ ഇസ്ലാമിന്നു വിരുദ്ധമായുള്ള നടപടികളെ പരിശോധിക്കുന്നതിനു് സെൻസർമാരെ നിയമിക്കുക, മതവിരുദ്ധമായ അഭിപ്രായങ്ങളുള്ള മുസ്ലീംങ്ങളെ ശിക്ഷാർഹരാക്കുക മുതലായവയായിരുന്നു ഇവ. മുസൽമാന്മാരെ മാത്രമേ ഇവ ബാധിച്ചുള്ളു. ഇങ്ങനെ ഇസ്ലാമികയാഥാസ്ഥിതികത്വം വീണ്ടും ഏർപ്പെടുത്തി. ഭരണമേറ്റു പതിനൊന്നുവർഷമായപ്പോൾ, കൊട്ടാരത്തിൽ സംഗീതം നിർത്തലാക്കി. അടുത്തതായി ചക്രവർത്തിയുടെ സ്വർണ്ണത്തുലാഭാരം, സ്ഥാനാരോഹണസമയത്തുള്ള തിലകധാരണം മുതലായി കൊട്ടാരത്തിൽ അംഗീകാരം സിദ്ധിച്ച ഹൈന്ദവാചാരങ്ങൾ അദ്ദേഹം ഉച്ചാടനംചെയ്തു. ഇവയെല്ലാം ഹിന്ദുക്കളിൽ സംഭ്രാന്തി ഉളവാക്കിയെങ്കിലും, അങ്ങി

ങ്ങളായി ചില ക്ഷേത്രങ്ങൾ നശിപ്പിച്ചതൊഴിച്ചാൽ ചക്രവത്തി അവരുടെനേരെ മററു നടപടികൾ കൈക്കൊണ്ടില്ല. 1669–ലാണ് "അവിശ്വാസികളുടെ എല്ലാ ക്ഷേത്രങ്ങളും വിദ്യാലയങ്ങളും നശിപ്പിക്കുന്നതിന്" അദ്ദേഹം പൊതു ഉത്തരവു് പുറപ്പെടുവിച്ചതു്. അന്നുമുതൽക്കു്, ക്ഷേത്രധ്വംസനം അദ്ദേഹത്തിൻെറ ഒരു പൊതുനയമായി. ബനാറസ്സിലെ വിശ്വനാഥക്ഷേത്രം, മഥുരയിലെ കേശവരാജ്ക്ഷേത്രം, പലപ്പോഴും കൊള്ളയ്ക്കിരയായ സോമനാഥം ഇവ അറംഗസീബ് നശിപ്പിച്ച മൂന്നു പ്രധാനക്ഷേത്രങ്ങൾ മാത്രമാണു്.

അക്ബർ ഹിന്ദുക്കളുടെമേലുള്ള തലവരി നിൎത്തിയിട്ടു് അന്നേയ്ക്കു് നൂറുവർഷത്തിൽപ്പരം കഴിഞ്ഞു. 1679–ൽ അറംഗ്സീബ് വീണ്ടും അതു് ചുമത്തി. അക്ബറിൻെറ ദേശീയരാഷ്ട്രീയനയത്തിനു കടകവിരുദ്ധമായിരുന്നു ഇതു്. മുസ്ലിംങ്ങളല്ലാത്തവരുടെമേൽ വേറേയും പല പ്രത്യേക നികുതികൾ അദ്ദേഹം ഏർപ്പെടുത്തി. ഇവ നടപ്പാക്കുന്ന കാര്യത്തിൽ ചക്രവത്തിക്കു് ഒരു വലിയ വൈഷമ്യമുണ്ടായി. സാമ്രാജ്യത്തിലെ, താഴ്ന്ന ഉദ്യോഗസ്ഥന്മാർ മിക്കവാറും എല്ലാംതന്നെ ഹിന്ദുക്കളായിരുന്നു. സാമ്രാജ്യത്തിലെ ദൈനംദിനഭരണം 'ക്വാനംഗോസി'നേയും (Quanungos), പേഷ്കാരന്മാരേയും മററു ചിററുദ്യോഗസ്ഥന്മാരേയും ആശ്രയിച്ചായിരുന്നു. അറംഗസീബ് ഇവർക്കുപകരം മുസ്ലിംങ്ങളെ നിയമിക്കാൻ ഉത്തരവുകൊടുത്തു. എന്നാൽ ആവക ജോലികൾക്കു് മുസ്ലീംങ്ങൾ പരിചയമുള്ളവരല്ലായിരുന്നു. അതിനാൽ ഉത്തരവുഭേദപ്പെടുത്താൻ ചക്രവത്തി നിർബ്ബന്ധിതനായി. പകുതി പേഷ്കാരന്മാർ ഹിന്ദുക്കളാകാൻ അദ്ദേഹം സമ്മതിച്ചു. 'ക്വാനംഗോസ്' മുസ്ലീംങ്ങളാകുന്നതിനെ പ്രോത്സാഹിപ്പിക്കയേ ഉണ്ടായുള്ളു.

1680–ൽ 'ജെസിയാ' (തലവരി) നടപ്പാക്കിയതോടേ, ദേശീയരാഷ്ട്രം ഇല്ലാതായി. വിപ്ലവപരമായ ഈ മാററംവരുത്തിയ ഭാവഭേദം ശിവജി അറംഗസീബിനു് അയച്ച നിഷേധക്കത്തു് സുതരാം വെളിപ്പെടുത്തുന്നു.

"ഞാനുമായുള്ള യുദ്ധം, അവിടത്തേയ്ക്കു് ധനനഷ്ടം ഉണ്ടാക്കുകയും, സാമ്രാജ്യഖജനാവിനെ ശോഷിപ്പിക്കുകയും ചെയ്യുന്നതിനാൽ ഹിന്ദുക്കളിൽനിന്നും സാമ്രാജ്യാവശ്യങ്ങൾക്കു് ജസിയാ പിരിക്കണമെന്നു്, ഉത്തരവിട്ടതായി ഞാൻ അറിയുന്നു. സാമ്രാജ്യശില്പിയായ അക്ബർ പാദ്ഷാ, സമ്പൂർണ്ണാധികാരത്തോടെ അൻപത്തിരണ്ടു(ചന്ദ്ര)വർഷം ഭരിച്ചു. എല്ലാ മതവിഭാഗങ്ങളുമായി അഭിനന്ദനീയമായ അനുരഞ്ജകനയമാണു് അദ്ദേഹം കൈക്കൊണ്ടതു്. അദ്ദേഹത്തിൻെറ വിശാലഹൃദയത്തിൻെറ ലക്ഷ്യം എല്ലാ വിഭാഗങ്ങളേയും പ്രീണിപ്പിക്കുക എന്നതായിരുന്നു. തന്മൂലം അദ്ദേഹം ലോകത്തിൻെറ ആത്മീയമാർഗ്ഗദർശി എന്ന പേരിൽ പ്രഖ്യാതനായി. പിന്നീടു്, നൂറുദ്ദിൻ ജഹാൻഗീർചക്രവത്തി 22 വർഷം ഭരിച്ചു. അദ്ദേഹം ലോകത്തിൻേറയും സ്വപ്രജകളുടേയും

മേൽ അനുഗ്രഹമായ തണൽ വിരിച്ചു. അദ്ദേഹം ഹൃദയം സ്നേഹിതർക്കും, കരങ്ങൾ ജോലിക്കുമായി അർപ്പിക്കയും, സ്വന്തം ആഗ്രഹങ്ങൾ നിറവേററുകയും ഉണ്ടായി. ഷാജഹാൻ ചക്രവർത്തി മുപ്പത്തിരണ്ടുവർഷം കരുണാശീതളമായ തണൽ പരത്തി.

"ഈ സൗഹാർദ്ദനയംമൂലം, അദ്ദേഹത്തിന്റെ (അക്ബർ) ആശകൾ എങ്ങോട്ടു നോക്കിയോ, അവിടെയെല്ലാം വിജയം അദ്ദേഹത്തെ ഓടിവന്നു പുണർന്നു. അവരുടെ രാഷ്ട്രീയനയം അനുകരിക്കാൻ അലാംഗീർ പാഷാ ഭയപ്പെടുന്നു. ജസിയാ ചുമത്തുന്നതിനു് അവർക്കും അധികാരമുണ്ടായിരുന്നു. എന്നാൽ അവരുടെ മനസ്സിൽ മതഭ്രാന്തിനു സ്ഥാനമില്ലായിരുന്നു. സകലരേയും—ഉയർന്നവനേയും താണവനേയും—ദൈവം സൃഷ്ടിച്ചെന്നു് അവർ വിശ്വസിച്ചു.

"ഈ പരിതഃസ്ഥിതിയിൽ, ജസിയാ ചുമത്താൻ എങ്ങിനെ തിരുവുള്ളം സമ്മതിച്ചു? ഇതിന്റെ ദുഷ്കീർത്തി, പടിഞ്ഞാറു മുതൽ കിഴക്കുവരെ വ്യാപിക്കയും, ചരിത്രത്തിന്റെ താളുകളിൽ, ഹിന്ദുസ്ഥാൻ ചക്രവർത്തി യാചകന്റെ ഭിക്ഷാപാത്രം ആഗ്രഹിച്ചു്, ബ്രാഹ്മണർ, ജൈനസന്യാസിമാർ, യോഗികൾ, സന്യാസിമാർ, ഭൈരാവികൾ മുതലായവരിൽനിന്നും ജസിയാ പിരിച്ചുവെന്നും, അദ്ദേഹം, റൈമൂറിഡ്സിന്റെ (Timurids) പേരും അഭിമാനവും നിലത്തെറിഞ്ഞുവെന്നും രേഖപ്പെടുത്തുകയും ചെയ്യും."

പ്രസിദ്ധമായ ഈ കത്തു് ഇങ്ങനെ പര്യവസാനിക്കുന്നു:

"ദൈവഭക്തി ജനങ്ങളെ മർദ്ദിക്കുന്നതിലും, ഹിന്ദുക്കളെ ഭീഷണിപ്പെടുത്തുന്നതിലുമാണെന്നു് അവിടുന്നു വിചാരിക്കുന്നുണ്ടെങ്കിൽ, ആദ്യമായി ഹിന്ദുക്കളുടെ നേതാവായ റാണാരാജാസിംഗിൽനിന്നും വേണം ജെസിയാ പിരിക്കാൻ. അങ്ങനെയാണെങ്കിൽ എന്നിൽനിന്നും പിരിക്കാൻ വിഷമമില്ല; ഞാൻ അവിടുത്തേക്കു വിധേയനാണല്ലോ. ഉറുമ്പുകളേയും ഈച്ചകളേയും മർദ്ദിച്ചല്ല, വീര്യശൗര്യങ്ങൾ കാട്ടേണ്ടതു്.

"ഞാൻ അവിടത്തെ ഉദ്യോഗസ്ഥന്മാരുടെ വിശ്വസ്തതയിൽ അത്ഭുതംകൊള്ളുന്നു. എന്തെന്നാൽ, അവർ അങ്ങയെ യഥാർത്ഥവിവരങ്ങൾ, ഗ്രഹിപ്പിക്കാൻ മടികാണിക്കയും, കത്തുന്നതീയിനെ വൈക്കോലുകൊണ്ടു മറയ്ക്കാൻ ശ്രമിക്കയും ചെയ്യുന്നു."

ഈ എഴുത്തു്, ജസിയായ്ക്കെതിരായ ഉശിരാന്ന പ്രതിഷേധോക്തി എന്ന നിലയിൽ മാത്രമല്ല പ്രധാനം. അക്ബറിന്റെ ദേശീയരാഷ്ട്രത്തിന്റെ ഒരു വിശദമായ നിർവ്വചനം കൂടിയാണു്. നൂറുവർഷക്കാലം ആ ആശയം ഇന്ത്യാക്കാരുടെ ഹൃദയതലത്തിൽ വേരൂന്നിയെന്നു് ഇതു് വിശദമായ തെളിവു നൽകുന്നു, ജസിയാ അക്ബറിന്റെ നയത്തിനു് ഒരു തിരിച്ചടിയാണെന്നു് ഹിന്ദുക്കളും മുസ്ലീങ്ങളും ഒരുപോലെ മനസ്സിലാക്കി.

സ്വാഭാവികമായിത്തന്നെ ഈ നയം ഹിന്ദുക്കളിൽനിന്നു് വലിയ എതിർപ്പുണ്ടാക്കി. ഇതിനെത്തുടന്നു് പ്രബലരായ റാട്ടോർ (Rahtore) വർഗ്ഗത്തിൻെറ തലവനും, അക്കാലത്തെ ഏററവും വലിയ സാമന്തപ്രഭുവുമായ മഹാരാജാ ജസ്വന്ത്സിംഗിനു് പിൻഗാമിയായി ആരേയും അംഗീകരിക്കാൻ ചക്രവർത്തി തയ്യാറായില്ല. ഇവയുടെ എല്ലാം ഫലമായി സാമ്രാജ്യത്തിൻെറ അസ്ഥിവാരമായിരുന്ന മുഗൾരജപുത്രബന്ധം ശിഥിലമായി. മീവാറിലെ റാണായും, മററു രജപുത്രനേതാക്കന്മാരും തങ്ങളുടെ ഭാവിയെന്തെന്നു മനസ്സിലാക്കുകയും, അവരുടെ ഐക്യസേനകൾ സാമ്രാജ്യത്തെ വെല്ലുവിളിക്കയും ചെയ്തു. രാജപുട്ടാണായിലും, സമാന്തരമായി, തെക്കു് മഹാരാഷ്ട്രമായും ഉള്ള യുദ്ധങ്ങൾ സാമ്രാജ്യത്തിൻെറ നാശത്തിനു് കാരണമായി. മാർവാറിൻെറ ഐതിഹാസികമായ സ്വാതന്ത്ര്യസമരത്തിൻെറ നേതാവു് ദുർഗ്ഗാദാസായിരുന്നു. അതു് ജനങ്ങളുടെ പിൻതുണ നഷ്ടപ്പെട്ട, ഒരു സാമ്രാജ്യത്തിൻെറ സൈനികശക്തിക്ഷയം ലോകത്തിനു കാട്ടിക്കൊടുത്തു. ഒന്നിലധികം സമരമുഖങ്ങളെ സാമ്രാജ്യത്തിനു നേരിടേണ്ടതായും വന്നു.

അറംഗസീബിൻെറ ദൃഷ്ടിയിൽ രാജപുട്ടാണയിലെ യുദ്ധം ഒരു ശിക്ഷണനടപടിയായിരുന്നു; തനിക്കെതിരായി കലഹിച്ച സാമന്തരെ വീണ്ടും അനുസരണയിലേയ്ക്കു കൊണ്ടുവരുന്നതിനായിരുന്നു അതു നടത്തിയതു്. അദ്ദേഹത്തിൻെറ ശ്രദ്ധ വിശേഷേണ പതിഞ്ഞതു് ഡക്കാനിലായിരുന്നു. ഒരു പുതിയ ശക്തി അവിടെ ഉദിച്ചുയന്നു. വളരെ മുൻപു് അറംഗസീബ് ഡക്കാൻവൈസ്രോയിയായിരുന്നപ്പോൾ ബിജപ്പൂർ സുൽത്താൻെറ കീഴിലുള്ള ഒരു സൈനികോദ്യോഗസ്ഥൻെറ മകനായ ഒരു മഹാരാഷ്ട്രയുവാവു് സ്വല്പം പ്രാമാണ്യത്തിലെത്തിയിരുന്നു. ബിജപ്പൂറിൻെറ അതിർത്തിയിലെ മർമ്മസ്ഥാനങ്ങളിലുള്ള ചില കോട്ടകൾ അദ്ദേഹം അധീനപ്പെടുത്തുകയും, ബിജപ്പൂർസുൽത്താൻ തൻെറ പ്രമാണികളിലൊരുവനെ അദ്ദേഹത്തെ കീഴടക്കാൻ അയയ്ക്കുകയും ചെയ്തു. എന്നാൽ ഭീമമായ പരാജയമാണു് ബിജപ്പൂർസേനാനായകനു സംഭവിച്ചതു്. ബിജപ്പൂറും ശിവാജിയും തമ്മിൽ അനന്തരം നടന്ന സംഘർഷത്തിന്നിടയിൽ, ശിവാജി മുഗൾഗവണ്മെന്റുമായി സുൽത്താനെതിരായി സമ്പക്കത്തിലേർപ്പെട്ടു, ഇങ്ങനെ അദ്ദേഹം മുറാദ് ബാക്ക്ഷായുടെ (അറംഗസീബിൻെറ സഹോദരൻ) ശ്രദ്ധയെ ആകർഷിച്ചു (1648).

1650–ൽ അറംഗസീബ്, മുറാദിനെത്തുടന്നു ഡക്കാൻവൈസ്രോയിയായി. ഇസ്ലാമിൻെറ സംരക്ഷകനും മതഭ്രാന്തനുമായ അദ്ദേഹം, രാമദാസിൻെറ ശിഷ്യനും ഹിന്ദുക്കളെ മുസ്ലീംനുകത്തിൻകീഴിൽനിന്നു മോചിപ്പിക്കാൻ ബദ്ധകങ്കണനുമായ ശിവജിയുമായി ഏററുമുട്ടാൻ നിർബ്ബന്ധിതനായി. 1649 വരെ ശിവജി പ്രാദേശികനേതൃത്വമോഹമുള്ള ഒരു ഊർജ്ജസ്വലനായ യുവാവുമാത്രമായിരുന്നെന്നു തോന്നുന്നു. അദ്ദേഹം ഒരു യാഥാസ്ഥിതിക ഹിന്ദുവായിരുന്നെങ്കിലും, ദേശീയാഭിലാഷ

ങ്ങൾ അന്നുണ്ടായിരുന്നില്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ആ വർഷത്തിൽ (1649) അദ്ദേഹം രണ്ടു് അതിവിശിഷ്ട വ്യക്തികളുമായി പരിചയത്തിലായി—തുക്കാറാമും, രാമദാസും. തൊഴിലിൽ ഒരു ചെറുകിട വില്പനക്കാരനും, എന്നാൽ സർവ്വസംഗപരിത്യാഗിയായി ഭഗവന്നാമങ്ങളും പാടി നാടാകെ നടന്ന, മഹാരാഷ്ട്രത്തിലെ ഭക്തികവിയുമായിരുന്നു തുക്കാറാം. രാമദാസ് ഹിന്ദുധർമ്മപുനരുദ്ധാരണത്തിൻെറ മഹാരാഷ്ട്രത്തിലെ പ്രതിരൂപമായിരുന്നു.

വളരെ പാരമ്പര്യങ്ങളുള്ള ഒരു രാജ്യമായിരുന്നു മഹാരാഷ്ട്രം. ശതവാഹനന്മാരുടെ കാലംമുതൽക്കു്, ദേവഗിരിയിലെ യാദവന്മാരുടെ അധഃപതനംവരെ (1311) ആ രാജ്യം, ഹിന്ദുസംസ്കാരത്തിൻെറ ഒരു വിളനിലമായിരുന്നു. മൂന്നുശതാബ്ദക്കാലത്തെ മുസ്ലീംഭരണം (ബാഹ്മിനിയും ബിജപ്പൂർസുൽത്താന്മാരും) ഹേതുവായി എല്ലോറയിലേയും അജന്താ യിലേയും ക്ഷേത്രങ്ങൾക്കും, ചാലൂക്യശില്പകലയ്ക്കും പ്രചോദനംനൽകിയ പുരാതനമഹത്വവും അസ്തമിച്ചെങ്കിലും, അവിടത്തെ ജനങ്ങൾ സാമ്പത്തികമായി തകർച്ച അനുഭവിച്ചെങ്കിലും, യുവാൻ ചങ് ഏഴാംനൂററാണ്ടിൽ വിവരിച്ചപോലെ ജനങ്ങൾ അദ്ധ്വാനശീലരും, സത്യസന്ധരും, കായശക്തിയുള്ളവരുമായിരുന്നു. ബിജപ്പൂരിൻെറ ശക്തി ക്രമേണ ക്ഷയിച്ചതോടെ, മഹാരാഷ്ട്രർക്കു് ആ രാജ്യത്തിൽ നല്ല സ്വാധീനം കിട്ടി. അവിടെ മുസ്ളീംഭരണകാലത്തും ഇടപ്രഭുക്കന്മാർ ഹിന്ദുക്കളായിരുന്നു.

പതിനാറാംനൂററാണ്ടിൽ, ഹിന്ദുമതത്തിലുണ്ടായ നവോത്ഥാനത്തിനു്, ഒരു രാഷ്ട്രീയവശവുമുണ്ടായിരുന്നു. മുൻപു്, നാം കണ്ടതുപോലെ, മുന്നൂറുവർഷത്തെ യുദ്ധങ്ങൾക്കും ഹിന്ദുക്കളുടെ സ്വാതന്ത്ര്യതല്പരതയെ അടിച്ചമർത്താൻ കഴിഞ്ഞില്ല. തളിക്കോട്ടയുദ്ധത്തിൽ, ഡെക്കാനിലെ മുസ്ളീംരാജാക്കന്മാർക്കു്, പ്രശസ്തവിജയം കിട്ടി. എന്നാൽ പരാജിതനായ രാമരാജായുടെ പിൻഗാമികൾ പെനുക്കോണ്ടയിൽനിന്നും ഭരണംനടത്തുകയും, പതിനാറാംനൂററാണ്ടിൻെറ മദ്ധ്യംവരെ സുശക്തമായ ഒരു സാമ്രാജ്യത്തിൻെറ നാഥന്മാരായിത്തന്നെ തുടരുകയും ചെയ്തു. വെങ്കിടരണ്ടാമൻെറ കീഴിൽ (1584—1614), സാമ്രാജ്യത്തിനു നഷ്ടപ്പെട്ടുപോയ പ്രശസ്തി മിക്കവാറും വീണ്ടുകിട്ടി. തെക്കോട്ടുള്ള മുസ്ളീം വികസനത്തെ അവർ തടഞ്ഞുനിർത്തി. ഉത്തരേന്ത്യയിൽ, അക്ബറിൻെറ നയംമൂലം ഹിന്ദുദേശീയതത്വത്തിനു് അതിൻെറ പഴയ നേതാക്കൾ നഷ്ടപ്പെട്ടു. എന്നാൽ ഭരണത്തിൽ രജപുത്രർക്കു ലഭിച്ച സ്വാധീനശക്തി, സാമ്രാജ്യത്തിൽ അവരുടെ പ്രാബല്യം വർദ്ധിപ്പിച്ചു. രാജസ്ഥാൻ കീഴടക്കാൻ ശ്രമിച്ചപ്പോൾ അറംഗസീബിന്നു് ഈ വസ്തുത മനസ്സിലായി.

പതിനേഴാംനൂററാണ്ടിൻെറ മദ്ധ്യത്തിൽ വിജയനഗരരാജാക്കന്മാരുടെ കേന്ദ്രാധികാരം നഷ്ടപ്പെട്ടുകയും, രാഷ്ട്രീയമായി ഹിന്ദുക്കൾക്കു് ഒരു നേതാവില്ലാതാകയുംചെയ്തു. രാമദാസിൻെറ പ്രചോദനം ഹേതുവായി, ഈ ഒഴിവുവന്ന സ്ഥാനത്തേയ്ക്കാണു് ശിവജി നോട്ടമിട്ടതു്. അംഗ

സീബാണെങ്കിൽ, ആ സമയത്തു് ബിജപ്പൂരിലാണു് ശ്രദ്ധ പ്രധാനമായി ചെലുത്തിയതു്. ഒട്ടോമൻ സുൽത്താന്മാരുടെ കീഴിൽ ബിജപ്പൂർ, ബീറാർ കീഴടക്കുകയും, അവരുടെ ശക്തി അറേബ്യൻകടലുമുതൽ ബംഗാൾ ഉൾക്കടൽവരെ വ്യാപിക്കയും ചെയ്തു. പാശ്ചാത്യരാജ്യങ്ങളുമായുള്ള വ്യാപാരംനിമിത്തം, ഇന്ത്യയിലെ ഏററവും സമ്പന്നമായ ഒരു രാജ്യമായിത്തീൎന്നു ബിജപ്പൂർ. ആഗ്രായേക്കാൾ മനോഹരമായ ഒരു നഗരമായിരുന്നു ബിജപ്പൂർ. തലസ്ഥാനം സന്ദർശിച്ച ഏവരിൽനിന്നും അവിരളമായി അതു് പ്രശംസയ്ക്കു് അർഹമായി. ഇരുന്നൂറുവർഷക്കാലത്തെ ഭരണഘട്ടത്തിൽ, സുൽത്താന്മാർ നഗരിയെ അത്യന്തം കമനീയതരമാക്കി. അതു് ഇന്ത്യയിലെ 'ബൈസാൻഷ്യം' ആയി. അറംഗസീബ്, ഡക്കാൻ വൈസ്രോയി ആയിരുന്നകാലത്തു് പ്രധാനമായി രാജകൊട്ടാരത്തിലെ സുഖഭോഗങ്ങളുടേയും ധൂർത്തിൻേറയും ആധിക്യംനിമിത്തം ഈ രാജ്യം അധഃപതനത്തിലേയ്ക്കു കാലൂന്നിയിരുന്നു. മററു മുഗൾചക്രവൎത്തിമാരേപ്പോലെ വിന്ധ്യയ്ക്കും നൎമ്മദയ്ക്കുമപ്പുറമുള്ള തെക്കെഇന്ത്യയിൽ ആധിപത്യം ഉറപ്പിക്കാനും, ഇന്ത്യയെ ഏകീകരിക്കാനും അറംഗസീബും ആഗ്രഹിച്ചു. മറെറാരു കാരണം ഉണ്ടായിരുന്നതു്, ബിജപ്പൂരിലെ സുൽത്താന്മാർ ഒട്ടോമാൻവംശജരെങ്കിലും, ഇസ്ളാമിലെ 'ഷിയാ'വിഭാഗക്കാരായിരുന്നുവെന്നതാണു്. അറംഗസീബ് ഈ വിഭാഗത്തെ നശിപ്പിക്കാൻ ഉഗ്രവ്രതമെടുത്തിരുന്നു. ബിജപ്പൂരിനെ പിടിച്ചടക്കാനുള്ള അറംഗസീബിൻെറ ശ്രമങ്ങൾ ആദ്യമെങ്ങും വിജയിച്ചില്ല. പോരെങ്കിൽ, ആ സമയത്തു ഷാജഹാൻ രോഗബാധിതനായതിനാൽ, അദ്ദേഹത്തിനു് ഉത്തരേന്ത്യയിലേയ്ക്കു പോകേണ്ടതായും വന്നുകൂടി. ഭാവിയിലെ വൈഷമ്യങ്ങളുടെ ഒരു ശകുനം അദ്ദേഹത്തിനു് അപ്പോഴേ അനുഭവപ്പെട്ടു. അദ്ദേഹം ബിജപ്പൂർ ആക്രമിച്ചുകൊണ്ടിരുന്നപ്പോൾ, ഭാവിചക്രവൎത്തിയായ അറംഗസീബ്, നിസ്സാരനായിത്തള്ളിയിരുന്ന ശിവജി, അദ്ദേഹത്തിൻെറ ആസ്ഥാനമായ അഹമ്മദ്ബാദ് കൊള്ളചെയ്യുകയും, ലായത്തിൽനിന്നും അറംഗസീബിൻെറ ആയിരം കുതിരകളെ തട്ടിക്കൊണ്ടുപോകയും ചെയ്തു. ഉത്തരേന്ത്യയിലേയ്ക്കു പോയപ്പോൾ, അറംഗസീബ് ഉദ്യോഗസ്ഥന്മാർക്കു് നിർദ്ദേശം നൽകി: "ആ, നായുടെ മകനെ, (ശിവജിയെ) സൂക്ഷിക്കണം. അയാൾ തക്കംനോക്കിയിരിക്കയാണു്, ഉയരാൻ."

അറംഗസീബിൻെറ ഉത്തരേന്ത്യയിലെ ബദ്ധപ്പാടുകൾ ശിവജിക്കു് അവസരം നൽകി. അദ്ദേഹം അതു വേണ്ടവണ്ണം ഉപയോഗിക്കയും ചെയ്തു. ബിജപ്പൂരുമായുള്ള വഴക്കുകൾ ഒതുക്കി. തൻെറ ശക്തി മഹാരാഷ്ട്രത്തു് ഉറപ്പിക്കാൻ അദ്ദേഹം ഉററു ശ്രമിച്ചു. 1662-ൽ ശിവജിയുടെ സ്വാതന്ത്ര്യം ബിജപ്പൂർ അംഗീകരിച്ചു. ദക്ഷിണേന്ത്യയിലേയ്ക്കു ചക്രവൎത്തി തൻെറ ശ്രദ്ധ തിരിച്ചപ്പോൾ (1663) ഉയൎന്നുകൊണ്ടിരുന്ന പ്രശസ്തനായ ഒരു ഹിന്ദുരാജാവിനെയാണു്, അദ്ദേഹത്തിൻെറ ഉദ്യോഗസ്ഥ

ന്മാർക്കു നേരിടേണ്ടിവന്നതു്. അറംഗസീബ് കാര്യഗൗരവം വേണ്ടപോലെ മനസ്സിലാക്കി. ശിവജിയുടെ നേർക്കുള്ള സൈന്യത്തെ അദ്ദേഹം അയച്ചതു്, സ്വമാതുലനും, സാമ്രാജ്യത്തിലെ ഒരു പ്രധാന ഉദ്യോഗസ്ഥനുമായ ഷെയിസ്തഖാന്റെ നേതൃത്വത്തിലാണു്. എന്നാൽ ഷെയിസ്തഖാൻ ശിവജിയെപ്പോലെ സമർത്ഥനല്ലായിരുന്നു. അദ്ദേഹത്തിനു മഹാരാഷ്ട്രത്തിൽനിന്നും പരാജയം പററി. പിന്നീടു സേനാനായകനായി നിയമിച്ചതു്, ചക്രവർത്തിയുടെ മകനായ മുവാസമിനെ(Muazzan)യാണു്. അദ്ദേഹത്തിനു ശിവജിയുടെമേൽ വിജയം സിദ്ധിച്ചില്ല. അനന്തരം, 1664-ൽ അറംഗസീബ് തന്റെ ഏററവും സമർത്ഥനായ സൈന്യാധിപനെ, രാജാ ജയ്സിംഗിനെ, മനസ്സില്ലാമനസ്സോടെ തെക്കേഇന്ത്യയിലേയ്ക്കു നിയോഗിച്ചു. ശിവജി താല്ക്കാലികമായി കീഴ്വഴങ്ങുകയും, ചക്രവർത്തിയെ കാണാൻ ആഗ്രയിലേയ്ക്കു തിരിക്കുയും ചെയ്തു. എന്നാൽ തലസ്ഥാനനഗരിയിൽ അദ്ദേഹത്തിനു ജയിൽവാസമാണു ലഭിച്ചതു്. മഹാരാഷ്ട്രപ്രശ്നത്തിനു പരിഹാരം കണ്ടെന്നു് അറംഗസീബ് സമാശ്വസിച്ചു. എന്നാൽ 'മലയെലി' തടവിൽനിന്നു രക്ഷപ്പെട്ടു സ്വദേശത്തെത്തി. ചക്രവർത്തിമാറിമാറി സേനാനായകന്മാരേയും സൈന്യത്തേയും ശിവജിക്കു നേർക്കയച്ചെങ്കിലും, അവകൊണ്ടൊന്നും പ്രയോജനമുണ്ടായില്ല. അറംഗസീബിനാണെങ്കിൽ ഉത്തരേന്ത്യ വിടാൻ സൗകര്യവും ലഭിച്ചില്ല. മഹാരാഷ്ട്രജനങ്ങളുടെ ആഗ്രഹമനുസരിച്ചു രാജാവായി ശിവജി കിരീടധാരണം ചെയ്തു. എന്നാൽ അദ്ദേഹം മനസ്സിലാക്കി, വടക്കേഇന്ത്യയിലെ കുഴപ്പങ്ങൾ തീർന്നാൽ, അറംഗസീബ് സാമ്രാജ്യശക്തി മുഴുവൻ തന്റെ നേർക്കു തിരിക്കുമെന്നു്. അതിനാൽ സ്വരാജ്യത്തിന്റെ തെക്കുഭാഗത്തു്, വിജയനഗരസാമ്രാജ്യത്തിലുള്ള ഗിൻജി (Gingi) കീഴടക്കി ഒരു രണ്ടാം തലസ്ഥാനമാക്കി, കോട്ടകൊത്തളങ്ങളുറപ്പിച്ചു, രാജ്യരക്ഷയ്ക്കു വേണ്ട കരുതൽനടപടികൾ ചെയ്തു. 1680-ൽ ശിവജി ചരമം പ്രാപിച്ചപ്പോൾ, അദ്ദേഹം ദക്ഷിണേന്ത്യയിലാധിപത്യമുറപ്പിച്ചുകഴിഞ്ഞു. ബിജപ്പൂരും ഗോൾക്കൻഡയും, മുഗളർക്കെതിരായി അദ്ദേഹത്തിന്റെ സഹായാഭ്യർത്ഥികളായി മാറിക്കഴിഞ്ഞു.

തന്റെ സമകാലികന്മാരിൽ ശിവജി ഉളവാക്കിയ, അതിശയകരമായ അഭിപ്രായഗതി, (പ്രത്യേകിച്ചും മുഗൾസാമ്രാജ്യവുമായി നടത്തിയ യുദ്ധത്തെപ്പററി ഡേവിഡും ഗോലിയാത്തും തമ്മിൽ നടന്നപോലുള്ള ഒന്നായിരുന്ന അതു്,) പേർഷ്യയിലെ ഷാ അറംഗസീബിന്നയച്ച കത്തിൽനിന്നും സ്പഷ്ടമാകുന്നു. ഷാ അബ്ബാസ് എഴുതി: "ഇന്ത്യയിലെ മിക്ക ജമിന്ദാരന്മാരും പ്രക്ഷോഭിച്ചിരിക്കയാണെന്നു് ഞാൻ അറിയുന്നു. അവരിൽ പ്രധാനി സത്യവിശ്വാസിയല്ലാത്ത ശിവനത്രേ. അയാൾ അജ്ഞതയിൽ കിടന്നിരുന്നതിനാൽ, അയാളുടെ പേരുപോലും ആരും കേട്ടിട്ടില്ല. ഇപ്പോൾ, അങ്ങയുടെ അസൗകര്യങ്ങളും സൈന്യങ്ങളുടെ പിൻവാങ്ങലും ഉപയോഗപ്പെടുത്തി, അയാൾ മലയിലെ കൊടുമുടിപോലെ

ദൃശ്യനായി ഭവിച്ചിരിക്കുന്നു. അയാൾ താങ്കളുടെവക പല കോട്ടകളും കീഴടക്കുകയും, പല ഭടന്മാരേയും കൊല്ലുകയോ കീഴടക്കുകയോ ചെയ്കയും, രാജ്യത്തിൽ പലയിടവും പിടിക്കയും, അങ്ങയുടെ പല തുറമുഖങ്ങളും നഗരങ്ങളും ഗ്രാമങ്ങളും കൊള്ളചെയ്കയും നശിപ്പിക്കയും, ചെയ്തതിനും പുറമേ, താങ്കളുമായി നേരിട്ടു മത്സരിക്കാൻപോലും സന്നദ്ധനായിരിക്കുന്നു."

സിംഹാസനാരോഹണം സംബന്ധിച്ച തക്കങ്ങൾ, മറാട്ടാരാജകൊട്ടാരത്തിലെ ഗൂഢാലോചനകൾ ഇവമൂലം മഹാരാഷ്ട്രപ്രശ്നത്തിന്റെ ഗൗരവം ശിവജിയുടെ കാലശേഷം കുറഞ്ഞതായി അറംഗസീബിനു തോന്നി. അക്രമിവർഗ്ഗക്കാർ താമസിച്ചു ഒരു അതിർത്തിപ്രദേശം എന്ന നിലയിലായി മഹാരാഷ്ട്രം, അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ. അവരെ ഒരു പാഠം പഠിപ്പിക്കേണ്ടിയിരുന്നു. പക്ഷേ, അതിലേയ്ക്കുമാത്രം സമയം പാഴാക്കാതെ കൃഷ്ണാനദി കടന്നു തെക്കോട്ടു സൈന്യം നയിക്കാൻ അറംഗസീബ് തീരുമാനിച്ചു. ബിജപ്പൂരിന്നെതിരായി വിജൃംഭിതവീര്യമായ യുദ്ധവും, മഹാരാഷ്ട്രസിംഹാസനസ്ഥനായ സാംഭുവുമായുള്ള എതിർപ്പും അദ്ദേഹം തുടന്നു. ബിജപ്പൂരിൻെറ നേരേയുള്ള യുദ്ധം, തെക്കുള്ള സൈന്യങ്ങളെ ഏകോപിപ്പിച്ചു. സാംഭുപോലും അച്ഛനെ അനുകരിച്ചു ബിജപ്പൂരിനു സൈനികസഹായം നൽകി. ഗോൾക്കൻഡയിലെ സുൽത്താനും ബിജപ്പൂരിന് ഒരു സേന നൽകി. ഇതെല്ലാംകാരണം ബിജപ്പൂർനിരോധനം അത്ര സുകരമല്ലായിരുന്നു. ഒടുവിൽ ചക്രവത്തിതന്നെ സ്ഥലത്തെത്തുകയും യുദ്ധത്തിൻെറ നേതൃത്വം നേരിട്ടു കൈയേല്ക്കുകയും ചെയ്തു. 1686–ൽ ബിജപ്പൂർ കീഴടങ്ങി. താമസിയാതെ കുട്ടബ്ഷാമാരുടെ തലസ്ഥാനമായ ഗോൾക്കൻഡയ്ക്കും അതേ വിധിതന്നെ സംഭവിച്ചു. മുൻപു മദന്നാ (Madanna) എന്ന ഹിന്ദുമന്ത്രിയുടെ നേതൃത്വത്തിൽ പതിനഞ്ചു വഷത്തോളം ഗോൾക്കൻഡാ മുഗളരെ എതിത്തതാണ്. ഇന്ത്യയുടെ മുഴുവൻ പരമാധികാരത്തിനും അറംഗസീബിനും ഇടയ്ക്ക് മഹാരാഷ്ട്രരാജ്യംമാത്രമേ അപ്പോൾ കിടന്നിരുന്നുള്ളു. പലപ്പോഴും ശ്രമിച്ചിട്ടുള്ളതും പൂണ്ണമായി സാധിക്കാത്തതുമായ ഇന്ത്യയുടെ ഏകീകരണം, അറംഗസീബിനു സാധിതപ്രായമായി തോന്നി. മഹാരാഷ്ട്രരെമാത്രം അമർച്ചചെയ്യേണ്ടതേ ഉള്ളു. ചക്രവത്തി അതിലേയ്ക്ക് അദ്ദേഹത്തിൻെറ സകല കഴിവുകളും വിനിയോഗിച്ചു.

ശിവജിയുടെ പിൻഗാമിയായ സാംഭുവിനെ, അച്ഛൻെറ വീരോചിതഗുണങ്ങളുടെ മൂശയിൽ അല്ലായിരുന്നു വാത്തതു്. കൊട്ടാരത്തിലെ ഗൂഢാലോചനകളും, അന്തശ്ഛിദ്രങ്ങളും, അദ്ദേഹത്തിൻെറ നില കൂടുതൽ ദുർബ്ബലമാക്കി. എങ്കിലും അറംഗസീബിനേപ്പോലും അത്ഭുതപ്പെടുത്തുമാറു്, ദേശീയമായ എതിർപ്പ് ഏറെക്കുറെ വിജയകരമായി അദ്ദേഹം നയിച്ചു. ഒടുവിൽ സാംഭു അറംഗസീബിൻെറ കൈയിൽപ്പെടുകയും, വധശിക്ഷയ്ക്കു പാത്രമാകയും ചെയ്തു. തൻെറ ശ്രമങ്ങൾ ജയിച്ചുവെന്നും ഇനി സമാധാനമായിരിക്കാമെന്നും അറംഗസീബിന്നു തോന്നിയി

രിക്കാം. എന്നാൽ ശിവജി സൃഷ്ടിച്ചതു് ഒരു രാജവംശത്തെയല്ല, പ്രത്യുത ഒരു നേഷനെ, ഒരു രാഷ്ട്രത്തെയാണു്. മഹാരാഷ്ട്രർ തങ്ങളുടെ രാജാവിന്റെ വീഴ്ചയിൽ വ്യസനിച്ചു. പക്ഷേ, ശിവജി സ്ഥാപിച്ച തെക്കവശത്തെ പ്രതിരോധപംക്തിയിൽ അവർ എതിർപ്പു സംഘടിപ്പിച്ചു.

അടുത്ത ഇരുപതുവർഷം, ചക്രവർത്തി അദ്ദേഹത്തിന്റെ നിഴലിനെത്തന്നെ വേട്ടയാടി. അദ്ദേഹം സൈന്യസമേതം അങ്ങിങ്ങായി അലയുകയും കോട്ടകൾ ആക്രമിക്കയും കീഴടക്കുകയും ചെയ്തു. എന്നാൽ കാലം ചെന്നതോടെ, മഹാരാഷ്ട്രരുടെ എതിർപ്പിനു് മൂർച്ച കൂടിവന്നതേയുള്ളു. നെപ്പോളിയൻ സ്പെയിനിൽ നടത്തിയ സൈന്യവിന്യാസംപോലെയായിരുന്നു ഔറംഗസീബിന്റെ മഹാരാഷ്ട്രത്തിലെ യുദ്ധം. സായുധമായ ഒരു രാജ്യത്തെയാണു് അദ്ദേഹം അഭിമുഖീകരിച്ചതു്. ആയോധനസാമഗ്രികളില്ലുള്ള മെച്ചം അവിടെ ഫലിച്ചില്ല. ഉണങ്ങാത്ത മുറിവു് അവശേഷിച്ചു് ആറുകൊല്ലത്തിൽപ്പരംകാലം ഔറംഗസീബ്തന്നെ മഹാരാഷ്ട്രരുമായുള്ള യുദ്ധം നയിച്ചു. അതിനുശേഷം നിരാശാമഗ്നനായി അദ്ദേഹം സ്വന്തം പ്രവിശ്യാതലസ്ഥാനത്തേക്കു നീങ്ങി (1706). അതിന്നടുത്തവർഷം അദ്ദേഹം മരണമടഞ്ഞു. മഹാരാഷ്ട്രർ കീഴടങ്ങിയില്ലെന്നു മാത്രമല്ല, അവരുടെ കീഴിൽ വലിയ ഒരു രാജ്യഭാഗം വരികയും വിജയകരമായ എതിർപ്പുമൂലം ദേശീയമായ പ്രശസ്തി വർദ്ധിപ്പിക്കയും ചെയ്തു.

ദക്ഷിണാപഥത്തിൽ മാത്രമല്ല, ഔറംഗസീബിനു് ദേശീയപ്രക്ഷോഭണത്തെ അഭിമുഖീകരിക്കേണ്ടിവന്നതു്. അദ്ദേഹത്തിന്റെ ചരമത്തിനു് ഒരു വർഷം മുൻപു്, വളരെ വലിയ വിഷമത്തിൽപ്പെട്ട ഒരാൾ അദ്ദേഹത്തിനു് ഒരു കത്തയച്ചു. അദ്ദേഹം 'സച്ചിദ് പാദ്ഷാ' (അതായതു്, ശരിയായ ചക്രവർത്തി) ആണെന്നു് അവകാശപ്പെട്ടു. എഴുത്തിന്റെ പേരു് 'സാഫർ നാമാ' (വിജയലേഖനം) എന്നാണു്. സിക്കുകാരുടെ പത്താമത്തെ ഗുരുവായ ഗോവിന്ദ്സിംഗാണു് കത്തയച്ചതു്. സാമ്രാജ്യത്തിന്റെ ശക്തിമുഴവൻ അദ്ദേഹത്തിൽ നിപതിച്ചു. സിർഹൻഡിലെ ഗവർണ്ണർ അദ്ദേഹത്തിന്റെ രണ്ടു പുത്രന്മാരെ ജീവനോടെ കുഴിച്ചിട്ടു. എഴുത്തെഴുതുന്ന സമയത്തുപോലും, ചുരുക്കം അനുയായികൾ മാത്രമുള്ള അദ്ദേഹത്തെ ശത്രുക്കൾ വേട്ടയാടിക്കൊണ്ടിരുന്നു. ഗുരുനാനാക്കു സ്ഥാപിച്ച 'പന്ഥാ'വിലെ (Panth) പത്താമത്തെ ആചാര്യനായിരുന്നു ഗോവിന്ദ്. (1469—1539). രാമാനന്ദന്റെയും, കബീറിന്റെയും അനുയായിയും ഒരു മിസ്റ്റിക്കു ഗായകനുമായ നാനാക്ക്, ഏകദൈവവിശ്വാസപരവും ജാതിവ്യവസ്ഥയെ നിരാകരിച്ചിരുന്നതും സമാധാനപരവുമായ ഒരു മതവിഭാഗം സ്ഥാപിച്ചു. പഞ്ചാബിലെ ജാറ്റ്വർഗ്ഗക്കാരായ കൃഷീവലന്മാർമാത്രം അടങ്ങിയ ഒരു ചെറിയ സംഘമായിരുന്നു അതു് ആദ്യം. ക്രമേണ ഈ മതസംഘടനയ്ക്കു്സൈനികസ്വഭാവം ഉണ്ടായി. അവരുടെ

കേന്ദ്രസ്ഥലമായ അമൃതസരസ്സിനെ അവർ ഒരു പ്രാദേശികതലസ്ഥാനമാക്കി. അവരുടെ ആത്മീയാചാര്യനായ ഗുരു ഹർഗോവിന്ദ്, സ്വയം 'സച്ചിദ്പാദ്ഷാ' എന്നു വിളിക്കുകയും, ആയുധധാരികളായി സായുധന്മാരായ അനുചരരോടുകൂടി സഞ്ചരിക്കയുംചെയ്തു. ആദ്യംമുതല്ക്കേ, ഭക്തിപരമെങ്കിലും, സിക്കമതത്തിനു് ഒരു ദേശീയസ്വഭാവംകൂടി ഉണ്ടായിരുന്നു. ഹിന്ദുക്കളുടെ ശോച്യസ്ഥിതിയെപ്പററി നാനാക്കുതന്നെ പാടിയിരുന്നു:

"നിങ്ങൾ രഹസ്യമായി ഹിന്ദുമതാചാരങ്ങൾ അനുഷ്ഠിക്കുന്നു,
എങ്കിലും, അല്ലയോ ഭ്രാതാക്കന്മാരേ,
നിങ്ങൾ മുസ്ലീംങ്ങളുടെ ഗ്രന്ഥങ്ങളാണു് വായിക്കുന്നതു്,
അവരുടെ ആചാരങ്ങളാണു് അനുകരിക്കുന്നതു്."

ഗുരു ഗോവിന്ദ്സിംഗ് അദ്ദേഹത്തിന്റെ അച്ഛന്റെ മരണശേഷം വളരെ ചെറുപ്പത്തിൽത്തന്നെ നേതൃസ്ഥാനത്തെത്തി. അദ്ദേഹം അദ്യാപി മുഗളന്മാരുടെ ശത്രുവായിരുന്നു. ഏതാനും കാഷ്മീറിബ്രാഹ്മണർക്കുവേണ്ടി വാദിച്ചതുനിമിത്തം അദ്ദേഹത്തിന്റെ അച്ഛനായ തേജ്ബഹദൂർ, ഒരു രക്തസാക്ഷിയാകേണ്ടിവന്നു. 1699-ൽ ചക്രവർത്തി, മഹാരാഷ്ട്രരുമായുള്ള യുദ്ധത്തിൽ കുടുങ്ങിക്കൊണ്ടിരുന്നപ്പോൾ, ഗോവിന്ദ് സ്വീകരിച്ച ഒരു നടപടിയുടെ പ്രാധാന്യം, അന്നു മിക്കവരും മനസ്സിലാക്കിയിരിക്കയില്ല. അദ്ദേഹം 'ഖാൽസാ' (**Khalsa**) സ്ഥാപിച്ചു. അതായതു് തന്റെ അനുയായികളെ അദ്ദേഹം സായുധരാക്കി. അതിലെ ഓരോ അംഗവും വേണ്ടിവന്നാൽ ജീവനും, കുടുംബവും, അഭിമാനവും 'പന്ഥാ'വിനുവേണ്ടി ബലികഴിക്കാമെന്നു പ്രതിജ്ഞചെയ്തു. ഗുരു ഗോവിന്ദന്റെകീഴിൽ സിക്കുകാരുടെ ശക്തി വളർന്നു. സിർഹൻഡിലും, ലാഹോറിലുമുള്ള മുഗൾഗവൺമെൻറിനു് അവരെ എതിരിടേണ്ടിവന്നു. അവരുടെനേർക്കു് കർശനമായ നടപടികൾ നടത്താൻ അറംഗസീബ് ഉത്തരവുനൽകി. ഡെൽഹിയിലെ മുഗൾസൈന്യം, ഗുരുവിനെ സഹായഹീനനായ ഒരു രാജ്യഭ്രഷ്ടന്റെ നിലയിലാക്കിയപ്പോഴാണു്, അദ്ദേഹം 'സാഫർനാമാ' എഴുതിയതു്. അതിൽ അദ്ദേഹം ചക്രവർത്തിയോടു ചോദിക്കുന്നു: "എന്തൊരു ഫലമാണു്, ചില തീപ്പൊരികളെ നശിപ്പിച്ചാൽ ഉള്ളതു്, മുൻപില തേക്കാൾ, വളരെ ശക്തിയായി തീ ആളിക്കത്തുമ്പോൾ?" ഗോവിന്ദ് സിംഗ് കൊളുത്തിയ തീ, മുഗളന്മാരുടെ സ്വന്തം പ്രവശ്യയായ പഞ്ചാബിനെത്തന്നെ അതിവേഗം ഗ്രസിച്ചു.

ഇങ്ങനെ തനിക്കെതിരായി തെക്കു് മഹാരാഷ്ട്രരേയും, വടക്കു് സിക്കുകാരേയും സൃഷ്ടിക്കയും മുഗൾരാഷ്ട്രത്തിന്റെ ഏററവും ഉറച്ച സ്ഹായാവലംബമായ രജപുത്രരുടെ സൗഹാർദ്ദം നശിപ്പിക്കയും ചെയ്തശേഷം അറംഗസീബ് മരിച്ചു. തന്റെ മുന്നു പൂർവ്വികന്മാർ, ശ്രദ്ധാപൂർവ്വം കെട്ടിപ്പടുത്ത, ഹൈന്ദവജനതയുടെ രാജഭക്തി നാമാവശേഷമായി.

അദ്ദേഹം പരാജിതനായി മരിച്ചു; പക്ഷേ, മരിച്ചതു് ഒരാദർശത്തിനുവേണ്ടിയാണു്—ഇന്ത്യയുടെ ഏകീകരണം. ഒരുപ്രകാരത്തിൽ അദ്ദേഹം, ഇന്ത്യൻഏകീകരണത്തിൻെറ ഒരു രക്തസാക്ഷിയാണു്. എന്നാൽ അദ്ദേഹം ആഗ്രഹിച്ചതും, തൻെറ സാമ്രാജ്യംതന്നെ നശിപ്പിച്ചതും, അക്ബർ സ്വപ്നംകണ്ടമാതിരിയിലുള്ള ഒരു ദേശീയരാഷ്ട്രത്തിനുവേണ്ടിയല്ല. ഒരു ഇസ്ലാമികരാഷ്ട്രത്തിനുവേണ്ടിയാണു്. ഒരു ഏകീകൃതഭാരതത്തെ മുസ്ലീം ന്യൂനപക്ഷം ഭരിക്കണമെന്നതായിരുന്നു ഔറംഗസീബിൻെറ ആദർശം. ഔറംഗബാഡിലെ അദ്ദേഹത്തിൻെറ ശവകുടീരത്തിൽ അദ്ദേഹത്തോടൊപ്പം അതു നിദ്രചെയ്യുന്നു.



അദ്ധ്യായം പതിനേഴ്

## മഹിമാശാലികളായ മുഗളന്മാരുടെകാലത്തെ ഇന്ത്യ

അക്ബറിന്റെ സിംഹാസനാരോഹണംമുതൽ, അറംഗസീബിന്റെ മരണംവരെ(1707)യുള്ള ഒന്നരനൂററാണ്ടുകാലം, സാമൂഹ്യമായും, സാമ്പത്തികമായും രാഷ്ട്രീയമായുമുള്ള ഇന്ത്യയുടെ വളർച്ചയുടെ ചില സാമ്പത്തികവിശേഷതകൾ കാണിക്കുന്നു. മുഗൾരാജധാനി, പേഷ്യൻസംസ്കാരം ഉൾക്കൊണ്ട ഭരണാധിപന്മാരുടെ കീഴിൽ സാംസ്കാരികപ്രവൎത്തനങ്ങളുടെ കേളീരംഗമായി. ധാറിലെ പരമാറചക്രവൎത്തിയായ ഭോജനുശേഷം വടക്കേഇന്ത്യയിൽ ഇപ്രകാരം ഒരു പ്രഭാപ്രസരം ഉണ്ടായിട്ടില്ല. ചക്രവൎത്തിമാർ മാത്രമല്ല, കൊട്ടാരത്തിലെ സ്ത്രീകളും, ഹുമയൂണിന്റെ അമ്മമുതല്ക്ക് അറംഗസീബിന്റെ പ്രസിദ്ധപുത്രിയായ സെബുനീസ്സാവരെ, കലകളുടേയും സാഹിത്യത്തിന്റേയും രക്ഷാധികാരിണികളും, ഉദ്യാനങ്ങൾ, ചിത്രലേഖനം, പരവതാനികൾ മനോഹരങ്ങളായ കെട്ടിടങ്ങൾ ഇവയിലെല്ലാം അഭിരുചിയുള്ളവരുമായിരുന്നു. അവർ കവികളേയും പണ്ഡിതന്മാരേയും, ചിന്തകന്മാരേയും പ്രോത്സാഹിപ്പിച്ചു. അക്ബർ പണ്ഡിതന്മാരോടു കാണിച്ച ഔദാര്യവും, മതപരവും തത്വചിന്താപരവുമായുള്ള കാര്യങ്ങളിൽ പ്രദൎശിപ്പിച്ച അടങ്ങാത്ത ദാഹവും, ഏഷ്യയുടെ എല്ലാഭാഗത്തുനിന്നും പണ്ഡിതന്മാരെ അങ്ങോട്ടാകൎഷിച്ചു. മുഗളന്മാൎക്കു തത്വചിന്താപരവും കലാപരവുമായ കാര്യങ്ങളിലുണ്ടായിരുന്ന താത്പര്യം, അവരുടെ ഉയൎന്ന ഉദ്യോഗസ്ഥന്മാരും, പ്രഭുക്കന്മാരും തെളിയിക്കുന്നു. അക്ബറിന്റെ റീജൻറായ ബയിറാംഖാന്റെ പുത്രനും, കുലീനനുമായ അബ്ദുർ റഹിമാൻ ഖാൻ ഇഖാനൻ (Abdur Rahman Khan-i Khanan) പേർഷ്യൻഭാഷയിലെ മാത്രമല്ല ഹിന്ദിയിലേയും ഒരു പണ്ഡിതനും കവിയുമായിരുന്നു. ഹിന്ദിസാഹിത്യത്തിലെ, ഒരു ജ്യോതിസ്സായി ഇന്നും അദ്ദേഹത്തെ ഗണിച്ചുവരുന്നു. സഹോദരന്മാരായ അബുൽഫാസലും, ഫെയിസിയും പ്രസിദ്ധസാഹിത്യകാരന്മാരാണ്. മുബാറക്കിന്റെ മക്കളായ അവർ, അച്ഛനെപ്പോലെ മതചിന്തയിൽ തല്പരരായിരുന്നു. അബുൽഫാസലിന്റെ കൃതികൾ മിക്കവയും വൎണ്ണനാത്മകവും രാഷ്ട്രീയവുമാണ്. ഫെയിസിയാകട്ടെ സഹോദരനേക്കാൾ കൂടുതൽ പാണ്ഡിത്യമുള്ളവനും, മികച്ച കവിയും ആയിരുന്നു. ഹിന്ദിക്ലാസിക്കുകൾ പേർഷ്യനിലേയ്ക്കു തൎജ്ജമചെയ്തു് അദ്ദേഹത്തെ കൂടുതൽ പ്രസിദ്ധനാക്കിത്തീൎത്തു. രാജധാനിയിലെ ഹിന്ദുസാമന്തന്മാരിൽ പ്രധാനിയും റവന്യൂമന്ത്രിയുമായ റോഡർമാൾ, ഒരു ഗ്രന്ഥകാരനോ, അല്ലെങ്കിൽ, ഹിന്ദുധൎമ്മശാസ്ത്രത്തെപ്പററിയുള്ള

വിശകലനമെഴുതിയ റോഡാറാനന്ദൻെറ രക്ഷാധികാരിയോ ആകുന്നു. 'വേളീകൃഷ്ണരുഗ്മിണീയ'ത്തിന്റെ കത്താവായ പൃഥ്വീസിംഗ് റാത്തോറും, അക്ബറിൻെറ കൊട്ടാരവുമായി ബന്ധപ്പെട്ട ഒരു രജപുത്രരാജാവാണ്. ചക്രവത്തിയിൽനിന്നും പ്രഭുക്കന്മാരിൽനിന്നും പേർഷ്യൻ, സംസ്കൃതം, ഹിന്ദി ഈ ഭാഷകൾക്ക് മികച്ച പ്രോത്സാഹനം ലഭിച്ചുവന്നു.

അക്കാലത്തെ ഏററവും പ്രമുഖസാഹിത്യകാരൻ, എക്കാലത്തേയും ഇന്ത്യൻമഹാകവികളിലൊരാളായ തുളസീദാസനായിരുന്നു. അദ്ദേഹം, റോഡർമാളിൻേറയും, മാൻസിംഗിൻേറയും, അബ്ദുർറഹിമാൻേറയും സ്നേഹിതനായിരുന്നെങ്കിലും കൊട്ടാരബഹളങ്ങളിലും ആർഭാടങ്ങളിലുംനിന്നും ഒഴിഞ്ഞുമാറി ജീവിച്ചു. അക്കാലത്തെ മററു രണ്ടു സാഹിത്യകോവിദന്മാരായിരുന്നു കേശവദാസും, സൂർദാസും. ഈ ത്രിമൂത്തികൾ ആ കാലഘട്ടത്തിനെ സാഹിത്യപ്രഭയാൽ മനോഹരമാക്കി. ഇൻഡ്യയിലെ ഹിന്ദുഹൃദയത്തിനു് രൂപംകൊടുക്കുന്നതിൽ ഇവർ വഹിച്ച പങ്ക് അദ്വിതീയമാണ്. ഹിന്ദിഭാഷ അവർ ജനതയുടെ ആത്മീയാത്മവാഹിനിയാക്കി.

രാജധാനിയിലുള്ള സാഹിത്യമണ്ഡലത്തിലെ ചില ദീപസ്തംഭങ്ങളാണ് അബ്ദുർറഹിമാൻ, ഫെയിസി, അബുൽഫാസൽ, മാൻസിങ് ഇവർ. ചിത്രരചനയും ശില്പകലയും അക്ബർ നേരിട്ടുതന്നെ പ്രോത്സാഹിപ്പിക്കയും സംരക്ഷിക്കയുംചെയ്തു. ഇന്ത്യൻ കൊട്ടാരങ്ങളിലെ ഒരു പ്രത്യേകതയാണ് ചിത്രരചന. സംസ്കൃതസാഹിത്യത്തിൽനിന്നു് ലഭിക്കുന്ന തെളിവുകളിൽനിന്നും, നമുക്കറിയാം ഭിന്നചിത്രങ്ങൾ, ചിത്രകാരൻെറ കലാനൈപുണി കാണിക്കുന്ന മാതൃകകളായി ഗണിച്ചിരുന്നുവെന്ന്. ആൾചിത്രവും, സ്വാധാരണപടങ്ങളും രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും ഒരു വിനോദമായിരുന്നു. 'ശാകുന്തള'ത്തിലും 'കൗമുദീമഹോത്സവ'ത്തിലും, പ്രേമപാത്രങ്ങളുടെ ആലേഖ്യമെഴുതുക കഥയിലെ ഒരു അംശമാണ്. ഭാസൻെറ സ്വപ്നവാസവദത്തത്തിൽ, നൃപദമ്പതിമാരുടെ ചിത്രം, ഉദയനനു് അദ്ദേഹത്തിൻെറ ശ്വശ്രുരൻ സമ്മാനമായി അയയ്ക്കുന്നു. ഗുണാഢ്യൻെറ കഥകളിൽ, കഥാനായികമാരുടെ ചിത്രങ്ങളാണ് പലപ്പോഴും പ്രേമം ബീജാവാപം ചെയ്യുന്നതു്. ഇതിൽനിന്നെല്ലാം ഛായാചിത്രണം ഇന്ത്യയിൽ ഒരു പ്രാചീനകലയാണെന്നു തെളിയുന്നു, പലതിൻെറയും മാതൃകകൾ നമുക്കു ലഭിച്ചിട്ടില്ലെങ്കിലും. അക്ബറിനു് ചിത്രാലേഖ്യത്തിൽ വലിയ പ്രതിപത്തിയായിരുന്നു. അദ്ദേഹം പേർഷ്യയിൽനിന്നും ചിത്രകാരന്മാരെ രാജധാനിയിൽ സ്വന്തമാവശ്യത്തിലേയ്ക്കു വരുത്തി താമസിപ്പിച്ചു. ബെയ്സാദി(Beyzad)ൻെറ കാലശേഷം, പേർഷ്യാ ചിത്രകാരന്മാർക്കു കീത്തികേട്ട രാജ്യമായിത്തീന്നു. അക്ബർ സ്ഥാപിച്ച ഇൻഡോപേർഷ്യൻസ്കൂൾ അധികകാലം ജീവിച്ചില്ല. അതു ഭാരതീയമായി. മുഗൾകാലത്തെ ചിത്രപ്പകർപ്പുകൾ കാണിക്കുന്നു, എത്ര വേഗത്തിൽ, എത്ര സ്പഷ്ടമായി ഇന്ത്യയിലെ

കലാഭിരുചി പുനഃസ്ഥാപിതമായെന്നു്. അക്ബർ ചിത്രകാരന്മാരോടു കാണിച്ച താത്പര്യം, മിന്നൽവേഗം ഗുജറാററു പിടിച്ചടക്കാൻ പോയപ്പോൾ, കൂടെ മൂന്നു ചിത്രകാരന്മാരേയും കൊണ്ടുപോയി എന്ന വസ്തുത തെളിക്കുന്നു.

അക്ബറിന്റെ മകനും മരുമകനും ഇക്കാര്യത്തിൽ അദ്ദേഹത്തെപ്പോലെതന്നെ ചിത്രരചനയിൽ താൽപര്യം കാണിച്ചു. ജഹാംഗീർ, ചിത്രകലയിൽ അഭിജ്ഞൻ താനാണെന്നു് അവകാശപ്പെട്ടു. അദ്ദേഹത്തിന്റെ സ്മരണകളിൽ തന്റെ കീഴിലുള്ള ചിത്രകലാവിദഗ്ദ്ധന്മാരെ പ്രോത്സാഹിപ്പിച്ചതിനേയും തനിക്കു ചിത്രകലയിലുള്ള താൽപര്യത്തേയുംപററി പരാമർശങ്ങളുണ്ടു്. അറംഗസീബും ഭരണത്തിലെ ആദ്യഘട്ടത്തിൽ ചിത്രകലയെ പ്രോത്സാഹിപ്പിച്ചതായി തോന്നുന്നു. അദ്ദേഹം ആറുമാസത്തിലൊരിക്കൽ, ഗ്വാളിയർകോട്ടയിൽ തടവിലിട്ടിരുന്ന ഒരു രാജാവിന്റെ ചിത്രം വരയ്ക്കാനായി ചിത്രകാരന്മാരെ അയച്ചതായി രേഖയുണ്ടു്. ജഹാംഗീർ ഭാരതീയവും, പേർഷ്യനുമായ ചിത്രകലാരീതികളെ ആസ്വദിച്ചു. അദ്ദേഹത്തിന്റെ കൊട്ടാരംചിത്രകാരന്മാർ അസാധാരണ ഭംഗിയുള്ള ചില ചിത്രങ്ങൾ രചിച്ചിട്ടുണ്ടു്. മുഗൾചിത്രകലാപ്രസ്ഥാനം സുപ്രസിദ്ധവും, ലോകത്തിലുള്ള മിക്ക മ്യൂസിയങ്ങളേയും ഇന്നും സമ്പന്നമാക്കുന്നതുമാകയാൽ, അതിനെപ്പററി വിവരിക്കേണ്ട ആവശ്യമില്ല. നമുക്കു കിട്ടിയിട്ടുള്ള ചിത്രകാരന്മാരുടെ പട്ടികയിൽനിന്നും, അതു് പ്രധാനമായി ഇൻഡ്യൻസ്കൂളാണെന്നും, ഹിന്ദുക്കളും മുസ്ലിംങ്ങളും ഒരുപോലെ കലാപരമായ സംഭാവനകൾ മുഗൾകാലത്തു് നൽകിയെന്നും മനസ്സിലാക്കാം.

പതിനേഴ പ്രമുഖചിത്രകാരന്മാരുടെ പേരുകൾ അബുൽ ഫാസൽ എടുത്തുപറയുന്നു. അവരിൽ പതിമ്മൂന്നുപേരും ഹിന്ദുക്കളായിരുന്നു. ഹിന്ദുക്കൾ വരച്ചിട്ടുള്ള ചിത്രങ്ങൾ അബുൽഫാസലിന്റെ അഭിപ്രായത്തിൽ "വസ്തുക്കളെപ്പററി നമുക്കുള്ള ആശയങ്ങളെ അതിലംഘിക്കുന്നു; ലോകത്തിൽ അവയ്ക്കു സമാനങ്ങളായവ ദുർല്ലഭമാണു്." അക്ബറിന്റെ രാജധാനിയിലെ ചിത്രകാരന്മാരുടെ രാജാവു് അബ്ദസ് സമാദ് (Abdus Samad) എന്ന പേർഷ്യനായിരുന്നു. ബസാവാൻ (Basawan), ദശവന്തു് (Daswanth) ഈ മഹാന്മാർ, പുതിയ സാങ്കേതികരീതി ചിത്രനിർമ്മാണത്തിൽ വരുത്തിയതോടെ, പേർഷ്യൻചിത്രകലയുടെ ജനസമ്മിതി കുറഞ്ഞു. അക്ബർ തന്റെ ചിത്രംവരയ്ക്കാൻ ഇരുന്നുകൊടുക്കുകയും, കൊട്ടാരത്തിലെ പ്രഭുക്കന്മാർ തങ്ങളുടെ ഛായാചിത്രങ്ങളാൽ ചക്രവർത്തിയുടെ ചിത്രശാല അലങ്കരിപ്പിക്കാൻ കല്പന പുറപ്പെടുവിക്കയും ചെയ്തിരുന്നു.

പ്രാചീന ഹിന്ദുസമ്പ്രദായത്തിലുള്ള ചിത്രകല, പുതിയ സമ്പ്രദായത്തിൽ, ലയിക്കയുണ്ടായില്ല. പേർഷ്യന്മാരുടേയും മുഗളന്മാരുടേയും സമ്പ്രദായങ്ങളുമായുള്ള സമ്പർക്കംമൂലം, ആ രീതിക്കു് ഒരു നവോത്ഥാനം

ഉണ്ടായി. പ്രാചീന ഭാരതീയപാരമ്പര്യത്തിലുള്ള ചിത്രകലയുടെ വസന്തം ആണ് മദ്ധ്യേന്ത്യയിലും, രജപുട്ടാണയിലും, ഹിമാലയപ്രദേശങ്ങളിലും മററും പുഷ്കലമായി പുഷ്ടിച്ച രാജപുത്രസമ്പ്രദായം എന്ന പേരിൽ അറിയപ്പെട്ടുന്ന ചിത്രകല. മുഗൾചക്രവത്തിമാരും, അവരെ അനുകരിച്ച് ഹിന്തുക്കളും മുസ്ലിംങ്ങളുമായ സാമന്തന്മാരും, തങ്ങളുടെ ഗ്രന്ഥപ്പുരകൾ ഛായാചിത്രസമാഹാരങ്ങൾകൊണ്ടും സുവൎണ്ണരേഖാങ്കിതങ്ങളായ ഗ്രന്ഥങ്ങൾകൊണ്ടും അലംകൃതമാക്കി. അവയുടെ അതുല്യമായ മനോഹാരിത ജയപ്പൂർശേഖരത്തിൽനിന്നും ഊഹിക്കാവുന്നതാണ്. മുഗൾക്കൊട്ടാരത്തെ അനുകരിച്ചുള്ളതായിരുന്നു, ഓരോ രാജാവിൻെറ കൊട്ടാരവും; തന്മൂലം ഈ കാലഘട്ടം കലയുടെ വസന്തോത്സവംതന്നെയായിരുന്നെന്നു പറയാം.

ഡെൽഹിയിലെ സുൽത്താന്മാരും, പ്രാദേശികരാജാക്കന്മാരും വലിയ ആലയനിൎമ്മാതാക്കളായിരുന്നെന്നു പറഞ്ഞുവല്ലൊ. അതിനാൽ, ഇൻഡോ–ഇസ്ലാമികശില്പകല മുഗളന്മാരുടെ പ്രത്യേക സംഭാവനയല്ല തന്നെ. എന്നാൽ ചക്രവത്തിമാരുടെ അതുല്യമായ സമ്പത്തും, സുഖഭോഗസമൃദ്ധിയും, അതിമനോഹരങ്ങളായ ആലയങ്ങളും, കോടിക്കണക്കിന് ജനങ്ങൾക്ക് ആനന്ദം ഇന്നും പ്രദാനംചെയ്യുന്ന ഉദ്യാനങ്ങളും, പുതിയ പട്ടണങ്ങൾതന്നെയും നിൎമ്മിക്കാൻ സഹായിച്ചു. ഹിന്തുമുസ്ലിം ആശയങ്ങളുടെ സങ്കലനത്തിന് ഉദാഹരണമാണ്, അക്ബർ പുതിയതായി പണിത ഫാത്തപ്പൂർ സിക്രി എന്ന തലസ്ഥാനനഗരി, ടാജ്മഹാൾ, മോട്ടിമസ്ജിദ്, ചുകപ്പുകോട്ട, ഇത്തിമഡ്ദൗള (Itimad-ud-dowla) പണിയിച്ച ശവകടീരങ്ങൾ ഇവയെപ്പററി എടുത്തു പറയേണ്ട ആവശ്യമില്ല. കാഷ്മീരിലുള്ള മുഗൾഉദ്യാനങ്ങളും, കല്ക്കാ(Kalka)യ്ക്കടുത്തുള്ള പിംജാർ (Pinjaur) മുതലായി അമീറന്മാർ നിൎമ്മിച്ച ആരാമങ്ങളും, അഴകു് അലതല്ലുനവയാണ്.

ഈ കാലഘട്ടത്തിൽ ആലയനിൎമ്മാണത്തിൽ വലിയ പുരോഗതി ഉണ്ടായി. പല രാജാക്കന്മാരും അസംഖ്യം മനോഹരങ്ങളായ കെട്ടിടങ്ങൾ നിൎമ്മിച്ചു. ഹിന്തുക്കളുടെ ആലയനിൎമ്മാണരീതിയിൽ വലിയൊരു മാററം സംഭവിച്ചു. ഹിന്തുസാമന്തന്മാർ അവരുടെ തലസ്ഥാനങ്ങളിലുണ്ടാക്കിയ കൊട്ടാരങ്ങൾ, ഡിവാനികാസ് (Diwan-i Khas), ഡിവാനിആം, (Diwan-i Am), ശിഷ്മഹാൾ, ഇവയുടെയും ചക്രവത്തിയുടെ കൊട്ടാരങ്ങളുടേയും അനുകരണങ്ങളാണ്. എന്നാൽ ഇവ പഴയ ഭാരതീയസൗധങ്ങളിൽനിന്നും, പല കാര്യത്തിലും മുഗൾകൊട്ടാരങ്ങളിൽനിന്നും ഭിന്നമായ ചില സവിശേഷതകൾ വഹിച്ചിരുന്നു. ബീർസിംഗ് ബുൻഡേലയുടെ കൊട്ടാരം, ബിക്കാനീയറിലെ പഴയകോട്ട, ഉദയപ്പൂർ, ജോഡ്പൂർ, ആംബർ ഇവിടെയുള്ള കൊട്ടാരങ്ങൾ ഇവ, അക്കാലത്തെ ശില്പകലയുടെ, ഇന്നും അവശേഷിക്കുന്ന മാതൃകകളാണ്.

പഴയ രീതിയിലുള്ള ക്ഷേത്രനിർമ്മാണരീതിക്കും ഇക്കാലത്തു്, സ്വാഭാവികമായി പുനരുത്ഥാനം ഉണ്ടായി. അക്ബറിൻെറ മതസഹിഷ്ണുതാനയം ഹേതുവായി ഹിന്ദുജന്മിമാരും വ്യാപാരികളും, പഴയ ക്ഷേത്രങ്ങളുടെ ജീർണ്ണോദ്ധാരണവും, പുതിയവയുടെ നിർമ്മാണവും തങ്ങളുടെ ചുമതലയായി എണ്ണി. മഥുരയായിരുന്നു, ഏററവും ശ്രദ്ധ ആകർഷിച്ചതു്. മററു സ്ഥലങ്ങളിലും ക്ഷേത്രങ്ങളുടെ ജീർണ്ണോദ്ധാരണം പുണ്യകർമ്മമായി കരുതപ്പെട്ടു. തൻെറ കൊട്ടാരത്തോടനുബന്ധിച്ചു്, ബീർസിംഗ് പണിത ക്ഷേത്രമാണു് ഏററവും പ്രശസ്തം; പക്ഷേ, ഷാജഹാൻ അതു നശിപ്പിച്ചു. എങ്കിലും ഇന്നു് വടക്കേഇന്ത്യയിൽ കാണുന്ന മിക്ക മഹാക്ഷേത്രങ്ങളും ഈ കാലഘട്ടത്തിലേതാണു്.

ഡെക്കാനിലെ സുൽത്താന്മാരുടെ കലാശില്പസംഭാവനകളും നമ്മുടെ സ്മരണയ്ക്കു് അർഹമാണു്. ബിജപ്പൂരിലെ ഒസ്മാനി (Osmani) സുൽത്താന്മാർ വലിയ ആലയനിർമ്മാതാക്കളായിരുന്നു. റോമായിലെ പാൻതിയോണി(Pantheon)ൻ്റേതിനെക്കാൾ വലിപ്പമുള്ള താഴികക്കുടത്തോടുകൂടിയ ഗോൾ ഗോംബസ്സ്, റൗജ്സുൽത്താനയുടെ ശവകുടീരമായ 'ഇബ്രാഹിംറോജാ' (Ibrahim Rauja), റെലിക്ക് കൊട്ടാരം, (Relic palace) ഇവ ആദിൽഷാമാരുടെ നഗരത്തിനു്, ഡെൽഹിക്കും ആഗ്രയ്ക്കുമുള്ളതിൽ കൂടുതൽ മാഹാത്മ്യം നൽകി. ഗോൾഗോംബസ്സിൻെറ കുംഭഗോപുരത്തിനു തേനിൻെറ നിറമാണു്. സ്വപ്നസുന്ദരമായ ഇബ്രാഹിം റോജാ, ടാജ്മഹാളോടു കിടപിടിക്കുന്നു. അതിൻെറ ലാളിത്യവും ഭാവഭംഗിയും മുഗൾക്കെട്ടിടങ്ങളിൽനിന്നും ഒട്ടും പിറകിലല്ല. റൗജ്സുൽത്താനയുടെ ശവകുടീരത്തെപ്പററി, അതിൻെറ ശില്പിതന്നെ അഹങ്കാരത്തോടേ രേഖപ്പെടുത്തിയിട്ടുണ്ടു്, സ്വർഗ്ഗംപോലും ആ കെട്ടിടം കണ്ടു് അമ്പരന്നുപോയി എന്നു്. റെലിക്ക്കൊട്ടാരത്തിൽ (Relic = അവശിഷ്ടം) വിശുദ്ധനബിയുടെ രണ്ടു തലമുടിനാരു സൂക്ഷിക്കപ്പെട്ടിരുന്നു. അതിലെ കുഡ്യചിത്രം ഇററാലിയൻ കലാകാരന്മാരെക്കൊണ്ടു വരപ്പിച്ചതാണു്. ബിജപ്പൂർ സുൽത്താന്മാരുടെ സാർവ്വജനീനമായ വാസനയെ അതു സൂചിപ്പിക്കുന്നു. സുന്ദരങ്ങളായ പൂവനികകൾ, മനോഹരങ്ങളായ പൊതുസ്നാനഘട്ടങ്ങൾ, രമ്യങ്ങളായ കൊട്ടാരങ്ങൾ ഇവ നഗരത്തിൻെറ അഴകിനു മാററുകൂട്ടി.

ശില്പവിലാസത്തിൽ ഗോൽക്കണ്ടാ, ബിജപ്പൂരിനേക്കാൾ ഒട്ടും കീഴേക്കിടയിലല്ലായിരുന്നു. ശവകുടീരങ്ങളുടെ പച്ചനിറം കലന്ന താഴികക്കുടങ്ങളും ചേതോഹരങ്ങളായ പള്ളികളും, കൊട്ടാരങ്ങളും, തലസ്ഥാനനഗരിക്കു ബിജപ്പൂരിനെ ഉല്ലംഘിക്കുന്ന സൗന്ദര്യം നൽകി. കൊട്ടാരത്തിൻെറ ഗ്യാലറികളിൽ ധാരായന്ത്രം ഘടിപ്പിച്ചിരുന്നു. ഗോൽക്കണ്ടയുടെ സമ്പത്തു് ഒരു പഴമൊഴിയായി ഭവിച്ചു. രാജ്യത്തിൻെറ ഐശ്വര്യവും, പേർഷ്യൻസംസ്കാരം ഉൾക്കൊണ്ടിരുന്ന രാജാക്കന്മാരുടെ കലാവാസനയും, ഇന്ത്യയിൽ പതിനാറും പതിനേഴും നൂററാണ്ടുകളിൽ

പ്രചുരമായിരുന്ന സുഖഭോഗസമൃദ്ധിയും അവിടത്തെ കെട്ടിടങ്ങൾ പ്രതിഫലിപ്പിക്കുന്നു.

ഇന്ത്യൻ രാജധാനികളിലേയും പ്രഭുക്കന്മാരുടെയും അക്കാലത്തെ ജീവിതം ആഡംബരോജ്ജ്വലതയിൽ 'ബൈസാൻഷ്യത്തേ'യും അസൂയപ്പെടുത്തിയിരിക്കാം. സംസ്കൃതചിത്തനും, ജീവിതസുഖത്തിൽ തല്പരനുമായിരുന്നെങ്കിലും, പടക്കളത്തിൽ മിക്കവാറും കഴിയേണ്ടിവന്ന ബാബറിനു സുഖലോലുപത്വം സാദ്ധ്യമായില്ല. അക്ബറാണു് മുഗൾരാജധാനി ആഡംബരോജ്ജ്വലമാക്കിയതു്. ഭൗതികസുഖങ്ങളിൽ സാമാന്യം വിരക്തനായ ഔറംഗസീബിനുപോലും, അതു കുറയ്ക്കാനോ, ചുരുക്കാനോ സാധിച്ചില്ല. ചക്രവത്തിമാർ ആഡംബരത്തോടും ആർഭാടത്തോടും കൂടിയാണു് സഞ്ചരിക്കുകപോലും ചെയ്തതു്. ചക്രവത്തിയുടെ ചുകന്ന കൂടാരങ്ങളും വളപ്പുകളും ആഗ്രായിലേയും ദില്ലിയിലേയും പ്രതാപമഹിമകളെ അനുസ്മരിപ്പിച്ചു. സഞ്ചരിക്കുന്ന ഒരു രാജധാനിയായിരുന്നു മുഗൾ പ്പാളയം. ദൂരസ്ഥലങ്ങളിൽ യുദ്ധം നടത്തിക്കൊണ്ടിരുന്നപ്പോഴും, ലളിതജീവിതം കൊട്ടാരത്തിലേക്കെത്തിനോക്കിയില്ല. ചക്രവത്തിമാരെ മാത്രമല്ല ഇതു സ്പർശിച്ചതു്. ഡക്കാണിൽ യുദ്ധത്തിനു ഷെയിസ്തഖാൻ പോയതു് നാനൂറു നത്തകിമാരോടും, രാജകീയാർഭാടത്തോടുംകൂടിയാണു്. തലസ്ഥാനത്തും പടക്കളത്തിലും, ചിറുദ്യോഗസ്ഥന്മാർപോലും തികഞ്ഞ പ്രൗഢിയോടെയാണു കഴിച്ചതെന്നു പല യൂറോപ്യൻ സന്ദർശകരും സാക്ഷ്യം നൽകിയിട്ടുണ്ടു്.

വസ്ത്രധാരണത്തിലും, ആഹാരത്തിലും, ജീവിതരീതിയിലും ഉയന്നതരക്കാർ സുഖാസക്തി പ്രത്യക്ഷപ്പെടുത്തി. കസവുപട്ടുകൾ മുദ്രാങ്കിതമായ സിൽക്കു്, മസ്ലിൻ ഇവയായിരുന്നു വലിയ പ്രഭുക്കന്മാരുടെ വേഷസംവിധാനം. ഹിന്ദുക്കളുടെ ലഘുവായ ആഹാരത്തിനുപകരം ഉയന്നതരക്കാരുടെ ഇടയിൽ 'പിലാസ്,' ബിരിയാണി, വിവിധതരത്തിലുള്ള പേർഷ്യൻ ഭക്ഷ്യപേയങ്ങൾ ഇവ സ്ഥാനംപിടിച്ചു. പേഷ്യയിലേയും മദ്ധ്യേഷ്യയിലേയും അമീറന്മാരെ അനുകരിച്ചായിരുന്നു ഹിന്ദുക്കളായപ്രഭുക്കന്മാർ വിരുന്നുകൾ നടത്തിവന്നതു്. റോം, ചൈനാ, ഈജിപ്തു് ഈ രാജ്യങ്ങളുമായുള്ള സമ്പക്കം ഹേതുവായി, സാവ്വലൗകികമായ സമുദായമായി ഭവിച്ച പേഷ്യക്കാരുടെ, അപൂവ്വഫലങ്ങൾ, അത്ഭുതകരങ്ങളായ പാനീയങ്ങൾ, വിഭിന്നരുചിക്കൊത്ത പാചകകലാവിശേഷങ്ങൾ ഇവ ഇന്ത്യയിലേയ്ക്കും വരികയും ഹിന്ദുക്കളും മുസ്ലീങ്ങളുമായ സമ്പന്നന്മാരുടെ ഇടയിൽ, പ്രചരിക്കുകയും ചെയ്തു. ഇന്നും രജപുത്രന്മാരുടേയും, ഉത്തരേന്ത്യൻ ഹിന്ദുരാജാക്കന്മാരുടേയും തീൻമേശമേൽ കാണുന്ന മിക്കവയും, മുസ്ലീംരീതിയിലുള്ള ഭക്ഷ്യപേയാദികളാണു്. പ്രസിദ്ധമായ പല ഭോജ്യസാമഗ്രികളും ചക്രവത്തിമാരുടെ പേരിൽ ആണു് അറിയപ്പെടുന്നതു്. ഉദാ: ഷാ ജഹാനി പിലാ, ജഹാൻഗിരി കാബാബ് മുതലായവ.

വസ്ത്രധാരണസമ്പ്രദായത്തിലും മാററം ഉണ്ടായി. പതിനാറാം നൂററാണ്ടിന്റെ ആദ്യം, ഹിന്ദുക്കൾ മുസ്ലീംങ്ങളുടെ വസ്ത്രവിധാനവും ആചാരങ്ങളും സ്വീകരിച്ചതിൽ നാനാക്ക് പരിതപിച്ചു. ബെർലിൻ മ്യൂസിയത്തിൽ സൂക്ഷിച്ചിട്ടുള്ള ആൽബത്തിൽനിന്നും, അകലെക്കിടന്ന കച്ചിലേയും നവനഗറിലേയും രാജാക്കന്മാർപോലും അക്കാലത്ത് മുഗൾ രീതിയിലുള്ള വസ്ത്രധാരണം സ്വീകരിച്ചതായി കാണാം. മാൻസിംഗിന്റെ കാലംമുതൽ രജപുത്രപ്രഭുക്കളുടെ ജാതിഅടയാളം (തിലകം) ഒഴിച്ചാൽ അവരെ മുസ്ലീംങ്ങളിൽനിന്നും വേർതിരിക്കുക വിഷമമായിരുന്നുവെന്നു് അവരുടെ ചിത്രങ്ങൾ കാണിക്കുന്നു. ഹിന്ദുക്കളുടേയും മുസ്ളീംപ്രഭുക്കളുടേയും വസ്ത്രധാരണരീതി ഒന്നുപോലെയായിരുന്നു. എന്നാൽ സാധാരണക്കാരായ ഹിന്ദുക്കൾ അന്നും ഇന്നത്തേപ്പോലെ ധോത്തിയാണു ധരിച്ചിരുന്നതു്. ഉയർന്ന വർഗ്ഗങ്ങൾ, തങ്ങളുടെ സ്ഥിതിക്കനുസരിച്ചു് പൈജാമകളും 'ചാപ്കാനും' (Chapkan) ഔദ്യോഗികവേഷമായി അംഗീകരിച്ചു. നമുക്കു കിട്ടിയിട്ടുള്ള രജപുത്രചിത്രങ്ങളിൽ നിന്നും, മഹാറാണാ പ്രതാപ് ഒഴിച്ചുള്ള രജപുത്രരാജാക്കന്മാർ മുസ്ളീംരീതിയിലുള്ള വേഷവിധാനത്തിലാണു കാണുന്നതു്. മുഗൾആചാരങ്ങളും ചടങ്ങുകളും പ്രഭുക്കന്മാരുടെ ഇടയിൽ സാർവ്വജനീനമായിരുന്നുവെന്നതിനു് ഇതു മതിയായ തെളിവാണു്. 'ഹുക്ക'യും സർവ്വസാധാരണമായി. മുസ്ളീം ആചാരം പടർന്നുപിടിച്ചതിനെ ഇതും വ്യക്തമാക്കുന്നു. ഗുരു ഗോവിന്ദ്സിംഗ് ഹുക്കാവലിക്കുന്നതിനെ എതിർത്തിരുന്നു. ഉയർന്നവർഗ്ഗക്കാരുടെ ഇടയിൽ വീണ്ടും പുകവലി സാധാരണയായി. ശിവജിയുടെ കൊട്ടാരത്തിൽപ്പോലും ചില മുസ്ളീംചടങ്ങുകൾ പ്രചാരത്തിൽവന്നു. ചുരുക്കത്തിൽ മുസ്ളീംങ്ങളുടെ ആചാരം, ഭക്ഷണരീതി, വസ്ത്രധാരണം ഇവ വൈദേശികങ്ങളല്ലാതായി. ഉയർന്ന വർഗ്ഗക്കാരുടെ ഇടയ്ക്കുമാത്രമല്ല ഇന്ത്യയിലൊട്ടാകെ ത്തന്നെ.

തത്വചിന്തയിൽ, മുഗൾകാലഘട്ടം, ഒരു സങ്കലനവും പുനരുദ്ധാനവും കാണിക്കുന്നു. ഈ കാലഘട്ടത്തിലാകെ, ഇന്ത്യയിലെ ഇസ്ലാം, ഇസ്ലാമികസംസ്കാരത്തിനോ, തത്വചിന്തയ്ക്കോ, പൊതുവായി ഒന്നും സംഭാവനചെയ്തിട്ടില്ലെന്നുള്ളതു് അതിശയകരമായി തോന്നിയേക്കാം. ഒരു വഴിക്കുള്ള യാത്രയായിരുന്നു അതു്. വെളിയിൽനിന്നും ഇന്ത്യയിലെ മുസ്ലീംങ്ങൾ, സാംസ്കാരികമായി പലതും കൈപ്പററി; അങ്ങോട്ടു കാര്യമായൊന്നും കൊടുത്തതുമില്ല. ഇതിനുള്ള ഏക അപവാദം സാഹിത്യമാകുന്നു. ഇൻഡോപേർഷ്യൻ സാഹിത്യത്തിൽ, അമീർ, കുസ്രു തുടങ്ങി പല ജ്യോതിസ്സുകളുമുണ്ടു്. എന്നാൽ, ഇൻഡോ–പേർഷ്യൻ സാഹിത്യംതന്നെ ഇസ്ലാമികസംസ്കാരത്തിന്റേയോ, പേർഷ്യൻസംസ്കാരത്തിന്റേയോ, അവിഭാജ്യഘടകമായില്ല: അതു് ഇൻഡ്യയുടെ സമ്പത്താണു്; ഇൻഡ്യൻ ഇസ്ലാം, ഇൻഡ്യൻസംസ്കാരത്തിനു നൽകിയ സമ്പത്താണു്. തത്വചിന്തയിലും, മതചിന്തയിലും, പൊതുവിജ്ഞാനത്തിലും, ഇസ്ളാമികലോക

ത്തിനു്, ഇൻഡ്യൻഇസ്ലാം നൽകിയ സംഭാവന തുച്ഛമാണു്. ഒരു 'അവറോസാ'(Averroes)നെ ഇന്ത്യക്കു് അവകാശപ്പെടാനില്ല. എന്നാൽ ഇസ്ലാം ഹിന്ദുമതത്തിൻെറമേൽ വലിയ പ്രേരണ ചെലുത്തി. മദ്ധ്യകാല ഹിന്ദുമതത്തിലെ പ്രമുഖവ്യക്തികളായ കബീറും നാനാക്കും, ഇസ്ലാമിലെ കർശനമായ ഏകദൈവവിശ്വാസം സ്വീകരിച്ചു. അവർ ഇരുവരിലും സൂഫിസത്തിൻെറയും, ഭക്തിയുടേയും സമഞ്ജസമായ സമ്മേളനം കാണാം. ഷാജഹാൻെറ നിർഭാഗ്യപുത്രനായ ദാറാഷുക്കോ(Dara Shukoh)യിലും ഈ പ്രവണത കാണാം. അദ്ദേഹം സൂഫിസത്തിലും, യോഗാഭ്യാസത്തിലും, ഹിന്ദുയോഗികളുടെ സിദ്ധാന്തങ്ങളിലും അവഗാഹമുള്ളവനായിരുന്നു. അദ്ദേഹത്തിൻെറ 'സമുദ്രസമാഗമം,' (സമുദ്രങ്ങൾ തമ്മിലുള്ള ഇടകലരൽ), പേർഷ്യനിലുള്ള ഉപനിഷത്തു്, അക്കാലത്തു പ്രകാശിപ്പിക്കപ്പെട്ട കവീന്ദ്രാചാര്യനു് സംസ്കൃതത്തിലെഴുതിയ കത്തു്, ഇവ ഹിന്ദുമതത്തിലദ്ദേഹത്തിനുണ്ടായിരുന്ന പാണ്ഡിത്യത്തെ തെളിയിക്കുന്നു. ഹിന്ദുമതം ഇൻഡ്യയിലെ മുസ്ലീംങ്ങളിലും ധാരാളം പ്രേരണ ചെലുത്തിയിരുന്നതായി കാണാം. ഹിന്ദുക്ലാസിക്കുകൾ പേർഷ്യനിൽ തർജ്ജമചെയ്യപ്പെട്ടു. പല പ്രമുഖ മുസ്ലീംപണ്ഡിതന്മാർക്കും സംസ്കൃതപരിജ്ഞാനം ഉണ്ടായിരുന്നു. ബഡോണി(Badauni)യുടെ പ്രസ്താവം ഇതു തെളിയിക്കുന്നു. അദ്ദേഹത്തോടു് അക്ബർ, 'രാജതരംഗിണി'യുടെ ഒരു പുതിയ തർജ്ജമ തയ്യാറാക്കാൻ ആവശ്യപ്പെട്ടു.

പതിനാറും പതിനേഴും നൂററാണ്ടുകൾ, പലപ്രകാരത്തിലും, ഉത്തരേന്ത്യയിലെ ഹിന്ദുക്കളുടെ ബുദ്ധിപരമായ വളർച്ചയെ കുറിക്കുന്നു. ഈ പ്രസ്ഥാനത്തിൻെറ കേന്ദ്രം ബനാറസ്സായിരുന്നു. ഒരു പുതിയ ധർമ്മശാസ്ത്രപദ്ധതി ഉണ്ടായി. അതിൻെറ ഉപജ്ഞാതാക്കൾ നന്ദപണ്ഡിത, മിത്രമിശ്ര, നീലകണ്ഠഭട്ട ഇവരാണു്. അവർ പതിനേഴാംനൂററാണ്ടിന്റെ ആദ്യപാദത്തിൽ കാശിയിൽ പ്രബോധനം നൽകി. അവരുടെ സ്വാധീനത ഇന്ത്യയിലാകെ പടർന്നു പന്തലിച്ചു. ഇന്ത്യയുടെ വിവിധഭാഗങ്ങളിൽനിന്നും പണ്ഡിതന്മാർ കാശിയിലെത്തി. ബനാറസു് ഒരിക്കലും ഇന്ത്യൻവിജ്ഞാനത്തിൻെറ കേന്ദ്രവും, ഹിന്ദുമതത്തിൻെറ തുടിക്കുന്ന ഹൃദയവുമല്ലാതായിട്ടില്ല. എന്നാൽ പതിനാറാംനൂററാണ്ടിൽ അവിടം ഹൈന്ദവസംസ്കാരത്തിൻെറ ഉറവിടവും, ഒരു സർവ്വകലാശാലയുടെ ആസ്ഥാനവും ആയി. സുപ്രസിദ്ധ അദ്വൈതാചാര്യനായ നൃസിംഹൻ കൊടുത്ത ഉപഹാരഗ്രന്ഥത്തിൽ, അദ്ദേഹത്തിൻെറ കീഴിൽ അന്നു ബനാറസിൽ അഭ്യസനം നടത്തിയ ശിഷ്യന്മാരുടെ പേരുവിവരങ്ങളുണ്ടു്. ഈ പട്ടിക സ്മരണീയമാണു്. ഇന്ത്യയുടെ എല്ലാഭാഗത്തുനിന്നുമുള്ള പണ്ഡിതന്മാരെ അതിൽ കാണാം. വേദാന്തത്തിൻെറയും ധർമ്മശാസ്ത്രത്തിൻെറയും കാര്യത്തിൽ മാത്രമല്ല, ബനാറസിൽ നവോത്ഥാനം ഉണ്ടായതു്. മതേതരപഠനങ്ങളിലും, 'വിശുദ്ധനഗരം' മുന്നിട്ടുതന്നെ നിന്നു. ഭട്ടദീപിക, മീമാംസഗ്രന്ഥങ്ങൾ ഇവയുടെ കർത്താവായ കണ്ഠദേ

വൻ (Khandadeva), താർക്കികനും, 'ദീധിതി'(Didhiti)യുടെ കർത്താവുമായ രഘുനാഥശിരോമണി, ജ്യോതിശ്ശാസ്ത്രവിശാരദനായ കമലാകരൻ ഇവരായിരുന്ന പതിനേഴാംനൂററാണ്ടിൽ ഈ വിജ്ഞാനകേന്ദ്രത്തെ അലങ്കരിച്ച പ്രമുഖപണ്ഡിതന്മാർ. ബനാറസ്സിലുണ്ടായിരുന്ന അസംഖ്യം വിദ്യാലയങ്ങളിലൊന്നിനെ, അവിടത്തെ ഒരാചാര്യനായ കവീന്ദ്രസരസ്വതിയുടെ മിത്രമായ ബെർണിയർ ചിത്രീകരിക്കുന്നതു നോക്കുക: "ബനാറസ് നഗരം, ഗംഗാനദിയുടെ തീരത്തുള്ള മനോഹരമായ ഒരു ഭാഗത്താണ്. അതിനു ചുററും ഫലപുഷ്ടവും സമ്പന്നവുമായ പ്രദേശങ്ങൾ കിടക്കുന്നു. ഹിന്ദുക്കളുടെ ഒരു പൊതുവിദ്യാലയമായി അവിടം കണക്കാക്കാം. ഇന്ത്യയിലെ 'ആതൻസ്'' ആണ് ബനാറസ്. ബ്രാഹ്മണരും അസംഖ്യം ഭക്തന്മാരും അവിടെ ചെല്ലുന്നു. നമ്മുടെ യൂണിവേഴ്സിററികളിലെ രീതിയിൽ കോളജുകളോ, നിയമേനയുള്ള ക്ലാസ്സുകളോ അവിടെ ഇല്ല. പ്രത്യുത, പ്രാചീന വിദ്യാലയങ്ങളെയാണ്, അവിടെയുള്ളവ അനുസ്മരിപ്പിക്കുക. അദ്ധ്യാപകന്മാർ നഗരത്തിൽ പലയിടത്തായുള്ള വസതികളിലും,പണക്കാരായ കച്ചവടക്കാർ വിട്ടുകൊടുത്തിട്ടുള്ള പ്രാന്തപ്രദേശങ്ങളിലെ ഉദ്യാനങ്ങളിലുമാണ് അദ്ധ്യാപനം നിർവ്വഹിച്ചതു്. ഇവരിൽ ചില ആചാര്യന്മാർക്കു നാലു ശിഷ്യന്മാരുണ്ടായിരുന്നു. മററുചിലർക്ക് ആറും, ഏഴും. ഏററവും പ്രശസ്തർക്കു പന്ത്രണ്ടു പേർ കാണും. ഇതാണ് ഏററവും കൂടിയ സംഖ്യ."

ബെർണിയരുടെ സ്നേഹിതനായ കവീന്ദ്രാചാര്യ, ഒരു മികച്ച കവിയും പണ്ഡിതനും, ആരാധ്യനായ ഒരു യോഗിയുമായിരുന്നു. അദ്ദേഹം ഷാജഹാൻെറ ഒരു മിത്രവുമായിരുന്നു. ചക്രവർത്തി അദ്ദേഹത്തെ കൊട്ടാരത്തിൽ ക്ഷണിച്ചു ബഹുമാനിച്ചിട്ടുണ്ട്. അദ്ദേഹം ദാറായുടെ ഗുരുക്കന്മാരിലൊരാളുമായിരുന്നു. സംസ്കൃതത്തിൽ ദാറാ, അദ്ദേഹത്തിനയച്ച ഒരു കത്തിൽ, അദ്ദേഹത്തെ ശങ്കരാചാര്യരോടും മററു പ്രാചീനാചാര്യന്മാരോടും ഉപമിച്ചിരിക്കുന്നു. ബനാറസിൽ, അക്കാലത്തെ ഏററവും പ്രസിദ്ധനായ ആചാര്യൻ കവീന്ദ്രനായിരുന്നു. അദ്ദേഹം മഹാരാജാ ജെയ്സിംഗിൻെറ പുത്രന്മാരേയും പഠിപ്പിച്ചതായി തോന്നുന്നു. പ്രശസ്ത സഞ്ചാരിയായ ബേർണിയർ അദ്ദേഹത്തെ സന്ദർശിക്കയും, ഇങ്ങനെ വർണ്ണിക്കയും ചെയ്യുന്നു. "ബനാറസിൽവെച്ചു ഞാൻ അദ്ദേഹത്തെ കണ്ടപ്പോൾ, അദ്ദേഹം സ്നേഹബഹുമാനങ്ങളോടെ, എനിക്കു യൂണിവേഴ്സിററി ലൈബ്രറി പരിശോധിക്കാൻ അനുമതിതന്നു. ആ നഗരത്തിലെ മികച്ച ആറു പണ്ഡിതന്മാരേയും അങ്ങോട്ടു ക്ഷണിച്ചു." ബേർണിയർ, സംസ്കൃതത്തിലുള്ള എല്ലാ വിഷയങ്ങളേപ്പററിയുമുള്ള ഗ്രന്ഥങ്ങൾ അടുക്കിവെച്ചിരുന്ന ഒരു ഹാൾ കണ്ടു. ബനാറസിലെ ഗ്രന്ഥശാലകൾ എല്ലാം പ്രസിദ്ധങ്ങളായിരുന്നു. എന്നാൽ കവീന്ദ്രൻെറ ഗ്രന്ഥപ്പുര അവയെ എല്ലാം കവച്ചുനിന്നു.

മുഗൾചക്രവർത്തിമാർ ഗ്രന്ഥശേഖരണത്തിലും പ്രതിപത്തിപ്രദ

ശിപ്പിച്ചു. 'ഇംപീരിയൽ ലൈബ്രറി,' എല്ലാത്തരം സാഹിത്യവിഭാഗങ്ങളുടെയും ഒരു നിധിപ്പുരയായിരുന്നു. അക്ബറുടെകാലത്ത് അതിൽ 24,000 കൈയെഴുത്തുഗ്രന്ഥങ്ങളുണ്ടായിരുന്നു!! അവയിൽ പലതും ചക്രവർത്തിയുടെ ആവശ്യപ്രകാരം പകർത്തിയതും ചിത്രങ്ങൾ വരച്ചുചേർത്തവയുമായിരുന്നു. നമുക്കു ലഭിച്ചിട്ടുള്ളതും, ഇന്ന് ഏഷ്യാറ്റിക്ക് ലൈബ്രറിയിലുള്ളതുമായ ഷാജഹാൻറെ ഷാനാമാപോലെയുള്ള മനോഹരങ്ങളായ മാതൃകകൾ ചക്രവർത്തിമാർ, ലേഖനകലയിലും ചിത്രണത്തിലും മററും എത്രമാത്രം ശ്രദ്ധചെലുത്തിയിരുന്നെന്നു കാണിക്കുന്നു. അക്ബർ, ജഹാംഗീർ, ഷാജഹാൻ ഇവർ ഗ്രന്ഥസംഭരണത്തിൽ തല്പരരായിരുന്നു. കൊട്ടാരത്തിലെ മാതൃകകളെ പ്രഭുക്കന്മാരും, ഹിന്ദുക്കളും, മുസ്ലീങ്ങളും അനുകരിച്ചു. വടക്കേ ഇന്ത്യയിലെ വലിയ സ്വകാര്യ ഹസ്തലിഖിത ഗ്രന്ഥശാലകൾ എല്ലാം ഇക്കാലഘട്ടത്തിൽ ആരംഭിച്ചവയാണ്. ഉദാഹരണത്തിന്, ബിക്കാനീറിലെ 'അനൂപ്സംസ്കൃതലൈബ്രറി,' ജെയ്പൂരിലെ 'പോത്തിഖാനാ' (Pothi Khana), 'ജെയ്സാൽമറി'ലെ ഗ്രന്ഥാലയം മുതലായവ. കവീന്ദ്രൻെറ ഗ്രന്ഥശാല, അദ്ദേഹത്തിനുശേഷം ചിതറിപ്പോയെന്നു തോന്നുന്നു. എന്നാൽ അവയിൽ മിക്കതും അദ്ദേഹത്തിൻെറ അടയാളങ്ങളോടുകൂടി, ബിക്കാനീറിലും, ജെയ്സാൽമറിലുമുള്ള ഗ്രന്ഥപ്പുരകളിലുണ്ട്.

ഉത്തരേന്ത്യയിൽ സംസ്കൃതസാഹിത്യത്തിൻെറ അവസാനത്തെ വസന്തവും ഈ കാലയളവിൽത്തന്നെ. അക്ബറിൻെറ സദസ്സിൽ അസംഖ്യം കവികളുണ്ടായിരുന്നു. രാജധാനിയിലെ പ്രഭുക്കന്മാർ അവരുടെ കൃതികൾ ആസ്വദിച്ചു. എന്നാൽ അക്കാലത്തെ ഏററവും മികച്ച സംസ്കൃതസാഹിത്യകാരൻ ജഗന്നാഥപണ്ഡിതനാണെന്ന കാര്യം തർക്കമററതാണ്. ഷാജഹാൻ 'കവിരാജ്' എന്ന ബിരുദം നൽകി അദ്ദേഹത്തെ ബഹുമാനിച്ചു. രൂപത്തിലും ഭാവത്തിലും ക്ലാസിക്ക്സൗന്ദര്യമുള്ള സംസ്കൃതകാവ്യങ്ങൾ രചിച്ച അവസാനത്തെ കവിയാണദ്ദേഹം. അദ്ദേഹത്തിൻെറ കൈയിൽ കാളിദാസൻെറ ഭാഷ പുനർജ്ജന്മം കൈക്കൊണ്ടു. 'ഗംഗാലഹരി' തുടങ്ങിയ അദ്ദേഹത്തിൻെറ കൃതികൾ വലിയ പ്രശസ്തി സമാർജ്ജിച്ചു. അവയ്ക്ക് ക്ലാസിക്കുകളുടെ പന്തിയിൽ ഉയന്ന സ്ഥാനത്തിന് അർഹതയുണ്ട്. കവീന്ദ്രൻെറ കൃതികൾ ക്ലിഷ്ടവും അലങ്കാരബഹുലവുമാണ്. അവ ജഗന്നാഥൻേറതിനൊട്ടു വരുന്നില്ലെങ്കിലും, സ്മരണീയങ്ങൾതന്നെ. 'വിദഗ്ദ്ധമാധവം'നാടകത്തിൻെറയും മററും രചയിതാവായ രൂപഗോസ്വാമി, നാടകകൃത്തായ ഗിരിധരാനന്ദ, മുതലായ പല പ്രശസ്ത സാഹിത്യകാരന്മാരും ഈ കാലഘട്ടത്തിൻെറ പ്രതിനിധികളാണ്. പാണ്ഡിത്യം, പുരുഷന്മാരുടെമാത്രം കുത്തകയായിരുന്നില്ല. 'ആനന്ദലതികാചമ്പു'വിൻെറ നിർമ്മാണത്തിൽ, വൈജയന്തി സ്വഭർത്താവായ കൃഷ്ണാനന്ദനെ സഹായിച്ചിരുന്നു. 'സുഭാഷിതാവലി'യുടെ പ്രശസ്ത ഗ്രന്ഥകർത്രിയത്രേ വല്ലഭാദേവി.

എന്നാൽ ഈ കാലഘട്ടത്തിലെ അകൃത്രിമസുന്ദരമായ കാവ്യകല, നാം കാണുന്നതു് ഗംഗാലഹരിയിലെ മധുരകോമളകാന്തപദാവലിയിലോ, 'ജഗദ്‌വിജയ ചണ്ഡാസി'ൻെറ പാണ്ഡിത്യപ്രകടനങ്ങളിലോ അല്ല. അക്കാലത്തെ യഥാർത്ഥ ഭാരതീയകവിത കാണണമെങ്കിൽ, നാം തുളസീദാസൻെറ ഈശ്വരപ്രേരിതമായ ഇതിഹാസത്തിലേയ്ക്കും, വികാരസാന്ദ്രമായ സൂരദാസിൻെറ കവിതകളിലേയ്ക്കും, വ്രജഭാഷയിലെ കലാസൃഷ്ടികളിലേയ്ക്കും, രാമദാസിൻെറ കീർത്തനങ്ങളിലേയ്ക്കും, പൃഥ്വിരാജിൻെറ 'ധിംഗൽ' (Dhingal) ഇതിഹാസത്തിലേയ്ക്കും ദൃഷ്ടിപായിക്കണം. കാളിദാസൻെറ ഭാസുരമായ കാലം കഴിഞ്ഞാൽ, ഇന്ത്യൻസാഹിത്യചരിത്രത്തിൽ മുഗൾകാലഘട്ടംപോലെ സമ്പന്നമായ മറെറാന്നില്ലതന്നെ. ഭാരതീയമഹാകവികളിൽ കനിഷ്ഠികാധിഷ്ഠിതനായ തുളസീദാസ് (1532-1623), ജനങ്ങളുടെ ഭാഷയിൽ കാവ്യരചന ചെയ്തു. ഭാരതത്തിൻെറ കവി എന്ന പേരിനു് അദ്ദേഹം തികച്ചും അർഹനാണു്. അഗാധപണ്ഡിതനെങ്കിലും തുളസീദാസ് ഹിന്ദിയിലാണു് തൻെറ കാവ്യസരസ്വതിയെ അവതരിപ്പിച്ചതു്. ഇതിനെ അദ്ദേഹം ന്യായീകരിക്കുന്നതിങ്ങനെയാണു്: അദ്ദേഹത്തിൻെറ ഭാഷ അമൃതുവഹിക്കുന്ന ഒരു മൺകുടമാണു്; സംസ്കൃതമാകട്ടെ രത്നചഷകം; പക്ഷേ, അതിൽ പാഷാണമാണു്. തുളസീദാസൻെറ 'രാമചരിതമാനസം' ശ്രീരാമൻെറ മഹൽപ്രവൃത്തികൾ പ്രകീർത്തിക്കുന്ന ഒരു വീരകാവ്യം മാത്രമല്ല, പ്രത്യുത ജനങ്ങളുടെ ഒരു വേദഗ്രന്ഥംകൂടിയാണു്. ഹിമാലയംമുതൽ വിന്ധ്യൻവരേയും, ലാഹോർമുതൽ ബംഗാൾവരേയും ഹിന്ദി അറിയാവുന്ന ജനസമൂഹം ആത്മീയനിർവൃതിക്കു്, രാമചരിതമാനസത്തെ ആശ്രയിക്കുന്നു. അതിലെ ലോകോക്തികളും ധർമ്മോപദേശവചനങ്ങളും രാജാവുമുതൽ കർഷകൻവരെയുള്ളവരുടെ ചുണ്ടിൽ തങ്ങിനിൽക്കുന്നു. ഇവയ്ക്കെല്ലാം പുറമേ, ഒരു കാവ്യം എന്ന നിലയിലും, അതു് അനുപമമാണു്. വാല്മീകിയുടെ മഹത്തായ കഥയെ തുളസീദാസൻ കുറേക്കൂടി സാർവ്വജനീനമാക്കി. അതിന്റെ ഫലമായി ഉത്തരേന്ത്യൻജീവിതത്തിലെ ഒരു മൗലികഘടകമായി അതു്. മററുഭാഗങ്ങളിലും രാമായണത്തിനു് ഈ പരിവർത്തനം വന്നു. തമിഴ്ദേശത്തു് കമ്പർ, രാമായണത്തെ ജനതയുടെ ബൈബിളായി രൂപപ്പെടുത്തി. കൃത്തിവാസസ്സ് ബംഗാളിലും, എഴുത്തച്ഛൻ കേരളത്തിലും അതേപ്രകാരം ചെയ്തു. ഒരു ആധുനികപണ്ഡിതനായ കിസ്സാൻ കീൻ (Kissan Keane)പറയുംപോലെ, "തുളസീദാസൻെറ മഹത്തായ കൃതികൾക്കു് അദ്ദേഹത്തിൻെറ നാട്ടുകാരുടെ ജീവിതത്തിലും വിജ്ഞാനമണ്ഡലത്തിലുമുള്ള പ്രേരണാശക്തി എത്രയെന്നു പറഞ്ഞാലും അതിശയോക്തിയാകുന്നതല്ല. സാഹിത്യത്തിലെ ഒരു അസുലഭസൃഷ്ടി എന്ന നിലയിലും, മതത്തിൻെറ ഒരു ബഹിർഗ്ഗമനം എന്ന നിലയിലും രാമായണം അദ്വിതീയമായിത്തന്നെ നില്ക്കുന്നു."

രാമദാസ്, കബീർ; നാനാക്ക് ഇവർ പ്രചരിപ്പിച്ച മതനവോ

സ്ഥാനത്തിന്റെ അവസാനത്തെ കണ്ണിയായിരുന്നു തുളസീദാസ്. അദ്ദേഹം അന്നത്തെ ആത്മീയമായ ആവേശത്തിന്, ശാശ്വതവും ജനകീയവുമായ ഒരു രൂപംകൊടുത്തു. പൊരുത്തപ്പെടാതെ കിടന്ന ഹിന്ദുമതചിന്തകളെ ഭിന്നിപ്പുകളിൽനിന്നും വിഭാഗീയതയിൽനിന്നും അദ്ദേഹം സംരക്ഷിച്ചു. എന്തെന്നാൽ, രാമചരിതമാനസത്തിലെ മതം, ശ്രീരാമനെ പരബ്രഹ്മമൂർത്തിയാക്കിയെങ്കിലും, എല്ലാ ഹിന്ദുമതവിഭാഗങ്ങളേയും ഉൾക്കൊള്ളത്തക്കവണ്ണം വൈപുല്യമുള്ളതായിരുന്നു.

ഭക്തിസിദ്ധാന്തത്തിന്റെ മറ്റൊരു ബഹിർഗ്ഗമനം, ഇക്കാലഘട്ടത്തിൽ നാം ചൈതന്യന്റെ വൈകാരികമായ വൈഷ്ണവമതത്തിൽ കാണുന്നു. ബംഗാളിലും, വൈഷ്ണവന്മാർക്കിടയിൽ പൊതുവേയും, അദ്ദേഹത്തിനുണ്ടായിരുന്ന സ്വാധീനശക്തി ചില്ലറയൊന്നുമല്ലായിരുന്നു. ശ്രീകൃഷ്ണനേയും രാധയേയും സർവ്വവും മറന്നു പ്രേമിക്കുകഎന്നതായിരുന്നു അദ്ദേഹത്തിന്റെ ഉദ്ബോധനത്തിന്റെ രത്നച്ചുരുക്കം. ശ്രീകൃഷ്ണഭഗവാന്റെ വിലാസരംഗമായ വൃന്ദാവനത്തെ അദ്ദേഹം ഭൂമിയിലെ സ്വർഗ്ഗമായി ഉയർത്തി. ഈ പ്രസ്ഥാനം സംസ്കൃതസാഹിത്യത്തേയും പരിപോഷിപ്പിച്ചു. ഇന്ത്യൻചിന്താഗതിയുടെ വഴിത്താരയിൽ ഈ പ്രസ്ഥാനത്തിന് ഇന്നും വലിയ സ്വാധീനതയുണ്ട്.

അക്ബറിന്റേയും അദ്ദേഹത്തിന്റെ രണ്ടു പിൻഗാമികളുടേയുംകാലത്തു് ഭാരതീയസംഗീതവും പരിപുഷ്ടമായി. സംഗീതത്തിന്റെ പ്രധാനരക്ഷാധികാരി ഗ്വാളിയറിലെ രാജാമാൻസിംഗ്ടാൻവർ ആണ്. അദ്ദേഹത്തിന്റെ സംഗീതസമ്പ്രദായം അന്നു കേളികേട്ടതായിരുന്നു. ഭാരതീയസംഗീതത്തിന്റെ നട്ടെല്ലുണ്ടായ, 'താൻസൻ,' അക്ബറുടെ പ്രീതിഭാജനമായിരുന്നു. അറംഗസീബിനു മുൻപുവരെയുള്ള ചക്രവർത്തിമാർ സംഗീതത്തെ പ്രോത്സാഹിപ്പിച്ചു. കൊട്ടാരത്തിലും, ഡെൽഹിയിലും, തനി യാഥാസ്ഥിതികനായ അറംഗസീബ് സംഗീതം നിരോധിച്ചു. എങ്കിലും എല്ലാ ഹിന്ദുരാജധാനികളിലും, സംഗീതം ജീവിതത്തിന്റെ ഒരു പ്രധാനാംശമായി ഭവിച്ചു. ഡെക്കാനിലെ സുൽത്താന്മാരും അസംഖ്യം ഗായകരെ സംരക്ഷിച്ചുവന്നു. ഗോൾക്കൺഡായിൽ ഉദാഹരണത്തിനു്, ഇരുപതിനായിരം ഗായകരുണ്ടായിരുന്നു! മുഗൾകൊട്ടാരത്തിലെ സംഗീതജ്ഞന്മാർ മഹാറാണാ കുംഭന്റെ 'സംഗീതരാജാ'യിൽ വിവരിക്കുന്ന ഹിന്ദുക്ലാസിക്കൽസംഗീതം ലഘുവും ലളിതവുമാക്കി.

കലയുടെ ചരിത്രത്തിൽ, മലമ്പ്രദേശമായ ബൻഡിൽക്കണ്ടിനും ഈ കാലയളവിൽ ഒരു സമുന്നതമായ സ്ഥാനം നൽകേണ്ടതുണ്ട്. ദൃഷ്ടാന്തനിമിത്തം, ചൻഡേല, കാൽച്ചൂരി ഈ രാജവംശങ്ങളുടെ കാലത്തു്, ഈ രാജ്യത്തിൽ ശില്പകല, സംഗീതം, സാഹിത്യം മുതലായ ലളിതകലാശാഖകൾ, പുറമേനിന്നുള്ള പ്രേരണകൾക്കു വിധേയമാകാതെ, ദേശീയമായ പാരമ്പര്യം പുലർത്തുകയുണ്ടായി. ബഘേല ബുൻഡേല വംശജന്മാരായ രാജാക്കന്മാരുടെകാലത്തു്—അതായതു മദ്ധ്യകാലഘട്ട

ത്തിൽ—സംഗീതവും സാഹിത്യവും ബുൻഡൽക്കൻഡിൽ വളർച്ചപ്രാപിച്ചു. രാമചന്ദ്രബഘേലയുടെ പ്രോത്സാഹനത്തിലാണ്, താൻസൻ എന്ന മഹാസംഗീതജ്ഞൻ ആദ്യമായി പ്രസിദ്ധിയിലെത്തിയതു്.

ഗായകന്മാരുടെ സാമൂഹ്യനിലയ്ക്കു വന്ന മാററവും ഓൎമ്മിക്കേണ്ടതാണ്. ഹിന്ദുക്കളുടെ ദൃഷ്ടിയിൽ സംഗീതം, മതപരമായ ഒരു കലയാണ്; അതിനു് സാമൂഹ്യമായി ഉന്നതനിലയാണുള്ളതു്. തെക്കെഇന്ത്യയിൽ ഇന്നും പല പ്രമുഖഗായകന്മാരും വലിയ സാമൂഹ്യനിലയുള്ള ബ്രാഹ്മണരാണ്. മഹാറാണാ കുംഭൻ 'അഭിനവഭരതാചാൎയ്യ' എന്നു സ്വയം വിളിക്കുന്നതിനു മടിച്ചില്ല. എല്ലാത്തരം സംഗീതരീതികളിലും അദ്ദേഹം നിപുണനായിരുന്നു. സംഗീതത്തെ പ്രോത്സാഹിപ്പിച്ചിരുന്നെങ്കിലും, മുഗൾരാജധാനികളിൽ ഗായകന്മാർക്കു് സാമൂഹ്യമായുള്ള നില താണതായിരുന്നു. ഇതിനു കാരണം ദുഷ്പേരുള്ള നൎത്തകികളായിരുന്നു, സംഗീതം കൈകാൎയ്യം ചെയ്തതെന്നതാണ്. യൂറോപ്പിൽ നടികൾക്കും നടന്മാർക്കും പത്തൊമ്പതാംനൂററാണ്ടിന്റെ മദ്ധ്യംവരെയുള്ള നിലയോടു് ഇതു സാമ്യംവഹിക്കുന്നു. ഗായകന്മാർക്കു്, സമുദായത്തിൽ നൽകിവന്ന താണനില, അഭ്യസ്തവിദ്യരായ ഇടത്തരക്കാരുടെ ഇടയിലുള്ള അതിന്റെ പ്രചാരം കുറച്ചു. സംഗീതം പ്രഭുക്കന്മാരുടെ ഒരു ഭോഗവസ്തുവാണെന്നു് അവർ കരുതി. സാധാരണരുടെ ഇടയിൽ സംഗീതാഭ്യസനം വിരളമായിത്തീൎന്നു. അതിന്റെ ഫലമായി ശാസ്ത്രീയസംഗീതവും, നാടൻപാട്ടുകളും രണ്ടായി വേർതിരിഞ്ഞു. ഇന്നും ഇതു് ഉത്തരേന്ത്യയിൽ ദൃശ്യമാണ്. എന്നാൽ ദക്ഷിണേന്ത്യയിലാകട്ടെ, സംഗീതം രാജാവിനും കർഷകനും ഒരുപോലെ പൊതുസ്വത്തായിത്തുടൎന്നു.

പൊതുവേ പറഞ്ഞാൽ ഈ കാലയളവിൽ സ്ത്രീകളുടെ സാമൂഹ്യനില രണ്ടു മുസ്ലീംആക്രമണങ്ങളുടെയും, രാജപുട്ടാണായിലും ഗംഗാസമതലത്തിലും പ്രാബല്യത്തിൽവന്ന പർദ്ദാസമ്പ്രദായത്തിന്റേയും ഫലമായി താഴുകയാണുചെയ്തതു്. എങ്കിലും ഏതാനും പ്രശസ്തവനിതകൾ തല ഉയൎത്തി നില്ക്കുന്നതായികാണാം. അക്കാലത്തെ പ്രശസ്തവനിതകൾ മിക്കവാറും രാജകുമാരികളും പ്രഭ്വികളുമാണ്. മുഗൾരാജകുമാരികളായ (ദാറാരാജകുമാരന്റെ കക്ഷിയിൽപ്പെട്ട) ജഹനാറാ, റോഷ്നാറാ (അറംഗസീബിന്റെ കക്ഷി), 'മഖി' (Makhi) എന്ന കവിതകളുടെ കർത്ത്രിയും അറംഗസീബിന്റെ പുത്രിയുമായ സെബുന്നീസ്സാ, അഹമ്മദ്നഗറിലെ ചാന്ദ്ബീബി, മഹാരാഷ്ട്രത്തിലെ റീജൻറായ താരാബായി ഇവരുടെ പേരുകൾ സ്മരണീയങ്ങളാണ്. നൂർജഹാൻ, പേർഷ്യാക്കാരിയായിരുന്നെങ്കിലും, അവരുടെ ജീവിതം ഇന്ത്യാചരിത്രവുമായി ഒട്ടിനില്ക്കുന്നു. മുകളിൽ പറഞ്ഞവർ, പ്രശസ്തവനിതകളായിരുന്നെങ്കിലും, അവരിൽനിന്നും സമുദായത്തിൽ സ്ത്രീകൾക്കുണ്ടായിരുന്ന പൊതുനില ഗ്രഹിക്കാൻ നമുക്കു സാധിക്കുന്നില്ല. ശിവജിയുടെ അമ്മയായ ജീജാബായി, ആ കാലഘട്ടത്തിന്റെ ഒരു പ്രതിനിധി ആണ്. അവർ ഒരു മാതൃകാഹിന്ദുമാ

താവായിരുന്നു. ഗൃഹത്തിൽ സ്വേച്ഛാധിപതിയും, ദൃഢനിശ്ചയമുള്ളവളും,പുത്രന്മാർക്കുവേണ്ടി സ്വന്തം താൽപര്യങ്ങൾ ബലികഴിച്ചവളും കൂടിയായിരുന്നു അവർ. സാമാന്യമായി പറഞ്ഞാൽ ഹിന്ദുവനിതകൾ, അവരുടെ പാരമ്പര്യം സൂക്ഷിക്കയും, മതത്തിൽനിന്നും ആചാരങ്ങളിൽനിന്നും ശക്തിസംഭരിക്കയും ചെയ്തു. എങ്കിലും ഇക്കാലഘട്ടത്തിൽ മറ്റു പലരംഗങ്ങളിലും നാം കാണുന്ന പുരോഗതി, സ്ത്രീകളുടെ കാര്യത്തിൽ ഉള്ളതായി സാക്ഷ്യങ്ങളില്ല.

പല ചരിത്രപ്രമാണങ്ങളിൽനിന്നും മുഗൾകാലത്തെ, സാമ്പത്തികവും വ്യാവസായികവുമായ നിലയേപ്പററി നമുക്കു മനസ്സിലാക്കാം. പല പണ്ഡിതന്മാരും അവ വിശദമായി വിവരിച്ചിട്ടുണ്ട്. അതിൽനിന്നും പല സൂക്ഷ്മവിവരങ്ങളും നമുക്കറിയാം. സാമ്രാജ്യത്തിലെ പ്രധാന കേന്ദ്രങ്ങളെ റോഡുകൾമൂലം ഘടിപ്പിച്ചു. ഷെർഷാ, 'ഗ്രാൻഡ്ട്രങ്ക്' റോഡ് പൂർത്തിയാക്കി. പേഷവാർ മുതൽ ബംഗാൾവരെയുള്ള ആ റോഡിൻെറ ഗതി ഇന്നും പഴയതുതന്നെ. ഈ പ്രധാനപ്പെട്ട റോഡ്പദ്ധതി, മൗര്യകാലഘട്ടം നൽകിയ പാരമ്പര്യസ്വത്താണ്. അക്കാലത്തു് കനൂജിനുണ്ടായിരുന്ന പ്രാമാണ്യംനിമിത്തം, സിർഹിൻഡ് മുതൽ ഗംഗാതടംവരെ, വടക്കുകൂടി വളഞ്ഞാണ് റോഡ് പോയിരുന്നതു്. സാമ്രാജ്യത്തിലെ ഒരു പ്രധാന പ്രവിശ്യയായിരുന്നു ബംഗാൾ. ബംഗാളുമായുള്ള ഗതാഗതമാർഗ്ഗം ആദ്യംമുതല്ക്കേ നല്ല നിലയിലായിരുന്നു. മറൊരു പ്രധാന രാജപാത ആഗ്രായെ അഹമ്മദ്ബാദുമായി ഘടിപ്പിച്ചു. അഹമ്മദ്ബാദിൽനിന്നും സൂററ്റിലേയ്ക്കും നല്ല പാത ഉണ്ടായിരുന്നു. സൂററ്റായിരുന്നു, മെക്കായിലേയ്ക്കും, വിദേശവ്യാപാരത്തിലേയ്ക്കുമുള്ള പടിവാതിൽ. ഈ റോഡ് ബിയാനയിലും (Biyana) ഗ്വാളിയറിലും കൂടിയാണു പോയതു്. സാമ്രാജ്യത്തിലെ പ്രധാന വാണിജ്യപാതയും ഇതായിരുന്നുവത്രേ.

റോഡുകളുടെ ഇടയ്ക്കു് വിശ്രമശാലകൾ, ധർമ്മശാലകൾ, ചോലമരങ്ങൾ, വെള്ളത്തിനു സൗകര്യങ്ങൾ ഇവ എല്ലാം ഉണ്ടായിരുന്നു. പ്രധാന സ്ഥലങ്ങളിൽനിന്നും തലസ്ഥാനത്തേയ്ക്കു് ശകടങ്ങളുമുണ്ടായിരുന്നു. സാധാരണയായി റോഡിൽക്കൂടിയുള്ള ഗതാഗതം സുരക്ഷിതമായിരുന്നു. കള്ളന്മാരുടേയും കവർച്ചക്കാരുടേയുംമേൽ പ്രാദേശികഗവണ്മെൻറുകൾ കർശനനടപടികൾ സ്വീകരിച്ചു. എന്നാൽ ചില സ്ഥലങ്ങളിൽ കവർച്ചക്കാരുണ്ടായിരുന്നതായി ദൃഷ്ടാന്തങ്ങളുണ്ടായിരുന്നതിനു് രേഖകളുണ്ട്. ഗംഗാവഴിയുള്ള ജലമാർഗ്ഗം വളരെ പ്രധാനമായിരുന്നു. ബംഗാൾ മുതൽ അല്ലഹബാദുവരെ നൗകകൾ ധാരാളമായി സഞ്ചരിച്ചുവന്നു. ഈ വഞ്ചികൾ പലതിനും നല്ല വലിപ്പമുണ്ടായിരുന്നു. ഇരുനൂറു ടൺ കേവു കൊള്ളുന്ന വഞ്ചികൾ അസാധാരണങ്ങളല്ലായിരുന്നു.

മുഗൾചക്രവർത്തിമാരുടെ ഡക്കാൻയുദ്ധംമൂലം, തെക്കേ ഇന്ത്യയിലേയ്ക്കുള്ള റോഡുകളും സാമാന്യം നന്നായിരുന്നു. കൂടെക്കൂടെ സൈന്യമയ

ഷ്ക്കുക, സൈന്യാധിപന്മാരെ മാററിഅയയ്ക്കുക, യുദ്ധസാമഗ്രികൾ എത്തിക്കുക ഇവ ആവശ്യമായി ഭവിച്ചു. പല സേനാനായകന്മാരും ഉന്നതനിലയിലുള്ളവരായിരുന്നു. അവർ രാജധാനിയുമായി നിരന്തരസമ്പർക്കത്തിലിരിക്കേണ്ടതും ആവശ്യമായിരുന്നു. ഔദ്യോഗികകാര്യങ്ങൾക്കു ഒരു സംക്രമവ്യവസ്ഥ(relay service)യും നിലവിലിരുന്നു. അറംഗസീബിൻെറ അവസാനകാർഷങ്ങൾ ഡെക്കാനിലുള്ള പടക്കളങ്ങളിൽ ആയിരുന്നുവല്ലോ. ഇതിൻെറയെല്ലാം ഫലമായി തെക്കേഇന്ത്യയെ, നല്ല റോഡുകൾമൂലം വടക്കേഇന്ത്യയുമായി ബന്ധിച്ചു, സഞ്ചാരസൗകര്യങ്ങൾ പുലർത്തേണ്ടിവന്നു.

ലാഹോർ, ഡെൽഹി, ആഗ്രാ, ആജ്മീർ, അല്ലഹബാദ്, ബനാറസ് ഇവയായിരുന്നു സാമ്രാജ്യത്തിലെ പ്രധാനപട്ടണങ്ങൾ. ലാഹോർ ഒരു വലിയ നഗരി ആയിരുന്നു. ആഗ്രയായിരുന്നു ആദ്യം പ്രധാന രാജധാനി. ഷാജഹാനുശേഷം ആ സ്ഥാനം ദില്ലിക്കായി.

യൂറോപ്യൻസഞ്ചാരികളുടെ വിവരണങ്ങളിൽനിന്നും നമുക്കു ഇന്ത്യൻപട്ടാളങ്ങളുടെ അക്കാലത്തെ ഒരു ചിത്രം ലഭിക്കുന്നു. അവരുടെ ഏകകണ്ഠമായ അഭിപ്രായമാണു ലാഹോറും ആഗ്രായും അക്കാലത്തു, ലോകത്തിലാകെയുള്ള വലിയനഗരങ്ങളിൽപെടുന്നവെന്നു. മുഗൾസാമ്രാജ്യത്തെപ്പററി സകല വിവരങ്ങളും ശേഖരിച്ചു സംഗ്രഹിച്ചു ഡിലായററ് (Delaet) എന്ന ഡച്ചുഗ്രന്ഥകാരൻ, പ്രമാണങ്ങളുദ്ധരിച്ചു തെളിയിക്കുന്നു. മുഗൾകാലത്തെ ലാഹോർ, ലണ്ടനേക്കാളും പാരീസിനെക്കാളും വലുതായിരുന്നെന്നു. ആഗ്രായുടെ പ്രാധാന്യവും തക്കമററതാണു. നദിക്കെതിരെ പ്രധാനപ്രഭുക്കന്മാരുടെ ഹർമ്മ്യങ്ങളാൽ രമ്യമാക്കപ്പെട്ടും, ചേതോഭിരാമമായ ദുർഗ്ഗം, കലാചാതുരി കളിയാടുന്ന രാജകൊട്ടാരം, ററാജ്മഹാൾ തുടങ്ങിയ അസംഖ്യം സൗധങ്ങൾ ഇവയോടുകൂടിയും ആഗ്രാ വിരാജിച്ചു. ദില്ലി, ഷാജഹാൻ അവിടെ ഒരു നഗരം പുതുതായി പണിയിച്ചശേഷം, വീണ്ടും പ്രാധാന്യത്തിലെത്തി. ഷാജഹാനെ ആഗ്രാക്കോട്ടയിൽ തടവുകാരനാക്കിയശേഷം, അറംഗസീബിൻെറ ആസ്ഥാനം ദില്ലിയായതും അതിൻെറ പ്രാമാണ്യത്തെ വർദ്ധിപ്പിച്ചു. അല്ലഹബാദിൽ അക്ബർ ഒരു വലിയ കോട്ട പണികഴിപ്പിച്ചു. അതിൻെറ നയതന്ത്രപരമായ സ്ഥാനം നിമിത്തവും, ബംഗാൾതീരത്തു യൂറോപ്യർകച്ചവടക്കാരുമായി നദീമാർഗ്ഗം കച്ചവടം ചെയ്യുന്നതിനുള്ള സൗകര്യംമൂലവും അല്ലഹബാദും വളരെ പ്രധാനമായി ഭവിച്ചു

സാമ്രാജ്യത്തിലെ പ്രധാന തുറമുഖങ്ങൾ സൂററ്, കാംബേ, സാററ്ഗയോൺ (Satgaon) ഇവ ആയിരുന്നു. പാശ്ചാത്യവാണിജ്യത്തിൻെറ സങ്കേതസ്ഥലവും, മെക്കയിലേയ്ക്കുള്ള പടിവാതിലും സൂററായിരുന്നു. അവിടെനിന്നുമായിരുന്നു മെക്കയിലേയ്ക്കു തീർത്ഥാടകർ, കപ്പൽകയറിയതു. എല്ലാ രാജ്യങ്ങളിലേയും വ്യാപാരികൾ അവിടെ കൂടുകയും, കച്ചവടം നടത്തുകയും ചെയ്തു. എല്ലാ വലിയ തുറമുഖങ്ങളെയുംപോലെ,

അവിടം ഒരു സാർവ്വജനീനമായനഗരമായിരുന്നു. പതിനേഴാംനൂറ്റാണ്ടിൽ പോർട്ടുഗീസുകാർ, ഡച്ചുകാർ, ഫ്രഞ്ചുകാർ, ഇംഗ്ലീഷുകാർ ഇവരെല്ലാം അവിടെ പണ്ടികശാലകൾ നിർമ്മിച്ചു. അക്കാലത്തെ ഇംഗ്ലീഷുകാരുടെ പ്രധാനപ്പെട്ട പണ്ടികശാല അവിടെ സ്ഥാപിച്ചെയ്തു. നിസ്സാരമായ ആ വിത്തിൽനിന്നുമത്രേ, രണ്ടു നൂററാണ്ടുകൾക്കുശേഷം ഒരു മഹാസാമ്രാജ്യം മുളച്ചുവളർന്നത്. എല്ലാ രാജ്യക്കാരുടേയും, നൂറിലധികം കപ്പലുകൾ നങ്കൂരമിട്ടുകിടക്കുന്ന കാഴ്ച അവിടെ ദുർല്ലഭമല്ലായിരുന്നു. ഒരു ഗവർണ്ണറുടെ കീഴിൽ, സൂററിനു പ്രത്യേകം ഗവൺമെൻറുണ്ടായിരുന്നു. നഗരത്തിൽ പോകുമ്പോൾ, ഗവർണ്ണർക്കു ഗജവീരന്മാർ, അംഗരക്ഷകർ, രാജകീയപതാകകൾ മുതലായ അധികാരചിഹ്നങ്ങളുണ്ടായിരുന്നു.

സൂററിൽ സുലഭമായി ധർമ്മശാലകളും സത്രങ്ങളും തലയുയർത്തിനിന്നു. നഗരത്തിൻെറ പ്രാകാരത്തിനു വെളിയിൽ, അവിടത്തെ സമ്പന്നരായ വ്യാപാരികൾക്കും ബാങ്കർമാർക്കും ഉദ്യാനങ്ങളും, വിശ്രമസ്ഥലങ്ങളും ഉണ്ടായിരുന്നു. അവിടെ നാണയവിനിമയം ചെയ്യുന്നവരും (ഒരു രാജ്യത്തെ പണം, മറുരാജ്യത്തിലേതായി മാറുക) ഉണ്ടായിരുന്നതായി തെളിവുണ്ട്. കത്തിയവാഡിലെ 'ബന്യാന്മാർ' ഇന്നത്തേപ്പോലെ, പാരമ്പര്യസിദ്ധമായ സാമർത്ഥ്യത്തോടും കരുതലോടും ബാങ്കിംഗ്ജോലി അനുഷ്ഠിച്ചുവന്നു. ഇന്ത്യയിലെ ബാങ്കിംഗ്സമ്പ്രദായത്തെപ്പററി അക്കാലത്തു വളരെ നല്ല കീർത്തിയായിരുന്നു. എല്ലാ വ്യാപാരകേന്ദ്രങ്ങൾക്കും, ബന്യാന്മാരുടെ ഹുണ്ടിയെപ്പററി വലിയ മതിപ്പായിരുന്നു. അവിടെനിന്നും ലഭിച്ച ചുങ്കം സാമ്രാജ്യത്തിലെ റവന്യൂവിലെ ഒരു പ്രധാനഭാഗമായിരുന്നു എന്നതിൽനിന്നു് ഈ തുറമുഖത്തിൻെറ ഐശ്വര്യം മനസ്സിലാക്കാം.

പതിനാറും പതിനേഴും നൂററാണ്ടുകളിൽ, ഇന്ത്യ ലോകത്തിലെ ഒരു പ്രമുഖ വ്യാവസായികരാജ്യമായിരുന്നു. തുണിവ്യവസായമായിരുന്നു ഇന്ത്യയിലെ മുഖ്യവ്യവസായം. അതു് ഇന്ത്യയുടെ ഒരു പ്രത്യേക ഭാഗത്തു മാത്രമല്ല രാജ്യമാസകലം പുഷ്ടി പ്രാപിച്ചിരുന്നു. ചില പ്രത്യേക തുണിത്തരങ്ങൾ ചില സ്ഥലങ്ങളിൽ മാത്രമേ ഉല്പാദിപ്പിച്ചിരുന്നുള്ളു. ഉദാഹരണത്തിനു മദ്ധ്യേന്ത്യയിലെ ചന്ദേരി (Chanderi), മിനുസമുള്ള തുണിത്തരങ്ങൾക്കും, മസൂലിപട്ടണം തുണിയിൽ 'പ്രിൻറു'ചെയ്യുന്നതിനും, സൂററ്റ് വക്കിലെ ചിത്രവേലയ്ക്കും, ഡാക്കാ മനോഹരമായ മസ്ലിനും ബനാറസ് വിലകൂടിയ കസവുതരങ്ങൾക്കും പുകൾപെററിരുന്നു. ബനാറസ്സിലെ കസവുവസ്തുങ്ങൾക്കു ധാരാളം ആവശ്യക്കാർ ഉണ്ടായിരുന്നു. എല്ലാത്തരത്തിലുമുള്ള വസ്ത്രവും ഇന്ത്യ നെയ്തിരുന്നു, ഗുഡ്ഹോപ്പുമുനമ്പിനു കിഴക്കുള്ള രാജ്യങ്ങൾ, മദ്ധ്യപൗരസ്ത്യദേശം, ബർമ്മാ, മലയാ, ജാവാ മുതലായ സ്ഥലങ്ങളിലേയ്ക്കു തുണിത്തരങ്ങൾ ഇന്ത്യയിൽനിന്നുമാണു് പ്രധാനമായി ഇറക്കുമതി ചെയ്തതു്. കമ്പിളിവ്യവസായം പരിമിതമായേ ഉണ്ടായിരുന്നുള്ളു. ഇക്കാലത്തേപ്പോലെ അന്നും, കാഷ്മീരിഷാളുകൾ

വിശിഷ്ടമായ ഒരു അലങ്കാരസാധനമായിരുന്നു. അക്ബറാണ്, പരവതാനി വ്യവസായം ഇന്ത്യയിൽ കൊണ്ടുവന്നത്. മേൽത്തരം പരവതാനികൾ ഇന്ത്യയിൽ ഉണ്ടാക്കപ്പെട്ടെങ്കിലും, അവ വെളിയിലേയ്ക്കയച്ചോ എന്നതു സംശയമാണ്. പട്ടുനൂൽവ്യവസായവും പ്രാദേശികമായിരുന്നു. എന്നാൽ പുരാതനകാലംമുതല്ക്കേ ഇന്ത്യയിൽ അതു് അഭിവൃദ്ധി പ്രാപിച്ചിരുന്നു.

മററു വ്യവസായങ്ങളിൽ, കപ്പൽനിർമ്മാണം എടുത്തുപറയേണ്ടതാണ്. മുഗളന്മാർ, ബംഗാളിൽ ഒരു നാവികത്താവളമുണ്ടാക്കുകയും, സ്വന്തമായി കപ്പൽ ഉണ്ടാക്കുകയും ചെയ്തുവന്നു. ഗംഗയിലേയും മററു പ്രധാന നദികളിലെയും ഗതാഗതവർദ്ധനവു്, കപ്പൽനിർമ്മാണത്തിനു പ്രോത്സാഹനം നൽകി. കച്ച്, കാംബേ മുതലായ തുറമുഖനഗരങ്ങളിൽ നല്ല വലിപ്പമുള്ള കപ്പലുകൾ ഉണ്ടാക്കിവന്നു. അക്കാലത്തു്, ഇന്ത്യയിൽ നിർമ്മിച്ച കപ്പലുകളെപ്പററി നല്ല മതിപ്പുണ്ടായിരുന്നു. പോർട്ടുഗീസുകാർപോലും, അവരുടെ ചില ഒന്നാംതരം കപ്പലുകൾ ഇൻഡ്യയിൽ ഉണ്ടാക്കിച്ചവയാണ്.

ഇന്ത്യയെപ്പററി പുറമേയുള്ള പ്രശസ്തി വളരെ വലുതായിരുന്നു. വാസ്കോഡിഗാമായുടെ ഇന്ത്യയിലേയ്ക്കുള്ള യാത്രയ്ക്കു മുമ്പേ, ഹിന്ദുസ്ഥാൻ യൂറോപ്പിനു് സുപരിചിതമായിരുന്നു. പല യൂറോപ്യന്മാരും ഇന്ത്യയെ സന്ദർശിച്ചിട്ടുണ്ട്. എന്നാൽ ഇന്ത്യയെപ്പററി ലഭിച്ച വിവരങ്ങൾ പൊതുവെ വിശദമല്ലായിരുന്നു. പോർട്ടുഗീസുകാരുടെ വരവോടുകൂടി, യൂറോപ്യന്മാർക്ക് ഇന്ത്യയെപ്പററിയുള്ള അറിവു വർദ്ധിച്ചു. അക്ബറുടെ കാലത്തിനു മുൻപു്, പശ്ചിമതീരത്തുള്ള കോഴിക്കോട്, ബീജപ്പൂർ മുതലായ രാജ്യങ്ങളും, വിജയനഗരസാമ്രാജ്യവുമായിട്ടായിരുന്നു പോർട്ടുഗീസുകാർ സമ്പർക്കം പാലിച്ചതു്. എന്നാൽ അക്ബർ ജസ്യൂട്ടുപുരോഹിതന്മാരെ, രാജധാനിയിലേയ്ക്കു ക്ഷണിക്കയും, കച്ചവടക്കാരെ ആഗ്ര സന്ദർശിക്കാൻ പ്രോത്സാഹിപ്പിക്കയും ചെയ്തതോടെ, ചക്രവർത്തിയേപ്പററിയുള്ള വിവരങ്ങൾ യൂറോപ്പിലെത്തി.

മഹിമാശാലികളായ മുഗളന്മാരുടെ നൂററമ്പതു വർഷത്തെ ഭരണകാലത്തു്, ഇന്ത്യയുടെ നാമധേയം ലോകദൃഷ്ടിയിൽ സമുന്നതവും, അന്നത്തെ മററു പരിഷ്കൃതരാഷ്ട്രങ്ങളുടെ പന്തിയിൽ ഇന്ത്യയ്ക്കുള്ള സ്ഥാനം സുപ്രധാനവുമായിരുന്നു.

അദ്ധ്യായം പതിനെട്ട്

# നാവികശക്തി ഇന്ത്യയിലേയ്ക്കു്

നാവികശക്തിയെപ്പററി ശരിയായ ബോധമുണ്ടായിരുന്ന ഇന്ത്യയിലെ ഏകരാജ്യം ചോളസാമ്രാജ്യമായിരുന്നു. ചോളചക്രവത്തിമാരുടെ സമുദ്രീയനയം, നിക്കോബാറിൽ താവളങ്ങൾ സ്ഥാപിക്കുന്നതിനും മലയായുടെ തീരപ്രദേശങ്ങളിൽ ആധിപത്യസ്ഥാപനത്തിനും ഇടയാക്കി. ശൈലേന്ദ്രരാജാക്കന്മാരുമായുള്ള ശതവഷസമരം, ചോളന്മാരുടെ അധഃപതനത്തിനു വഴിതെളിച്ചു. തത്ഫലമായി പതിമൂന്നാംനൂററാണ്ടിൽ, ബംഗാൾ ഉൾക്കടൽ വീണ്ടും ശൈലേന്ദ്രന്മാരുടെ ആധിപത്യത്തിലാകുകയും അവർ സിലോൺ ആക്രമിക്കാൻപോലും ധൈര്യപ്പെടുകയും ചെയ്തു. ജാവാസാമ്രാജ്യത്തിൻെറ ഉയർച്ചയോടെ ശൈലേന്ദ്രന്മാരുടെ ശക്തി ക്ഷയിക്കുകയും, പതിനഞ്ചാംനൂററാണ്ടിൽ, ഇന്ത്യൻസമുദ്രം അറബികൾ അധീനപ്പെടുത്തുകയും ചെയ്തു. കോഴിക്കോട്ടെ സാമൂതിരിമാർ, ഗുജറാററിലെ സുൽത്താന്മാർ മുതലായ ചില പ്രാദേശികരാജാക്കന്മാർക്കു നാവികസേന ഉണ്ടായിരുന്നു. അവർ ചെങ്കടലിലേയും പേഷ്യൻ ഉൾക്കടലിലേയും തുറമുഖങ്ങളുമായി നാവികപ്പടയുടെ സഹായത്തോടെ വ്യാപാരം നടത്തിവന്നു. എന്നാൽ അവരുടെ ശക്തി പ്രാദേശികമായിരുന്നു. ഒരു സമുദ്രീയബോധം അവരുടെ മനസ്സിൽ പ്രത്യക്ഷമല്ലതന്നെ.

1498-ൽ യൂറോപ്പിൽ ആസ്ഥാനമുള്ള ഒരു നാവികശക്തി ഇന്ത്യയിലെത്തി. വാസ്ക്കോഡഗാമാ കോഴിക്കോട്ടു വന്നതോടുകൂടി, ഇന്ത്യാചരിത്രത്തിൽ ഒരു നവയുഗം പുലന്നു. വിദേശരാജ്യങ്ങളുമായുള്ള മത്സരങ്ങളിലും, ആഗോളപരമായ ചുഴികളിലും ഇന്ത്യ അക്കാലംമുതൽ ഉൾപ്പെടേണ്ടിവന്നു. വാസ്ക്കോഡഗാമാ, പോർട്ടുഗൽരാജാവിൻെറ പേരിൽ ഇന്ത്യൻസമുദ്രത്തിൻെറ പരമാധികാരം അവകാശപ്പെട്ടു. താമസിയാതെതന്നെ, ശക്തനായ കോഴിക്കോട്ടുസാമൂതിരിയുമായി അദ്ദേഹം ഇടഞ്ഞു. കോഴിക്കോട്ടുനിന്നും പിൻവാങ്ങി, പോർട്ടുഗീസുകാർ, കൊച്ചി തങ്ങളുടെ ആസ്ഥാനമാക്കി. കോഴിക്കോട്ടുസാമൂതിരിയും കൊച്ചീരാജാവും തമ്മിൽ അക്കാലത്തു ശത്രുക്കളായിട്ടാണു് വത്തിച്ചുവന്നതു്. അതിനാൽ സാമൂതിരിയുടെ ശത്രുക്കളായ പോർട്ടുഗീസുകാർക്കു് കൊച്ചീരാജാവു് അഭയംനൽകി. തുടന്നുണ്ടായ നാവികസമരം (1503), അതിൻെറ താല്ക്കാലികഫലത്തേ സംബന്ധിച്ചിടത്തോളം അപ്രധാനമാണു്. എന്നാൽ രാഷ്ട്രീയമായി അതിനു പ്രാധാന്യമുണ്ടു്. പോർട്ടുഗീസുകാരെ നേരിട്ട കോഴിക്കോട്ടെ നാവികസൈന്യം ഒരു സമുദ്രശക്തിയല്ലായിരുന്നു. കട

ലോരങ്ങളിലുള്ള യുദ്ധങ്ങളിൽ അതു സമർത്ഥമായിരുന്നു. എന്തെന്നാൽ സാമൂതിരിയുടെ കപ്പലുകൾ വേഗതയുള്ളതും, കനക്കാവുള്ളതുമായിരുന്നു. എന്നാൽ നടുക്കടലിൽവെച്ചുള്ള യുദ്ധത്തിനു് ആ കപ്പലുകൾക്കു കെല്പു പോരായിരുന്നു. കൊച്ചിത്തുറമുഖത്തിന്നകലെവെച്ചു നടന്ന നാവികയുദ്ധം സാമൂതിരിയുടെ ഈ ശക്തിഹീനത തെളിയിച്ചു. അടുത്തകൊല്ലം കൂടുതൽ നാവികപ്പടയോടേ പോർട്ടുഗീസുകാർ വന്നപ്പോൾ, സാമൂതിരി സ്വയംരക്ഷക്കുവേണ്ടിയായിരുന്ന യുദ്ധം ചെയ്തതു്. ഇന്ത്യൻസമുദ്രത്തിൽനിന്നും, ഈജിപ്തിലേയും ഗുജറാത്തിലേയും സുൽത്താന്മാരുടെ സഹായത്തോടെ പോർട്ടുഗീസുകാരെ തുരത്താനുള്ള സാമൂതിരിയുടെ യത്നവും വിഫലമായി. എന്തെന്നാൽ ഈജിപ്ഷ്യൻകപ്പിത്താനായ ഹുസ്സൈൻ, പ്രാരംഭവിജയത്തിനുശേഷം, നടുക്കടലിലേയ്ക്കു് പോർട്ടുഗീസുകാരെ പിൻതുടരുകയുണ്ടായില്ല. ഇങ്ങനെ പോർട്ടുഗീസുശക്തി ഇന്ത്യയിൽ വേരുറച്ചു.

ആൽഫൻസോ ആൽബുക്കർക്കിന്റെകാലത്തു് (1510—16), പോർട്ടുഗീസ്ശക്തി ഒരു പുതിയ അദ്ധ്യായത്തിലേയ്ക്കു പ്രവേശിച്ചു. ഇന്ത്യൻമഹാസമുദ്രത്തെ അദ്ദേഹം, മലാക്കാ, ഗോവാ, സൊക്കോട്രാ (Socotra) എന്നീ മൂന്നു സ്ഥാനങ്ങളിൽനിന്നും പൂർണ്ണമായി നിയന്ത്രിച്ചു. സാമൂതിരിയെ തോല്പിക്കുന്ന ശ്രമത്തിൽ പരാജയപ്പെട്ടതിനുശേഷം, അദ്ദേഹം, ഗോവായും പരിസരങ്ങളും ആക്രമിക്കയും കീഴടക്കുകയും ചെയ്തു. അവിടം അദ്ദേഹം പോർട്ടുഗീസുകാരുടെ ശക്തിസങ്കേതമാക്കി. അനന്തരം അദ്ദേഹം മലാക്കാ കീഴടക്കി. തൽഫലമായി, പസഫിക്ക്സമുദ്രത്തിലേയ്ക്കു പോർട്ടുഗീസുകാർ, പ്രവേശിക്കയും, കിഴക്കൻവഴിയുള്ള ഇന്ത്യൻസമുദ്രത്തിലേയ്ക്കുള്ള പ്രവേശനം സുരക്ഷിതമാക്കയും ചെയ്തു.

മലാക്കാ കീഴടക്കയും, അരക്കാനിലെ രാജാവുമായി സൗഹാർദ്ദബന്ധം ഉറപ്പിക്കയും ചെയ്തതോടേ, ആൽബുക്കർക്കിന്റെ നയതന്ത്രം പൂർണ്ണമായി. ഇന്ത്യൻമഹാസമുദ്രത്തിലെ ആധിപത്യത്തിന്റെ അടിസ്ഥാനത്തിൽ ഒരു വാണിജ്യസാമ്രാജ്യം സ്ഥാപിക്ക എന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ആഫ്രിക്കയുടെ തീരപ്രദേശം നേരത്തെതന്നെ പോർട്ടുഗീസുകാരുടെ കീഴിലായിക്കഴിഞ്ഞു. പ്രധാന സ്ഥലങ്ങളെ കൂട്ടിയിണക്കുന്നതിനു് ചില ശക്തിസങ്കേതങ്ങളായിരുന്നു അദ്ദേഹത്തിനു് ആവശ്യം. സൊക്കോട്രാ അധീനപ്പെടുത്തിയും, ഒർമസ്സിൽ രാഷ്ട്രീയാധിപത്യം ഉറപ്പിച്ചും, മലാക്കാ കൈവശപ്പെടുത്തിയും, അദ്ദേഹം മേല്പറഞ്ഞ ഉദ്ദേശ്യം സാധിച്ചു. ഇതിന്റെ ഫലമായി, യൂറോപ്പിൽ നാവികാധിപത്യമുണ്ടായിരുന്നിടത്തോളംകാലം, ഇന്ത്യയിൽ പോർട്ടുഗീസുകാർ അജയ്യരായി ഭവിച്ചു. ഈ നയത്തിന്റെ വിജയത്തിനു് ഇന്ത്യയിൽ സുശക്തമായ ഒരു താവളം വേണ്ടിയിരുന്നു. ഗോവാ കീഴടക്കി, അവിടെ പോർട്ടുഗീസുകാർ താമസിക്കയും, ഗോവയെ ഒരു വലിയ നഗരമാക്കി, അവിടെ പോർട്ടുഗീസ്ഗവണ്മെന്റു സ്ഥാപിക്കയും ചെയ്യുതായിരുന്നു

അദ്ദേഹത്തിന്റെ പദ്ധതികളുടെ എല്ലാം അസ്തിവാരം. ആൽബുക്കർക്കി ന്റെ നയം ഇങ്ങനെ സംഗ്രഹിക്കാം: (എ) ഗോവായുടെ നേരിട്ടുള്ള ഭരണവും, മിശ്രവിവാഹംമൂലം അതു് ഒരു പോർട്ടുഗീസ് കോളണിയാക്കുകയും; (ബി) കോട്ടകൊത്തളങ്ങളും ആസ്ഥാനങ്ങളും നയതന്ത്രപ്രാധാന്യമുള്ള കേന്ദ്രങ്ങളിലുറപ്പിക്കുക; (സി) തീരദേശങ്ങളിലെ നാട്ടുരാജാക്കന്മാരുമായി നയതന്ത്രബന്ധങ്ങൾ പുലർത്തുക. ലഘുവായ ഈ മാർഗ്ഗങ്ങളിലൂടെ ആൽബുക്കർക്ക്, ഇന്ത്യാസമുദ്രത്തിൽ സ്ഥാപിച്ച ആധിപത്യം, നൂറിൽപ്പരം വർഷം നീണ്ടു നിന്നു. മൗലികമായ വശങ്ങളിൽ, അദ്ദേഹത്തിന്റെ നയം, പടിഞ്ഞാറുനിന്നും ഇന്ത്യയിലെത്തിയ മററു നാവികശക്തികളും സ്വീകരിച്ചെന്നതു് ഓർക്കേണ്ടതാണു്.

പോർട്ടുഗീസുകാർക്കു് ഇന്ത്യയിൽ ഒരിക്കലും ഒരു സാമ്രാജ്യമില്ലായിരുന്നു. 'ഇന്ത്യയിലെ രാഷ്ട്രം' എന്നു് അവർ പൊങ്ങച്ചത്തോടുകൂടി വിളിച്ച സ്ഥലങ്ങൾ, ഇന്നു് അവർക്കു് ഇന്ത്യയിൽ ഉള്ള സ്ഥലങ്ങളേക്കാൾ വലുതല്ല. അവർക്കുണ്ടായിരുന്നതു്, യഥാർത്ഥത്തിൽ ഇന്ത്യൻ വാണിജ്യ സാമ്രാജ്യമായിരുന്നു. ഇന്നു് ഒരു ഡിസ്ട്രിക്ട് ടൗൺമാത്രമായ കോഴിക്കോടു്, അവരുടെ ആഗമനകാലത്തു് ഒരു വലിയ വ്യാപാരകേന്ദ്രമായിപ്പരിലസിച്ചു. തുണിത്തരങ്ങൾ, കാലിക്കോ (ഈ പേരുതന്നെ കോഴിക്കോട്ടിൽ നിന്നുമുണ്ടായതാണു്), മലബാറിന്റെ കുത്തകയായിരുന്ന കുരുമുളകു്, പവിഴം, മാനാർഉൾക്കടലിൽനിന്നുള്ള മുത്തു് തുടങ്ങിയ തെക്കെഇന്ത്യയിലെ കച്ചവടസാമഗ്രികൾ, കോഴിക്കോട്ടുവഴിയാണു് ചെങ്കടലിലെ തുറമുഖങ്ങളിലെത്തിയിരുന്നതു്. 1425–ൽ മാ ഹുവാൻ (Ma-Huan) സന്ദർശിക്കുമ്പോൾ കോഴിക്കോട്ടു് അത്യധികം അഭിവൃദ്ധിയിലിരുന്നു. അതുപോലെ തന്നെയായിരുന്നു, സൂററ്റും, കാംബേയും. എന്നാൽ പോർട്ടുഗീസുകാരുടെ വരവോടുകൂടി സ്ഥിതിഗതികൾ പാടേ മാറി. പോർട്ടുഗൽരാജാവു് "സമുദ്രസഞ്ചാരത്തിന്റെ അധിപനെ"ന്നു് അവകാശപ്പെടുകയും, ഇന്ത്യയിലെ അദ്ദേഹത്തിന്റെ പ്രതിനിധികൾ, മററുള്ളവർക്കു് ഇന്ത്യൻകടലിൽ യാത്രയ്ക്കു് അധികാരമില്ലെന്ന നില സ്വീകരിക്കയും ചെയ്തു. ബറോയസ്സ് (Barroes) എന്ന പോർട്ടുഗീസ് ചരിത്രകാരൻ പറയുന്നു, "എല്ലാവർക്കും കടലിൽ യാത്രചെയ്യാൻ പൊതുഅവകാശമുണ്ടെന്നും, യൂറോപ്പിൽ ഞങ്ങൾക്കെതിരായി മററുള്ളവരുടെ അവകാശം ഞങ്ങൾ സമ്മതിക്കണമെന്നുമുള്ളതു ശരിതന്നെ. എന്നാൽ ഈ അവകാശം യൂറോപ്പിനപ്പുറത്തില്ല. അതിനാൽ സമുദ്രത്തിന്റെ നാഥന്മാരായ ഞങ്ങളുടെ അനുമതികൂടാതെ ഇന്ത്യൻസമുദ്രത്തിൽ സഞ്ചരിക്കുന്നവരുടെ സാധനങ്ങൾ കണ്ടുകെട്ടാൻ, ഞങ്ങൾക്കവകാശമുണ്ടു്."

ഈജിപ്ഷ്യൻ കപ്പിത്താനായ മിർ ഹുസൈന്റെ വേർപാടിനുശേഷം (1509) പോർട്ടുഗീസുകാർ ഈ അവകാശം പ്രയോഗത്തിലാക്കി. ആൽബുക്കർക്കിന്റെ സമുദ്രസാമ്രാജ്യസ്ഥാപനാമൂലം ഇതു സാധിച്ചു. പോർട്ടുഗീസുകാരുടെ അനുമതികൂടാതെ സഞ്ചരിച്ച ഏതു കപ്പലും

കടൽക്കൊള്ളക്കാരുടേതായി അവർ കരുതുകയും, അതു കൈയേറ്റം ചെയ്യുകയോ കണ്ടുകെട്ടുകയോ ചെയ്യുകയും ഉണ്ടായി. ഇങ്ങനെ ഒരടിക്ക് പോർട്ടുഗീസുകാർ ഇന്ത്യൻവ്യാപാരത്തിന്റെ നാഥന്മാരായി. അപരിഷ്കൃതമായ, ഈ പോർട്ടുഗീസ്‌വ്യാപാരക്കുത്തകമൂലം ഏറ്റവും നഷ്ടം ഉണ്ടായതു് അറബികൾക്കായിരുന്നു. ഗാമാ വരുന്നതിനുമുമ്പുള്ള നൂറ്റാണ്ടിൽ, ഇന്ത്യൻവാണിജ്യത്തിന്റെ സിംഹഭാഗവും അവർക്കായിരുന്നു. ഇന്ത്യയുമായുള്ള അറബികളുടെ വാണിജ്യം നിശ്ശേഷം തകരുകയും ഇന്ത്യയുമായുള്ള സമുദ്രീയവ്യാപാരം പോർട്ടുഗീസുകാരുടെ കൈയിലാകയുംചെയ്തു.

ഏതു വീക്ഷണത്തിൽനിന്നു് നോക്കിയാലും, പോർട്ടുഗീസുകാരെ അഭിനന്ദിക്കാനൊന്നുമില്ല. നൂററമ്പതുവർഷത്തോളം അവർക്കു് ഇന്ത്യൻസമുദ്രത്തിൽ ആധിപത്യം ഉണ്ടായിരുന്നു. അക്കാലത്തു് ആൽബുക്കർക്കു് ഒഴിയെ ഒന്നാംകിടയിലുള്ള ഭരണകർത്താക്കളേയോ, രാഷ്ട്രീയനേതാക്കന്മാരേയോ അവർ സംഭാവനചെയ്തിട്ടില്ല. അവർക്കു് മനസ്സാക്ഷിയോ മര്യാദയോ ഇല്ലായിരുന്നു. അവർ ഉദ്ധതന്മാരും അലസന്മാരും സന്മാർഗ്ഗബോധത്തിനു വില കല്പിക്കാത്തവരുമായിരുന്നു. എങ്കിലും ഇന്ത്യൻജീവിതത്തിനു് അവർ ചില സംഭാവനകൾ നൽകിയിട്ടുണ്ടു്. 'ഗാർസിയാ ഡി ഒർട്ടാസി'(Garcia da Ortas)ന്റെ, ഇന്ത്യയിലെ ഔഷധച്ചെടികളേപ്പററിയുള്ള ഗ്രന്ഥം, ആ വിഷയത്തിലെ ആദ്യത്തെ കൂലങ്കഷമായ പഠനമാണു്. അച്ചടി കൊണ്ടുവന്നതും, ഇന്ത്യൻപുരോഹിതന്മാർക്കു പരിശീലനം നൽകാൻ വരാപ്പുഴയിലും ഗോവായിലും സെമിനാരികൾ സ്ഥാപിച്ചതും അഭിനന്ദനാർഹമാണു്. പശ്ചിമതീരത്തു് അവർ പ്രചരിപ്പിച്ച അലങ്കാരസങ്കലിതമായ പടിഞ്ഞാറൻശില്പകലയും 'ബംഗളാവു്'സമ്പ്രദായത്തിലുള്ള കെട്ടിടവും നമ്മുടെ ശ്രദ്ധയ്ക്കു പാത്രമാകേണ്ടവതന്നെ.

കടുത്ത കത്തോലിക്കാമതവിശ്വാസികളായ പോർട്ടുഗീസുകാർ, ക്രിസ്തുവിന്റെ സന്ദേശവാഹകരാണു് തങ്ങളെന്നു് ആത്മാർത്ഥമായി വിശ്വസിച്ചു. മതപ്രചരണരംഗത്തും അവരുടെ ചില നേട്ടങ്ങൾ സ്മരണാർഹമാണു്. ഇക്കാലത്തു് ഫ്രാൻസിസ്സ്‌സേവിയർ, അലക്സിസ് ഡി മെൻസീസ് ഈ രണ്ടു മഹാന്മാരെ കത്തോലിക്കാസഭ, ഇന്ത്യയിലേക്കയച്ചു. സേവിയർ ആദ്യത്തെ ജസ്യൂട്ട്അംഗങ്ങളിലൊരുവനും, സെയിന്റ് ഇഗ്നേഷ്യസ് ലയോളയുടെ ശിഷ്യനുമായിരുന്നു. ഇന്ത്യയിൽ പോർട്ടുഗീസധികാരത്തിൻകീഴിലിരുന്ന നാട്ടുകാരെ ക്രിസ്തുമതത്തിലേയ്ക്കു പരിവർത്തനംചെയ്യാനായി അദ്ദേഹം ഇവിടെ വന്നു. അദ്ദേഹത്തിന്റെ ഉദ്ദേശ്യം ഏറെക്കുറെ ഫലിച്ചു. ഗോവായിലെ ബോംജീസസ്സ് പള്ളിയിൽ, ടസ്കനിലെ 'ഗ്രാൻഡ്‌ഡ്യൂക്ക്' സംഭാവനചെയ്ത ഒരു ശവകുടീരത്തിൽ, അദ്ദേഹത്തിന്റെ മൃതശരീരം അടക്കംചെയ്തിരിക്കുന്നു. അവിടെ പല അത്ഭുതങ്ങളും നടക്കുന്നതായി പറയപ്പെടുന്നു. ഗോവായിലെ ആർച്ച്ബിഷപ്പായ ഡി മെൻസിസ്സ്, മതപരിവർത്തനത്തേക്കാൾ ശ്രദ്ധിച്ചതു്, മല

ബാറിലെ പ്രാചീനക്രിസ്ത്യാനികളുടെയിടയിൽ കടന്നുകൂടിയ ഹൈന്ദവാചാരങ്ങളെ ബഹിഷ്കരിച്ചു്, അവരെ ശരിയായ കത്തോലിക്കരാക്കുന്നതിലാണു്. ഇൻഡ്യൻ ക്രിസ്തുമതചരിത്രത്തിൽ അദ്ദേഹം നടത്തിയ 'ഉദയംപേരൂർ സുന്നഹോസ്' (1599) നാം വിചാരിക്കുന്നതിൽ കൂടുതൽ പ്രാധാന്യമുള്ള ഒരു സംഭവമാണു്. അതു് ഭൂരിപക്ഷം സിറിയൻക്രിസ്ത്യാനികളേയും കത്തോലിക്കാസഭയിലേയ്ക്കു കൊണ്ടുവന്നു. ഫിലിപ്പൈൻസ് കഴിഞ്ഞാൽ, ഇന്ത്യയാണു് കിഴക്കുള്ള കത്തോലിക്കാരാജ്യങ്ങളിൽ പ്രമുഖം. ആ നില ഇന്നും അഭംഗമായി നിൽക്കുന്നു. സ്റ്റേറ്റിന്റെ സഹായവും നൂററമ്പതുവർഷത്തെ പ്രോട്ടസ്റ്റന്റു മതപ്രചരണവും ഉണ്ടായിരുന്നിട്ടും, കത്തോലിക്കാസഭയ്ക്കുള്ളിടത്തോളം അംഗസംഖ്യയും, പ്രാമാണ്യവും മററൊരു ക്രൈസ്തവവിഭാഗത്തിനും ഇന്നും ഇന്ത്യയിലില്ല. ഇതര ക്രൈസ്തവവിഭാഗത്തിലെ അംഗങ്ങൾ എല്ലാം ഒരുമിച്ചുകൂടിയാലും, കത്തോലിക്കാസഭയിലാണു് അതിൽക്കൂടുതൽ അംഗങ്ങൾ. ക്രൈസ്തവശില്പം, പ്രത്യേകിച്ചു് തെക്കെഇന്ത്യയിൽ, പോർട്ടുഗീസുകാരുടേതാണു്. മൈലാപ്പൂരിലെ കത്തീഡ്രലും, പശ്ചിമതീരത്തെ നിരവധി പള്ളികളും മതപരമായ കാര്യങ്ങളിൽ പോർട്ടുഗീസുകാർ കാണിച്ച ഉത്സാഹപ്രകർഷത്തിനു് തെളിവുകളാണു്.

പോർട്ടുഗീസ് കച്ചവടക്കുത്തക പ്രധാനമായി അവരുടെ രാജ്യത്തിനാണു് ഗുണംചെയ്തതു്. എങ്കിലും ഇന്ത്യയേയും അതു സ്പർശിച്ചു. ഒന്നാമതായി, അതു് ഇന്ത്യൻചരക്കുകൾക്കു് ഒരു വിപുലമായ ലോകവിപണി സൃഷ്ടിച്ചു, പ്രത്യേകിച്ചും സുഗന്ധവസ്തുക്കൾക്കും, മസ്ലിൻതുണിത്തരത്തിനും. രണ്ടാമതായി യൂറോപ്പിലേയും ചൈനായിലേയും ഉല്പന്നങ്ങൾ അവർ ഇന്ത്യയിലെത്തിച്ചു. ചീനപ്പാത്രങ്ങൾ (ചീനഭരണി) പോർട്ടുഗീസ് വ്യാപാരത്തിലെ ഒരു പ്രധാന ഇറക്കുമതിയിനമായിരുന്നു. പോർട്ടുഗീസ്‌വ്യാപാരത്തിന്റെ മററൊരു സംഭാവന വിജയനഗരത്തിനു് അവർ കുതിരകളെ നൽകിയതാണു്. അതിവിപുലമായൊരു ഹൈന്ദവരാഷ്ട്രമായ വിജയനഗരത്തിന്റെ വിദേശവ്യാപാരം പ്രധാനമായി പോർട്ടുഗീസുകൈകളിലായിരുന്നു. വളരെനാളത്തേയ്ക്കു്, അവർ, 'നരസിംഗ'ന്റെ രാജ്യം എന്നു വിളിച്ചുവന്ന വിജയനഗരസാമ്രാജ്യവുമായി മൈത്രീബന്ധം പുലർത്തി.

ആദ്യത്തെ ഇരുപതുവർഷക്കാലത്തെ പ്രാരംഭപ്രവർത്തനത്തിനു ശേഷം, ഇന്ത്യയിൽ പോർട്ടുഗീസുകാരുടെ ജീവിതത്തിനു പററിയ അധഃപതനം, എല്ലാ ചരിത്രപ്രാമാണികരും സമ്മതിക്കുന്നു. ലൂയിസ്‌കാമയോണിന്റെ 'ഗോവ'യേപ്പററിയുള്ള ഗീതകത്തിലാണു് പെട്ടെന്നുള്ള ഐശ്വര്യംനിമിത്തം പോർട്ടുഗീസുകാർക്കുവന്ന ദൂഷ്യങ്ങളെ ആദ്യമായി വിവരിച്ചിട്ടുള്ളതു്. കാലം നീങ്ങിയതോടെ, ഗാമായുടേയും, ഡ്യുവാർറ്റി പാച്ചിക്കോ(Duarte Pacheco)വിന്റേയും, ആൽബ്യൂക്കേർക്കിന്റേയും പിൻമുറക്കാർ, കടലിൽനിന്നുമുള്ള വർദ്ധിച്ച വരുമാനംമൂലം, അലസ്ത

യിൽ മഗ്നരായി. സാമ്രാജ്യത്തികമായി അവർക്കുവന്ന അധഃപതനത്തിനും, ബിജപ്പൂരിനേയും ഗോൽക്കൻഡയേയും അതിശയിച്ച ആഡംബരവിഭവങ്ങൾക്കും ഉല്പതകാണ്ഡാൻപ്രയാസം. സമുദ്രാധിപത്യം നൽകിയ സുരക്ഷിതത്വംതന്നെ അവർ കുഴിതോണ്ടി. വൻകടലിൽ അവരെ എതിരിടാൻ ആരുമില്ലായിരുന്നു. മലബാർതീരത്തെ കടലിൽ, സാമൂതിരിയുടെ കപ്പിത്താന്മാർ അവരെ ശല്യംചെയ്തെങ്കിലും, ഇന്ത്യയുടെ കച്ചവടം അവരുടെ കൈയിലായി. സ്പെയിൻരാജാവായ ഫിലിപ്പ് രണ്ടാമൻ, പോർട്ടുഗലിലേയും രാജാവായപ്പോൾ, അററ്ലാന്റിക്കിലെ അധിപതികളും പോർട്ടുഗീസുകാരായിത്തീർന്നു. അങ്ങനെ നാവികശക്തിയിൽ അവർ അദ്വിതീയരായി.

പതിനേഴാംനൂററാണ്ടിൻെറ പ്രാരംഭത്തിൽ ഇന്ത്യൻകടലുകളിലെത്തിയ ഡച്ചുകാരും, ഇംഗ്ലീഷുകാരും, അവരെത്തുടർന്നു പിന്നീടുവന്ന ഫ്രഞ്ചുകാരും, പോർട്ടുഗീസുകാരെ അലസതാവിലസിതമായ ഉറക്കത്തിൽനിന്നു തട്ടിഉണർത്തി. അററ്ലാൻറിക്കുകടൽ നിയന്ത്രിച്ചവർ, ഇന്ത്യൻസമുദ്രത്തേയും നിയന്ത്രിച്ചു എന്നുള്ളതു് അക്കാലത്തെ ഒരു ചരിത്രസത്യമാണ്. ഇന്ത്യൻസമുദ്രത്തിലെ ആധിപത്യം, ആശ്രയിച്ചതു് യൂറോപ്യൻകടലിലെ നാവികശക്തിയെ ആയിരുന്നു. 'സ്പാനിഷ് അർമേഡ' (കപ്പൽപ്പട)യുടെ പരാജയത്തോടെ, യൂറോപ്യൻരാജ്യക്കാർ, പ്രത്യേകിച്ചു ഡച്ചുകാരും ഇംഗ്ലീഷുകാരും, ഇന്ത്യൻസമുദ്രത്തിലെ പോർട്ടുഗീസാധിപത്യത്തെ വെല്ലുവിളിക്കത്തക്കതാണെന്നു മനസ്സിലാക്കി. ഗോവായിലെ ആർച്ച്ബിഷപ്പിൻെറ പ്രൈവററ്സെക്രട്ടറിയായ ലിൻഷോട്ടൺ, ആണ് ഡച്ച്ഈസ്റ്റിന്ത്യാക്കമ്പനിയുടെ ഉപജ്ഞാതാവ്. 1595-ൽ ആദ്യത്തെ നാലു ഡച്ചുകപ്പലുകൾ പൗരസ്ത്യദിക്കിലേയ്ക്കു തിരിച്ചു. ഇതു് പൗരസ്ത്യദേശവുമായുള്ള ഡച്ചുവ്യാപാരത്തിൻെറ നാന്ദിയായി ഗണിക്കാം. പോർട്ടുഗീസ്പ്രതിരോധത്തെ തകർത്തുകൊണ്ടു് അവർ ഇൻഡനേഷ്യയിൽ ആധിപത്യം സ്ഥാപിച്ചു. 1641-ൽ ഡച്ചുകാർ മലാക്കാ കരസ്ഥമാക്കി. ഇന്ത്യൻസമുദ്രത്തിലേയ്ക്കു കിഴക്കുനിന്നുള്ള മാർഗ്ഗം ഇതു തുറന്നു. ആൽബുക്കർക്കിൻെറ നയവൈകല്യമല്ല ഇതിനു കാരണം. അദ്ദേഹത്തിൻെറ അനന്തരഗാമികൾ, അദ്ദേഹത്തിൻെറ നയം വേണ്ടപോലെ അനുസരിച്ചില്ല. മലാക്കാ, കൈക്കലായതോടെ, സിലോൺ കീഴടക്കാൻ ഡച്ചുകാർക്കു വിഷമം നേരിട്ടില്ല. 1654-ൽ കൊളംബോ, അവർക്കധീനമായി. 1663-നോട്ടുകൂടി, മലബാർതീരത്തെ പല പോർട്ടുഗീസ് സങ്കേതങ്ങളും ഡച്ചുകാർക്കു കീഴ്പ്പെട്ടു. പതിനേഴാംനൂററാണ്ടിൻെറ പ്രാരംഭത്തിൽ പോർട്ടുഗീസ്കച്ചവടക്കുത്തക നാമാവശേഷമായി. ഡച്ചുകാർ സിലോൺ പിടിച്ചടക്കിയതോടെ, അവരുടെ രാഷ്ട്രീയാധിപത്യവും നിലച്ചു.

ഇംഗ്ലീഷ്ഈസ്റ്റിന്ത്യാക്കമ്പനി ഉടലെടുത്തതു് 1603-ൽ ആണ്. (1600-ൽ എന്നാണ് മററു ചരിത്രഗ്രന്ഥങ്ങളിൽ.) കുറേക്കാലം കഴിഞ്ഞ

പ്പോൾ, ഫ്രഞ്ചുകാരും അരങ്ങത്തുവന്നു. ആദ്യം ബ്രിട്ടീഷുകാരുടെ ശ്രദ്ധാകേന്ദ്രം ഇൻഡനേഷ്യൻദ്വീപുകൾ ആയിരുന്നു. എന്നാൽ അംബോയിനായിലെ കൂട്ടക്കൊലയ്ക്കുശേഷം (1623), അവർ ഇന്ത്യയിലേയ്ക്കു ശ്രദ്ധതിരിച്ചു. സൂററ്റും മസൂലിപട്ടണവും താവളമാക്കി അവർ വ്യാപാരം നടത്തി. ഇങ്ങനെ യൂറോപ്പിലെ ശക്തിമത്സരം, ഇന്ത്യൻസമുദ്രത്തേയും, നാവികമത്സരരംഗമാക്കി. പോർട്ടുഗീസുകാർ അണിയറയിലേയ്ക്കു പിൻവാങ്ങി. ആദ്യത്തെ മത്സരം ഡച്ചുകാരും ഇംഗ്ലീഷുകാരും തമ്മിലായിരുന്നു. ഇതു് അവസാനിച്ചതു്, ലൂയി പതിനാലാമനുമായുള്ള യുദ്ധത്തിൽ ഡച്ചുനാവികശക്തി നശിച്ചതോടെയാണു്.

കോൾബർട്ടു്, എന്ന ഫ്രഞ്ചുമന്ത്രിയുടെ കാലംമുതൽക്കാണു് പൗരസ്ത്യവാണിജ്യത്തിൽ ഫ്രാൻസു പ്രവേശിക്കുന്നതു്. ഫ്രഞ്ചു് ശക്തി സിലോണിൽ സ്ഥാപിക്കാനായിരുന്നു അദ്ദേഹത്തിൻെറ ആദ്യത്തെ ഉദ്ദേശ്യം. ഇതിലേയ്ക്കു് 1670-ൽ, ജേക്കബ് ഡി ലാ ഹെയി(Jacob de la Haye)യുടെ കീഴിൽ സാമാന്യം വലിപ്പമുള്ള ഒരു കപ്പൽപ്പട അയച്ചു. കാൻഡിയിലെ രാജാവിൽനിന്നും ട്രിങ്കോമലി കിട്ടിയെങ്കിലും, ഫ്രഞ്ചുകാർ അവിടെ എത്തിയപ്പോഴേയ്ക്കു്, ഡച്ചുകാർ ആ പ്രസിദ്ധ തുറമുഖം കരസ്ഥമാക്കി. ഡി ലാ ഹെയ്, ഫ്രാൻസിലേയ്ക്കു മടങ്ങി. അദ്ദേഹത്തെ അനുഗമിച്ച ഫ്രാങ്കോയ് മാർട്ടിൻ, പോണ്ടിച്ചേരിയിൽ ഒരു ഫ്രഞ്ചുസങ്കേതം ഉറപ്പിച്ചു.

ഇന്ത്യൻസമുദ്രത്തിൽ ആധിപത്യത്തിനു് ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരുംതമ്മിൽ യഥാർത്ഥയുദ്ധം നടന്നതു പിന്നീടാണു്—ലാബർഡൊണായുടെ കീഴിൽ ഒരു കപ്പൽപ്പട വന്നതോടുകൂടിയാണു്. എന്നാൽ അദ്ദേഹത്തിൻെറയും,പിന്നീടു് ഡി സഫറൻസിൻേറയും വിജയങ്ങൾകൊണ്ടു കാര്യമായ ഫലമുണ്ടായില്ല. ഫ്രഞ്ചുകാർക്കു് അററ്ലാൻറിക്കിൽ പ്രാബല്യമില്ലായിരുന്നു. യൂട്രെച്ച് ഉടമ്പടിക്കുശേഷം (1713), ഇംഗ്ലണ്ടു് യൂറോപ്പിലെ മുഖ്യനാവികശക്തിയും, കടലുകളുടെ രാജ്ഞിയുമായിത്തീന്നു.

സുവർണ്ണദുർഗ്ഗിലെ 'ആംഗ്രസി'ൻെറ (Angres of Suvarnadurg) കീഴിലുള്ള നാവികാധിപത്യത്തെപ്പററി ഒരു വാക്കു്. നാവികശക്തിയുടെ മാഹാത്മ്യം ശിവജി ഗ്രഹിച്ചിരുന്നു. അദ്ദേഹം ഒരു കപ്പൽപ്പട സംഘടിപ്പിച്ചിരുന്നു. പേഷ്വാമാരുടെ കാലത്തു്, മഹാരാഷ്ട്രനാവികശക്തി അസാമാന്യസാമർത്ഥ്യവും ധൈര്യവും ഉത്സാഹവുമുള്ള 'കനോജി ആംഗ്രി' എന്ന നേതാവിൻെറ കീഴിൽവന്നു. അദ്ദേഹത്തിന്റെ ആസ്ഥാനം സുവർണ്ണദുർഗ്ഗായിരുന്നു. അറബിക്കടലിലെ മററു നാവികശക്തികളുമായി അദ്ദേഹം ഏററുമുട്ടി. തീരപ്രദേശത്തു് അദ്ദേഹം ആധിപത്യം ഉറപ്പിച്ചു. അദ്ദേഹത്തിൻെറ ശക്തിയുടെ സ്വാദ് എല്ലാ യൂറോപ്യൻശക്തികളും അനുഭവിച്ചു. ബോംബേയ്ക്കു് പതിനാറുമൈൽ അകലെയുള്ള കാൻഹേറി (Kanheri) ദ്വീപിലെ താവളത്തിൽനിന്നും കനോജി 'ചൗത്ത്' എന്ന നികുതി പിരിക്കാൻതുടങ്ങി. (മഹാരാഷ്ട്ര, കീഴടക്കിയ രാജ്യങ്ങ

ളിൽനിന്നും പിരിച്ച നാലിലൊന്നു കരമാണു ചൗത്ത്.) ഇതു് ബ്രിട്ടീഷു കാർക്കും പോർട്ടുഗീസുകാർക്കും അവരുടെ കച്ചവടത്തിൽ ഒരു കൈകടത്തലായി തോന്നി. തുടർന്നുണ്ടായ യുദ്ധങ്ങളിൽ, ബ്രിട്ടീഷുകാർക്കു പരാജയങ്ങളും നഷ്ടങ്ങളുമുണ്ടായി. ഒടുവിൽ, നിരാശരായ ഇംഗ്ലീഷുകാർ, പോർട്ടുഗീസുകാരുമായി കൂട്ടുപിടിച്ചു. ഇത്തവണ അവരെ നയിച്ചതു് 'റോയൽ നേവി'യിലെ ഒരു വിഭാഗമായിരുന്നു. അവർ ആംഗ്രിയെ ആക്രമിച്ചു (1722). ഗോവായിലെ വൈസ്രോയി അയ്യായിരം ആളുകളെ ഇംഗ്ലീഷുകാർക്കു സഹായത്തിനയച്ചു. എന്നാൽ, 'കനോജി' ഐക്യസേനയെ നിശ്ശേഷം പരാജയപ്പെടുത്തി. അവർ തങ്ങളുടെ താവളങ്ങളിൽ അഭയംപ്രാപിച്ചു. ഡച്ചുകാർക്കും ഈ മഹാരാഷ്ട്രക്കപ്പിത്താനുമായുള്ള സംഘട്ടനങ്ങളിൽ വിജയം സിദ്ധിച്ചില്ല. ഒരു ഇംഗ്ലീഷുചരിത്രകാരൻ പറയുന്നു, ''ഇംഗ്ലീഷുകാരുടേയും ഡച്ചുകാരുടേയും പോർട്ടുഗീസുകാരുടേയുംമേൽ ഒരുപോലെ വിജയിയായ മഹാരാഷ്ട്രകപ്പിത്താൻ അറബിക്കടലിലൂടെ ജൈത്രയാത്ര നടത്തി,''യെന്നു്.

കനോജിയുടെ പിൻഗാമികൾ അദ്ദേഹത്തിന്റെ കാൽച്ചുവടുകൾ പിന്തുടർന്നു. ക്ലൈവും വാട്ട്സണുംകൂടി സുവർണ്ണദുർഗ്ഗം ആക്രമിച്ചു കീഴടക്കുന്നതുവരെ (1756) കൊങ്കാൺതീരത്തു് മഹാരാഷ്ട്രരുടെ നാവികശക്തി നിലനിന്നു. എങ്കിലും ആംഗ്രിയുടെ പ്രവർത്തനങ്ങൾക്കു സമുദ്രീയപ്രാധാന്യമില്ല. മഹാരാഷ്ട്രകപ്പിത്താന്മാരുടെ അധികാരം സമീപസ്ഥസമുദ്രങ്ങളിലേ വ്യാപിച്ചിരുന്നുള്ളു. ശത്രുക്കളെ അഭിമുഖീകരിക്കാൻ അവർ വങ്കടലിൽ പോയില്ല. അതിനാൽ നടുക്കടലിൽ ബ്രിട്ടീഷ് നാവികശക്തിക്കു് എതിരില്ലായിരുന്നു. എന്നാൽ ഇന്ത്യൻകടലിൽ അവർക്കു പൂർണ്ണാധിപത്യം കൈവന്നതു് 1784-ൽ സഫറൻ **(Suffren)** ഇന്ത്യ വിട്ടതോടെയാണു്.

മുഗൾസാമ്രാജ്യത്തിനു് അതിന്റെ ഉച്ചാവസ്ഥയിൽപ്പോലും കടലിൽ പ്രാബല്യം ഇല്ലായിരുന്നു. മദ്ധ്യേഷ്യൻപാരമ്പര്യത്തോടുകൂടിയ അക്ബർപോലും സമുദ്രശക്തിയുടെ പ്രാധാന്യം മനസ്സിലാക്കിയില്ല. ഗുജറാറ്റു കീഴടക്കിയശേഷമാണു് അദ്ദേഹം കടൽ കാണുന്നതു്. സൂററ്റും, ബംഗാളിലെ ചെറു തുറമുഖങ്ങളുമൊഴിച്ചാൽ, സാമ്രാജ്യം ഭൂവേഷ്ടിതം ആയിരുന്നു. അക്ബറിനും അദ്ദേഹത്തിന്റെ പിൻഗാമികൾക്കും നാവികസേനയെപ്പററി ഒരു സങ്കല്പവുമില്ലായിരുന്നു. പലപ്പോഴായി, യൂറോപ്യന്മാരുമായുള്ള സംഘട്ടനങ്ങളിൽ, സാമ്രാജ്യത്തിനു്, അവരെക്കൊണ്ടു് ഉത്തരവുകൾ അനുസരിപ്പിക്കാൻ കഴിഞ്ഞില്ല. ഉദാഹരണത്തിനു സൂററ്റിലുള്ള ഇംഗ്ലീഷുകമ്പനിയുടെ പണ്ടികശാലകൾ സാമ്രാജ്യസർക്കാരിന്റെ ഉത്തരവു ലംഘിച്ചു ചെങ്കടലുമായുള്ള പവിഴവ്യാപാരം നടത്തിവന്നു. നിയമപ്രകാരം വിദേശികൾക്കു പവിഴവ്യാപാരം പാടില്ല. ജഹാംഗീറിനു കമ്പനിയുടെമേൽ നടപടി എടുക്കാൻ കഴിഞ്ഞില്ല. ഷാജഹാൻ ബംഗാളിൽ ഒരു ചെറിയ തീരദേശനാവികപ്പട സംഘടി

പ്പിക്കയും, പോർട്ടുഗീസുകാർക്കെതിരായി അതു് ഉപയോഗിക്കയും ഉണ്ടായി. എന്നാൽ അക്കാലമായപ്പോഴേയ്ക്കു പോർട്ടുഗീസുശക്തി ക്ഷയിച്ചുകഴിഞ്ഞു. പൊതുവെ പറഞ്ഞാൽ മുഗളന്മാരും, നാവികശക്തികളും തമ്മിൽ ഇടയ്ക്കിടയ്ക്കു നടന്ന പോരുകൾ, ആനയും തിമിംഗലവും തമ്മിലുള്ള സമരങ്ങൾപോലെയായിരുന്നു. ഒന്നിനു് അതിൻെറ സ്ഥലത്തുവെച്ചല്ലാതെ മറ്റൊന്നിനെ തോല്പിക്കാൻ കഴിഞ്ഞില്ല. സാമ്രാജ്യാധികാരികൾക്കു്, തങ്ങളുടെ തീർത്ഥാടകസംഘത്തേയും, ഇന്ത്യൻകച്ചവടക്കാരുടെ കപ്പലുകളേയും വിദേശികൾ ഉപദ്രവിക്കുന്നതും അവരുടെ സ്വത്തു കണ്ടുകെട്ടുന്നതും, പ്രയോജനരഹിതമായ രോഷത്തോടെ നോക്കിനില്ക്കേണ്ടിവന്നു. അതേസമയത്തു യൂറോപ്യൻശക്തികൾക്കു പ്രാദേശിക ഉദ്യോഗസ്ഥന്മാരുടെ ഔദ്ധത്യവും, കച്ചവടത്തിൽ നടന്ന കൈകടത്തലുകളും, ചിലപ്പോൾ പണ്ടികശാലകളെ ആക്രമിക്കുന്നതുതന്നെയും സഹിക്കേണ്ടിവന്നു.

മറെറാരു പ്രധാനകാര്യം, നാവികശക്തി, വിപുലമായി സമുദ്രീയമായതു് പതിനാറാംനൂററാണ്ടിൽ മാത്രമാണെന്നുള്ളതാണു്. ഇന്ത്യയിൽ, വാസ്കോഡഗാമായുടെ വരവോടെയാണു് ആ പ്രശ്നം പൊന്തിവന്നതു്. അതിനു മുമ്പു് തീരപ്രദേശങ്ങളിലെ നാവികശക്തിയുടെ ആവശ്യകതയേ ഉണ്ടായുള്ളു. ഇതിനപവാദമുള്ളതു് ശ്രീവിജയം, ചോളം ഈ സാമ്രാജ്യങ്ങളാണു്. അവിടേയും സമുദ്രത്തിനിരുവശത്തും കര ഉണ്ടു്. ഇന്ത്യയിലും, പെസഫിക്കിലും യൂറോപ്യന്മാർ വന്നതോടെ, കച്ചവടസങ്കേതങ്ങളുടേയും കപ്പലിൻെറ കേട്ടുപാടുകൾ പോക്കുന്നതിൻെറയും, ഇന്ധനസാമഗ്രികളുടേയും പ്രശ്നങ്ങൾ ഉദിച്ചു. യൂറോപ്പിൽനിന്നു് ഇന്ത്യയിലേയ്ക്കുള്ള മാർഗ്ഗം ഗുഡ്ഹോപ്പുമുനമ്പു വഴിയായിരുന്നതിനാൽ, ആ മാർഗ്ഗം സംഘടിപ്പിക്കയായിരുന്നു നാവികാധിപത്യത്തിൻെറ ആദ്യത്തെ ചുവടു്. വിദേശീയർ പൊടുന്നനവേ വന്നപ്പോൾ, തനിക്കു് എന്താണു സംഭവിച്ചതെന്നതിൻെറ പ്രാധാന്യം ഭാരതം വേണ്ടവണ്ണം മനസ്സിലാക്കിയില്ല. പ്രാദേശികമായ എതിർപ്പുകളേ വിദേശീയർക്കു നേരിടേണ്ടിവന്നുള്ളു. കൂടാതെ, ചരിത്രപ്രധാനമായ ആക്രമണങ്ങൾ മുമ്പുണ്ടായതെല്ലാം വടക്കുനിന്നായിരുന്നു. അതിനാൽ കരമാർഗ്ഗമായുള്ള അതിരുകളിലേ ഇന്ത്യ ശ്രദ്ധിച്ചുള്ളു. ചുററും കിടക്കുന്ന സമുദ്രത്തിൽനിന്നുമുള്ള വിപത്തു് അവൾക്കു പുത്തരിയായിരുന്നു.

ആദ്യംമുതല്ക്കേ, ഇന്ത്യയുടെ വളർച്ചയെ സംബന്ധിച്ചിടത്തോളം നാവികശക്തിയുടെ പ്രാധാന്യം സ്പഷ്ടമായി. കച്ചവടക്കുത്തകമൂലം ഇന്ത്യയുടെ സമ്പത്തു പടിഞ്ഞാറൻ രാജ്യങ്ങളിലേയ്ക്കു് ഒഴുകിപ്പോയി. അതിലും ഉപരിയായി, രാഷ്ട്രീയമായി വീക്ഷിച്ചു, കപ്പൽപ്പീരങ്കികളുടെ കീഴിൽ സുരക്ഷിതരായ പാശ്ചാത്യരെ, ഓടിക്കുക വിഷമമായെന്നായി. അവസരം വരുമ്പോൾ, അവർ തങ്ങളുടെ, സങ്കേതങ്ങൾ വിപുലമാക്കി രാജ്യത്തിന്മേലുള്ള പിടി മുറുക്കുമെന്നും വ്യക്തമായി. ചരിത്രത്തിൽ സ്ഥിരീകരണം ലഭിച്ചിട്ടുള്ള ഒരു പരമാർത്ഥമാണു്, സുശക്തമായ ഒരു കരൾ

ക്തിക്കെതിരായി, ഒരു കരസാമ്രാജ്യം പുലർത്താൻ ഒരു നാവികശക്തിക്ക് സാധിക്കയില്ലെന്നതു്. അതുപോലെതന്നെയുള്ള യാഥാർത്ഥ്യമാണ്, അങ്ങനെയുള്ള ഒരു ശക്തി കരയിലില്ലെങ്കിൽ, നാവികതാവളങ്ങൾ പുതിയ ഒരു സാമ്രാജ്യത്തിന്റെ ബീജകേന്ദ്രം ആകുമെന്നുള്ളതും. സമുദ്രാധിപത്യമുണ്ടായിട്ടും നൂറിൽപ്പരം വർഷങ്ങളോളം സാമൂതിരിയുടെ ശക്തി തകർക്കാൻ പോർട്ടുഗീസുകാർക്കു കഴിഞ്ഞില്ല. പിന്നീടുള്ള ഇരുനൂറുവർഷം ഡച്ചുകാർക്കും, അതേസ്ഥിതിതന്നെ വന്നു. മുഗൾസാമ്രാജ്യം സുശക്തമായിരുന്നകാലത്തു്, ഇംഗ്ലീഷുകാർക്കും, പോളണ്ടുകാർക്കും (ഡച്ച്), ഫ്രഞ്ചുകാർക്കും വ്യാപാരം നടത്തുക എന്നതിൽക്കൂടുതലായൊന്നും ചെയ്യാൻ കഴിഞ്ഞില്ല. എന്നാൽ കേന്ദ്രശക്തി ദുർബ്ബലമാകയും ചില പ്രവിശ്യകൾ ആഭ്യന്തരസമരരംഗങ്ങളാകയും ചെയ്തപ്പോൾ, രാഷ്ട്രീയാഭിവാഞ്ഛകൾ ഒളിച്ചുവെച്ചിരുന്ന പണ്ടികശാലകൾ തല ഉയർത്തുകയും, കിട്ടിയ അവസരം വേണ്ടതുപോലെ ഉപയോഗപ്പെടുത്തുകയും ചെയ്തു.



അദ്ധ്യായം പത്തൊൻപതു്

# ദേശീയരാഷ്ട്രത്തിൻെറ തകർച്ച

1791—ൽ പൂനാ, അത്ഭുതകരവും ഹൃദയസ്പൃക്കമായ ഒരു കാഴ്ച കണ്ടു. മഹാരാഷ്ട്രസാമ്രാജ്യത്തിന്റെ യഥാർത്ഥ തലവനായ പേഷ്വായെ, ഡൽഹിചക്രവർത്തി ചില സ്ഥാനചിഹ്നങ്ങളോടേ അവരോധിച്ചു. യഥോചിതമായ ആചാരമര്യാദകളോടേ, ബഹുമാനപൂർവ്വം അദ്ദേഹം അവ സ്വീകരിച്ചു. ചക്രവർത്തിയിൽനിന്നു ലഭിച്ച ബഹുമതിക്കുള്ള കൃതാർത്ഥത പേഷ്വാ പ്രകടിപ്പിച്ചു. യഥാർത്ഥത്തിൽ പേഷ്വായുടെ ഒരു ഭൃത്യനായ ചക്രവർത്തിയിൽനിന്നാണു് ഈ അധികാരദാനവും, അംഗീകരണവും ഉണ്ടായതു്. സ്വന്തം കൊട്ടാരത്തിൻെറപോലും യജമാനനല്ലായിരുന്നു വാസ്തവത്തിൽ അന്നത്തെ ചക്രവർത്തി. ഒരു അഫ്ഗൻസാഹസികൻ രാജകൊട്ടാരംതന്നെ കൊള്ളയിടുകയും, അക്ബറിൻെറ പിൻമുറക്കാരനായ ചക്രവർത്തിയുടെ കണ്ണുകൾ കുത്തിപ്പൊട്ടിക്കയും ഉണ്ടായിട്ടുണ്ടു്. സിൻഡ്യായുടെ ഒരു തടവുപുള്ളിയും, മഹാരാഷ്ട്രരുടെ ഔദാര്യത്തിൽ കഴിഞ്ഞവനും നാമമാത്രനുമായ ചക്രവർത്തി, അദ്ദേഹത്തിൻെറ യഥാർത്ഥ മേലാവിൻെറ താൽപര്യപ്രകാരമാണു്, പേഷ്വാക്കു് സ്ഥാനമാനങ്ങളും അധികാരചിഹ്നങ്ങളും ഗംഭീരമായ ഒരു പ്രത്യേക ഡർബാറിൽവെച്ചു നൽകിയതു്.

ഇതിലും അത്ഭുതകരമായ ഒരു സംഭവം എതാനും വർഷങ്ങൾക്കു ശേഷം (1799) ഉണ്ടായി. ശ്രീരംഗപട്ടണം ബ്രിട്ടിഷുകാരും അവരുടെ സഹായി നൈസാമുംകൂടി അധീനമാക്കി. അവിടത്തെ സുൽത്താൻ യുദ്ധത്തിൽ വീരോടേ പങ്കെടുത്തു്, മുറിവേററു സ്വന്തം കോട്ടയ്ക്കുള്ളിൽ ആസന്നമരണനായി കിടന്നിരുന്നു. നൈസാമിൻെറ പ്രതിനിധിയായ മിർ അലാം (Mir Alam) ബ്രിട്ടിഷുപിന്തുണയോടേ ആദ്യം ചെയ്ത പ്രവൃത്തി, ജാമ്മാമസ്ജിദിലേയ്ക്കു് ഘോഷയാത്രയായി പോയി, അവിടെവെച്ചു് ദില്ലിയിലെ 'നിഴൽ' ചക്രവർത്തിയുടെ നാമത്തിൽ കുട്ബാ (കല്പന) വായിക്കയായിരുന്നു. പാദ്ഷായുടെ അനുമതികൂടാതെ, ടിപ്പുസുൽത്താൻ ഭരണാധികാരം നടത്തിയതിന്മേലുള്ള പ്രതിഷേധമായിരുന്നു 'കുട്ബാ' യിൽ രേഖപ്പെടുത്തിയിരുന്നതു്.

ദില്ലിയിലെ, നാമമാത്രനായ ചക്രവർത്തിക്കു യാതൊരു സ്ഥാനവുമില്ലെന്നായി. എന്നാൽ അക്ബറിൻെറ പാരമ്പര്യവും, ദേശീയരാഷ്ട്രം എന്ന ആശയവും നശിച്ചിരുന്നില്ല. അതിനാലത്രേ, ഹിന്ദുസ്ഥാൻെറ മിക്ക ഭാഗവും സ്വതന്ത്രനായി ഭരിക്കയും ചക്രവർത്തിയെത്തന്നെ ബന്ദിയാക്കുകയും ചെയ്ത മഹാരാഷ്ട്രത്തലവനായ പേഷ്വായെ ചക്രവ

ത്തി ബഹുമാനിക്കയും, അധികാരചിഹ്നം നൽകുകയും ചെയ്തു. അതു പോലെ, മൈസൂറിലെ ജനങ്ങൾ ഒരിക്കലും മുഗൾസാമ്രാജ്യത്തിൽപ്പെട്ടിരുന്നില്ല. പക്ഷേ, കുട്ബായിൽ പറഞ്ഞതെന്താണ്? ചക്രവത്തിയുടെ പേരിൽ അതു വായിച്ചപ്പോൾ മുമ്പുചെയ്ത ഒരു തെററുതിരുത്തിയെന്ന്. 'സാമ്രാജ്യം' എന്നതു് ഒരു അയഥാത്ഥവസ്തുതയായിപ്പരിണമിച്ചെങ്കിലും, സാമ്രാജ്യം എന്ന ആശയം നിലനിന്നു.

അറംഗസീബ് മരിച്ചപ്പോൾ മുഗൾസാമ്രാജ്യം, തുംഗഭദ്രവരെയേ ഉണ്ടായിരുന്നുള്ളു. ദേശീയരാഷ്ട്രത്തിനുവേണ്ടിയല്ലെങ്കിലും ഇന്ത്യയുടെ ഐക്യം എന്ന ആശയത്തിനുവേണ്ടി അദ്ദേഹം രക്തസാക്ഷിയായി. എന്നാൽ അദ്ദേഹത്തിൻെറ വ്യക്തിമാഹാത്മ്യംമൂലം നിലനിന്ന സാമ്രാജ്യം, അദ്ദേഹത്തിൻെറ മരണാനന്തരം അതിവേഗം ഛിന്നഭിന്നമായിപ്പോയി. സഹജമായ സിംഹാസനാരോഹണമത്സരങ്ങളും, ചക്രവത്തിമാരുടെ മാററങ്ങളുംമൂലം രാഷ്ട്രത്തിന്, ശക്തിസംഭരിക്കാനോ, പ്രവിശ്യകളിൽ അധികാരം നടത്തുന്നതിനോ, സാധിച്ചില്ല. ദില്ലിയിലെ രാജധാനിയിൽ അക്കാലത്തുണ്ടായിരുന്ന സമർത്ഥനായ ഏക രാജ്യതന്ത്രജ്ഞൻ അസഫ്ജാ നൈസാം ഉൽമുൽക്ക് ആയിരുന്നു. സാമ്രാജ്യം ഉദ്ധരിക്കുന്ന ശ്രമത്തിൽ പരാജിതനായശേഷം അദ്ദേഹം വൈസ്രോയി ആയി ഡക്കാനിൽ പോകയും, അവിടം മിക്കവാറും സ്വതന്ത്രനായിത്തന്നെ ഭരിക്കയുംചെയ്തു. മഹാരാഷ്ട്രദേശീയത്വം അടിച്ചമത്താനുള്ള അറംഗസീബിൻെറ അന്ത്യശ്രമം, രാജാറാമും, താരാഭായിയും വിജയകരമായി എതിർത്തു. ആദ്യത്തെ പേഷ്വാ ബലാജിവിശ്വനാഥ് ആയിരുന്നു. 1713-ൽ സററാറായിൽവെച്ച്, മഹാരാഷ്ട്രരാജാവായ സാഹു പേഷ്വാക്ക് അധികാരങ്ങളെല്ലാം നൽകി. മുഗൾഭരണത്തിൻകീഴിലിരുന്ന പല രാജ്യങ്ങളിലും പേഷ്വാമാർ അധികാരം സ്ഥാപിച്ചു. ബലാജിയെ പേഷ്വാ ആക്കിയതു് ഇന്ത്യാചരിത്രത്തിലെ ഒരു പ്രധാന സംഭവമാണ്. മഹാരാഷ്ട്രരുടെ തലസ്ഥാനം പൂനാ ആയി. ശിവാജിയുടെ ആദ്യത്തെ ജാഗീർ പൂനാ ആയിരുന്നുവല്ലോ. മഹാരാഷ്ട്രശക്തി ഉദിച്ചുപൊങ്ങിയതും അവിടെനിന്നാണ്. മുഗളന്മാരിൽനിന്നും മഹാരാഷ്ട്രർക്ക് പേടിക്കേണ്ടതായി ഒന്നുമില്ലായിരുന്നു. ക്രമീകൃതമായ ഒരുറച്ചഗവമെൻറുണ്ടാക്കാനുള്ള തൻേറടവും വിന്ധ്യനു വടക്കുള്ള ഫലഭൂയിഷ്ഠങ്ങളായ പ്രദേശങ്ങൾ കീഴടക്കുന്നതിനുള്ള സാഹസികതയും മഹാരാഷ്ട്രർ കാണിച്ചു. അഷ്ടപ്രധാനന്മാരുടെ മന്ത്രിസഭ യഥാത്ഥഗവമെൻറായിത്തീന്നു. 1724-ൽ മഹാരാഷ്ട്രർ ഗുജറാററു കീഴടക്കയും, അവിടെ ഒരു സൈനികകോളണി, ദാമാജിറാവു ഗേക്ക്വാഡെന്ന മറാത്താസൈന്യാധിപൻെറ നേതൃത്വത്തിൽ സ്ഥാപിക്കയും ചെയ്തു.

അറംഗസീബിൻെറ മരണശേഷം പതിനെട്ടുവഷം കഴിഞ്ഞുള്ള ഇന്ത്യയുടെ ചിത്രം—1725-ലെ ചിത്രം—ആശ്ചര്യകരമായ ഒന്നാണ്. താത്വികമായി മുഗൾസാമ്രാജ്യം തഞ്ചാവൂർവരെ ഉണ്ടായിരുന്നു.

ആർക്കോട്ട് ആസ്ഥാനമാക്കി, കർണ്ണാടകത്തിൽ ഒരു ഗവർണ്ണരെ നിയമിച്ചിരുന്നു. 1724–ൽ നൈസാം ഉൽമുൽക്ക് ഹൈദരബാദിലേയ്ക്കു നീങ്ങുകയും ദക്ഷിണപ്രവിശ്യയിലെ രാജപ്രതിനിധിയാകയും ചെയ്തു. കർണ്ണാടകത്തിലും അദ്ദേഹം അധികാരം അവകാശപ്പെട്ടു. സ്വതന്ത്രരാജ്യം സുരക്ഷിതമാക്കിയശേഷം മഹാരാഷ്ട്രർ, വടക്കോട്ടു നീങ്ങുകയും ഗുജറാത്തു കീഴടക്കയും ഉണ്ടായി. 1714–ൽത്തന്നെ ചക്രവർത്തിയുമായുള്ള ഒരു ഉടമ്പടിപ്രകാരം അവർക്ക്, കാൻഡേഷ്, ഗോൺഡ്വാന, ബീറാർ ഈ സ്ഥലങ്ങളിൽ ഉള്ള അവകാശം ന്യായീകരിക്കപ്പെട്ടു. വളരെ നാൾ ഡെൽഹി രാജധാനിക്ക് അലങ്കാരങ്ങളായ രജപുത്രർ, സ്വന്തം രാജ്യങ്ങളിലേയ്ക്കു പോകയും, അവിടെ അധികാരമുറപ്പിച്ചു സ്വതന്ത്രരായി ഭരണം നടത്തുകയും ചെയ്തു. അവരിൽ ഏറ്റവും സമർത്ഥനായ ആംബെറിലെ ജെയ്സിംഗ് പാടലവർണ്ണത്തിലുള്ള ഒരു മനോഹര നഗരം പണിചെയ്തു. അവിടെ നിർമ്മിച്ച നടക്കാവുകൾ, നൂററിമുപ്പതു വർഷങ്ങൾക്കുശേഷം ഹാസ്മാൻ (Haussmann) പാരീസ്സിനു പ്ലാൻചെയ്തതിലും, വിസ്താരമുള്ളതായിരുന്നു. ജെയ്സിംഗ് അദ്ദേഹത്തിൻെറ ശക്തി ചെറിയ രാജാക്കന്മാരുടേയും ജാഗീർദാരന്മാരുടെയുംമേൽ സ്ഥാപിക്കയും, പഴയ ഹൈന്ദവരാജാക്കന്മാരെ അനുകരിച്ച് ഒരു യാഗം നടത്തുകയും ചെയ്തു. പഞ്ചാബും ശിഥിലമായിക്കിടന്നു. സിക്കുകാരുടെ സഖ്യം ഈ ശിഥിലീകരണത്തിനു കൂട്ടുനിന്നു. അതിപ്രധാനമായ ആ പ്രവിശ്യയിൽ, സാമ്രാജ്യശക്തി തകർന്നു. സമ്പന്നമായ അയോദ്ധ്യാപ്രവിശ്യ, സദത്ഖാൻ കൈക്കലാക്കി. അദ്ദേഹത്തിൻെറ അനന്തിരവനും, 1748–ൽ സാമ്രാജ്യത്തിലെ വസീർ ആയി നിയമിക്കപ്പെട്ടവനുമായ സഫ്ദർ ജംഗ് അതിനെ ഒരു സ്വതന്ത്രരാഷ്ട്രമാക്കി. വിസ്തൃതമായ ബംഗാൾപ്രവിശ്യയുടെ നവാബ്നാസിം ആയി. ഔറംഗസീബിനാൽ 1705–ൽ നിയമിക്കപ്പെട്ട മുർഷിദ്ക്വലി (Murshid Quli) അതി പ്രതാപത്തിൽ വർത്തിച്ചു. അദ്ദേഹത്തിൻെറ ജാമാതാവായ ഷൂജാഉഡ്ഡിൻ (Shuja-ud-din) അദ്ദേഹത്തെ പിൻതുടർന്നു. എങ്കിലും ഡെൽഹിയിലെ ചക്രവർത്തി മഹനീയവും ശക്തവുമായ പാരമ്പര്യത്തിൻെറ അവകാശിയും, ഇന്ത്യയിൽ സകല അധികാരത്തിൻെറയും ഉറവിടവുമായിരുന്നു. പക്ഷേ, അദ്ദേഹത്തിനു് യഥാർത്ഥത്തിൽ അധികാരമൊന്നുമില്ലാതായി.

1725–ൽ ഇന്ത്യൻകടൽത്തീരത്തു്, പല വിദേശിയരായ കച്ചവടക്കാരുടെ വകയായി അസംഖ്യം കോട്ടകൊത്തളങ്ങൾ ഉണ്ടായിരുന്നു. പോർട്ടുഗീസ് സ്ഥലങ്ങളൊഴിച്ചാൽ, അതിപ്രധാനങ്ങളായവ സൂററ്റ്, മദ്രാസ്, മസൂലിപട്ടണം, വില്യംകോട്ട ഇവയത്രേ. ഇവയെല്ലാം ഇംഗ്ലീഷ് ഈസ്റ്റിന്ത്യാക്കമ്പനിവക വ്യാപാരകേന്ദ്രങ്ങളായിരുന്നു. ഇംഗ്ലീഷുരാജാവായ ചാറത്സ് രണ്ടാമനു്, സ്ത്രീധനമായി ലഭിച്ച ബോംബേദ്വീപും കമ്പനിക്കു കിട്ടി. പോണ്ടിച്ചേരിയും ചന്ദ്രനഗരവും ഫ്രഞ്ചുകാരുടേതും, കൊച്ചി, ട്രാങ്കുബാർ, മസൂലിപട്ടണം, ഹൂഗ്ലിയിലുള്ള ചില സ്ഥല

ങ്ങൾ ഇവ ധരിച്ചുകാരുടേതും ആയിരുന്നു. സൂറത്തിലെ ഇംഗ്ലീഷുകമ്പനിയുടെ കോട്ട ബലിഷ്ഠമായിരുന്നു. ശിവജിയുടെ എതിർപ്പിനെ അത് അതിജീവിച്ചു. മദ്രാസിലെ സെൻറ് ജോർജ്ജുകോട്ടയും, കൽക്കത്തയിലെ വില്യംകോട്ടയും ആക്രമണത്തിന്നതീതമായി, പ്രത്യേകിച്ചും നാവികശക്തിയുടെ പിൻതുണയോടെ, സുശക്തങ്ങളായിത്തീർന്നു. പോണ്ടിച്ചേരിയും പ്രബലമായ ഒരു ദുർഗ്ഗമായിരുന്നു. സുരക്ഷിതങ്ങളായ ഈ കോട്ടകൾക്കുള്ളിൽ, വിദേശവ്യാപാരികൾ അവരുടെ കണക്കെഴുത്തുകാരോടും, ഗുമസ്തന്മാരോടും, അനുചരന്മാരോടുംകൂടി ഇന്ത്യൻജീവിതത്തിൻെറ അടിയൊഴുക്കുകളുമായി ബന്ധമില്ലാതെ, ചുററുപാടും നടന്ന സംഭവഗതികളിൽ പങ്കെടുക്കാതെ ജീവിതം നയിച്ചു. അവരുടെ ഇടപാടുകൾ, പ്രധാനമായി ബന്ന്യാന്മാരുമായി ചരക്കുകൾ ക്രയവിക്രയം ചെയ്കയായിരുന്നു.

കാലം നീങ്ങിയതോടെ, 1725–ലെ രാഷ്ട്രീയസ്ഥിതിഗതികൾക്ക് കേന്ദ്രാധികാരം ദുർബ്ബലമായതൊഴിച്ചാൽ വലിയ മാററം ഒന്നും വന്നില്ല. 1739–ൽ, ഒരു ഇടയയുവാവ്, നാദിർഷാ എന്ന പുതിയ പേരോടെ, പേഴ്സ്യൻസിംഹാസനത്തിൽ ആരൂഢനായി. ഇന്ത്യയിലെ കേന്ദ്രഗവമ്മെൻറിൻെറ ദൗർബ്ബല്യവും, വൻപിച്ച സമ്പത്തിനെപ്പററിയുള്ള കേട്ടുകേൾവികളും, ഇന്ത്യയെ ആക്രമിക്കാൻ അയാളെ പ്രേരിപ്പിച്ചു. ഒരു വലിയ സൈന്യവുമായി, അയാൾ ഇന്ത്യൻസമതലത്തിലേയ്ക്കു കടന്നു. പഞ്ചാബിൽ അരാജകത്വം നടമാടുകയായിരുന്നു. നാദിർഷായെ ആരുംതന്നെ അത്ര കാര്യമായി എതിർക്കുകയുണ്ടായില്ല. സാമ്രാജ്യഗവമ്മെൻറു് ഇതികർത്തവ്യതാമൂഢമായി വെമ്പൽകൊണ്ടിട്ട്, വൈസ്രോയിമാരുടെ സഹായമപേക്ഷിച്ചു. എന്നാൽ യാതൊരു സഹായസഹകരണവും വന്നുചേന്നില്ല. നാദിർഷാ ഡെൽഹിയിലെത്തുകയും, അയാളുടെ ചാപല്യത്തെ പ്രീതിപ്പെടുത്താൻ അസംഖ്യം ആളുകളെ വാളിന് ഊണാക്കുകയുംചെയ്തു. കപടമായ ദാക്ഷിണ്യത്തോടുകൂടി അയാൾ തൻെറ തലപ്പാവ് അനശ്വരസൗഭ്രാത്രത്തോടേ മുഗൾചക്രവത്തിയുടെ വിലയുററ മരതകകിരീടവുമായി കൈമാറി. കോഹിനൂർരത്നം, മയൂരസിംഹാസനം ഇവ ഉൾപ്പെടെ ദില്ലിയിലെ അസുലഭങ്ങളായ നിധികൾ എല്ലാം അയാൾ കരസ്ഥമാക്കി. നാദിർഷാ, ജന്മനാ ഒരു രസികനായിരുന്നെന്നു തോന്നുന്നു. അയാൾ ഇന്ത്യ വിട്ടപ്പോൾ, ഹിന്ദുരാജാക്കന്മാരെ ഉപദേശിച്ചുകൊണ്ടുള്ള കത്തുകളിൽ, "നമ്മുടെ പ്രിയപ്പെട്ട സഹോദരനെ (അപമാനിതനായ മഹമ്മദ്ഷാ ചക്രവത്തി) അനുസരിച്ചും വണങ്ങിയും" കഴിയണമെന്നു പറഞ്ഞിരുന്നു. അങ്ങനെ ചെയ്യില്ലെങ്കിൽ 'അവരെ ഉല്പത്തിപുസ്തകത്തിൽനിന്നും ഇല്ലായ്മ ചെയ്യു'മെന്നും ഭീഷണിപ്പെടുത്തി.

ഇസ്ലാമികൈക്യത്തിൻെറ ഈ ബാഹ്യപ്രകടനത്തോടെ, നാദിർഷാ പേർഷ്യയിലേയ്ക്കു തിരിച്ചുപോയി. ദില്ലി അപമാനനമ്രയായിക്കിടന്നു. സാമ്രാജ്യഖജനാവിൽ പണമില്ല; സൈന്യശക്തി ക്ഷയിച്ചു. അക്ബർ ധരിച്ച അധികാരനിലയങ്കി കീറിപ്പറിഞ്ഞു. അതു ധരിച്ച,

നിർഭാഗ്യവാനായ ചക്രവർത്തി വൈസ്രോയിമാർക്ക്, സഹായം ആവശ്യപ്പെട്ടുകൊണ്ട് വൃഥാ ഉത്തരവുകൾ അയച്ചു. നൈസാം ഉൽമുൽക്ക് സാമ്രാജ്യസിംഹാസനവുമായുള്ള ബന്ധം ഛേദിച്ചില്ലെങ്കിലും, ഡക്കാൻ സൂബാ(പ്രവിശ്യ), തന്റെ വംശത്തിനു പരമ്പരാസിദ്ധമായിരിക്കുമെന്നു പ്രഖ്യാപിച്ചു. നാമമാത്രപ്രധാനമന്ത്രിയായ, വസീർ സദത്ഖാൻ, അതേ രീതി തുടരുകയും, അദ്ദേഹത്തിൻെറ വംശജർ മാനവചരിത്രത്തിലെ സാമ്രാജ്യികാധഃപതനത്തിൽ, പുതിയ അദ്ധ്യായങ്ങൾ ലക്ഷ്നൌവിൽവെച്ച് എഴുതിച്ചേർക്കുകയും ചെയ്തു. മഹാരാഷ്ട്രന്മാരിൽനിന്നുമായിരുന്നു ഏററവും വലിയ വിപത്ത്. അപ്പനെ അനുഗമിച്ച പേഷ്വാബാജിറാവുവിന്, സാഹു ഒരു റീജൻറിനുള്ള സർവ്വാധികാരങ്ങളും നൽകി. വടക്കേ ഇന്ത്യയിലെ സംഭവഗതികൾ നോക്കിക്കൊണ്ടിരുന്ന ബാജിറാവു, മുഗൾ സാമ്രാജ്യത്തിൻെറ സ്ഥാനം, മഹാരാഷ്ട്രർക്കു കിട്ടാൻ യുദ്ധംചെയ്യാൻതന്നെ നിശ്ചയിച്ചു.

മഹാരാഷ്ട്രരുടെ ഭാവി, ഡെൽഹി ആക്രമിച്ചു കീഴടക്കുന്നതിലും ഹിന്ദുസ്ഥാനിലെ ഗവമെൻറ് ഏറെറടുക്കുന്നതിലുമാണെന്ന് (1723) ബാജിറാവു നിശ്ചയംചെയ്തു. "ഉണങ്ങിത്തുടങ്ങിയിരിക്കുന്ന വൃക്ഷത്തിൻെറ തായ്ത്തടി വെട്ടുക; മരം താനേ മറിഞ്ഞുവീണുകൊള്ളും." അങ്ങിനെ "മഹാരാഷ്ട്രപതാക കൃഷ്ണാമുതൽ സിന്ധുവരെ പാറക്കണം." അദ്ദേഹം കൗൺസിലിൽവെച്ച് ഇങ്ങനെ പറഞ്ഞതായി രേഖപ്പെടുത്തിക്കാണുന്നു. മഹാരാഷ്ട്രന്മാരെ വടക്കേഇന്ത്യയിലേയ്ക്കാകർഷിച്ചതു്, സാമ്രാജ്യാധികാരത്തിനുവേണ്ടിയുള്ള മോഹം മാത്രമല്ല. ആസ്തികന്മാരായ ഹിന്ദുക്കളുടെ മനസ്സിൽ മായാതെകിടന്ന ഒരാശയം, മുസ്ലീംമാന്മാരുടെ കൈയിൽനിന്നും ഹിന്ദുസ്ഥാനിലുള്ള ബനാറസ്തുടങ്ങിയ പുണ്യസ്ഥലങ്ങൾ മോചിപ്പിക്കണം എന്നതായിരുന്നു. ഗംഗാവരെ എത്തുകയും ഹിന്ദുക്കളുടെ ശക്തി കാശി, പ്രയാഗ്, ഗയാ മുതലായ പുണ്യനഗരങ്ങളിൽ പുനഃസ്ഥാപിക്കയുംചെയ്യുയെന്നതു്, പൂനായിലെ 'ചിത്ത്പാവൻ ബ്രാഹ്മണർക്കു" മതധർമ്മം മാത്രമല്ല, നല്ല രാജ്യതന്ത്രംകൂടിയായിത്തോന്നി. ബാജിറാവുവിനു്, ഹിന്ദുധർമ്മപുനഃസ്ഥാപനം ഒരു സുപ്രധാന ലക്ഷ്യമായിരുന്നു. അദ്ദേഹത്തിൻെറ ആദർശങ്ങൾക്ക് ഉത്തരേന്ത്യയിലെ പ്രമുഖഹിന്ദുനേതാവായ ആംബറിലെ ജയ്സിംഗ്രണ്ടാമൻെറ പിൻതുണയും ലഭിച്ചു. ജയ്സിംഗ് വലിയ ഒരു നക്ഷത്രശാസ്ത്രജ്ഞനും, ബൻഡിൽക്കൻഡിലെ ഹിന്ദുക്കളുടെ സംരക്ഷകനുമായിരുന്നു. ബാജിറാവു നർമ്മദാ കടന്നു് സാമ്രാജ്യതലസ്ഥാനത്തിന്റെ സീമയിലെത്തി. എന്നാൽ ആ സമയം, ചക്രവർത്തിയെ സഹായിക്കാൻ വടക്കോട്ടു സൈന്യവിന്യാസംചെയ്ത നൈസാം ഉൽമുൽക്കിനെ എതിരിടാനായി പിറകോട്ടു തിരിക്കേണ്ടിവന്നു. ഭോപ്പാലിൽവെച്ചു നടന്ന സമരത്തിൽ നൈസാം പരാജിതനായി; അദ്ദേഹം സ്വന്തം തലസ്ഥാനത്തേയ്ക്കു പിൻവാങ്ങി.

അനന്തരഫലങ്ങൾ സമവലോകനംചെയ്താൽ ബാജിറാവുവി

ന്റെ ഈ തീരുമാനം വിധിനിർണ്ണായകമാണ്. 1730–നും, 1740–നും ഇടയ്ക്ക് മഹാരാഷ്ട്രർ വിന്ധ്യനതെക്ക് സംഘടിക്കുകയും ഒരു ദേശീയരാഷ്ട്രം പണിയുകയും ചെയ്തിരുന്നെങ്കിൽ, അവർക്ക് ശക്തി സംഭരിക്കുന്നതിനും, മററുവഴികളിൽ ഉയരുന്നതിനും കഴിഞ്ഞേനേ!! എന്നാൽ അങ്ങനെയല്ല സംഭവിച്ചതു്. പിറകുവശവും പാർശ്വവും സുരക്ഷിതമാക്കാതെ അവർ ഉത്തരേന്ത്യയിലേയ്ക്കാണ് ഇരമ്പിപ്പോയതു്. ഇതു് നൈസാം ഉൽമുൽക്കിനു് അദ്ദേഹത്തിന്റെ രാജ്യവും, ഹൈദർആലിക്കു് മൈസൂറും പ്രബലപ്പെടുത്താൻ സഹായകമായി. ശിവജിയുടെ പദ്ധതി അനുകരിച്ചിരുന്നെങ്കിൽ സംഘടിപ്പിക്കുമായിരുന്നു. മഹാരാഷ്ട്രരുടെ കുതിരപ്പട വടക്കോട്ടു വിന്യസിക്കുന്നതിനുമുൻപു് തെന്നിന്ത്യ ഒരു പുതിയ വിജയനഗരമായി. ബാജിറാവു ഉത്തരേന്ത്യയിലേയ്ക്കു കടന്നു. സ്വരാജ്യത്തിൽ നിന്നും, മഹാരാഷ്ട്രർ നാലുഭാഗത്തേയ്ക്കും വ്യാപിച്ചു. ഹോൾക്കർ ഇൻഡോറിലും, സിൻഡ്യാ ഗ്വാളിയറിലും മഹാരാഷ്ട്രപതാക പറപ്പിച്ചു. പ്രധാനസ്ഥലങ്ങളിൽ ചെറുസേനാനായകന്മാർ ജാഗീറുകൾ സമ്പാദിച്ചു. ബോൺസലെമാർ നാഗ്പ്പൂരിൽനിന്നും വ്യാപിക്കയും, ഒറീസ്സാപ്രവിശ്യ കീഴടക്കയും ചെയ്തു. ബംഗാൾ അതിർത്തിവരെ എത്തി, മറാത്താ കുതിരപ്പട. ഡക്കാനിലെ അശ്വഭടന്മാർക്കു് ഹിന്ദുസ്ഥാൻ നായാട്ടരംഗമായി.

ഇത്രയും വിപുലമായ സ്ഥലങ്ങൾ ഭരിക്കുന്നതിനു്, പൂനായിലുള്ള ഗവണ്മെൻറിനു് സൗകര്യമോ വ്യവസ്ഥകളോ ഇല്ലായിരുന്നു. മഹാരാഷ്ട്രകുതിരപ്പട, അതിവേഗം കീഴടക്കിയ രാജ്യങ്ങളെ പൂനായിലുള്ള ഭരണാധികാരികൾക്കു നിയന്ത്രിക്കാൻ കഴിഞ്ഞില്ല. തന്മൂലം വലിയ ജാഗീർകൾ ഉണ്ടായി. പ്രധാനകേന്ദ്രങ്ങളിൽ പട്ടാളത്താവളങ്ങൾ ജാതമായി. ഗ്വാളിയർ, ഇൻഡോർ, നാഗ്പ്പൂർ, ഡിവാസ്, ധാർ ഇവ സേനാനായകപ്രമാണികളുടെ ഭരണത്തിൻകീഴിലായി. അവർ യോദ്ധാക്കന്മാരായ വൈസ്രോയിമാരായി. മഹാരാഷ്ട്രർ കീഴടക്കിയ സ്ഥലങ്ങളിൽ, ഇങ്ങനെ അപൂർണ്ണമായ ഭരണവ്യവസ്ഥയേ ഉണ്ടായുള്ളു.

കാലതാമസമെന്യേ, ഡെൽഹിപോലും മഹാരാഷ്ട്രശക്തിവലയത്തിനുള്ളിലായി. 1757–ലാണു് അവർ ഡെൽഹി ആക്രമിച്ചതു്. നാമമാത്രനായ ചക്രവർത്തി അവർ പറഞ്ഞ സന്ധിനിർദ്ദേശങ്ങൾ അപ്പടി സ്വീകരിച്ചു. അനന്തരം മഹാരാഷ്ട്രസൈന്യാധിപനായ രഘുനാഥറാവു, 1758–ൽ ലാഹോർ കീഴടക്കുകയും, പഞ്ചാബ് സാമ്രാജ്യത്തോടു കൂട്ടിച്ചേർക്കയും, തങ്ങളുടെ വെന്നിക്കൊടി അറേറാക്ക്കോട്ടവരെ ആനയിക്കുകയും ഉണ്ടായി. എന്നാൽ അവർക്കു് പഞ്ചാബിലുള്ള സ്വാധീനശക്തി ദുർബ്ബലമായിരുന്നു. പഞ്ചാബിൽ അവർ നടത്തിയ ആക്രമണങ്ങളും കൈയേററങ്ങളും, അഫ്ഗൻരാജാവായ അഹമ്മദ്ഷാ അബ്ദാലിയെ ഇന്ത്യയിലേയ്ക്കു വരുത്തി. അവർതമ്മിൽ ഒരു ശക്തിമത്സരം അനിവാര്യമായി. ഇന്ത്യനും അഫ്ഗനും സൈന്യങ്ങൾ സുപ്രസിദ്ധമായ പാനിപ്പട്ടിൽ ഏററുമുട്ടി, 1761–ൽ. യുദ്ധം മഹാരാഷ്ട്രക്കെതിരായിപ്പരിണമിച്ചു.

ഭയങ്കരമായിരുന്നു, തുടർന്നുണ്ടായ കൂട്ടക്കൊല. പേഷ്വായ്ക്കുള്ള റിപ്പോർട്ടിൽ ഇങ്ങനെ പറഞ്ഞുകാണുന്നു. "ആ രണ്ടു രത്നങ്ങളും ഇരുപത്തേഴു സ്വർണ്ണമോഹറും നഷ്ടപ്പെട്ടു. വെള്ളിയുടെയും ചെമ്പിന്റെയും കണക്കു തിട്ടപ്പെടുത്തുക എളുപ്പമല്ല." ഒരു പരാജയമെന്ന നിലയിൽ അതു പൂർണ്ണമായിരുന്നു. പക്ഷേ, മഹാരാഷ്ട്രയ്ക്ക് അതിൽനിന്നും വേഗം കരകയറുവാൻ കഴിഞ്ഞു. വിജയത്തിനുശേഷം, അഹമ്മദ്ഷാ കാബൂളിലേക്കും, അടുത്തുതന്നെ ഡൽഹിയിലേയ്ക്കു തിരിച്ചുവരാൻ മഹാരാഷ്ട്രർ ഗ്വാളിയറിലേയ്ക്കും പിൻവാങ്ങി.

പാനിപ്പട്ടുയുദ്ധത്തിന്റെ പ്രാധാന്യം അതിശയോക്തിയുടെ ചായത്തിൽ എഴുതപ്പെട്ടിരിക്കുന്നു. അതിന്റെ യഥാർത്ഥത്തിലുള്ള ചരിത്രപ്രാധാന്യം അതു പഞ്ചാബിലേയ്ക്കുള്ള മഹാരാഷ്ട്രവികസനത്തെ തടഞ്ഞുനിർത്തി എന്നതാണ്. ഒരുപക്ഷേ, അതു്, ബംഗാളിലുള്ളതും ഇംഗ്ലീഷുകാർക്കു്, ആവശ്യമായ സാവകാശവും മൈസൂറിൽ ഹൈദരിനു് താൻ കീഴടക്കിയ രാജ്യങ്ങൾ സംഘടിപ്പിക്കുന്നതിനു് അവസരവും നൽകി. ദില്ലിക്കു തെക്കു് ശ്രദ്ധപതിപ്പിച്ചതിനാൽ, മദ്ധ്യേന്ത്യയിൽ മഹാരാഷ്ട്രരുടെ നില പ്രബലമാക്കുന്നതിനു് അവർക്കു സാധിച്ചു. അവിടെ സിൻഡ്യയുടേയും, ഹോൾക്കറുടേയും, 'പാവാർ'(Pawars)മാരുടെയും പിൻഗാമികൾ ഏകദേശം ഇരുനൂറുവർഷക്കാലം പ്രാബല്യത്തിലിരുന്നു.

അക്കാലത്തു്, വ്യക്തമാകാതിരുന്ന മറ്റൊരു പ്രാധാന്യവും ഈ യുദ്ധത്തിനുണ്ടു്. 1761 വരെ, ഹിന്ദുസ്ഥാനിലെ യുദ്ധങ്ങൾ നയിച്ചതു് പൂനാഗവണ്മെന്റയച്ച സേനാനായകന്മാരായിരുന്നു. പാനിപ്പട്ടുയുദ്ധത്തിൽ സൈന്യം നയിച്ചതു്, സദാശിവറാവുഭവോ ആയിരുന്നു. എന്നാൽ ഇതിനുശേഷം, പ്രാദേശികമഹാരാഷ്ട്രവൈസ്രോയികളായിരുന്നു, മഹാരാഷ്ട്രനയം നടപ്പിലാക്കിയതു്. ഇതു ബ്രിട്ടീഷുകാർക്കെതിരായി യുദ്ധം ചെയ്യേണ്ടിവന്നപ്പോൾ കേന്ദ്രഗവണ്മെന്റിനെ ദുർബ്ബലപ്പെടുത്തി.

1761-നുശേഷം വടക്കേഇന്ത്യയിൽ മഹാരാഷ്ട്രശക്തി പ്രതിഷ്ഠാപിതമായി. വലിയ സാമന്തന്മാർ പൂനായിലെ ഉത്തരവുകൾ അനുസരിക്കയും, കേന്ദ്രത്തിൽനിന്നുമുള്ള ഏകീകൃതനയം സ്വീകരിക്കയുംചെയ്തു. ക്രമേണ സേനാനായകന്മാർ തങ്ങളുടെ വംശം അവരുടെ രാജ്യങ്ങളിൽ സ്ഥാപിച്ചു. ദില്ലിക്കു തൊട്ടുതെക്കുള്ള ഭാഗങ്ങളിൽ പാനിപ്പട്ടുയുദ്ധത്തിൽ ഒരു ശിശുവായിരുന്നപ്പോഴേ പങ്കെടുക്കയും രക്ഷപ്പെടുകയും ചെയ്ത മാധോജിസിൻഡ്യാ മഹാരാഷ്ട്രസേനാനായകനായി. മാൾവായിലെ ഫലസമ്പന്നമായ ഭാഗങ്ങളെ ഉൾപ്പെടുത്തി ഹോൾക്കാറും ഒരു രാഷ്ട്രം സ്ഥാപിച്ചു. നാഗ്പ്പൂരിന്റെ അധീനതയിൽ ഒറീസ്സാവരെ നീണ്ടുകിടന്ന ഭാഗം, ബൻഡിൽക്കണ്ടിലെ വനപ്രദേശവും ഉൾക്കൊണ്ടു.

ദക്ഷിണേന്ത്യയിലും, പുതിയ പരിവർത്തനങ്ങൾ വന്നുകൊണ്ടിരുന്നു. സ്വന്തരക്ഷയ്ക്കുവേണ്ടി ദില്ലിവിട്ടുപോയ ഹൈദരബാദിലെ വൈ

സ്രോയിയായ നൈസാം ഉൽമുൽക്ക്, സ്വതന്ത്രമായി ഒരു രാജ്യം അവിടെ സ്ഥാപിച്ചശേഷം 1748–ൽ സമാധാനത്തോടെ മരിച്ചു. കർണ്ണാടകനവാബായ അനവരുദ്ദീനും താമസിയാതെ ചരമംപ്രാപിച്ചു. അതിനുശേഷം സിംഹാസനാരോഹണമത്സരങ്ങൾ ഉണ്ടാകയും, പോണ്ടിച്ചേരിയിൽ പണ്ടികശാല ഉണ്ടായിരുന്ന ഫ്രഞ്ചുകാരും, മദ്രാസിൽ സങ്കേതം ഉണ്ടായിരുന്ന ഇംഗ്ലീഷുകാരും മത്സരിച്ച സ്ഥാനാർത്ഥികളിൽ ഓരോരുത്തരെ സഹായിക്കയുംചെയ്തു. പോണ്ടിച്ചേരിയിൽ 1742–ൽ ഡ്യൂപ്ലെ ഗവർണ്ണറായി. അതിരററ ഭാവനയും, മഹത്തായ പദ്ധതികൾക്ക് വിഭാവനചെയ്യാൻ പ്രാഗത്ഭ്യവുമുണ്ടായിരുന്നെങ്കിലും, അയാൾക്ക്, അവ നടപ്പിലാക്കാൻ സാമർത്ഥ്യം വേണ്ടത്ര ഇല്ലായിരുന്നു. എന്നാൽ അധോഗതിക്കു വിധേയരായ നാട്ടുരാജാക്കന്മാരുടെ കാര്യങ്ങളിൽ തലയിടുന്നതിനും, വക്രനയപരിപാടികൾ കൈക്കൊള്ളുന്നതിനും ഡ്യൂപ്ലെ സാമർത്ഥ്യം കാണിച്ചു. അധികാരത്തിൽവന്നയുടൻ അദ്ദേഹം നാട്ടുരാജാക്കന്മാരുടെ കാര്യങ്ങളിൽ കൈകടത്താൻതുടങ്ങി. അക്കാലത്ത് ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും തമ്മിൽ യൂറോപ്പിൽ ഒരു മഹായുദ്ധം നടത്തുകയായിരുന്നു. മൊറീഷ്യസിലെ ഗവർണ്ണരായ ലാ ബർഡൊണേ, ബ്രിട്ടീഷ്നാവികാധിപത്യം നശിപ്പിക്കാനായി ഇന്ത്യയിലെത്തി. ബംഗാളിൽ, ഇംഗ്ലീഷുകാരെ ഹൂഗ്ലിയിലേയ്ക്കു് ഓടിക്കുന്നതിലും, മദ്രാസ് കീഴടക്കുന്നതിലും, അദ്ദേഹം വിജയിച്ചു. ഇതിനുശേഷം ഫ്രഞ്ചുനേതാക്കന്മാർ പരസ്പരം ശണ്ഠകൂടി. മോചനമൂല്യം നൽകിയാൽ മദ്രാസ് ഇംഗ്ലീഷുകാർക്കു വിട്ടുകൊടുക്കാൻ ലാബർഡൊണേ ഒരുക്കമായിരുന്നു. എന്നാൽ ഡ്യൂപ്ലെ, ഈ സന്ധി നിരാകരിക്കയും, ഇംഗ്ലീഷുകമ്പനിക്കെതിരായി നടപടികളെടുക്കയുംചെയ്തു. കർണ്ണാടകനവാബ്സ്ഥാനത്തേയ്ക്കു് രണ്ടവകാശികൾ അന്നു് ഉണ്ടായിരുന്നു. അവരിൽ ഒരാളായ, ചന്ദാസാഹേബിനെ ഡ്യൂപ്ലെ സഹായിച്ചപ്പോൾ, മറെറാരവകാശിയും ചരിത്രത്തിലെ ഒരു കളങ്കപാത്രവുമായ മഹമ്മദാലിയെ ഇംഗ്ലീഷുകാർ പിൻതാങ്ങി. കർണ്ണാടകത്തിലെ വിധിനിർണ്ണായകർ ഫ്രഞ്ചുകാരായാൽ, തെക്കെഇന്ത്യയിലെ തങ്ങളുടെ നില അപകടകരമാകുമെന്നു് ഇംഗ്ലീഷുകാർ മനസ്സിലാക്കി. ഡ്യൂപ്ലെ ചന്ദാസാഹേബിനെ കർണ്ണാടകനവാബായി അവരോധിച്ചു. പകരം ഒരു മുഗൾ ബിരുദവും, നല്ലൊരു ജാഗീറും, വിലപിടിച്ച പല സമ്മാനങ്ങളും അയാൾ ഡ്യൂപ്ലേക്കു നൽകി. ഈ മാതൃക പ്രയത്നശീലനും മനസ്സാക്ഷിയില്ലാത്തവനും സെൻറുജോർജ്ജ്കോട്ടയിലെ ഒരു ഗുമസ്തനുമായ റോബർട്ട് ക്ലൈവ് വിസ്മരിക്കാതിരുന്നു. തങ്ങളുടെ അവകാശിയായ മഹമ്മദാലിക്കുവേണ്ടി ഇംഗ്ലീഷുകാർ ആർക്കോട്ടുകോട്ടപിടിച്ചു. ക്ലൈവിനെ അനുഗമിച്ച ഏതാനും സാഹസികരടങ്ങിയ ഒരു സൈന്യത്തിൻെറ ധൈര്യംമൂലമാണു് ഇതു സാധിച്ചതു്. ആർക്കോടിൻെറ പതനത്തിനു വലിയ പ്രാധാന്യമില്ല. എന്നാൽ അതിനുശേഷം, കൂടുതൽ പ്രാധാന്യമുള്ള ഒരു വിജയം ക്ലൈവ് നേടി. പല വിഷമതകളും ക്ലേശങ്ങളും സഹിച്ചു്

അയാൾ കീഴടങ്ങാതെ അൻപത്തിമൂന്നുദിവസം കോട്ടയുടെ നിരോധന ത്തെ എതിർത്തുനിന്നു. സ്വന്തം കണ്ണിനുമുൻപിൽ, തൻെറ ആശാസൗധം തകരുന്നതായി ഡ്യൂപ്ലെ കണ്ടു. അദ്ദേഹം വീണ്ടും മദ്രാസ് പിടിക്കാൻ ശ്രമിച്ചെങ്കിലും അതിൽ വിജയംവരിച്ചില്ല. ക്ലൈവ് വരുന്നതിനുമുമ്പേ ഫ്രഞ്ചുകാരും അവരുടെ മിത്രങ്ങളും പോയ്ക്കഴിഞ്ഞിരുന്നു. ഇങ്ങനെ മുഗൾഗവണ്മെൻറ് ഇംഗ്ലീഷുകാരുടെ ചൊല്പടിയിലുള്ള ഒരു പാവയായി.

ഫ്രഞ്ചുപദ്ധതികൾ ആകാശക്കോട്ടകളായി ഭവിച്ചു. അവയു ടെ ഫലം ഡ്യൂപ്ലേയ്ക്കു കിട്ടിയ സാമ്പത്തികലാഭവും, രാഷ്ട്രതന്ത്രജ്ഞൻ എന്ന പേരിൽ കൃത്രിമമായി ലഭിച്ച പ്രശസ്തിയും, മാത്രം. തങ്ങൾക്കു നേ രിട്ട വിഷമങ്ങൾക്കുതക്ക പ്രതിഫലം ഫ്രഞ്ചുകാർക്കു ലഭിച്ചില്ല. ഹൈ ദരബാദിലും സ്ഥിതിഗതികൾ, അവസാനത്തിൽ ഇംഗ്ലീഷുകാർക്കനുകൂ ലമായി. ഹൈദരബാദിൽ ഫ്രഞ്ചുകാർ പിൻതുണ നൽകിയ അവകാ ശി മുസഫർജംഗായിരുന്നു. സെൻറ് ഡേവിഡ്കോട്ടയുടെ പശ്ചാദ് ഭൂമി അയാൾ ഡ്യൂപ്ലേയ്ക്കു സമ്മാനിച്ചു. ഇംഗ്ലീഷുകാർ സഹായിച്ച അവ കാശിയായ നാസിർജംഗ് ഒരു ഘാതകനാൽ വധിക്കപ്പെട്ടു. ഇതോടു കൂടി മുസഫർജംഗിനു് എതിരാളി ആരുമില്ലാതായി. അയാൾ തൻെറ മിത്രമായ ഡ്യൂപ്ലേയെ, കൃഷ്ണാമുതൽ കന്യാകുമാരിവരെയുള്ള സ്ഥലങ്ങളു ടെ ഗവണ്ണരാക്കി; അദ്ദേഹം പേരിനുമാത്രം വിജയനഗരസാമ്രാജ്യത്തി ൻെറ അനന്തരാവകാശിയായി. എന്നാൽ വാസ്തവത്തിൽ മൈസൂർ ഉൾപ്പെടെയുള്ള പല ഭാഗങ്ങളിലും യാഥാർത്ഥ്യത്തിലോ, നിയമപ്രകാര മോ മുഗളന്മാർ ഒരിക്കലും അധിപതികളായിരുന്നില്ല. ചന്ദാസാഹേബ്, അയാളുടെ സാമന്തനാകുമായിരുന്നു. എന്നാൽ ക്ലൈവിൻെറ ഇടപെടൽ ഇതെല്ലാം അവതാളത്തിലാക്കി. അതിനുശേഷം ഫ്രഞ്ചുകാർ ഇന്ത്യയിൽ ഗൂഢപ്രവർത്തനങ്ങൾ നടത്തിയതല്ലാതെ, ഇന്ത്യാചരിത്രത്തിൽ പ്രധാന ഭാഗം വഹിക്കയുണ്ടായില്ല. പില്ക്കാലത്തു്, അവർ ഹൈദരാലിയുടെ യും ബ്രിട്ടീഷുകാരുടെ ശത്രുക്കളുടേയും പക്ഷത്തുചേർന്നു് എതിർത്തിട്ടു ണ്ടു്. പക്ഷേ, ഒരു അപ്രധാനമായ നിലയിലായിരുന്നു, അതെല്ലാം. അ ല്ലാതെ, രാഷ്ട്രീയവും സൈനികവുമായ സിദ്ധാന്തങ്ങളുടെ അടിസ്ഥാന ത്തിലായിരുന്നില്ല. എന്നാൽ ഇംഗ്ലീഷുകാരുടെ നില ഇതല്ലായിരുന്നു. കർണ്ണാടകത്തിൽ നേടിയ വിജയത്തിൻെറ ഫലമായി അവർ എണ്ണ പ്പെടേണ്ട ഒരു രാഷ്ട്രീയശക്തിയായി ഉയന്നു. അച്ചടക്കവും വേണ്ടത്ര പരിശീലനവുമില്ലാത്ത ഇന്ത്യൻശക്തികളുടെ സേനയുടെമേൽ യുദ്ധ ത്തിൽ അവർക്കുണ്ടായിരുന്ന മേന്മ അവർ മനസ്സിലാക്കി. നാമമാത്ര രാ ജാക്കന്മാർ മുഖേന രാഷ്ട്രീയാധികാരം പ്രയോഗിക്കുന്നതിനു് ഒരു പുതി യ മാർഗ്ഗവും അവർ കണ്ടുപിടിച്ചു. ബ്രിട്ടീഷ് സാമ്രാജ്യം പില്ക്കാലത്തു് വിപുലമാക്കിയ പരോക്ഷഭരണം രൂപമെടുത്തതു്, ആകസ്മികമായി ആ ക്കോട്ടിൽ ഇടപെട്ടതിനു ശേഷമാണു്.

മററു സ്ഥലങ്ങളിലും, സ്ഥിതിഗതികളുടെ മാതൃകയ്ക്കു് മാററം വന്നു. മൈസൂർ പീഠഭൂമിയിൽ വിജയനഗരസാമ്രാജ്യത്തിലെ ഒരു വൈസ്രോയിയായ വോഡിയാർ, ഒരു രാഷ്ട്രം സ്ഥാപിച്ചു. അവിടെ ഇക്കാലഘട്ടത്തിൽ ഒരു പുതിയ സൈനികശക്തി ഉദയം ചെയ്തു. തലസ്ഥാനത്തിലെ ആഭ്യന്തരക്കുഴപ്പങ്ങൾമൂലം, ഡിൽഡിഗലിലെ നായ്ക്കനായ ഹൈദർ പ്രധാന സൈന്യാധിപൻെറ ചുമതലകൾ ഏറെറടുത്തു. നാമമാത്രമായി ഹിന്ദുരാജാവിനെ അംഗീകരിച്ചെങ്കിലും, ഹൈദർ അതിവേഗം മൈസൂറിലെ യഥാർത്ഥ ഭരണാധിപനായി. ഹൈദർ തൻെറ സൈനിക സാമർത്ഥ്യംമൂലം, അധികാരം കൈവശപ്പെടുത്തിയശേഷം, മൈസൂറിലെ കുഴപ്പങ്ങൾ പരിഹരിച്ചു. അദ്ദേഹം മൈസൂറിനെ നല്ല സൈന്യത്തോടുകൂടിയ, സുസംഘടിതവും പ്രബലവുമായ ഒരു രാജ്യമാക്കിത്തീർത്തു.

1757–ൽ ഒരു നിരീക്ഷകനു് ഇന്ത്യ വിഭിന്നശക്തികൾ രൂപംപ്രാപിക്കുന്ന ഒരു ചിത്രമാണു് നൽകുന്നതു്. എന്നാൽ അവയ്ക്കൊന്നിനും സ്ഥിരതയോ, പൂർണ്ണിമയോ ഇല്ലായിരുന്നു. ഹിന്ദുസ്ഥാനത്തെ, പുണ്യസ്ഥലങ്ങൾ വീണ്ടെടുക്കുന്നതിനും, ദില്ലിയിലെ ആധിപത്യം നല്കുന്ന പ്രശസ്തിയെ കാമിച്ചും, മഹാരാഷ്ട്രർ ഗംഗാവരെയുള്ള വടക്കേഇന്ത്യ മുഴുവൻ ആധിപത്യത്തിൽ വരുത്തി. എന്നാൽ ഡക്കാനിലെ സ്വന്തം പ്രവിശ്യകളിലൊഴിച്ചാൽ, അവരുടെ ശക്തി വടക്കു് സ്ഥിരമായി ഉറച്ചിട്ടില്ലായിരുന്നു. അവരുടെ രാജ്യവിപുലീകരണം അസമാധാനവും കുഴപ്പങ്ങളും വർദ്ധിപ്പിച്ചതേയുള്ളു. മുഗൾ സാമ്രാജ്യത്തിലെ വലിയ പ്രവിശ്യകളിൽ, മുമ്പു് അനുഭവപ്പെടാത്തവിധം, ഭരണകൂടം തകർന്നു താറുമാറായി. വലിയ വിന വരുത്തിവെച്ച ഈ അധഃപതനത്തിനുള്ള കാരണങ്ങൾ വിദൂരങ്ങളല്ല. അക്ബർ മുഗൾസാമ്രാജ്യത്തിലെ ഭരണം കേന്ദ്രീകരിച്ചു. ഡെൽഹിയിൽനിന്നും നേരിട്ടയച്ച ഉദ്യോഗസ്ഥരായിരുന്നു പ്രവിശ്യകൾ ഭരിച്ചതു്. പ്രാചീന ഹിന്ദുസാമ്രാജ്യങ്ങളിൽ പ്രാദേശിക ഭരണം പ്രധാനമായി (സാമന്ത)രാജാക്കന്മാരുടെ കൈയിലായിരുന്നു. ഈ രാജാക്കന്മാർ സമ്രാട്ടിൻെറ പരമാധികാരം അംഗീകരിക്കയും, കേന്ദ്രത്തിൽനിന്നുമുള്ള കല്പനകൾ നടപ്പാക്കയും, അവരുടെ അവസ്ഥയ്ക്കും പദവിക്കും വലിയ കുറവില്ലാതെ കഴികയും ചെയ്തു. കേന്ദ്രത്തിൻെറ ശക്തി നശിച്ചപ്പോൾ, അവർ വീണ്ടും സ്വതന്ത്രരാകയും, ഭരണം യഥാവിധി നടത്തുകയും ചെയ്തതിനാൽ, അരാജകത്വമോ, ഭരണച്ഛിദ്രതയോ ഉണ്ടായില്ല. അക്ബറിൻെറ കേന്ദ്രീകരണനയം സാമ്രാജ്യത്തിൻെറ ശക്തിയേയും, വിഭവങ്ങളേയും, ക്ഷേമത്തേയും വർദ്ധിപ്പിച്ചു. എന്നാൽ കേന്ദ്രശക്തി ദുർബ്ബലപ്പെട്ടപ്പോൾ, പ്രജകളുടെ പരിപൂർണ്ണമായ കൂറു നേടിയ പ്രാദേശികാധിപന്മാർ ഇല്ലാതെപോയി. പ്രവിശ്യാഗവർണ്ണർമാരുടെ കാര്യക്ഷമമല്ലായിരുന്ന ഉദ്യോഗസ്ഥമേധാവിത്വഭരണംകൊണ്ടു

പ്രയോജനമുണ്ടായില്ല. പല പ്രവിശ്യകളിലും, ഭരണാധികാരികളോടു ജനങ്ങൾ കൂറുകാണിച്ചില്ല. അധികാരസ്ഥാനത്തിനുവേണ്ടി മത്സരങ്ങൾ ഉണ്ടായി. വൈസ്രോയിമാർ തങ്ങളുടെ വംശം പരമ്പരാഗതമായ രാജസ്ഥാനങ്ങളാക്കി. എന്നാൽ ജനങ്ങളുടെ ഭക്തിയോ ഒരു സുശക്തമായ സൈനികപിൻതുണയോ അവക്കില്ലായിരുന്നു. ഇങ്ങനെ സാമ്രാജ്യത്തിലെ വലിയ പ്രവിശ്യകളായ ഡക്കാനിലും കർണ്ണാടകത്തിലും ബംഗാളിലും ദില്ലിയിൽനിന്നും വന്ന മഹാരഥന്മാരായ നൈസാം ഉൽമുൽക്ക്, അനവരഡിൻ, ആലിവേർഡിഖാൻ ഇവർ അരങ്ങു വിട്ടതോടെ ഭരണം നാമമാത്രവും ദുർബ്ബലവുമായി.



അദ്ധ്യായം ഇരുപത്

# സാമ്രാജ്യത്തിനുവേണ്ടിയുള്ള മത്സരം

വിസ്തൃതിയാന്ന ബംഗാൾപ്രവിശ്യയിലെ വൈസ്രോയിയായ ആലിവേർഡിഖാൻ 1756-ൽ ചരമംപ്രാപിച്ചു. അദ്ദേഹത്തിന്റെ പിൻഗാമിയും യുവാവുമായ സുരാജ് ഉദ് ദൗള, സാധാരണകാലങ്ങളിൽ ജീവിച്ചിരുന്നുവെങ്കിൽ സാമ്രാജ്യത്തിനു സേവനമനുഷ്ഠിച്ച് സ്വാഭാവികമായി മരിക്കുമായിരുന്നു. എന്നാൽ കാലം മാറിയിരുന്നു. അദ്ദേഹത്തിന്, അദ്ദേഹം അലങ്കരിച്ച സ്ഥാനത്തിനു ശരിയായ പരമ്പരാവകാശമോ ഔദ്യോഗികമായ അവകാശമോ ഇല്ലായിരുന്നു. ഒരു കക്ഷിയുടെ പിണിയാൾ മാത്രമായിരുന്നു അയാൾ. അയാൾക്ക് അജ്ഞാതമായ പല പുതിയ ശക്തികളും ആവിർഭവിച്ചു. അവ, കൈകാര്യം ചെയ്യാൻ കൂടുതൽ പരിചയവും സാമർത്ഥ്യവും ആവശ്യമായിരുന്നു. ഇന്ത്യയിലെ പ്രധാന തുറമുഖനഗരങ്ങളിൽ യൂറോപ്യൻകച്ചവടത്തിന്റെ അഭിവൃദ്ധി, ഒരു വർഗ്ഗം ബന്ന്യാൻകച്ചവടക്കാരെ പ്രാമാണ്യത്തിലെത്തിച്ചു. അവർ വലിയ സമ്പന്നരും, യൂറോപ്യൻ പണ്ടികശാലകളുമായി അടുത്തു ബന്ധം പാലിച്ചവരുമത്രേ. അവരുടെ കൈകളിൽക്കൂടിയാണ് കമ്പനിയുടെ വിപുലമായ വ്യാപാരം യഥാർത്ഥത്തിൽ കടന്നുപൊയ്ക്കൊണ്ടിരുന്നത്. അവർ പ്രധാനമായി സൂററ്റിൽ ഗുജറാത്തികളും, മദ്രാസിൽ ചെട്ടികളും, ബംഗാളിൽ മാർവാറികളുമായിരുന്നു. ഒടുവിൽപ്പറഞ്ഞകൂട്ടർ വിദൂരമായ രാജപുട്ടാണയിൽനിന്നും വന്ന ബന്ന്യാൻകച്ചവടക്കാരാണ്. ഹൂഗ്ലീതീരത്ത് ഇംഗ്ലീഷ്, ഫ്രഞ്ച്, ഡച്ച് ഈ കമ്പനികളുടെ വ്യാപാരവികാസംമൂലം വളരാനുള്ള സാഹചര്യങ്ങൾ കണ്ടു് അവർ, അവിടെയെത്തി താമസമുറപ്പിച്ചവരാണ്.

ബംഗാളിലെ പണ്ടികശാലകൾക്കു വൃദ്ധിക്ഷയങ്ങളാന്ന ഒരു ജീവിതമാണുണ്ടായിരുന്നത്. ജോബ് ചാർനോക്കിന്റെ കീഴിൽ, കച്ചവടം വളരെ വർദ്ധിക്കയും, ബ്രിട്ടീഷ്സങ്കേതം ഏറെക്കുറെ പ്രാമാണ്യത്തിലെത്തുകയും ചെയ്തു. ചാർണോക്ക് സംസ്കാരശൂന്യനും താന്തോന്നിയും ആയിരുന്നെങ്കിലും, കഴിവുള്ളവനും "നാട്ടുകാരുടെ ചിന്താരീതികളും പ്രവൃത്തികളും" യഥാവിധി മനസ്സിലാക്കിയവനുമത്രേ. (അയാൾ ഗതിതടഞ്ഞു്, ഒരു ഹിന്ദുവിധവയെ വിവാഹംകഴിച്ചു.) എന്നാൽ ഇംഗ്ലീഷുകാർ അറംഗസീബുമായി വഴക്കുണ്ടാക്കുകയും, അതിന്റെ ഫലമായി കുറേക്കാലത്തേയ്ക്കു് ബംഗാളിലെ വ്യാപാരം മങ്ങുകയും ചെയ്തു. 1690-ൽ, ചാർനോക്ക് കൽക്കട്ടാനഗരം സ്ഥാപിച്ചു. ഹാമിൽട്ടൺന്റെ, വാക്കുകളിൽ, "അവിടെ അയാൾ ഒരു രാജാവിനേക്കാൾ സ്വേച്ഛാധിപ

തിയായി ഭരിച്ചു, രാജാവിൻെറ വലിയ കാരുണ്യമൊന്നും കൂടാതെ. 1696—ൽ കൽക്കട്ടായിൽ കോട്ടകെട്ടുന്നതിനു കമ്പനിക്കു് അനുമതി ലഭിച്ചു; കൂടാതെ അവർക്കു് ഒരു സെമിന്ദാരിയും കിട്ടി. ഇങ്ങനെ മുഗൾഗവൺമെൻറിൻെറ കീഴിൽ കമ്പനി ഒരു ജന്മിയും കച്ചവടക്കാരനുമായി.

പതിനെട്ടാംനൂററാണ്ടിൻെറ പ്രഥമപാദത്തിൽ കൽക്കട്ടാ അഭിവൃദ്ധിപ്പെട്ടു. ആ പ്രവിശ്യയിലെ കച്ചവടം വളരെ വദ്ധിച്ചതിനാൽ, ബന്ന്യാന്മാർ അവിടെ തടിച്ചുകൂടി. ബംഗാളിലെ നവാബ് നൈസാമുമായുള്ള കമ്പനിയുടെ നില, യജമാനൻെറയും ഭൃത്യൻെറയും ആയിരുന്നു. 1715-ൽ കമ്പനിയുടെ പ്രസിഡൻറായ ജോൺറസ്സൽ,ഗവൺമെൻറിനോടു് തന്നെപ്പററി പറയുന്നതു്, "ഏററവും ചെറിയ മണൽത്തരി," "കുനിഞ്ഞപ്പോൾ ശിരസ്സു് തറയിൽ മുട്ടി," "ഉത്തരവു കിട്ടിയപ്പോൾ" എന്നെല്ലാമാണു്. ചക്രവത്തിയിൽനിന്നും ഭൂമിവാങ്ങുന്നതിനു് ഒരു 'ഫർമാനും,'(ഉത്തരവു്) മുമ്പുകിട്ടിയ സെമിന്ദാരിയിൽ സ്ഥിരാവകാശവും ലഭിച്ചതോടുകൂടി,കമ്പനിയുടെനില കൂടുതലുയന്നു. ആലിവേർഡിഖാൻെറ കാലത്തു്, ബംഗാളിൽ സദ്ഭരണവും സമാധാനവും കളിയാടി. കമ്പനിയുടേയും, അവരുമായിവ്യാപാരം നടത്തിയ ഇന്ത്യൻവണിക്പ്രമുഖന്മാരുടേയും സാമ്പത്തികസ്ഥിതി വളരെ മെച്ചപ്പെട്ടു. സുരാജ് ഉദ് ദൗലാ നവാബ്നൈസാം ആയപ്പോൾ, നിലവിലിരുന്ന സ്ഥിതിഗതികൾ യഥാരൂപം മനസ്സിലാക്കാനുള്ള കഴിവു് അദ്ദേഹത്തിനില്ലായിരുന്നു. മുഗൾവൈസ്രോയി എന്ന നിലക്കു്, അധികാരത്തിനുള്ള അവകാശമേ അയാൾക്കു സിദ്ധിച്ചുള്ളു. യഥാത്ഥത്തിലുള്ള അധികാരം ഹൂഗ്ലിയെ നിയന്ത്രിച്ച ഇംഗ്ലീഷ്കോട്ടക്കകത്തെ പ്രമുഖ ഹിന്ദുക്കളായ കച്ചവടക്കാരിലും, അവരുടെ മിത്രങ്ങളായ കമ്പനിക്കാരിലുമായിരുന്നു. കമ്പനി കൽക്കട്ടായിൽ പണിചെയ്തുകൊണ്ടിരുന്ന കോട്ടയെപ്പററി കമ്പനിയും, നവാബുംതമ്മിൽ വഴക്കുണ്ടായി. തുടന്നുനടന്ന യുദ്ധത്തിൽ, നവാബ് കൽക്കട്ടാ പിടിച്ചടക്കുകയും, അവിടെ ശേഷിച്ച ഇംഗ്ലീഷുകാരെ തടവിലിടുകയുംചെയ്തു. ഇതാണു് 'ഇരുട്ടറ'യെന്ന കുപ്രസിദ്ധമായ കഥ. അതേപ്പററിയുള്ള തെളിവുകൾ പരസ്പരവിരുദ്ധങ്ങളും വിരളങ്ങളുമാണു്. ഭയങ്കരകള്ളക്കഥകളാൽ യുദ്ധപ്രചരണത്തിൽ പ്രവീണനും, നുണയനുമായ ഹോൾവെൽ(Holwell) ഈ സംഭവത്തിനു് അതിശയോക്തിയാൽ കട്ടനിറം നൽകി. തടവുപുള്ളികളോടു് നവാബ് വലിയ അനുകമ്പയൊന്നും കാണിച്ചില്ലെന്നുള്ളതു പരമാത്ഥംതന്നെ. ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരുംതമ്മിൽ വീണ്ടും യുദ്ധം പൊട്ടിപ്പുറപ്പെട്ടു. അതിനാൽ ഒരു ഇംഗ്ലീഷ്സേന, വാട്സൺൻറേയും, ആക്കോട്ട നിരോധനംമൂലം പ്രസിദ്ധനായിത്തീന്ന ക്ലൈവിൻേറയും നേതൃത്വത്തിൽ ബംഗാളിലെത്തി. നവാബുമായി അപ്പോൾ യാതൊരു യുദ്ധവുമുണ്ടായിരുന്നില്ല. ഫ്രഞ്ചുകാരുമായുള്ള യുദ്ധത്തിൽ നവാബിൻെറ നിഷ്പക്ഷത ഇംഗ്ലീഷുകാർക്കു വേണ്ടിയിരുന്നു. എന്നാൽ കൽക്കട്ടായിലേയും മുർഷിദബാദിലേയും ഹിന്ദുവ്യാപാരികൾ നവാബിനെ മാററാൻ

ആഗ്രഹിച്ചു. മാർവാറി ലക്ഷപ്രഭുക്കന്മാരിൽ ഒരാളായ ജഗദ്സേട്ടി(അദ്ദേഹത്തിൻെറ സ്വത്തു് ഇന്നും ഐതിഹ്യവിഷയമാണ്.)നെ, സുരാജ് ഉദ് ദൗളാ അപമാനിച്ചിരുന്നു. കമ്പനിയുടെ ഒരു ഉററമിത്രമായ, 'അമിൻചന്ദ്'' എന്ന മറെറാരു മാർവാറിമുഖേന, നവാബിനെ മാററാൻ അയാൾ ഗൂഢാലോചന നടത്തി. ഇങ്ങനെ ബംഗാളിലെ സമ്പത്തിന്റെ നായകത്വംവഹിച്ച ഇംഗ്ലീഷുകമ്പനിയും മാർവാറി വണിക്പ്രമുഖന്മാരും തമ്മിൽ നവാബിനെ സ്ഥാനഭ്രംശംചെയ്യാൻ പ്ലാനിട്ടു. സുരാജ് ഉദ് ദൗളയുടെ വിധിയെഴുതിക്കഴിഞ്ഞു.

സംഭവങ്ങൾ അതിവേഗം കടന്നുപോയി. അവ, ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ സ്ഥാപനത്തിന്നിടയാക്കിയെന്നു്, സാധാരണയായി പറയുന്ന പ്ലാസിയുദ്ധത്തിൽചെന്നു പര്യവസാനിച്ചു. സുരാജ്ഉദ്ദൗള ചതിക്കപ്പെട്ടു. അദ്ദേഹത്തിൻെറ സൈന്യാധിപനായ മിർജാഫർ, യുദ്ധത്തിൽ പങ്കെടുക്കാതെ സമയത്തു മാറിനിന്നു. നവാബിനെ യുദ്ധത്തിൽ പരാജയപ്പെടുത്തിയശേഷം, വിജിഗീഷുക്കൾ, സേട്ടിൻെറ വീട്ടിൽവെച്ചാണു് വിജയം ആഘോഷിച്ചതുതന്നെ. അവിടെവെച്ചാണു് അമിചന്ദിനെയും ചതിച്ചുവെന്നു പറയുന്നതു്. ഒരു യുദ്ധം എന്ന നിലയിൽ പ്ലാസി അത്ര പ്രധാനമല്ല; പക്ഷേ, രാഷ്ട്രീയമായി അതിന്നു വലിയ പ്രാമാണ്യമുണ്ടു്. കമ്പനി 'ഇരുപത്തിനാലു പർഗാന'കളുടെ—കൽക്കത്തയ്ക്കു തെക്കുള്ള തൊള്ളായിരം ചതുരശ്രമൈൽ സ്ഥലത്തിൻെറ—സെമിന്ദാരായി. മാത്രമല്ല, ഇംഗ്ലീഷുകാർ ബംഗാളിലെ 'രാജാക്കന്മാരുടെ സ്രഷ്ടാവു'മായി. നിയമപരമായി നോക്കിയാൽ, കമ്പനിയുടെ നില പഴയതുതന്നെ. അവരുടെ സ്ഥലങ്ങൾ പാട്ടമായി, നവാബിൽനിന്നും ലഭിച്ചിരുന്നു; നവാബുതന്നെസാമായിരുന്നു അധീശൻ. എന്നാൽ നവാബ് പേരിനുമാത്രം ഭരിച്ചു. 1757–മുതല്ക്കു് 1772–വരെയുള്ള പതിനഞ്ചുവർഷം സംഘടിതമായ ഒരു കച്ചവടക്കമ്പനിയും അതിൻെറ ഭൃത്യന്മാരും, ഹിന്തുവ്യാപാരിവർഗ്ഗത്തിൻെറ സഹായത്തോടും പ്രോത്സാഹനത്തോടുംകൂടി ഒരു രാജ്യം കൊള്ളയും കവർച്ചയും ചെയ്യുന്ന അനുപമമായ ഉദാഹരണമാണു നാം കാണുന്നതു്. ചരിത്രത്തിൽ ഇതുപോലെ മറെറാരുസംഭവമില്ലതന്നെ. ഒരു വലിയ പ്രവിശ്യയുടെ സമ്പത്തെല്ലാം ഊററിയെടുക്കപ്പെട്ടു. കമ്പനിയുടെ കൗൺസിലായിരുന്നു, നവാബിൻെറ ഖജനാവു നിയന്ത്രിച്ചതു്. കമ്പനിയുടെ ഓരോ ഭൃത്യനും, കമ്പനിയുടെ രക്ഷ അവകാശപ്പെട്ടവരും നാട്ടനീളെ ഇഷ്ടംപോലെ സഞ്ചരിച്ചു്, ചുങ്കവും തീരുവയും കൊടുക്കാതെ കച്ചവടം യഥേഷ്ടം നടത്തി. പ്രസിദ്ധമായ ഒരു പ്രമാണത്തിൽ, ബംഗാളിലെ പ്രസിദ്ധന്മാരായ ചില പ്രമാണികൾ, കമ്പനിക്കുകൊടുത്ത ഒരു പരാതിഹർജി നോക്കുക:

> "ഇംഗ്ലീഷുകാരുടെ പണ്ടികശാലകൾ അസംഖ്യങ്ങളാണു്. അവരുടെ ഗുമസ്തന്മാരെ ബംഗാൾപ്രവിശ്യയിലെ, ഓരോ ഗ്രാമത്തിൻെറയും മുക്കിലും മൂലയിലും കാണാം. അവർ ധാന്യം, തുണിത്തര

ങ്ങൾ, എന്നുവേണ്ട ഇവിടെയുള്ള സകലതും കച്ചവടം നടത്തുന്നു. ഇവ ചുരുങ്ങിയവിലയ്ക്കു കിട്ടുന്നതിനു് അവർ കുടിയാന്മാരെ ഉപദ്രവിക്കയും ഭീഷണിപ്പെടുത്തുകയുംചെയ്യുന്നു. ചുരുങ്ങിയ വിലയ്ക്കു് സാധനങ്ങൾ ശേഖരിച്ചശേഷം, നാട്ടുകാർക്കും, മറ്റു വ്യാപാരികൾക്കും, വിപണിയിലുള്ളതിൽ വലിയ വിലയ്ക്കു് അവ, അവർ വിറ്റു. അവർ സർക്കാരിലേയ്ക്കു ചെല്ലേണ്ട ചുങ്കവും തീരുവയും കൊടുക്കുന്നില്ല. എന്തെങ്കിലും വിലയുള്ള യാതൊന്നും ഇവിടെ ഇനി ഇല്ല."

1765–ൽ കമ്പനിയുടെ സൈന്യം, മുഗൾചക്രവത്തിയുടെ സേനയെ 'ബക്സാറി'ൽവെച്ചു പരാജയപ്പെടുത്തി. ബംഗാൾ ഗവർണ്ണറായിവന്ന ക്ലൈവ്, ചക്രവത്തിയിൽനിന്നും 'ഡിവാനി,' അഥവാ ബംഗാൾ ബിഹാർ ഒറീസ്സാ ഇവയിലെ നികുതിഭരണത്തിനുള്ള അവകാശം വാങ്ങിച്ചു. ഇതുനിമിത്തം, ഫലത്തിൽ ഇന്ത്യാവൻകരയിൽ, ഒരു ഭാഗത്തു് കമ്പനി പരമാധികാരിയായി.

പ്രശസ്തിസമ്പാദിച്ചവനെങ്കിലും, ക്ലൈവ്, സ്വഭാവശുദ്ധിയില്ലാത്തവനും, നുണയനും, ചതിയനും, കള്ളയൊപ്പുകാരനും ആയിരുന്നു. അക്കാലത്തെ മററു സൈന്യാധിപന്മാരുടേതുമായി തുലനംചെയ്താൽ, അദ്ദേഹത്തിൻെറ സൈനികനേട്ടങ്ങൾ അപഹാസ്യങ്ങളാണു്. അദ്ദേഹം സ്ഥാപിച്ചതു് ഒരു 'കച്ചവടക്കാരൻെറ രാഷ്ട്ര'(Robber state)മാകുന്നു. അതിൻേറതെന്നു് വിചാരിക്കപ്പെട്ട സ്ഥലങ്ങളിൽനിന്നും, എത്രപണം ഞെക്കിപ്പിഴിഞ്ഞെടുക്കാമോ, അത്രയും എടുക്കുക എന്നതായിരുന്നു ആ കൊള്ളരാഷ്ട്രത്തിൻെറ ഏക ലക്ഷ്യം. 1757–മുതൽ 1774–വരെയുള്ള കാലഘട്ടത്തെ ഒരു തിരസ്കരണികൊണ്ടു മറയ്ക്കാനാണു്, ഇംഗ്ലീഷ് ചരിത്രകാരൻ ഇഷ്ടപ്പെടുന്നതു്. എന്നാൽ ഒരു വസ്തുത എടുത്തുപറഞ്ഞേ തീരു. ഇന്ത്യാചരിത്രത്തിൻെറ നീണ്ട ഏടുകൾ നോക്കിയാൽ, തോരമാനൻേറയും, മഹമ്മദ് തുഗ്ലാക്കിൻേറയും ഉൾപ്പെടെ, ഒരു പ്രവിശ്യയിലും, ബംഗാളിൽ ക്ലൈവിൻെറകാലത്തു നടന്നപോലുള്ള അഴിമതികളും ദുരിതങ്ങളും ഉണ്ടായിട്ടില്ല.

ഇതരഭാഗങ്ങളിലും സ്ഥിതിഗതികൾക്കു മാറ്റംവന്നു. മഹാരാഷ്ട്രർ പാനിപ്പത്തിൽ പറ്റിയ പരാജയത്തിൽനിന്നും ഉയത്തെഴുന്നേറ്റു. ഹിന്ദുസ്ഥാനിൽ അവരുടെ അധികാരം വീണ്ടും സ്ഥാപിതമായി. ഗ്വാളിയറിൻേറനായകത്വം മാധോജിസിൻഡ്യയിലായി. അദ്ദേഹംസാവധാനത്തിൽ ഒരു പുതുരാഷ്ട്രം കെട്ടിപ്പടുക്കയും, ക്രമേണ അതു് ഡെൽഹിയും, അല്ലഹബാദ്, കോറാ ഇവിടംവരെയുള്ള ഗംഗാസമതലത്തെയുംവലയംചെയ്കയുമുണ്ടായി. ബോൺസലേ, നാഗ്പ്പൂരിൽ പ്രാബല്യത്തിൽ എത്തി. ബംഗാളിലെ സ്ഥിതിഗതികൾ ഈ രണ്ടു നേതാക്കന്മാർക്കും അനുകൂലമായി ഭവിച്ചു. വലിയ മാററങ്ങൾ സംഭവിക്കുന്നതായും, ശ്രദ്ധാപൂവ്വം അവ സൂക്ഷിച്ചിരിക്കണമെന്നും അവർ മനസ്സിലാക്കി. സുസ്ഥാപിതമാകാത്ത ഒരു ശീശുരാഷ്ട്രത്തിൻെറ ചുമതല ഒരു പുണ്യവാളനെ ഏൽപ്പിക്കുന്ന

പരീക്ഷണം അപായകരമാണല്ലോ; എന്നാൽ ആ പുണ്യപ്പിറപ്പ് യുവതിയായ ഒരു വിധവയാണെന്നും, ചുററുപാടും അരാജകത്വം നടമാടുന്നെന്നും വന്നാൽ ആ പരീക്ഷണത്തിൻെറ കഥ പറയേണ്ടതുമില്ലല്ലോ. ഈ പരീക്ഷണമാണ് മഹാരാഷ്ട്രർ ഇൻഡോറിൽ നടത്തിയതു്. ഹോൾക്കാർരാജ്യത്തിലെ റീജൻറായി, ഭക്തയും സ്വജീവിതകാലത്തു തന്നെ ഏവരുടേയും ബഹുമാനാദരങ്ങൾ ആജ്ജിച്ചവളുമായ അഹല്ല്യാഭായിയെ നിയമിച്ചു. അവർ ഭരിക്കേണ്ടിവന്ന രാജ്യം ഇരുപതുവർഷംമുമ്പു മാത്രം രൂപമെടുത്തതാണു്; അവർ ഭരിക്കേണ്ടിവന്ന പ്രജകളാകട്ടെ, സൈനികാധികാരത്തോടു് അത്ര കൂറുകാണിക്കാത്തവരും. രാജ്യത്തിനു ചുററുപാടും ഹോൾക്കറുടെ ആധിപത്യത്തെ എതിർത്തവരായിരുന്നു. എന്നിട്ടും ഈ പരീക്ഷണം വിജയിക്കയാണുണ്ടായതു്. നയതന്ത്രജ്ഞനും, ഭരണാധിപനും ചരിത്രകാരനും ഇടന്നവന്ന കാലഘട്ടത്തിലെ ചരിത്രനാടകത്തിലെ ഒരു പ്രധാന നടനുമായ, സർ ജോൺ മാൽക്കോം, പറഞ്ഞിട്ടുള്ളതു്, അഹല്യയുടെ ആഭ്യന്തര ഭരണസാമത്ഥ്യം അതുല്യമാണെന്നത്രേ. ഭക്തിപ്രചുരിമകൊണ്ടു് അഹല്യാഭായി ഹോൾക്കർക്കു് ലഭിച്ച പ്രശസ്തി പോരുമായിരുന്നു, കൊള്ളക്കാരേയും കവർച്ചക്കാരേയും അടക്കിനിത്താൻ. അവരുടെ രാജ്യത്തിൽനിന്നും വളരെ അകലെക്കിടന്ന സ്ഥലങ്ങളിലെ ജനങ്ങൾപോലും, അവരുടെ നാമത്തെ ആദരിച്ചു. മദ്ധ്യേന്ത്യയിൽ, അഹല്യാഭായി ഒരു വിദേശിയായിരുന്നിട്ടുപോലും, അവിടത്തെ ജനങ്ങളുടെമേൽ അവർക്കു് ഉണ്ടായിരുന്ന സ്വാധീനശക്തി അതുലമായിരുന്നു. ഹോൾക്കർമാരുടെ പാപങ്ങൾപോലും, അവരുടെ പവിത്രത ഏറെക്കുറെ പ്രക്ഷാളനംചെയ്തു.

മൈസൂറിൽ, ഹൈദരാലി സ്വശക്തി ഉറപ്പിച്ചു. അദ്ദേഹം മദ്രാസ്കോട്ടയുടെ ദ്വാരംവരെ ചെല്ലുകയും, കമ്പനിക്കാർ, അദ്ദേഹം പറഞ്ഞ ഉടമ്പടിനിർദ്ദേശങ്ങൾ സ്വീകരിക്കേണ്ടിവരികയും ചെയ്തു. തന്റെ രാജ്യത്തിലെ, പലഭാഗങ്ങളും നഷ്ടപ്പെട്ടെങ്കിലും ഹൈദരബാദിലെ നൈസാമും ഗണനീയമായ ഒരു ശക്തി ആയിരുന്നു. അദ്ദേഹത്തിൻെറ കീഴിൽ സാമാന്യം വിപുലമായ ഒരു ഫ്രഞ്ച്സൈന്യം ഉണ്ടായിരുന്നു. മഹാരാഷ്ട്രരുടെ, സ്വദേശത്തു്, ജീവിതം സാധാരണഗതിയിൽ ഒഴുകി.

ബംഗാൾഗവർണ്ണർജനറലായി, വാറൻഹേസ്റ്റിംഗ്സിനെ നിയമിച്ചതോടുകൂടി, ഇന്ത്യയിൽ ഇംഗ്ലീഷാധിപത്യത്തിനുള്ള സമരം സമാരംഭിച്ചതായി കരുതാം. ഹേസ്റ്റിംഗ്സ് ക്ലൈവിനേപ്പോലെ കള്ളയൊപ്പിടീലിൻേറയും കാപട്യത്തിൻേറയും വിദ്യാലയത്തിൽ പഠിച്ചവനല്ല. വ്യക്തിപരമായി അദ്ദേഹം സത്യസന്ധനും, വിവേകവും, ദീർഘദർശിത്വവും ഉള്ള ഒരു രാജ്യതന്ത്രജ്ഞനുമായിരുന്നു. ഭരണകാര്യങ്ങളിൽ അദ്ദേഹം ഉദാരനും, ജനങ്ങളോടു സഹാനുഭൂതിയുള്ളവനുമത്രേ. എന്നാൽ, ഇംഗ്ലീഷുകാരുടെ രാഷ്ട്രകാര്യങ്ങൾക്കും സ്വന്തം ഉദ്യോഗത്തിൻെറ സുരക്ഷിതത്വത്തിനും, ധാമ്മികമോ സദാചാരപരമോ ആയ മൂല്യ

ങ്ങളെ അദ്ദേഹം മാനിച്ചില്ല. ഗവർണ്ണർജനറൽ എന്ന നിലയിൽ അദ്ദേഹം കമ്പനിയെ രക്ഷിച്ചു. മഹാരാഷ്ട്രരും ഹൈദരാലിയും, ബംഗാളിലെ രാഷ്ട്രത്തിൽനിന്നും ഉത്ഭവിക്കാവുന്ന ആപത്തിനെപ്പററി മനസ്സിലാക്കി. ഹേസ്റ്റിംഗ്സിനു്, പല വിഷമതകളും ഇവരിൽനിന്നും നേരിടേണ്ടിവന്നു. സ്വതന്ത്രഭാരതത്തിലെ അവസാന രാഷ്ട്രതന്ത്രജ്ഞനായ നാനാ ഫഡ്നാവീസ് എന്ന മഹാരഥനായിരുന്നു, അന്നത്തെ മഹാരാഷ്ട്രനേതാവു്. ബോംബേഗവണ്മെൻറു് മഹാരാഷ്ട്രരുമായി ഇടഞ്ഞു. കമ്പനിയുടെ സൈന്യം അവമാനഭരിതമായി കീഴടങ്ങുകയും, മുൻഉടമ്പാട്ടുകൾ നിരാകരിക്കയും, മഹാരാഷ്ട്രരുമായി വീണ്ടും ഇടയുകയും എല്ലാം ഉണ്ടായി. പക്ഷേ, ഫലമൊന്നുമുണ്ടായില്ല. അവസാനം ഇംഗ്ലീഷുകാരും മഹാരാഷ്ട്രരും തമ്മിൽ സമാധാനഉടമ്പടി ഉണ്ടാക്കി. അടുത്ത ഇരുപതു വർഷം ഇതു പ്രാബല്യത്തിലിരുന്നു. വാറൻഹേസ്റ്റിംഗ്സ് ഉദ്യോഗത്തിൽനിന്നും വിരമിച്ചപ്പോൾ, കമ്പനിയുടെ രാഷ്ട്രീയാധിപത്യത്തിനെ ഗ്രസിച്ച വിപത്തു് ഒഴിഞ്ഞു; മാത്രമല്ല, അദ്ദേഹം, കരുതലോടുകൂടിയ നയംമൂലം, രണ്ടു പ്രബലന്മാരായ മഹാരാഷ്ട്രനേതാക്കന്മാർക്കു്, സ്വതന്ത്രരാഷ്ട്രങ്ങൾ സ്ഥാപിക്കാൻ പ്രോത്സാഹനം നൽകുകയും ചെയ്തു. മാധോജിസിൻഡ്യയുടെ ഉല്ക്കർഷാഭിവാഞ്ഛയെ അദ്ദേഹം പ്രോത്സാഹിപ്പിക്കയും, സാൽബായ് ഉടമ്പടിയിൽ അദ്ദേഹത്തിന്റെ അർദ്ധസ്വാതന്ത്ര്യം (ഗവർണ്ണർജനറൽ എന്ന പദവി) അംഗീകരിക്കുകയും ഉണ്ടായി. നാഗ്പൂരിലെ ബോൺസലേരാജാവുമായും ഹേസ്റ്റിംഗ്സ് സൗഹാർദ്ദപൂർവ്വം കത്തിടപാടുകൾ നടത്തുകയും മഹാരാഷ്ട്രകേന്ദ്രഗവണ്മെൻറിനോടു് അദ്ദേഹത്തിനുണ്ടായിരുന്ന ബന്ധം അദൃഢമാക്കുകയും ചെയ്തു. എന്നാൽ പൂനായിൽ നാനാഫഡ്നാവീസ് ഭരണസാരഥ്യം വഹിച്ചപ്പോൾ, ഈ ഉപജാപങ്ങളൊന്നും ഫലിച്ചില്ല. എങ്കിലും നേരത്തേതന്നെ അനൈകമത്യത്തിൻെറ വിത്തുകൾ വിതയ്ക്കപ്പെട്ടു. പിൽക്കാലത്തു്, അവ വളന്നു പന്തലിച്ചു.

വടക്കേഇന്ത്യയിലെ മികച്ച മഹാരാഷ്ട്രനേതാവു് മാധോജിസിൻഡ്യയായിരുന്നു. അദ്ദേഹത്തിന്റെ ശ്രമംമൂലമാണു് സാൽബായ്ഉടമ്പടി നടന്നതു്. നയതന്ത്രപരമായി തന്റെ നില പ്രബലമാക്കിയ ഈ നേട്ടത്തിനുശേഷം, സിൻഡ്യാ, ബ്രിട്ടീഷ്കമ്പനിയുടെ കുപ്പിണിമാതൃകയിൽ, ഒരു സാവോയിയാർഡുകാരനായ, കോംററ് ഡി ബോയി (Comte de Boigue)ൻെറ സഹായത്തോടെ തൻെറ സൈന്യത്തിനു പുതിയ യുദ്ധമുറകളിൽ പരിശീലനംനൽകി. ഈ പുതിയ സേനയോടുകൂടി അദ്ദേഹം ഹിന്തുസ്ഥാൻ മുഴവൻ അധീനമാക്കയും രജപുത്രരാജാക്കന്മാരുടെ ശക്തി ധ്വംസിക്കയും, ഡെൽഹിയിൽപ്പോലും ആധിപത്യം സ്ഥാപിക്കയും ചെയ്തു. അന്ധനായ ഷാഅലാംചക്രവത്തി—കഷ്ടതയിലും, ബാഹ്യപ്രതാപത്തിൻെറ നിഴലിലും കഴിഞ്ഞുകൂടിയ ദയനീയമനുഷ്യൻ, സിൻഡ്യായുടെ അധീനതയിൽ ആയി. ഇക്കാലത്താണു്, അദ്ദേഹം സിൻ

ഡ്യാചക്രവർത്തിയിൽനിന്നും പേഷ്വാക്കു് 'വൈസ് റീജൻറ്' എന്ന സ്ഥാനം വാങ്ങിയതും, പൂനായിലേക്കു് ചക്രവർത്തിയുടെ പ്രതിനിധിയായി പോയി തൻെറ മേലധികാരിയായ പേഷ്വാക്കു് സ്ഥാനചിഹ്നവും ബഹുമതിയുംനൽകി അധികാരത്തിൽ അവരോധിച്ചതും. സറ്റാറായിലെ നാമമാത്രനായ മഹാരാഷ്ട്രരാജാവിൻെറ അനുമതിയോടുകൂടി ആയിരുന്ന ഇതെല്ലാം ചെയ്തതു്. 1794-ൽ മാധോജി മരിച്ചു. അദ്ദേഹത്തിൻെറ പിൻഗാമി അനന്തിരവനായ ഡൗളററ്റാവു ആയിരുന്നു. മഹാരാഷ്ട്ര പ്രതാപനാടകത്തിലെ അവസാനരംഗം അടുത്തകൊല്ലം നടന്നു. 'ഖാർഡാ'യുദ്ധത്തിൽവെച്ചു്, മഹാരാഷ്ട്രസഖ്യം അതിൻെറ പ്രമുഖനേതാക്കന്മാരുടെ കീഴിൽ റെയ്മണ്ടിൽ പരിശീലനം നൽകിയതും, നൈസാമിന്റെ വസീറിനാൽ നയിക്കപ്പെട്ടതുമായ, ഹൈദരബാദിൻെറ സേനയെ നിശ്ശേഷം പരാജിതമാക്കി.

ഹേസ്റ്റിംഗ്സിൻെറ ഭരണകാലത്തെ ഒരു സവിശേഷസംഭവമായ സന്യാസിപ്രക്ഷോഭണം പ്രത്യേകം ഓർമ്മിക്കേണ്ടതാണു്. ശങ്കരനാൽ ഒമ്പതാംനൂററാണ്ടിൽ സംഘടിപ്പിക്കപ്പെട്ട സന്യാസിസംഘടന, അക്ബറിൻെറ കാലംവരെ രാഷ്ട്രീയത്തിൽ ശ്രദ്ധിച്ചതായി തോന്നുന്നില്ല. അക്ബറിൻെറ പ്രാരംഭത്തിൽ, സായുധരായ മുസ്ലീം ഫക്കീറന്മാർ ഏതാനും ഹിന്ദുസന്യാസിമാരെ ആക്രമിക്കയും വധിക്കയും ചെയ്തു. ഇതേപ്പററി മധുസൂദനസരസ്വതി ചക്രവർത്തിയോടു് ആവലാതിപ്പെട്ടെങ്കിലും ഫലമുണ്ടായില്ല. അപ്പോൾ മധുസൂദനസരസ്വതി, അസംഖ്യം ക്ഷത്രിയന്മാരെ, പത്തിൽ ഏഴു സന്യാസിസംഘങ്ങളിലും പ്രവേശിപ്പിച്ചു. (ഒഴിവാക്കിയ മൂന്നെണ്ണം തീർത്ഥം, ആശ്രമം, സരസ്വതി ഇവയത്രേ). മതവും ധർമ്മവും സംരക്ഷിക്കുകയായിരുന്നു അവരുടെ കർത്തവ്യം. മുഗളകാലങ്ങളിൽ യോദ്ധാക്കളായ ഈ സന്യാസിമാർ ഫക്കീറന്മാരുമായി പല സംഘട്ടനങ്ങളുമുണ്ടായതിനുദൃഷ്ടാന്തങ്ങളുണ്ടു്. ബംഗാളിൽക്ലൈവ്സ്ഥാപിച്ച, 'കൊള്ളരാഷ്ട്രത്തെ'ത്തുടന്നു് ബംഗാളിൽ അരാജകാവസ്ഥയും, ദുർഭരണവും കവർച്ചയും മൂർദ്ധന്യത്തിലെത്തിയപ്പോൾ, സന്യാസിമാർ പ്രക്ഷോഭണം നടത്തി. വളരെ വിഷമത്തോടെയാണു് ആ പ്രക്ഷോഭണം അമർച്ചചെയ്തതു്. മുഗൾഗവണ്മെൻറ് അധഃപതിക്കയും, ബ്രിട്ടീഷ്കാർ അധികാരത്തിൽ വരികയും ചെയ്തപ്പോൾ, ഹിന്ദുമതജീവിതത്തിൽ ഉണ്ടായ ഉണർവ്വിനെ, ഈ അത്ഭുതകരമായ സംഭവം ഉദാഹരിക്കുന്നു.

ഹേസ്റ്റിംഗ്സിനെത്തുടന്നുവന്ന കോൺവാലീസ്, ഭരണക്കൂടം ദൃഢപ്പെടുത്തുകയും, ബംഗാളിൽ തൻെറ മുൻഗാമികളുടെ കാലത്തു് നിലവിലിരുന്ന അരക്ഷിതാവസ്ഥയിൽനിന്നും സമാധാനം പുനഃസ്ഥാപിക്കയും, കമ്പനി ഭരണത്തിൻെറ കച്ചവടച്ഛായ നീക്കുകയുംചെയ്തു. ഇന്ത്യൻപാരമ്പര്യത്തോടുകൂടിയ കച്ചവടക്കമ്പനിക്കു്, ഇതുമൂലം പ്രശസ്തിയും അധികാരവും വർദ്ധിച്ചു. അവ്യവസ്ഥിതമായ ബംഗാളിൽ അദ്ദേ

ഹത്തിന്റെ ശാശ്വതനികുതിവ്യവസ്ഥ, പ്രശാന്തിയെ പ്രദാനംചെയ്തു. ഒരു സാമ്രാജ്യം കീഴടക്കുക എന്നതല്ലായിരുന്നു കോൺവാലീസിന്റെയും, അദ്ദേഹത്തിന്റെ പിൻഗാമിയായ, 'ടെയിന്മൗത്ത്' പ്രഭു(Lord Teign-mouth)വിന്റെയും ഉദ്ദേശ്യം. എന്നാൽ വെല്ലസ്ലിയുടെ വരവോടേ ഒരു പുതുയുഗം പിറന്നു. കോൺവാലീസ്, കമ്പനിയുടെ ഭരണം പരിഷ്കരിച്ചു. പതിനഞ്ചുകൊല്ലക്കാലത്തെ സമാധാനം കമ്പനിയുടെ വളർച്ചയ്ക്ക് ഇടയാക്കി. അതിന്റെ ഫലമായി കൂടുതൽ സ്വഭാവശ്രേഷ്ഠതയുള്ളവർ കമ്പനിയുദ്യോഗങ്ങൾ സ്വീകരിച്ചുതുടങ്ങി. സ്കോട്ട്ലൻഡിലെ 'ഡൻഡാസ്'ഗോത്രത്തിൽനിന്നും ഇന്ത്യയിലേയ്ക്കയച്ച കിർപാട്രിക്ക്സ്, മെററ്കാഫ്സ്, മാൽക്കോംസ്, എൽഫിൻസ്റ്റോൺസ് തുടങ്ങിയ പുതുതലമുറയിലെ ഉദ്യോഗസ്ഥർ, ക്ലൈവിന്റെ കാലത്ത് കമ്പനി ഉദ്യോഗമലങ്കരിച്ച അഴിമതിക്കാരും സ്വഭാവശുദ്ധിയില്ലാത്തവരും ആയ ആളുകളിൽനിന്നും വളരെ വിഭിന്നരായിരുന്നു. ഇങ്ങനെ, കൊള്ളാവുന്നവരും, ശേഷിമാന്മാരുമായ ഉദ്യോഗസ്ഥന്മാരുടെ, സേവനം വെല്ലസ്ലിക്ക ലഭിക്കയും, ഉയന്ന രാഷ്ട്രതന്ത്രത്തിന്റെ മണ്ഡലത്തിൽ വിഹരിക്കുന്നതിനു് അദ്ദേഹത്തിനു സാധിക്കുകയുംചെയ്തു. ഒരു ചെറിയ സമരപരിപാടിമൂലം ഗവണ്ണർജനറൽ, മൈസൂറിന്റെ ശക്തി ധ്വംസിക്കയും, ഹൈദരിന്റെവംശത്തെ സിംഹാസനത്തിൽനിന്നും പുറംതള്ളുകയുംചെയ്തു. നാനാഫഡ്നാവീസിന്റെ നിര്യാണാനന്തരം, അനൈകമത്യത്തിൽ കഴിഞ്ഞ മഹാരാഷ്ട്രനേതാക്കന്മാർ തമ്മിലുള്ള മത്സരം, രണ്ടുവഷത്തെ യുദ്ധോദ്യമങ്ങൾകൊണ്ടു് അദ്ദേഹം സാധിച്ചു. അതിനുശേഷം ശിവജിയുടെ സാമ്രാജ്യം, ആസ്സെ, ലാസ്വാരി ഈ യുദ്ധങ്ങളിൽ തകർക്കയും, പേഷ്വായെ ഒരു സാമന്തമിത്രത്തിന്റെ നിലയിലാക്കുകയും ചെയ്തു. 1803-ഓടുകൂടി ബ്രിട്ടീഷുകാർ, ഇന്ത്യയിലെ പരമാധികാരികളായി. അവശേഷിച്ച നാട്ടുരാജാക്കന്മാർ കല്ക്കത്തയിലെ കമ്പനിയധികൃതരുടെ സൗജന്യത്തിൽ ജീവിച്ചു.

മുഗൾസാമ്രാജ്യം തിരോധാനംചെയ്തു. അക്ബറിന്റെ വംശത്തിൽപ്പിറന്ന ഒരാൾ ഡെൽഹിനഗരവും പരിസരപ്രദേശവും, ഒരു ബ്രിട്ടീഷ് റസിഡണ്ടിന്റെ ഉപദേശാനുസരണം ഭരിച്ചു. അദ്ദേഹത്തിന്റെ (ചക്രവത്തി) അധികാരം, നശിച്ചെങ്കിലും സ്ഥാനമാനങ്ങൾ നൽകിയതു് അദ്ദേഹംതന്നെ. ഇങ്ങനെ ദേശീയരാഷ്ട്രം എന്ന ആശയം തീരെ തകരാതെനിന്നു. 1803-ൽ ഡെൽഹിയുടെ അധികാരം, അംഗീകരിക്കാത്ത രാജാക്കന്മാർ ഇന്ത്യയിലില്ലായിരുന്നു. റാണാപ്രതാപിന്റെ അനന്തരഗാമി, ആലിജാ ഡൗളറ്റ്റാവു സിൻഡ്യയുടെ ഒരു സാമന്തൻ ആയിരുന്നു. മുസ്ലീമാൻമാർ ഒരിക്കലും കീഴടക്കാത്ത തിരുവിതാംകൂറിലെ രാജാവു് (ചേരപാരമ്പര്യത്തിന്റെ അവകാശി), ബഹുമാനപുരസ്സരം കണ്ണാടകനവാബു നൽകിയ 'ഷംസർജെംഗ്' എന്ന ചെറുബിരുദം സ്വീകരിച്ചു. പഞ്ചാബ് ഒഴിച്ചു്, ഇന്ത്യയുടെ മുഴവൻ യഥാത്ഥ പരമാ

ധികാരിയായ ഈസ്റ്റിന്ത്യാകമ്പനിക്ക്, നിയമപ്രകാരം മുഗൾചക്രവർത്തിയുടെ 'ഫർമാൻ' (നീട്ട്) അധികാരം നൽകിയതു്. ഈസ്റ്റിന്ത്യാക്കമ്പനി ബഹദ്ദൂർ എന്ന സ്ഥാനമാണു് ഉപയോഗിച്ചതു്. പത്തൊമ്പതാംനൂററാണ്ടിൻെറ ആരംഭത്തിൽ, മുഗളന്മാർ പ്രതിനിധീകരിച്ച ദേശീയരാഷ്ട്രം എന്ന ആശയത്തിൽനിന്നുമുണ്ടായ 'ഇന്ത്യയുടെ ഐക്യം' എന്ന സിദ്ധാന്തം ബ്രിട്ടീഷുകാരും സ്വീകരിച്ചു.

വില്യംകോട്ടയിലെ (കൽക്കത്താ)സിംഹാസനം ഇടവിട്ടു് അലങ്കരിച്ച പ്രഭുകുലജാരന്മാരായ ഗവർണ്ണർജനറൽമാർ, രാജാക്കന്മാരെ സ്ഥാനഭ്രഷ്ടരാക്കയും, രാജ്യങ്ങൾ കീഴടക്കയും, ഉദ്യോഗകാലാവധിക്കശേഷം ഇംഗ്ലണ്ടിലെ പ്രഭുസഭാംഗങ്ങളായി വിസ്മൃതിയിലേക്കു മറയുകയും ചെയ്തു. ഇന്ത്യാചരിത്രനാടകത്തിലെ നിഴലുകളായിരുന്നു അവർ; എന്നാൽ ഇന്ത്യയിലെ ഇംഗ്ലീഷുകാരുടെ ചരിത്രത്തിൽ അവർക്കു സ്ഥാനമുണ്ടുതാനും. അക്കാലത്തെ രാഷ്ട്രീയസംഭവങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം. 1812–ൽ കമ്പനിയുടെ വ്യാപാരപ്രവർത്തനങ്ങൾ ഇംഗ്ലീഷുപാർലിമെൻറ് അവസാനിപ്പിച്ചു. കമ്പനി ബ്രിട്ടീഷുപാർലിമെൻറിൻെറ കൈയിൽ, ഇന്ത്യയെ ഭരിക്കുന്നതിനുള്ള ഒരു വെറും ഉപകരണമായി. 1813 മുതൽ 1818 വരെയുള്ള കാലത്തിൽ, ഹേസ്റ്റിംഗ്സ് പ്രഭു സിൻഡ്യയുടേയും ഹോൾക്കറിൻേറയും അധികാരങ്ങൾ ചുരുക്കി, രാജപുട്ടാണയിലെ രാജ്യങ്ങൾ ബ്രിട്ടീഷ്നിയന്ത്രണത്തിലാക്കി. ഡക്കാനിൽ പേഷ്വാക്കുണ്ടായിരുന്ന സ്ഥലങ്ങളും കമ്പനി കൈവശപ്പെടുത്തി. സററ്ലജിനു കിഴക്കുകിടന്ന ഇന്ത്യ മുഴുവൻ കമ്പനിയുടെ അധികാരാതിർത്തിയിലായി. എങ്കിലും പല രാജ്യങ്ങളിലും, കൽക്കട്ടാഗവണ്മെൻറു് അധീശാധികാരം മാത്രമേ വഹിച്ചുള്ളു. ഭരണം യഥാർത്ഥത്തിൽ നടത്തിയതു് ഇന്ത്യൻ നാട്ടുരാജാക്കന്മാരായിരുന്നു. അവരെ മിക്കവരേയും വെല്ലസ്ലി സൈനികസഹായപദ്ധതിയിൽ ചേർത്തിരുന്നു. 1833-ലെ പട്ടയം അനുസരിച്ചു്, കമ്പനിക്കുണ്ടായിരുന്ന വ്യാപാരസ്വഭാവം നിശ്ശേഷം ഇല്ലാതായി. ഇന്ത്യാഭരണത്തിൻെറ ബാദ്ധ്യത ബ്രിട്ടീഷ്ഗവണ്മെൻറു കൈയേററു. ഗവർണ്ണർജനറലുടെ ഉപദേശകസമിതിയിൽ, മെക്കാളിയെ നിയമമെംബറായി നിയമിച്ചതു്, ഇതേത്തുടർന്നാണു്. ഇന്ത്യാക്കാരുടെ വിദ്യാഭ്യാസത്തിനായുള്ള ഒരു പദ്ധതി ബ്രിട്ടീഷ്ഗവണ്മെൻറു സ്വീകരിച്ചു. റൺജിററ്സിംഗ് എന്ന പ്രസിദ്ധരാജാവിൻെറ കാലത്തു് പഞ്ചാബിൽ സിക്കുകാർ ഒരു വമ്പിച്ച സൈനികശക്തിയായി വളർന്നിരുന്നു. എന്നാൽ ആ മഹാൻെറ നിര്യാണശേഷം പഞ്ചാബിൽ പല കുഴപ്പങ്ങളും ഉണ്ടായി. ഈ അവസരത്തിൽ കമ്പനി പഞ്ചാബ് ബ്രിട്ടീഷ്ഇന്ത്യയോടു ചേർത്തു (1845—48). വളരെക്കാലം, അത്യാഗ്രഹത്തോടെ, കൽക്കത്തായിലെ അധികാരികൾ, കണ്ണുവച്ചിരുന്ന അയോദ്ധ്യയും ഈ കാലഘട്ടത്തിൽ കമ്പനിയുടെ നേരിട്ടുള്ള ഭരണത്തിൻകീഴിൽ വന്നു. സിന്ധുമുതൽ ബ്രഹ്മപുത്രവരെ, ഹിമാലയംമുതൽ

കന്യാകുമാരിവരെ, ഐതിഹ്യസിദ്ധമായ ഭാരതവർഷം മുഴുവൻ, അവിതർക്കിതമായി, അധികാരത്തോടെ, 'യൂണിയൻജാക്ക്' പാറിക്കളിച്ചു. ഹിന്ദുക്കളുടെ, പുണ്യഗ്രന്ഥങ്ങളിൽ, ക്രിസ്ത്വാബ്ദത്തിനു വളരെമുമ്പേ വിഭാവനചെയ്തിട്ടുള്ളതും, എന്നാൽ അശോകനോ അക്ബറിനോ പൂർണ്ണമായി സാധിക്കാൻ കഴിയാത്തതും, മഹാരാഷ്ട്രന്മാർ സ്വപ്നം കാണാത്തതുമായ, ഇന്ത്യയുടെ ഐക്യം സ്ഥാപിതമായി. പത്തൊമ്പതാംനൂററാണ്ടിൽ ഇന്ത്യയുടെ ഹൃദയത്തിലിരുന്ന ദേശീയരാഷ്ട്രം എന്ന ആശയം, ബ്രിട്ടീഷുശക്തി പ്രവൃത്തിപഥത്തിൽ വരുത്തി.

വെല്ലസ്ലിക്കും ഇന്ത്യൻസ്വാതന്ത്ര്യസമരത്തിനുമിടയ്ക്കുള്ള അമ്പതുവർഷക്കാലത്തെ, രണ്ടു ഗവർണ്ണർജനറൽമാരുടെ നാമം പ്രസ്താവയോഗ്യമാണ്: വില്യം ബെൻറിങ്ക്പ്രഭുവിൻേറയും, ഡാൽഹൗസിപ്രഭുവിൻേറയും. വില്യംബെൻറിങ്കാണ് സതി നിർത്തൽചെയ്തതു്. നിയമംമൂലം ഹിന്ദുമതത്തിൽ ആദ്യമായി നടത്തിയ സാമൂഹ്യപരിഷ്കാരമാണിതു്. തികഞ്ഞ വ്യക്തിവൈഭവത്തോടുകൂടിയ ഒരാളായിരുന്നു ഡാൽഹൗസി. അദ്ദേഹത്തെ ഇന്നു് ഓർക്കുന്നതു് അയോദ്ധ്യ തുടങ്ങിയ പല രാജ്യങ്ങളും ബലംപ്രയോഗിച്ചു കൂട്ടിച്ചേർത്ത ഒരു ആളെന്ന നിലയിലാണ്. എന്നാൽ ഭരണമണ്ഡലത്തിലുള്ള അദ്ദേഹത്തിൻെറ നേട്ടങ്ങൾ, മററു് ഏതു ഗവർണ്ണർജനറലിൻേറതിലും, വൈസ്രോയിയുടേതിലുംനിന്നു പ്രധാനങ്ങളാണ്. കേന്ദ്രനിയമസഭയുടെ ഉത്ഭവം അദ്ദേഹത്തിൽനിന്നത്രേ. ആദ്യമായി തീവണ്ടിപ്പാത ഇന്ത്യയിൽ നടപ്പാക്കിയതും അദ്ദേഹംതന്നെ. കമ്പിത്തപാൽ, അരയണ തപാൽസ്റ്റാമ്പു്, ഇവയും അദ്ദേഹത്തിൻെറ പരിഷ്കാരങ്ങളാണ്. ആദ്യത്തെ വൻപിച്ച ജലസേചനപദ്ധതിയായ ഗംഗാതോടു് അദ്ദേഹത്തിന്റെ പ്രവർത്തനഫലമാണ്. ആധുനികരൂപത്തിൽ ഗ്രാൻഡ്ട്രങ്ക്റോഡ് സംവിധാനംചെയ്തതും ഡാൽഹൗസിയുടെ ഭരണകാലത്തത്രേ. രാഷ്ട്രീയമായും ഭരണപരമായും നോക്കിയാൽ അദ്ദേഹമാണ് ഇന്ത്യയിലെ ഏററവും വലിയ ബ്രിട്ടീഷ്ഭരണാധിപൻ. പ്രഭുവിൻെറ മാനുഷികതാൽപര്യങ്ങളും പരിഗണനാർഹമാണ്. അദ്ദേഹത്തിൻെറ സ്നേഹിതനായ 'ബെത്യൂൺ' (Bethune) സ്ഥാപിച്ച സ്ത്രീകൾക്കായുള്ള കോളേജ്, പ്രഭു സ്വന്തംചെലവിൽ പുലർത്തി. അദ്ദേഹമാണ് പ്രസിദ്ധമായ 'റൂർക്കി' എൻജിനീയറിംഗ്കോളേജ് സ്ഥാപിച്ചതു്. മഹാനായ ഈ സ്കോട്ട്ലൻഡുകാരനോടു് ഇന്ത്യയ്ക്കുള്ള കടപ്പാടു് വാചാമഗോചരമത്രേ.

ബാഹ്യമായി സമാധാനപരമായ ആംഗ്ലോഇന്ത്യൻ ഭരണത്തിൻെറ അടിയിൽ, മററു ചില ശക്തികൾ വർത്തിച്ചുകൊണ്ടിരുന്നു. ജനസാമാന്യത്തിന്നിടയിൽ, അധികാരഭ്രഷ്ടരായ വർഗ്ഗങ്ങൾക്ക് സ്വാധീനമുണ്ടായിരുന്നു. ഉത്തരേന്ത്യയിലെ മുസ്ലിംങ്ങൾക്കു ന്യായമായി തോന്നി, ഒരു ഭരണാധിപവർഗ്ഗത്തിൽനിന്നും ഒരു തലമുറയ്ക്കുള്ളിൽ തങ്ങൾ അധികാരങ്ങളും, അവകാശങ്ങളും നഷ്ടീഭവിച്ചവരായിത്തീർന്നെന്നു്, മഹത്താ

യ മുഗൾസാമ്രാജ്യത്തിൽ, ഡെൽഹിയിലെ രാജാവുമാത്രം ദയനീയനായ ഒരു പെൻഷൻകാരനായി അവശേഷിച്ചു. അദ്ദേഹത്തിനു ബഹുമതികൾ നൽകാനുള്ള അധികാരംപോലും ഇല്ലാതായി (1830). തലസ്ഥാനത്തുപോലും ബ്രിട്ടീഷ്റസിഡൻറിൻെറ അധികാരം, അദ്ദേഹത്തിന്റെ നാമമാത്രമായ പ്രതാപത്തെ ഗ്രസിച്ചു.

ഇസ്ലാമിന് ഇന്ത്യയിലുണ്ടായിരുന്ന മഹത്വത്തിൻെറ ഏക പ്രതിരൂപം അയോദ്ധ്യ എന്ന സുബാ (പ്രവിശ്യ) ആയിരുന്നു. അവിടം ഒരു സ്വതന്ത്രരാജ്യം ആയിക്കഴിഞ്ഞുപോന്നു. മർദ്ദനം, ദുർഭരണം, അധഃപതനം ഇവയെല്ലാം ഉണ്ടായിരുന്നെങ്കിലും, ഉത്തരേന്ത്യയിലെ മുസൽമാന്മാർക്ക്, അയോദ്ധ്യ ഇസ്ലാമികഭരണത്തിൻെറ മേന്മയെ പ്രതിനിധീകരിച്ചു. അതും ബ്രിട്ടീഷിന്ത്യയോടു സംയോജിപ്പിച്ചതോടെ, മുസ്ലീം അധികാരത്തിൻെറ അവസാനത്തെ കണ്ണിയും അററുപോയി. ഡെൽഹി മുതൽ മൂർഷിദബാദുവരെയുള്ള മുസ്ലീംങ്ങൾ വിശ്വസിച്ചു, തങ്ങളുടെ പ്രതാപസൂര്യൻ അസ്തമിച്ചെന്നു്.

വടക്കേഇന്ത്യയിലെ മഹാരാഷ്ട്രർക്കും ഈ അധികാരമാററം ശാന്തതയോടുകൂടി വീക്ഷിക്കാൻ സാധിച്ചില്ല. അവരുടെ നില വ്യത്യസ്തമായിരുന്നു. സിൻഡ്യാ, ഹോൾക്കർ മുതലായ വലിയ കുടുംബങ്ങൾ വടക്കേഇന്ത്യയിൽ പലേടത്തും അധികാരം സ്ഥാപിച്ചിരുന്നു. സറ്റാറാ, നാഗ്പ്പൂർ, ജാൻസി ഈ രാജ്യങ്ങൾ ബ്രിട്ടീഷ്ഇന്ത്യയോടു ചേർന്നതായിരുന്നു, അവരുടെ അഭിമാനത്തെ വ്രണപ്പെടുത്തിയതു്. ഇങ്ങനെ ഇന്ത്യയിലെ സാമ്രാജ്യം നഷ്ടപ്പെട്ട രണ്ടു വലിയ ജനവിഭാഗം അതൃപ്തരായിത്തീർന്നു. അവരുടെ അസംതൃപ്തി വേഗം, പ്രത്യക്ഷമായുള്ള ഒരു പ്രക്ഷോഭമായി പൊട്ടിത്തെറിച്ചു. മീററ്റിലുള്ള മൂന്നു് ഇന്ത്യൻകപ്പിണിയുടെ പ്രക്ഷോഭമായിട്ടാണു് അതാരംഭിച്ചതു് (മേയ് 10, 1857). നാല്പെത്തെട്ടു മണിക്കൂറിനുള്ളിൽ, വിപ്ലവകാരികൾ ഡൽഹി അധീനപ്പെടുത്തുകയും, ബഹദൂർഷായെ ചക്രവർത്തിയായി പ്രഖ്യാപിക്കയും ചെയ്തു. ദേശീയരാഷ്ട്രത്തിൻെറ അവസാന പ്രവൃത്തിയായിരുന്നു ഇതു്. പഞ്ചാബൊഴിച്ച് ഉത്തരേന്ത്യ മുഴുവൻ—പ്രത്യേകിച്ചും അയോദ്ധ്യയും ഗംഗാതടവും ബ്രിട്ടീഷ്നുകം ദൂരെ എറിഞ്ഞു. പൊതുവിലുള്ള ഒരു അസമാധാനമായിരുന്നു അതിനെ പിന്തുടർന്നതു്; അല്ലാതെ, എല്ലാവരും അംഗീകരിച്ച ഒരു ഗവണ്മെൻറിൻെറ നേതൃത്വത്തിലുള്ള സംഘടിതവിപ്ലവമല്ലായിരുന്നു. പലസ്ഥലങ്ങളിൽ, പല നേതാക്കന്മാരായിരുന്നു അധികാരം വഹിച്ചതു്. അവർ നാമമാത്രമായേ ചക്രവർത്തിയുടെ കീഴിലിരുന്നുള്ളൂ. ദില്ലിയിൽ പോലും, സേനാനായകനുവേണ്ടി മിർസാമുഗളും, ബാക്ക്ററ്ഖാനും വഴക്കടിക്കയാണു ചെയ്തതു്. എങ്കിലും അസമാധാനം ഹിന്ദുസ്ഥാൻമുഴുവൻ വിഴുങ്ങി. വിപ്ലവത്തിൻെറ ആരംഭത്തിലുള്ള നാലുമാസങ്ങളിൽ ബ്രിട്ടീഷുകാർ അത്ഭുതസ്തബ്ധരും ഇതികർത്തവ്യതാമൂഢരുമാകയും, വിപ്ലവത്തെ അഭിമുഖീകരിക്കാൻ പ്രയാസപ്പെടുകയും ഉണ്ടായി. ആ കാല

ഘട്ടത്തിൽ സാമാന്യം ഭേദമായ ഒരു കേന്ദ്രഗവണ്മെൻറു സ്ഥാപിക്കയും, വിപ്ലവകാരികൾ തങ്ങളുടെ പ്രവർത്തനങ്ങൾ പരസ്പരമിണക്കുകയും ചെയ്തിരുന്നെങ്കിൽ, ബ്രിട്ടീഷുകാർ, രാജ്യത്തിനുള്ളിൽ അവരുടെ നില വിഷമത്തിലായതു മനസ്സിലാക്കി തീരപ്രദേശങ്ങളിലെ തങ്ങളുടെ കോട്ടകളിലേയ്ക്കു പിൻവാങ്ങാൻ നിർബ്ബന്ധിതരാകുമായിരുന്നു. അങ്ങനെയുള്ള ഇല്ലായ്മയാൽ, മഹാവിപ്ലവം പ്രാദേശിക പ്രക്ഷോഭണങ്ങളായി രൂപം കൊണ്ടു. അവ അടക്കുന്നതിനു് കേന്ദ്രീകൃതനേതൃത്വം ഉണ്ടായിരുന്ന ഇംഗ്ലീഷ്സേനകൾക്കു്, വലിയ പ്രയാസം നേരിട്ടില്ല.

അവകാശാധികാരങ്ങൾ നഷ്ടപ്പെട്ടവരായിരുന്നു ഈ വിപ്ലവത്തിൻെറ എല്ലാ നേതാക്കന്മാരുമെന്നതു ശരിതന്നെ; ലക്ഷ്യത്തിൽ അവരെല്ലാം യോജിച്ചു—ബ്രിട്ടീഷുകാരെ തുരത്തുകയും, ദേശീയസ്വാതന്ത്ര്യം വീണ്ടെടുക്കയും ചെയ്യു. ഈ അർത്ഥത്തിൽ 'ശിപായിലഹള,' ഒരു സൈനികവിപ്ലവമല്ല, ഒരു ദേശീയവിപ്ലവമാണു്. ഇന്ത്യയിലെ പല രാജ്യങ്ങളും രാജാക്കന്മാരും ഇതിൽ പങ്കെടുക്കാത്തതു്, ഇതിൻെറ ദേശീയസ്വഭാവത്തിനു കോട്ടം വരുത്തിയില്ല, അവർ സംഭവഗതികൾ സൂക്ഷിച്ചു വീക്ഷിക്കയായിരുന്നു. തുടക്കത്തിലെ ഉത്സാഹപ്രകടനത്തിനുശേഷം, വിപ്ലവത്തിനു വിജയസാദ്ധ്യതയില്ലെന്നു വ്യക്തമായി. ഹൈദരബാദിലെ സലാർജംഗിനേപ്പോലുള്ള 'അഞ്ചാംപത്തിക്കാർ' ധാരാളമുണ്ടായിരുന്നു. എന്നാൽ അയാൾക്കോ മററാക്കെങ്കിലുമോ, ജനതയുടെ ഉന്മേഷപ്രസരത്തെ ചെറുക്കാൻ സാധിക്കയില്ലായിരുന്നു, വിപ്ലവനേതാക്കന്മാർ കേന്ദ്രത്തിൽ ഗവണ്മെൻറു സംഘടിപ്പിക്കയും, ലക്ക്നൗവിലേപ്പോലുള്ള പട്ടാളത്താവളങ്ങൾ നിരോധിക്കുന്നതിനുപകരം, ബ്രിട്ടീഷ്സൈന്യത്തെ നേരിടുകയും ചെയ്തിരുന്നെങ്കിൽ. അവർ ഇതു ചെയ്തില്ല, ലഹള അവസാനത്തിൽ വെടിക്കെട്ടിൻെറ പുകപോലെ ആയി.

വിപ്ലവം ചില പ്രഗത്ഭന്മാരായ നേതാക്കന്മാരെ സൃഷ്ടിച്ചു. ടാൻറിയാ ടോപ്പി, അസിമുള്ളാഖാൻ, ജാൻസിറാണി ലക്ഷ്മിഭായി, ഖാൻ ബഹദൂർഖാൻ മുതലായവർ. ടാൻറിയാ ടോപ്പി ഒരു വലിയ മഹാരാഷ്ട്ര നേതാവായിരുന്നു. ജാൻസിറാണി പത്തൊമ്പതാംനൂററാണ്ടിലെ ശ്രേഷ്ഠയും ധീരയുമായ ഒരു വനിതാരത്നമാണു്. ബ്രിട്ടീഷുകാർക്കു് യഥാർത്ഥത്തിൽ യുദ്ധം നടത്തേണ്ടിവന്നതു് ഇവരുടെ ഏകീകൃതസേനയോടു മാത്രമായിരുന്നു. ധൈര്യപ്രകടനത്തിൽ അവർ ആരേയും മികച്ചുനിന്നു. ഇതൊഴിച്ചാൽ ബ്രിട്ടീഷുകാർക്കു്, വിപ്ലവസംഘങ്ങളെ വേട്ടയാടേണ്ടതേ, ഉണ്ടായിരുന്നുള്ളു. ടാൻറിയായുടേയും ലക്ഷ്മിഭായിയുടേയും സംയുക്തസേനയെ തോല്പിച്ചതോടെ, വിപ്ലവത്തിൻെറ സൈനികവശം അവസാനിച്ചെന്നുതന്നെ പറയാം. വിപ്ലവത്തെത്തുടർന്നുണ്ടായ വെള്ളക്കാരുടെ ഭീഷണിഭരണം ഇന്ത്യാക്കാരിൽ, ഭയം ഉണ്ടാക്കുന്നതിനും, ഭാവിയിൽ ഒരു വിപ്ലവം ഉണ്ടാകാതിരിക്കാനും ലാക്കാക്കി ആയിരുന്നു.

'ശിപായിലഹള'യ്ക്കു് 'ബ്രിട്ടീഷ് ഇന്ത്യൻ'ചരിത്രങ്ങളിൽ വലിയ

സ്ഥാനം കൊടുത്തിട്ടുണ്ട്. കാരണം അക്കാലത്തെ ബ്രിട്ടീഷുകാരിൽ, ഈ വിപ്ലവം ജനിപ്പിച്ച ഭീതിയും, ഈ വിപ്ലവം ബ്രിട്ടീഷാധിപത്യത്തിനു നേരിടേണ്ടിവന്ന ശാശ്വതവിപത്തു തെളിയിച്ചതുമാകുന്നു. ബ്രിട്ടീഷ് അധികാരികൾ മനസ്സിലാക്കി, ഇന്ത്യയിൽ അധികാരം നിലനിർത്തുന്നതിനു്, വിദേശീയരും ഒരു ചെറിയ ന്യൂനപക്ഷവുമായ അവർക്കു് മികച്ച സൈനികശക്തിയും, നിരന്തരമായ മുൻകരുതലും, കീഴടക്കപ്പെട്ട ജനതയ്ക്കു് കൂടുതൽ ഉയർന്ന ഒരു സാന്മാർഗ്ഗികനിലവാരവും ആവശ്യമെന്നു്. ഇന്ത്യയിലെ ബ്രിട്ടീഷുവർഗ്ഗത്തിന്റെ ഐക്യവും അഭിമാനവും നിലനിർത്താനായി, ഒരു 'വർഗ്ഗമതം'തന്നെ സ്ഥാപിച്ചു. തൽഫലമായി കോൺപൂർ കിണർ, ലക്നൗ റെസിഡൻസി ഇവയെല്ലാം അവരുടെ തീർത്ഥാടനകേന്ദ്രങ്ങളായി; വിപ്ലവത്തിലെ ബ്രിട്ടീഷ്നേതാക്കന്മാരുടേയും രക്തസാക്ഷികളുടേയും സ്മാരകങ്ങളും പ്രതിമകളും മിക്ക ഇന്ത്യൻനഗരങ്ങളിലും ഉയർത്തി. ഇന്ത്യയിലും വിപ്ലവം മായാത്ത സ്മരണ സൃഷ്ടിച്ചു. വിപ്ലവനേതാക്കന്മാരോടു ബ്രിട്ടീഷുകാർ വളരെ ക്രൂരമായി പെരുമാറി. വെള്ളക്കാരുടെ ഭീഷണിഭരണത്തിന്റെ വ്രണങ്ങൾ ഉണങ്ങാതെ വളരെക്കാലം നില്ക്കയും, ഇരുകൂട്ടരും തമ്മിലുള്ള സൗഹാർദ്ദബന്ധത്തെ അടുത്ത പല ദശാബ്ദങ്ങളിലും സാരമായി ബാധിക്കയും ഉണ്ടായി.

ചരിത്രപരമായി, നിഷ്പക്ഷമായി പരിശോധിച്ചാൽ, ഈ വിപ്ലവത്തിന്റെ പ്രാധാന്യം രണ്ടു വീക്ഷണഗതിപ്രകാരം മാത്രമാണു്. ഒന്നാമതായി, പഴയ വ്യവസ്ഥിതി, അഭിമാനവും സ്വാതന്ത്ര്യവും വീണ്ടെടുക്കാൻ നടത്തിയ അവസാന ശ്രമമാണിതു്. ക്രൂരതകൾകൊണ്ടു നിറം മങ്ങിയതെങ്കിലും, അധികാരം നഷ്ടപ്പെട്ടവർ ദേശീയപ്രശസ്തിക്കുവേണ്ടി നടത്തിയ ഒരു ധീരവും സാഹസികവുമായ യത്നമാണതു്. രണ്ടാമതായി, ആധുനികഇന്ത്യാചരിത്രത്തിലെ ഒരു വിധിനിർണ്ണായകസംഭവമാണതു്. വിപ്ലവശേഷം ഉടലെടുത്ത ഗവൺമെൻറിന്റെ നയവും, ആദർശവും, നടപടികളും, മുമ്പു നിലവിലിരുന്ന ഗവൺമെൻറിന്റേതിൽനിന്നും തികച്ചും വിഭിന്നമാണു്. 1858-ൽ ബ്രിട്ടീഷ്രാജാവു് ഇന്ത്യാഭരണം കൈയേൽക്കുകയും ഈസ്റ്റിന്ത്യാക്കമ്പനി ഇന്ത്യാചരിത്രനാടകത്തിൽനിന്നും മായുകയും ചെയ്തു.

മഹാപ്രക്ഷോഭണത്തിനു മുമ്പുള്ള കാലഘട്ടത്തിൽനിന്നും ഇന്ത്യാചരിത്രത്തിൽ സ്മരണാർഹമായ മൂന്നു് ഇംഗ്ലീഷ്കാരുടെ പേരു പറയാൻ ആവശ്യപ്പെട്ടാൽ, (ഇംഗ്ലീഷുകാർ എഴുതപ്പെട്ട ഇന്ത്യയിലുള്ള ചരിത്രങ്ങളിൽനിന്നല്ല.) അവ ആംഗ്ലോ-ഇന്ത്യൻ ചരിത്രപാഠപുസ്തകങ്ങളിൽ മുന്തിനിൽക്കുന്ന ഗവർണ്ണർജനറൽമാരുടേയോ, സേനാനായകന്മാരുടേയോ, ഭരണകർത്താക്കളുടേയോ, പേരുകളല്ലായിരിക്കും. പിന്നെയോ എഡ്മൻഡ് ബർക്ക്, വില്യം ജോൺസ്, മെക്കാളേ ഇവരുടേതായിരിക്കും. ഇവരിൽ ബർക്ക് ഇന്ത്യായിൽ വന്നിട്ടില്ല. എന്നാൽ ധാർമ്മികമായ രോഷത്താൽ പ്രേരിതനായി അക്കാലത്തെ ഒരു മഹാചിന്തകനായ അദ്ദേഹം,

സ്വന്തം രാജ്യക്കാർ ഇന്ത്യയിൽ നടത്തിയ മർദ്ദനത്തേയും, അഴിമതിയേയും അക്രമത്തേയും കഠിനമായി എതിർത്തു. മോർലി അവകാശപ്പെട്ടതുപോലെ, അദ്ദേഹത്തിന്റെ ശബ്ദം, ധാർമ്മികമൂല്യം ഇന്ത്യാഗവമ്മേന്റിൽ സ്വാധീനംചെലുത്താത്ത ഒരു കാലഘട്ടത്തെ അവസാനിപ്പിച്ചു. ബക്കിന്റെ പഞ്ചാസ്യനാദം, ചരിത്രത്തിൽ മുഴങ്ങുന്നതു് കമ്പനിയുടെ ഒരു പ്രശസ്തനായ ഗവർണ്ണർ ജനറലിന്റെ കുററങ്ങൾക്കെതിരായി മാത്രമല്ല. അതു് ഇന്ത്യൻജനതയോടു നീതികാട്ടണമെന്നുള്ള ആവേശപൂർവ്വമായ ധാമ്മിക ഭേരികൂടിയായിരുന്നു. അദ്ദേഹത്തിനു് ഇന്ത്യൻജനതയോടുള്ള അനുഭാവവും, മർദ്ദനത്തോടുള്ള വെറുപ്പും, ധാർമ്മികമായ രോഷവും, ഇന്ത്യാചരിത്രഗതിയെ സ്പൃഹണീയമായി സ്പർശിച്ചു. എന്തെന്നാൽ ധാമ്മികമായ ഒരു നിഴലാട്ടം കമ്പനിഭരണത്തിൽ വരികയും, ക്ലൈവിന്റെ 'കൊള്ളക്കാരന്റെ രാഷ്ട്രം' ആരാലും വിലപിക്കപ്പെടാതെ മരണമടയുകയുംചെയ്തു. ഇന്ത്യൻകർഷകരുടെ രക്തമൂററിക്കുടിച്ച ബെൻഫീൽഡ്, മക്ഫേഴ്സൺ തുടങ്ങിയവരുടേയും, രാജ്യം കൊള്ളചെയ്തു് നവാബന്മാരായി ഇംഗ്ലണ്ടിൽ ഉദ്യോഗശേഷം തിരിച്ചുപോയി, അവിടത്തെ പൊതുജീവിതം മലിനപ്പെടുത്തിയ കമ്പനിഉദ്യോഗസ്ഥന്മാരുടേയും നില, വാറൻഹേസ്റ്റിംഗ്സിന്റെ കുററവിസ്താരത്തിനുശേഷം പാടേ മാറി. ഇന്ത്യയിലെ ഉല്പതിഷ്ണുപാരമ്പര്യത്തിന്റെ പിതാവു് ബക്കാണു്.

സർ വില്യം ജോൺസ് ഉയന്ന ഉദ്യോഗങ്ങൾ വഹിച്ചു; എന്നാൽ ഇന്ത്യാചരിത്രത്തിലദ്ദേഹത്തിനുള്ള സ്ഥാനം അതുകൊണ്ടല്ല, ശാശ്വതമായ മററു നേട്ടങ്ങൾമൂലമാണു്. അദ്ദേഹം ഇന്ത്യയിൽ വന്നതു് 1783-ൽ ആകുന്നു. അടുത്തവഷം അദ്ദേഹവും കോൾബ്രൂക്കും(Colebrook) കൂടി 'ബംഗാൾ ഏഷ്യാററിക്ക്' 'സൊസൈററി' സ്ഥാപിച്ചു. അദ്ദേഹത്തിന്റേയും, 'ഭഗവദ്ഗീത' വിവത്തനംചെയ്ത ചാറൽസ് വിൽക്കിൻസിന്റേയും ശ്രമഫലമായാണു്, ഇന്ത്യൻസാഹിത്യം ആദ്യമായി ലോകത്തിന്റെ ശ്രദ്ധയിൽപ്പെട്ടതു്. ജോൺസിന്റെ ശാകുന്തളംതജ്ജമ പൗരസ്ത്യസംസ്കാരത്തിൽ യൂറോപ്യന്മാരുടെ താൽപര്യത്തിന്റെ തുടക്കം കുറിക്കുന്നു. കാലക്രമത്തിൽ ഇതു പൂർണ്ണഫലത്തിലെത്തി. ഇന്ത്യയിലേയും, മററു കിഴക്കൻരാജ്യങ്ങളിലേയും സാഹിത്യം, കല, തത്വജ്ഞാനം ഇവ സംസ്കാരസമ്പന്നരായ സകലരുടേയും പൊതുസ്വത്തായിത്തീന്നിട്ടുണ്ടു്. എന്നാൽ യൂറോപ്യൻചിന്തയുടെ ഇഴയിൽ അതിന്റെ പ്രവേശം സാവകാശത്തിലായിരുന്നു. അതിന്റെ പ്രചാരവും സാവ്വത്രികമല്ലായിരുന്നു. എങ്കിലും എല്ലാ യൂറോപ്യൻരാജ്യങ്ങളിലും ഇന്ത്യൻഗ്രന്ഥങ്ങൾ പഠിക്കുന്നതിനും, പ്രസാധനംചെയ്യുന്നതിനും, വ്യാഖ്യാനിക്കുന്നതിനും ഉള്ള അസംഖ്യം പണ്ഡിതസഭകൾ ഇന്നു് ഉണ്ടായിട്ടുണ്ടു്. ഇതുവെച്ചുനോക്കിയാൽ 'ഏഷ്യാററിക്ക് ജോൺസിന്റെ' ശാകുന്തളംതർജ്ജമയും, ബംഗാൾ ഏഷ്യാറ്റിക്ക്സൊസൈറ്റിസ്ഥാപനവും നിസ്തുലമായ പ്രാധാന്യം ഉള്ളതെന്നു കാണാം.

ഇന്ത്യൻസംസ്കാരാസ്വാദനത്തിന് പാശ്ചാത്യർക്കു കവാടം തുറന്നതിനു പുറമേ, സർ വില്യം ജോൺസിന്റെ ശ്രമം ഇന്ത്യയിൽത്തന്നെ വലിയ ഫലങ്ങൾ ഉളവാക്കി. പതിനെട്ടാംനൂറ്റാണ്ടിൽ ബംഗാളിലെ ജനങ്ങൾ സാംസ്കാരികമായി അധഃപതിച്ചിരുന്നു. ജോൺസിന്റേയും, മററു പാശ്ചാത്യരുടേയും നിസ്തന്ദ്രമായ പ്രയത്നം, അവർക്ക് ഒരു ദിവ്യൗഷധിപോലായിത്തീർന്നു. ഇന്ത്യൻസാഹിത്യത്തിന് പാശ്ചാത്യപണ്ഡിതന്മാരിൽനിന്നും ലഭിച്ച ആസ്വാദനം, ഇന്ത്യക്കാർക്ക് തങ്ങളെപ്പററിയുള്ള അഭിമാനം വർദ്ധിപ്പിച്ചു. ഇന്ത്യയുടെ വീണ്ടെടുക്കലിലേയ്ക്കുള്ള ഒരു ആദ്യചുവട്ടുവെപ്പായിരുന്നു ഇത്. ഈ അർത്ഥത്തിൽ ജോൺസിനെ, പത്തൊമ്പതാംനൂറ്റാണ്ടിലുണ്ടായ മഹത്തായ നവോത്ഥാനത്തിന്റെ ജനയിതാക്കളിലൊരാളായി പരിഗണിക്കാം.

തോമസ്ബാബിംഗ്ടൺ മെക്കോളേയുടെ പേര്, ഇന്ത്യയിൽ അധികം ഇഷ്ടപ്പെട്ടിട്ടുള്ള ഒന്നല്ല. എന്നാൽ നിഷ്പക്ഷമായി മൂല്യനിർണ്ണയംചെയ്താൽ, സങ്കുചിതമനസ്സോടുകൂടിയ യൂറോപ്യനും, ഇംഗ്ലണ്ടിന്റെ മേന്മയിൽ കണ്ണുമടച്ചു വിശ്വസിച്ചവനുമായ, ഈ വാസനാസമ്പന്നനാണ് നാം അറിയപ്പെടുന്ന ആധുനികഇന്ത്യയ്ക്ക് ജീവൻനൽകിയത്.. അദ്ദേഹമാണ് ഇന്ത്യയുടെ ആധുനികമനു, ആധുനികനിയമസംഹിതയുടെ അവതാരം. കഴിഞ്ഞ നൂറിൽപ്പരം വർഷം ഇന്ത്യ അനുകരിച്ച നിയമസംഹിത, അദ്ദേഹത്തിന്റെ പ്രയത്നവല്ലരി പുഷ്പിച്ചതാകുന്നു. ആ നിയമാവലിയുടെ ഇരിമ്പുചട്ടക്കൂട്ടിലാണ് ഇന്ത്യയുടെ സാമൂഹ്യവും, രാഷ്ട്രീയവും സാമ്പത്തികവുമായ വികാസം നടന്നിട്ടുള്ളതും. അട്ടത്തകാലത്ത് പ്രസാധനംചെയ്തിട്ടുള്ള അദ്ദേഹത്തിന്റെ 'മിനിട്ട്സ്' (കുറിപ്പുകൾ) പരിശോധിച്ചാൽ കാണാം, നിയമത്തിലെ സാധാരണതത്വങ്ങൾപോലും അന്ന് അംഗീകരിച്ചിട്ടില്ലായിരുന്നെന്നും, സഹപ്രവർത്തകരുമായി അവയ്ക്കുവേണ്ടി അദ്ദേഹത്തിനു പടവെട്ടേണ്ടിയിരുന്നുവെന്നും. ഉദാഹരണത്തിന്, കുററം ആരോപിക്കപ്പെട്ടയാൾ, അതു തെളിയിക്കുംവരെ നിരപരാധിയെന്നു കരുതണമെന്ന നിയമം അന്ന് ഇന്ത്യയിൽ നിലവിലില്ലായിരുന്നു. നിയമത്തിനുമുൻപിൽ എവരും തുല്യരെന്ന തത്വവും മെക്കോളേക്കുമുൻപ് ഇവിടെ സ്വീകൃതമായിരുന്നില്ല. ശൂദ്രന്മാരുടെ തെളിവുകളെ അടിസ്ഥാനമാക്കി ബ്രാഹ്മണരെ ശിക്ഷിച്ചുകൂടാ; ശിക്ഷകൾ കുററവാളികളുടെ ജാതിയെ അടിസ്ഥാനമാക്കി നൽകിവന്നു. മുസ്ലീംനിയമമനുസരിച്ച് മുസ്ലീമിനെതിരായി, മുസ്ലീമല്ലാത്തവന്റെ മൊഴി അംഗീകരിച്ചിരുന്നില്ല. ഈ പരിതഃസ്ഥിതിയിൽ, മെക്കോളേയുടെ നിയമസംഹിത ഇന്ത്യയിൽ നിയമപരമായ ഒരു വിപ്ലവംതന്നെ വരുത്തി. മനുവിന്റേയും, ജസ്റ്റീനിയന്റേയും, നെപ്പോളിയന്റേയും നിയമസംഹിതയുമായി, മെക്കോളേയുടെ നേതൃത്വത്തിൽ 'ലാക്കമ്മീഷൻ' കൊണ്ടുവന്ന 'പീനൽകോഡ്' (ക്രിമിനൽനടപടി) താരതമ്യംചെയ്താൽ അവ മുൻപിരുന്നവയിൽനിന്നും പുരോഗമനപരം എന്നുള്ളതു നിരാക്ഷേപമാണ്.

ബൃഹത്തും മഹത്തരവുമായ, ഇന്ത്യയുടെ നിയമഘടനാസ്ഥിവാരത്തിന്റെ സുരക്ഷിതത്വത്തിൽ, നാനൂറുകോടി ജനങ്ങൾ കഴിയുന്നതുതന്നെ മെക്കോളേയുടെ പ്രതിഭാവിലാസത്തിന്റെ സ്മാരകസ്തംഭമാണ്.

ഇന്ത്യൻജീവിതത്തിനു മെക്കോളേ നൽകിയ മറെറാരു മികച്ച സംഭാവന വിദ്യാഭ്യാസത്തെപ്പററിയുള്ള അദ്ദേഹത്തിന്റെ 'മിനിട്ട്' (അഭിപ്രായം) ആകുന്നു. അതിൽ ഹിന്ദുസംസ്കാരത്തേപ്പററിക്കാണുന്ന അവജ്ഞ പൗരസ്ത്യസാഹിത്യം ആകെക്കൂടിയാൽ ഒരുഷെൽഫ് ഇംഗ്ലീഷു പുസ്തകത്തിനുള്ള വിലയില്ലെന്ന പരാമർശം, മുതലായവ ഒഴിച്ചുമാററിയാൽ, ആ പ്രമാണത്തിലെ പല അഭിപ്രായങ്ങളും സുപ്രധാനങ്ങളും സുചിന്തിതങ്ങളുമാണ്. ആ പ്രമാണത്തിലെ അടിസ്ഥാനതത്വം, ആധുനികവിജ്ഞാനത്തെ ആസ്പദമാക്കി, ഇംഗ്ലീഷുഭാഷയിലൂടെയുള്ള വിദ്യാഭ്യാസം ഇന്ത്യയിൽ പ്രചരിപ്പിക്കണമെന്നതത്രേ. ഈ അഭിപ്രായം, ഇന്ത്യയിലെ ബ്രിട്ടീഷ്ഗവണ്മെൻറു സ്വീകരിച്ചതു്, അന്നത്തേ പരിതഃസ്ഥിതിയിൽ ഏററവും വിപ്ലവകരവും ഗുണകരവുമായ ഒരു തീരുമാനമായിരുന്നു. മെക്കോളേയുടെ 'മിനിട്ടി'ലെ അതിശയോക്തിപരങ്ങളായ പ്രസ്താവനകളെ ഗണിക്കേണ്ട കാര്യമില്ല. പക്ഷേ, അദ്ദേഹത്തിന്റെ തീരുമാനം ബ്രിട്ടീഷ്ഗവണ്മെന്റിനെ നിർബ്ബന്ധിപ്പിച്ചു സ്വീകരിപ്പിച്ചിരുന്നില്ലെങ്കിലുള്ള അവസ്ഥ എന്തായിരുന്നേനേ!! ഇന്ത്യയുടെ മഹത്തായ പുനരുത്ഥാനത്തിനു നിദാനമായ, ആധുനികവിജ്ഞാനം അലഭ്യമായേനേ! തീർച്ചയായും പൗരസ്ത്യരാജ്യത്തെ ശാസ്ത്രീയവിജ്ഞാനം ഏതെങ്കിലുംവഴിയായി ഇവിടെ എന്നെങ്കിലും വരുമായിരുന്നു; എന്നാൽ ശാസ്ത്രീയപ്രവർത്തനങ്ങളിൽ ഇന്ത്യ നേരിട്ടു പങ്കെടുക്കുക എന്നതു് ഒരു വിദൂര ആദർശമാകുമായിരുന്നു. ഇംഗ്ലീഷിലുള്ള വിദ്യാഭ്യാസംമൂലം ഇന്ത്യ, ഒരു ആഗോളസമുദായത്തിലെ അംഗമായിത്തീർന്നു. ഇതില്ലായിരുന്നാലത്തേ സ്ഥിതി എന്താണു്? സംസ്കൃതവും, പേർഷ്യനുമൊഴിച്ചു്, ഇന്ത്യയിലെ ഏതു വളർച്ചവന്ന ഭാഷയ്ക്കും, 'സെക്കൻഡറി'വിദ്യാഭ്യാസത്തിനു യോജിച്ച സാഹിത്യനിലവാരം അന്നു് ഇല്ലായിരുന്നു. പല ദശാബ്ദകാലത്തെ ഒരുങ്ങലിനു ശേഷമേ, യൂണിവേഴ്സിററിവരെ ഇന്ത്യൻഭാഷയിലൂടെ അദ്ധ്യാപനം നടത്താൻ സാധിതമാകയുള്ളായിരുന്നു. ഇതിനുതന്നെ, ഇംഗ്ലീഷുപരിജ്ഞാനവും, പാശ്ചാത്യസംസ്കാരവും സിദ്ധിച്ച അസംഖ്യം ആളുകൾകൂടാതെ സാദ്ധ്യമല്ല. മെക്കോളേയുടെ പദ്ധതി ഇതാണു ചെയ്തതു്. ഇന്ത്യൻഭാഷകളുടെ നിലവാരം ഇന്നു് സർവ്വകലാശാലാവിദ്യാഭ്യാസത്തിനുപോലും ഉപയുക്തമായ നിലവാരത്തിൽ ഏകദേശം എത്തിയിട്ടുണ്ടു്. എന്നാൽ സർവ്വകലാശാലകളിൽ ഇംഗ്ലീഷിൽ പഠിപ്പിച്ചില്ലായിരുന്നെങ്കിൽ, പ്രാദേശികഭാഷകൾക്കു് ആധുനികങ്ങളായ പ്രവണതകൾ ഉൾക്കൊള്ളാൻ തരമില്ലാതെ വരികയും ആധുനികവിജ്ഞാനസമ്പന്നന്മാരുടെ ഒരു സൈന്യം നിർമ്മിക്കാൻ അസാദ്ധ്യമാകയും ചെയ്യുമായിരുന്നു. വിജ്ഞാനത്തിൻേറതായ ലോകത്തിൽ, ഇന്നു് നല്ലൊരു സ്ഥാനം

ഉള്ള ഇന്ത്യയിലെ സർവ്വകലാശാലകളും, കോളേജുകളും സ്കൂളുകളും, മെക്കോളേയുടെ പദ്ധതിയുടെ പ്രത്യക്ഷസന്താനങ്ങളാണ്.

ഇന്ത്യാചരിത്രത്തിലുണ്ടായ പുതിയ താൽപര്യവും, ബുദ്ധമതത്തിന്റെ, വീണ്ടും ഉണ്ടായ കണ്ടെത്തലുമാണ് അക്കാലത്തെ പ്രസ്താവ്യമായ മറ്റൊരു സംഭാവന. എഴുനൂറുവർഷക്കാലം, ഇന്ത്യാചരിത്രം മഹമ്മദിന്റെ ആക്രമണത്തോടേയാണാരംഭിക്കുന്നതെന്നു വിചാരിക്കപ്പെട്ടു വന്നിരുന്നു. മുസ്ലീംചരിത്രകാരന്മാരുടെ രേഖകൾ മാത്രമായിരുന്നു, ചരിത്രത്തിന്റെ ആലംബം. ഇന്ത്യാചരിത്രത്തിൽ ഗവേഷണംനടത്തുക, ശിലാലേഖങ്ങൾ കണ്ടെടുത്ത് അവയിലെ ലിപികൾ വായിക്കുക, വിദേശീയരേഖകളിൽനിന്നും ചരിത്രവസ്തുതകൾ ശേഖരിക്കു, ഇന്ത്യാചരിത്രത്തിലെ വിട്ടുപോയ അദ്ധ്യായങ്ങൾ നാണയപഠനം മുതലായവമുഖേന നിർമ്മിക്കുക, മുതലായവ പില്ക്കാലത്തുണ്ടായവതന്നെ. എന്നാൽ ഡഫിന്റെ മഹാരാഷ്ട്രചരിത്രം, വില്ക്സിന്റെ മൈസൂർചരിത്രം, റോഡിന്റെ രാജസ്ഥാനചരിത്രം ഇവയെല്ലാം കമ്പനിഉദ്യോഗസ്ഥന്മാർ, അവതങ്ങളുമായി ബന്ധപ്പെട്ട സമകാലികസംഭവങ്ങളെപ്പററി എഴുതിയവയാണ്. ഈ ഗ്രന്ഥങ്ങൾ ചരിത്രപഠനത്തിലും, ചരിത്രഗവേഷണത്തിലും ഇന്ത്യാക്കാരിൽ താൽപര്യംജനിപ്പിക്കുകയും, തങ്ങളുടെ ഭൂതകാലത്തെപ്പററി അവരിൽ അഭിമാനം ഉണർത്തുകയും ചെയ്തു. പില്ക്കാലത്തിൽ ഇതിൽനിന്നും പല സുപ്രധാനഫലങ്ങളും ഉളവായതായി കാണാം.

അദ്ധ്യായം ഇരുപത്തൊന്ന്

## മഹത്തായ പുനഃപ്രാപ്തി

1848-ഓടുകൂടി, ഇന്ത്യാ ഏകീകരിക്കപ്പെട്ടു. പത്തു വർഷത്തിനു ശേഷം ബ്രിട്ടീഷ് സിംഹാസനവും പാർലിമെൻറുംകൂടി ഇന്ത്യയുടെ ഗവൺമെൻറു നേരിട്ടു കൈയേററു. പിന്നീടുള്ള ഏകദേശം നൂറുവർഷക്കാലത്തെ, ''മഹത്തായ വീണ്ടെടുക്കലി''ൻെറ കാലമായി വർണ്ണിക്കാവുന്നതാണ്. ഈ പ്രസ്ഥാനം ലോകത്തിൽ, ഇന്നു്, ഇന്ത്യയ്ക്കുള്ള സ്ഥാനം നല്കി. അതു വിവരിക്കുംമുൻപു്, ആംഗ്ലോഇൻഡ്യൻ ഭരണത്തിൻെറ അക്കാലത്തുള്ള ചില സവിശേഷ ലക്ഷണങ്ങൾ സംക്ഷിപ്തമായി പറയാം.

കമ്പനിഭരണകാലത്തു്, ക്രമത്തിൽ, വിപുലമായ ഒരു ഭരണയന്ത്രം രൂപംകൊണ്ടു. ഇതിൻെറ അടിസ്ഥാനമിട്ടതു് കോൺവാലീസാണ്. സൈനികവിപ്ലവത്തിനുശേഷം, ഈ ഭരണകൂടത്തിനു് വികാസവും വളർച്ചയുമുണ്ടായി. അതിനു് സമാന്തരം, ലോകചരിത്രത്തിലില്ല. ഉദ്യോഗമേധാവിത്വത്തിനു മാതൃകയായ ബൈസാൻഷ്യൻ സാമ്രാജ്യത്തിലോ, ചൈനീസ് സാമ്രാജ്യത്തിലോ, ഇന്ത്യയിൽ കേന്ദ്രത്തിലും പ്രവിശ്യയിലുമുണ്ടായിരുന്നപോലുള്ള ഭരണസംഘടനയും ഗവൺമെൻറുസർവ്വീസും കാണ്മാനില്ല. മുൻപു് ഒരു ഗവൺമെൻറും, അഭിമുഖീകരിച്ചിട്ടില്ലാത്ത മുന്നൂറുകോടി ജനങ്ങളെ ഭരിക്കുന്നതിനുള്ള കനത്തഭാരം ഇന്ത്യയ്ക്കു് ഒട്ടാകെയുള്ള ഉദ്യോഗങ്ങളായ ഐ. സി. എസ്സ്., ഇൻഡ്യൻ പോലീസ്, ആഡിററും അക്കൗണ്ടും ശാഖ, പ്രവിശ്യകളിലെ സർവ്വീസുകൾ (പ്രത്യേകിച്ചും റവന്യൂവും നീതിന്യായവകുപ്പും) ഇവയ്ക്കു താങ്ങേണ്ടിവന്നു. ചുരുങ്ങിയതു്, മൗര്യൻകാലഘട്ടം മുതൽക്കെങ്കിലും ഇന്ത്യയിൽ നിലവിൽവന്ന 'ബ്യൂറോക്രാററിക്ക' ഗവൺമെൻറിൻെറ ചരിത്രപരമായ പാരമ്പര്യമാണ് ഇതു വിജയകരമാക്കിയതു്. അതിവിപുലമായ ഈ ഭരണയന്ത്രം, ഗവൺമെൻറുജോലികൾ മാത്രമല്ല, ക്ഷാമം, വെള്ളപ്പൊക്കം, പ്ലേഗ് തുടങ്ങിയ സാംക്രമികരോഗങ്ങൾ, ഇവയേയും നേരിടുന്നതിൽ സമർത്ഥമായിരുന്നു. ഈ സർവ്വീസുകളിൽ വളരെ ചുരുങ്ങിയ ഒരു ശതമാനം യൂറോപ്യന്മാരേ ഉണ്ടായിരുന്നുള്ളു. ബാക്കിയുള്ളവരെ നിയമിച്ചതു്, ഇന്ത്യയിലെ മുൻസാമ്രാജ്യങ്ങളെ സേവിച്ച വർഗ്ഗക്കാരിൽനിന്നുതന്നെ: ബ്രാഹ്മണർ, കായസ്ഥന്മാർ, ഖാത്രീകൾ (Khatris) ഇവരെ ഉത്തരേന്ത്യയിലും, ബ്രാഹ്മണരും പഠിപ്പുള്ളവരുമായ ചില വർഗ്ഗക്കാരേയും തെക്കേഇന്ത്യയിലും. ഇവരുടെ കാര്യക്ഷമമായ സേവനങ്ങൾ ഇല്ലായിരുന്നെങ്കിൽ, വമ്പിച്ച ഈ 'ബ്യൂറോക്രസി'യുടെ സംഘടന സാദ്ധ്യമല്ലായിരുന്നു. ഈ വർഗ്ഗക്കാരായിരുന്നു, മുൻപു് രണ്ടായിരംവർഷം രാജാക്കന്മാരും സാമ്രാ

ജ്യവും, മാറിമാറി വന്നെങ്കിലും, ഭരണശകടത്തിൻെറ സുഗമമായ നടത്തിപ്പിനു സഹായിച്ചതു്.

ഇങ്ങനെ സുസംഘടിതമായ ഒരു ഭരണയന്ത്രത്തിൻെറ സഹായത്തോടേ, ഗവണ്മെൻറിനു് ആധുനികറഷ്യയിലൊഴിച്ചു് മറ്റൊരിടത്തും കാണാത്തതരത്തിലുള്ള വിപുലമായതോതിൽ പല ജോലികളും ചെയ്യാൻ കഴിഞ്ഞു. തീവണ്ടിയും കമ്പിത്തപാലും ഇന്ത്യയുടെ പലഭാഗങ്ങളും പരസ്പരം ബന്ധിച്ചു. വലിയ ജലസേചനപദ്ധതികൾ, പ്രത്യേകിച്ചും പഞ്ചാബിലും യു. പി.യിലും നടപ്പാക്കി. സമാധാനം നാടാകെ കളിയാടി. പരിഷ്കൃതമായ നിയമാവലികളനുസരിച്ചു നീതിന്യായം നടത്തി. ഭൂനികുതിവ്യവസ്ഥ സമൂലം പരിഷ്കരിച്ചു. പലടത്തും സാമ്പത്തികമായി ഹാനികരമായ ജന്മിത്വം ഉണ്ടായെങ്കിലും, ഭൂമി അളന്നു വിളവു തിട്ടപ്പെടുത്തി, നികുതിവ്യവസ്ഥ ഏർപ്പെടുത്തി. കൃഷകൻ ഗവണ്മെൻറിനു് അടയ്ക്കേണ്ട സംഖ്യ നിജപ്പെടുത്തി. ചുരുക്കത്തിൽ, നൂറുവർഷത്തോളം ഇന്ത്യയ്ക്കു് സമാധാനപരമായ ഭരണം ലഭിച്ചു.

ഗവണ്മെൻറിൻെറ വിദ്യാഭ്യാസനയം അത്ര പുരോഗമനപരമെന്നു പറഞ്ഞുകൂടാ. എങ്കിലും, പ്രവിശ്യാതലസ്ഥാനങ്ങളിലെ സർവ്വകലാശാലകളും, ഗവണ്മെൻറുകോളേജുകളും, അസംഖ്യം അഭ്യസ്തവിദ്യരെ സൃഷ്ടിച്ചു. പല ന്യൂനതകളും ഈ വിദ്യാഭ്യാസസമ്പ്രദായത്തിൽ കാണാം. എങ്കിലും ഇടത്തരക്കാർക്കു വിദ്യാഭ്യാസസൗകര്യം ലഭിക്കയും, ഇന്ത്യ ഒട്ടുക്കു് ഒരേ ഭാഷ സംസാരിച്ചവരും, ഒരേ വീക്ഷണകോണമുള്ളവരും, മാനസികമായ സാമ്യമുള്ളവരും, ഇന്ത്യയെപ്പററി ഒരേ രൂപത്തിൽ ചിന്തിച്ചവരും ആ പദ്ധതിയുടെ ഫലമായി ഉണ്ടായി. വൈദ്യസഹായം, പൊതുജനാരോഗ്യം ഈ മണ്ഡലങ്ങളിലുണ്ടായ പുരോഗതി വളരെ സാവകാശത്തിലായിരുന്നു. പൊതുവേപറഞ്ഞാൽ നഗരസീമകളിൽ മാത്രമേ അവ ഉണ്ടായിരുന്നുള്ളു.

ഭരണപരമായ വീക്ഷണകോണത്തിൽനിന്നുമാത്രം പരിശോധിച്ചാൽ, ബ്രിട്ടീഷ്ഗവണ്മെൻറിൻെറ പ്രവൃത്തനങ്ങൾ ലോകത്തിൽ ഏററവും മികച്ച ഒന്നായിരുന്നു. എന്നാൽ ദേശീയക്ഷേമത്തിൻെറ അടിസ്ഥാനത്തിൽനിന്നു നോക്കിയാൽ, ആശാവഹമായ പുരോഗതി കാണ്മാനില്ല. വ്യാവസായികവികസനം,പലപ്പോഴും പറയാറുള്ളതുപോലെ ബ്രിട്ടീഷുതാല്പര്യങ്ങൾക്കുവേണ്ടി ബലികഴിച്ചില്ലെങ്കിൽത്തന്നെ, പ്രോത്സാഹിപ്പിക്കപ്പെട്ടില്ല. ഹാലിഫാക്സു് പ്രഭുവിൻെറ കാലംവരെ, കൃഷിയിൽപ്പോലും ഗവണ്മെൻറു വേണ്ടത്ര ശ്രദ്ധപതിപ്പിച്ചില്ല. ഇന്ത്യയിലെ കരകൗശലങ്ങളും കൈത്തൊഴിലുകളും നാശോന്മുഖമായി. ജനങ്ങളുടെ ജീവിതത്തോതു് ഉയർന്നതിൻെറ അടയാളമൊന്നുമില്ല. ആദ്യതലമുറക്കാരായ ഇന്ത്യൻ സാമ്പത്തിക ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം, പരോക്ഷമായ വ്യാവസായികവും സാമ്പത്തികവുമായ ചൂഷണംമൂലം ബ്രിട്ടീഷുകാർ ഇന്ത്യയെ ദരിദ്രയാക്കിയെന്നാണു്. ഇന്ത്യയുടെ സമ്പത്തു് ബ്രിട്ടനി

ലേയ്ക്കു പ്രവഹിച്ചതിന്റെ ഫലമായി ഇവിടുത്തെ ജനസാമാന്യം സാമ്പത്തികമായി അധഃപതിച്ചു. ഈ പരാതിയുടെ സത്യാവസ്ഥ എന്തായിരുന്നാലും, ഇന്ത്യാഗവണ്മെന്റ് 1858 മുതൽ 1921 വരെ, നികുതിപിരിവ്, ക്രമസമാധാനപാലനം, ഇന്ത്യയുടെ അതിരുകൾ സംരക്ഷിക്കുക ഇവയിലായിരുന്നു പ്രായേണ പ്രധാനമായി ശ്രദ്ധിച്ചിരുന്നതെന്നുള്ളത് അവിതർക്കിതമാണ്. ഗവണ്മെന്റ്, സാമൂഹ്യപുനരുദ്ധാരണത്തിനോ, ജനങ്ങളുടെ ആത്മീയവും ഭൗതികവുമായ ഉന്നമനത്തിനോ, ദേശീയസമ്പത്തു വർദ്ധിപ്പിക്കുന്നതിലോ ഉത്സുകമായില്ല. അവർ പരിഷ്കാരത്തിനുള്ള ഉപകരണങ്ങൾ നൽകി; പക്ഷേ, പരിഷ്കൃതമാക്കുന്ന ജോലി സ്വയമേറ്റെടുത്തില്ല.

ജനകീയസ്ഥാപനങ്ങളുടെ വളർച്ചയ്ക്കു സഹായിച്ചതാണ് ബ്രിട്ടീഷ്ഗവണ്മെന്റിന്റെ മറെറാരു നേട്ടം. 1861–ൽ നിയമസഭ വിപുലീകരിക്കയും അതിൽ ഏതാനും ഇന്ത്യാക്കാർക്ക് അംഗത്വം (നോമിനേററഡ്) നൽകയും ചെയ്തു. റിപ്പൺപ്രഭുവിന്റെ തദ്ദേശീയ സ്വയംഭരണസ്ഥാപനപരിഷ്കാരം, മുനിസിപ്പലും തദ്ദേശീയവുമായ സ്വയംഭരണത്തിന്നടിസ്ഥാനമിട്ടു. ഈ പരിഷ്കാരം, അതിവേഗം ഇന്ത്യയിൽ വേരോട്ടുകയും, ഉന്നതതലങ്ങളിലെ ജനാധിപത്യസ്ഥാപനങ്ങൾക്ക് വഴിതെളിക്കയും ചെയ്തു. പ്രാദേശികനിയമസഭകൾ തെരഞ്ഞെടുത്ത അംഗങ്ങൾക്ക് പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനത്തിൽ സാമ്രാജ്യനിയമസഭയിൽ അംഗത്വം സിദ്ധിച്ചു. എന്നാൽ മിൻേറാ–മോർലിപരിഷ്കാരങ്ങളുടെ ആവിർഭാവത്തോടുകൂടി മാത്രമേ, നിയമസഭകൾ പൊതുജനാഭിപ്രായം പ്രതിഫലിപ്പിച്ചുള്ളു. ഈ ആരംഭങ്ങൾ ഏററവും മിതവും, ഒരു പ്രകാരത്തിലും ജനാധിപത്യഭരണമുറകൾ ഇന്ത്യയിൽ സ്ഥാപിക്കയും ചെയ്തില്ലെങ്കിലും, അവ പാർലിയമെന്ററിനടപടികൾക്ക് നല്ലൊരു പരിശീലനക്കളരി സൃഷ്ടിക്കയും, മുനിസിപ്പൽഭരണത്തിലും പാർലിയമെന്ററിജീവിതത്തിലും പ്രകാശിച്ച ചില അസാമാന്യവ്യക്തികളെ മുന്നോട്ടു കൊണ്ടുവരികയുംചെയ്തു. മൊൺടേഗ്–ചെംസ്ഫോർഡ് ഭരണപരിഷ്കാരങ്ങൾ ഒരു പടികൂടി മുന്നോട്ടുപോയി. അവ, പ്രവിശ്യകളിലും കേന്ദ്രത്തിലും നേരിട്ടുള്ള തെരഞ്ഞെടുപ്പും, പ്രവിശ്യാഗവണ്മെൻറിൽ നാട്ടുകാർക്ക്, ചില രംഗങ്ങളിൽ ഉത്തരവാദഭരണവും നൽകി. 1935–ലെ ആക്ട് അനുസരിച്ച് പ്രവിശ്യകൾക്ക് മിക്കവാറും പൂർണ്ണസ്വയംഭരണാവകാശംതന്നെ സിദ്ധിച്ചുവെന്നു പറയാം.

ബ്രിട്ടീഷ്ഭരണത്തിന്റെ ഏററവും മഹത്തായ നേട്ടം ഇന്ത്യയുടെ ഏകീകരണമാണ്. മുഗളന്മാരിൽനിന്നും പാരമ്പര്യസിദ്ധമായ ദേശീയരാഷ്ട്രം എന്ന ആശയം ബ്രിട്ടീഷുകാർ പ്രവൃത്തിപഥത്തിലാക്കി. സൈനികവിപ്ലവത്തെത്തുടർന്നുവന്ന ആദ്യകാലങ്ങളിൽ, ഇന്ത്യയിൽ പല ഭാഗത്തും ബ്രിട്ടീഷാധിപത്യം പേരിനുമാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാൽ അവർ ബോധപൂർവ്വം, ഇന്ത്യയുടെ ഏകീകരണത്തിനു ശ്രമിച്ചു. അതി

ൻെറ ഉദ്ദേശ്യം ഇന്ത്യൻനാട്ടുരാജ്യങ്ങളിൽ (States) ബ്രിട്ടീഷാധിപത്യം സ്ഥാപിക്കുക എന്നതു മാത്രമല്ലായിരുന്നു. പ്രത്യുത, ഇന്ത്യയെ ഒരു രാജ്യമാക്കുക എന്നതുകൂടി ആയിരുന്നു. ഈ ഐക്യം സ്ഥാപിച്ചതു് ബാഹ്യമായി, തീവണ്ടി, തപാൽ, കമ്പിത്തപാൽ, നാണയം, ഉപ്പുനികുതി ഇവ മുഖേന ആയിരുന്നു. അധീശാധികാരസിദ്ധാന്തപ്രകാരം കേന്ദ്രഗവണ്മെൻറും ചക്രവർത്തിയും നാട്ടുരാജ്യങ്ങളുടെമേൽ, നിയന്ത്രണാധികാരം അവകാശപ്പെട്ടു. ഇങ്ങനെയാണു്, ദൂരവ്യാപകമായ ഈ മാററം സാധിച്ചതു്. ഏററവും വലിയ ഹിന്ദുരാജാവും ബ്രിട്ടീഷുകാരുടെ ചിരന്തനസുഹൃത്തുമായ ബറോഡയിലെ ഗേക്ക്‌വാഡിനെ സ്ഥാനഭ്രഷ്ടനാക്കുക (1875), മണിപ്പൂരിലെ ജൂബ്‌രാജിനെ ശിക്ഷിക്കുക (1895), റെഡിംഗ്പ്രഭു നൈസാമിനയച്ച കത്തിലെ നയപ്രഖ്യാപനം, ഇവ മുഗൾസാമ്രാജ്യപാരമ്പര്യം അവകാശപ്പെട്ട രാജാക്കന്മാരുടെ അധികാരങ്ങളെക്കുറച്ചതിനും, നാട്ടുരാജാക്കന്മാരെ ബ്രിട്ടീഷ്ആശ്രയത്തിൽ വരുത്തിയതിനുമുള്ള മകുടോദാഹരണങ്ങളാണു്. ചക്രവർത്തിനിബിരുദം, വിക്ടോറിയാരാജ്ഞി സ്വീകരിച്ചതും, ഡെൽഹിയിൽ വെച്ചാഘോഷിച്ച മൂന്നു് സാമ്രാജ്യഡർബാറുകളും ലോകത്തിനുമുൻപിൽ, ഇന്ത്യയുടെ ഏകീകരണം വിളംബരപ്പെടുത്തി.

ഒന്നാംമഹായുദ്ധത്തിനുശേഷമാണു്, ബ്രിട്ടീഷധികാരികൾക്കു് ഇന്ത്യയുടെ ഏകീകരണം, ബലവത്താക്കുന്നതു്, രാഷ്ട്രീയമായി ശരിയാണോ എന്ന സംശയമുദിച്ചതു്. രാജാക്കന്മാരുടേയും സാമ്രാജ്യവാദികളുടേയും താൽപര്യങ്ങൾ ഒന്നുചേർന്നുള്ള ഗൂഢാലോചന, (ബട്ട്‌ലർ റിപ്പോർട്ട്), ബ്രിട്ടീഷ്ഇന്ത്യയും, ഇന്ത്യൻരാജ്യങ്ങളും വേർതിരിക്കാനാഗ്രഹിച്ചു. അവർ ലെസ്ലിസ്റ്റോട്ടിൻെറ സിദ്ധാന്തത്തിൽ—അതായതു് നാട്ടുരാജ്യങ്ങൾക്കു് ബ്രിട്ടീഷ്സിംഹാസനവുമായി നേരിട്ടാണു ബന്ധം—തൂങ്ങിക്കിടന്നു. എങ്കിലും നേരത്തേ നേടിയ ഇന്ത്യൻഐക്യത്തെ ഭഞ്ജിക്കാൻ ഇതിനൊന്നിനും സാധിച്ചില്ല. നിയമപരമായി ചക്രവർത്തിയുടെ പ്രതിനിധിയെ—വൈസ്രോയിയെ—ഗവർണ്ണർജനറലിൽനിന്നും വേർതിരിക്കാം. എന്നാൽ സാമ്പത്തികവും ഭരണപരവുമായ കേന്ദ്രഗവണ്മെൻറിൻെറ ബന്ധങ്ങൾ നാട്ടുരാജ്യങ്ങളെ ദൃഢമായി ബന്ധിച്ചുകഴിഞ്ഞിരുന്നു. അവ പൊട്ടിക്കാൻ അത്ര എളുപ്പമല്ലായിരുന്നു. നൂറുകൊല്ലത്തെ സുശക്തമായ ഭരണഫലമായുണ്ടായ ഇന്ത്യൻഐക്യം ബ്രിട്ടീഷ് നിയമജ്ഞന്മാരുടെ വാദങ്ങളേയും, രാജാക്കന്മാരുടെ വംശതാൽപര്യങ്ങളേയും വിജയപൂർവ്വം എതിർത്തുനിന്നു.

വേറേയും പല മണ്ഡലങ്ങളിൽ, ബ്രിട്ടീഷുകാരുടെ നേട്ടങ്ങൾ കാണാം. 1834-ൽ ജെയിംസ് പ്രിൻസെപ് അശോകൻെറ ശിലാലേഖങ്ങളിലെ ലിപികൾ വായിക്കുന്നതിനു് മാർഗ്ഗം കണ്ടുപിടിച്ചു. ഇന്ത്യാചരിത്രത്തിൽ ഇതു് ഒരു വിപ്ലവംവരുത്തിയ സംഭവമാണു്. പ്രാചീന ഇന്ത്യയെപ്പററി പഠിക്കുന്നതിനുള്ള കവാടം അതു തുറന്നു. 1860-ൽ അല്ല

ക്സാണ്ടർ കണ്ണിങ്ങാമിനെ ആദ്യത്തെ ആക്കിയോളജി ഡയറക്ടറായി നിയമിക്കപ്പെട്ട ഫെർഗ്ഗുസൺെൻറ, ഇന്ത്യയിലെ മനോഹരങ്ങളായ ശില്പകലാസ്മാരകങ്ങളേപ്പററിയുള്ള ബൃഹത്തായ ഗ്രന്ഥം പ്രാചീനകാലത്തു്, കലകളിൽ, ഇന്ത്യക്കുണ്ടായ നേട്ടങ്ങളെപ്പറ്റി പഠിക്കുന്നതിനു് അടിസ്ഥാനമിട്ടു. ഇന്ത്യാഗവണ്മെൻറിൻെറ ശിലാശാസനവകുപ്പദ്ധ്യക്ഷനായി ഡോക്ടർ ഹൾററ്സി (Hultz)നെ നിയമിച്ചതു് ഇന്ത്യാചരിത്രത്തിൻെറ വീണ്ടെടുക്കൽജോലിയുടെ ആരംഭംകുറിച്ചു. ഇന്ത്യയുടെ പ്രാചീനലിപികൾ വായിക്കാനുള്ള വിദ്യ പഠിച്ചതും, രാജ്യമാസകലം ശിലാലേഖങ്ങളെ കണ്ടുകിട്ടാൻ അന്വേഷണംനടത്തിയതും, അവയുടെ പ്രസാധനവും, ഇന്ത്യാചരിത്രം പുനർവിരചിക്കുന്നതിനുള്ള വസ്തുതകൾ നൽകി. ഐതിഹാസികമായ ഒരു കഥയാണതു്. അതിൻെറ യഥാത്ഥപ്രാധാന്യം, അതു് ഇന്ത്യാക്കാരിൽ, ചരിത്രബോധവും, തങ്ങളുടെ പൂവ്വികരുടെ നേട്ടങ്ങളിൽ അഭിമാനവും ദേശഭക്തിയും ഉളവാക്കി എന്നതത്രേ. ഇന്നു്, മൗര്യന്മാർ, ഗുപ്തന്മാർ, ചാലൂക്യന്മാർ, പല്ലവന്മാർ ഇവരെപ്പററി, പറയുമ്പോൾ, നാം ഓക്കണം, ഇന്ത്യാചരിത്രത്തിലെ ഈ മഹാകാലഘട്ടങ്ങൾ നമുക്കായി വീണ്ടെടുത്തതു്, യൂറോപ്യൻപണ്ഡിതന്മാരുടെ—ഇന്ത്യയിലെബ്രിട്ടീഷ്ഗവണ്മെൻറുദ്യോഗത്തിലിരുന്നവരുടെ—ആത്മാത്ഥശ്രമങ്ങൾമൂലമാണെന്നു്.

ഇന്ത്യാചരിത്രംപോലെതന്നെ, ഇന്ത്യൻതത്വചിന്തയുടെ, രണ്ടു മുഖ്യഅരുവികളായ ബുദ്ധമതവും പാലിസാഹിത്യവും ഇംഗ്ലീഷുകാരുടെ ശ്രമഫലമായി വീണ്ടെടുക്കപ്പെട്ടു. ആയിരത്തോളം വർഷമായി ബുദ്ധൻ വിസ്മൃതകോടിയിൽക്കിടന്നു. സംസ്കൃതത്തിലുള്ള പ്രശസ്തമായ ബൗദ്ധസാഹിത്യംപോലും പുറംതള്ളപ്പെട്ടു. ഹിന്ദുക്കൾക്കു് ബുദ്ധൻ വിഷ്ണുവിൻെറ അപ്രധാനമായ ഒരു അവതാരം മാത്രമായിരുന്നു. യൂറോപ്യന്മാരായ പണ്ഡിതന്മാരുടെ പ്രയത്നമാണു് ശാക്യമുനിക്കു് ഇന്ത്യയിൽ വീണ്ടും സ്ഥാനം നൽകിയതു്. ഇന്ത്യാചരിത്രത്തിൽ അശോകനും വിസ്മൃതപ്രായനായിക്കഴിഞ്ഞതായി തോന്നുന്നു. ഇന്നു് ഇന്ത്യാക്കാരുടെ ഹൃദയതലങ്ങളിൽ അദ്ദേഹത്തിനു് മറേറതൊരു രാജാവിനുള്ളതിലും മുഖ്യമായ സ്ഥാനം ലഭിച്ചതും, ഇന്ത്യാക്കാരുടെ ഗവേഷണഫലമായല്ല, യൂറോപ്യൻപണ്ഡിതന്മാരുടെ പരിശ്രമംമൂലമാണു്.

ആധുനികരീതിയിൽ സംസ്കൃതപഠനം ഇന്ത്യയിൽ പുനർജ്ജീവിച്ചതും, ബ്രിട്ടീഷ്ഗവണ്മെൻറിൻേറയും, ആ ഗവണ്മെൻറിൻെറ പ്രോത്സാഹനം ലഭിച്ച പണ്ഡിതന്മാരുടേയും അവിശ്രമപരിശ്രമംമൂലമത്രേ. യുവഭാരതത്തെ സംസ്കൃതം ക്രമീകൃതമായി പഠിപ്പിക്കുന്നതിനുള്ള ശരിയായ ആദ്യത്തെ ചുവടുവെയ്പു് ബനാറസിലെ, ക്വീൻസ്കോളേജിൻെറ സ്ഥാപനമായിരുന്നു. ഇന്ത്യയുടെ പ്രസിദ്ധ ആദ്ധ്യാത്മികഗ്രന്ഥങ്ങളായ വേദങ്ങൾ, ഉപനിഷത്തുകൾ, മനു, ബൗദ്ധായണൻ മുതലായവരുടെ ധമ്മശാസ്ത്രങ്ങൾ, ഇവയെല്ലാം മുൻപുണ്ടായിരുന്നതിൽ കൂടുതലായി ആള

കളുടെ ഇടയിൽ പ്രചരിപ്പിച്ചതു് യൂറോപ്യൻപണ്ഡിതന്മാരുടെ വിമർശനപരമായ വിവർത്തനങ്ങളാണു്.

ഇന്ത്യൻ ശില്പകലയുടെ സൗന്ദര്യം ആദ്യമായി ആസ്വദിച്ച യൂറോപ്യൻ, ക്ഷേത്രങ്ങളിൽനിന്നും പ്രതിമകൾ മോഷ്ടിച്ച 'ഹിൻഡു സ്റ്റുവാർട്ടാ'ണെന്നു തോന്നുന്നു. കാലക്രമത്തിൽ മറ്റു യൂറോപ്യന്മാരും അദ്ദേഹത്തിന്റെ കാറ്റലോഗുകൾ തുടർന്നു. അതിനുശേഷമാണു് ഇന്ത്യയ്ക്കു സ്വന്തം ശില്പകലാസമ്പത്തിന്റെ മാറ്റു മനസ്സിലായതു്. നാം മറക്കരുതാത്ത ഒരു പരമാർത്ഥം, പല ഭാഗങ്ങളിലുമുള്ള ഇന്ത്യാക്കാരും, സംഗീതം സാഹിത്യം ഇവ ഒഴിച്ചുള്ള തങ്ങളുടെ കലാസമ്പത്തുകളെപ്പററി മറന്നിരുന്നുവെന്ന കാര്യമാണു്. പത്തൊൻപതാംനൂററാണ്ടിൻെറ ആദ്യഘട്ടത്തിൽ എല്ലോറാ, അജന്താ, മഹാബലിപുരം ഇവ ഇന്ത്യാക്കാർക്കു വെറും പേരുകൾ മാത്രമായിരുന്നു. അതുപോലെതന്നെ, മനോജ്ഞമായ എലിഫൻറായിലേയും, ഒറീസ്സായിലേയും ക്ഷേത്രങ്ങളും, ചോളന്മാരുടെ ഓട്ടുപ്രതിമകളും നമ്മോടു സംസാരിച്ചിരുന്നില്ല. നമ്മുടെ ശില്പികൾ അവരുടെ പാരമ്പര്യം പുലർത്തിവന്നു എന്നതു ശരിതന്നെ; പക്ഷേ, പതിനെട്ടാംനൂററാണ്ടിൻെറ ഉത്തരാർദ്ധത്തിലെ ദുരന്തദുരിതങ്ങളും, പത്തൊമ്പതാംനൂററാണ്ടിലെ ദേശീയവിരുദ്ധമായ പ്രവണതകളും, മൂലം തങ്ങളുടെ പുരാതനമാഹാത്മ്യം എന്തെന്നു് ഇന്ത്യാക്കാർതന്നെ, വിശിഷ്യാ, ഉത്തരേന്ത്യർ വേണ്ടവണ്ണം ഗ്രഹിച്ചിരുന്നില്ല. "ഹാവലിനേയും, ഒരു ആംഗ്ലോതമിഴനും, ഇംഗ്ലണ്ടിൽ ജീവിച്ച ആളുമായ, കുമാരസ്വാമിയേയും പോലുള്ളവരോടു്, നമ്മുടെ കലാബോധം പുനരുദ്ധരിച്ചതിനു് നമുക്കുള്ള കടപ്പാടു് ഒട്ടും ചില്ലറയല്ല. ഇവയെല്ലാം ബ്രിട്ടൻെറ ശാശ്വതനേട്ടങ്ങളാണു്. കാലം പോകുംതോറും അവയ്ക്കു വില കൂടുകയേ ഉള്ളു. പൊതുസ്ഥലങ്ങളെ അലങ്കരിക്കുന്ന വൈസ്രോയിമാരുടേയും ഗവർണ്ണർമാരുടേയും പ്രതിമകളും, അവരുടെ ഭാര്യമാരുടെ പേരുകൾ കൊത്തിയിട്ടുള്ള പൊതുസ്ഥാപനങ്ങളും ഇന്ത്യ മറന്നേക്കാം. എന്നാൽ ഫെർഗ്ഗൂസൺൻേറയും, ഹിന്തുസ്ററുവാർട്ടിൻേറയും മാർഷലിൻേറയും പേരുകൾ ഒരിക്കലും വിസ്മൃതമാകയില്ല.

മഹാപ്രക്ഷോഭത്തിനുശേഷം (1857) ബ്രിട്ടിഷുകാലത്തെ പ്രധാന വ്യവസായം, അഞ്ചാംപത്തിക്കാരെ (quislings) ഉല്പാദിപ്പിക്കയായിരുന്നു. 'സല്യൂട്ടു'മുറകൾ, ആചാരവെടികൾ ഇവയെല്ലാം പ്രത്യേക പട്ടികകൾ ഉണ്ടായി. 'ഗിബ്ബൺ' പറയുംപോലെ ബ്രിട്ടീഷ്നയത്തിൻെറ ഒരു പ്രമുഖാംഗം സ്ഥാനമാനങ്ങളുടെയും ബിരുദങ്ങളുടെയും തരംതിരിക്കൽ ആയിരുന്നു. "അർത്ഥശൂന്യമായ ബഹുമതികൾ കണ്ടുപിടിക്കാൻ നിഘണ്ടുക്കൾ മുഴുവൻ" തപ്പിത്തിരഞ്ഞു, "ഫാർസാൻഡ് ഇ കാസ് ഇ ഡൗളററ് ഈ ഇംഗ്ലീഷിയാ" (ബ്രിട്ടീഷ്സാമ്രാജ്യത്തിൻെറ പ്രിയപുത്രൻ) 'ഇൻഡിർ മഹേന്ദർ' (രാജാക്കന്മാരുടെ രാജാവു്), 'സിഫാർ-എ- സൽററാനെററ്' (സാമ്രാജ്യത്തിൻെറ പരിച) തുടങ്ങിയ മുഴങ്ങുന്ന

ബഹുമതിപ്പേരുകളുടെ കോലാഹലമായി. ലിട്ടൺ, സന്തോഷത്താൽ മതിമറന്നു പറയുംപോലെ, ഇമ്മാതിരി വിദ്യകളാൽ യാഥാസ്ഥികരായ പ്രഭുവർഗ്ഗക്കാരെ സാമ്രാജ്യത്തോടു ബ്രിട്ടൺ ബന്ധിച്ചു. രാജ്ഞിയുടെ ഏററവും കൂറുള്ള പ്രജ എന്നു വരുത്താൻ രാജാക്കന്മാരും, വലിയ ഭൂഉടമക്കാരും അഹമഹമികയാ മത്സരിച്ചു. വലിയ രാജാക്കന്മാർപോലും ചക്രവത്തിയിൽനിന്നും ബിരുദുകളും ഭൂഷണങ്ങളും കിട്ടുന്നതിനു് അപേക്ഷകരായി!! പൊള്ളയായ സൈനികസ്ഥാനങ്ങളുടെ ലബ്ധിയിൽ, അവർ, തങ്ങൾ ബഹുമാനിതരായെന്നു വിശ്വസിച്ചു. ഇടത്തരക്കാരായ ആളുകൾ സാമ്രാജ്യത്തെ ഒരു ചുമടായല്ല, തങ്ങൾക്കു് ഉയരാൻ അവസരം നല്കുന്ന സ്ഥാപനമായാണു ഗണിച്ചതു്. റായ്സാഹബന്മാരും, 'നൈററ് ഗ്രാൻഡ് കമ്മാൻഡർമാരും' തങ്ങൾ സാമ്രാജ്യസൗധത്തിന്റെ തൂണുകളാണെന്നു വിചാരിച്ചു. എന്നാൽ ഇന്ത്യാക്കാരുടെ ആത്മവീര്യത്തെ നശിപ്പിക്കുന്നതിനുള്ള ഈദൃശപരിപാടികൾക്കു് ദീർഘായുസ്സുണ്ടായില്ല. പത്തൊമ്പതാംനൂററാണ്ടവസാനത്തിൽ, ഇന്ത്യയുടെ ആത്മാവു് ഉയിർത്തെഴുന്നേററു. ആ വിഷയത്തിലേക്കാണു് ഇനി നാം കടക്കുന്നതു്.



പതിനെട്ടാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ, ഇന്ത്യയിൽ പല ഭാഗങ്ങളിലും, ലോകചരിത്രത്തിൽ സമാനം ഇല്ലാത്തവിധം, നാഗരികത ക്ഷയിച്ചതായി കാണാം. ബംഗാളിലും ഗംഗാതടത്തിലും, 'മുപ്പതുവർഷ'യുദ്ധക്കാലത്തു് (Thirty Years' War) ജർമ്മനിയിലുണ്ടായതുപോലെ അരാജകാവസ്ഥ ഉണ്ടായി. പഞ്ചാബിൽ ഒരു വലിയ സൈനികസംഘർഷം ഉണ്ടായി; ഫലസമ്പന്നമായ ആ ഭാഗം അതിനുശേഷം ഒരു മണലാരണ്യം തന്നെയായി. മഹാരാഷ്ട്രരുടെ ജന്മഭൂമിയിലും, മൈസൂറിലും, ഇന്ത്യയുടെ തെക്കേഅററത്തും മാത്രമേ ജീവിതം സാധാരണഗതിയിലൊഴുകിയുള്ളു.

ഒററതിരിഞ്ഞു മാറിക്കിടന്ന രാജപുട്ടാണാ, മൈസൂർ, തഞ്ചാവൂർ, തിരുവിതാംകൂർ മുതലായ രാജ്യങ്ങളിൽ കലകളും പാണ്ഡിത്യവും പുഷ്ടമായി വന്നു. പതിനെട്ടാംനൂററാണ്ടിന്റെ അവസാനത്തിൽ, വലിയ ജനാധിവാസമുള്ള ഭാഗങ്ങളും, പരമ്പരയാ സംസ്കാരനേതൃത്വം വഹിച്ചിരുന്ന കേന്ദ്രങ്ങളും അസ്തചൈതന്യങ്ങളായി, ആനതമൗലികളായിക്കിടന്നു. മതബോധവും അധഃപതിച്ചു. ഇന്ത്യയുടെ ആത്മാവു് അശുഭാപ്തിവിശ്വാസത്തിൽ നിശ്ശേഷം നിമഗ്നമായി.

പത്തൊമ്പതാംനൂററാണ്ടു് ഇന്ത്യയിൽ ഒരു പുനർജ്ജന്മത്തെ ദർശിച്ചു. ബംഗാൾ, യൂറോപ്യന്മാർ കീഴടക്കിയതു്, ഹിന്ദുമതത്തിന്റെ സ്ഥാനത്തിനു് ഒരു വലിയ മാററംവരുത്തി. മുസ്ലീങ്ങളുടെകീഴിൽ ഹിന്ദുക്കൾക്കു് അങ്ങേഅററം ലഭിച്ചതു് മതസഹിഷ്ണുതമാത്രമത്രേ. അന്നത്തെ ഇംഗ്ലീഷുകാരുടെ ദൃഷ്ടിയിലാകട്ടെ, ഹിന്ദുമതവും ഇസ്ലാമും അവി

ശാസികളുടെ മതങ്ങളാണ്. കമ്പനിക്ക് പ്രത്യേകമായി മതതാല്പര്യമൊന്നുമില്ലാഞ്ഞതിനാൽ, ഹിന്ദുമതം, അതിൻെറ നാട്ടിൽ സ്വതന്ത്രമായി. പഴയ കുപ്പികളിൽ പുതുവീഞ്ഞു് പകരുകയും ഉണ്ടായി. പത്തൊമ്പതാംനൂററാണ്ടിൻെറ പ്രാരംഭത്തിൽ, ഇന്ത്യയുടെ നവോത്ഥാനത്തിന്റെ പിതാവെന്നു ന്യായമായി വിളിക്കപ്പെടാവുന്ന ഒരു മഹാൻ പിറന്നു. റാം മോഹൻ റോയി (1772—1833), ബംഗാളിലെ നവാബ് നൈസാംമാരുടെ സർവ്വീസിൽ, പ്രശസ്തിയാർജ്ജിച്ച ഒരു ബ്രാഹ്മണകുടുംബത്തിലാണ് ജനിച്ചത്. സംസ്കൃതം, പേർഷ്യൻ, അറബിക്ക്, ഇംഗ്ലീഷ് ഈ ഭാഷകളൾപ്പെടെ, അദ്ദേഹത്തിനു് ഉന്നതവിദ്യാഭ്യാസം സിദ്ധിച്ചു. അതിനുശേഷം അദ്ദേഹം ഈസ്റ്റിന്ത്യാക്കമ്പനിയുടെ കീഴിൽ ഉദ്യോഗത്തിൽ പ്രവേശിക്കയും ക്രമേണ ഉയന്ന ഉദ്യോഗം വഹിക്കയും ചെയ്തു. എന്നാൽ, റാംമോഹൻ, പ്രധാനമായി മാനുഷികമൂല്യങ്ങളെ മാനിച്ചവനും മതപരിഷ്കർത്താവുമായിരുന്നതിനാൽ കമ്പനിയിലെ ഉദ്യോഗം രാജിവെച്ച്, ജനസേവനത്തിനായി സ്വജീവിതം ഉഴിഞ്ഞുവെച്ചു. ക്രിസ്തുമതതത്വങ്ങളാലും, യൂറോപ്യൻ ഉല്പതിഷ്ണുതത്വത്താലും പ്രേരിതനായി, റാം മോഹൻ ഇന്ത്യ നിരാശാഗർത്തത്തിൽനിന്നു കരകയറണമെങ്കിൽ ഹിന്ദുമതത്തിലും, ഹിന്ദുക്കളുടെ സാമൂഹ്യാചാരങ്ങളിലും വിപ്ലവകരമായ പരിഷ്കാരം വരുത്തണം എന്ന തീരുമാനത്തിലെത്തി. ഇതിൻെറ പരിണതഫലമാണ് ബ്രഹ്മസമാജസ്ഥാപനം.

എന്നാൽ റാംമോഹൻെറ മതപരിഷ്കാരത്തിന് ജനസാമാന്യത്തിന്നിടയിൽ വലിയ വിജയം ഉണ്ടായില്ല. അദ്ദേഹത്തിൻെറ മതപരമായ ആശയങ്ങൾ വളരെ ബുദ്ധിപരവും, ക്രിസ്ത്യൻസിദ്ധാന്തങ്ങളാൽ സങ്കലിതവും, ഹിന്ദുമതത്തിൻെറ പാരമ്പര്യവുമായി ബന്ധമില്ലാത്തതുമായിരുന്നു. എങ്കിലും അവ ബംഗാളിലെ ഇടത്തരക്കാർക്ക് ആത്മീയമായ ഒരു നവോന്മേഷം നൽകി, അവരെ നൈരാശ്യത്തിൽനിന്നും കരയേററുകയുണ്ടായി. ഹിന്ദുമതത്തിനു നേരിടേണ്ടിവന്ന വിപത്തിനെ അതു തടഞ്ഞുനിർത്തി. സാർവ്വജനീയമായ മതം സ്ഥാപിക്കുന്നതിനുള്ള അദ്ദേഹത്തിൻെറ ശ്രമം, അദ്ദേഹത്തെ അതിജീവിച്ചില്ല. അടുത്ത തലമുറയിൽ, ദ്വാരകനാഥടാഗോറിൻേറയും, കേശവചന്ദ്രസേനൻേറയും, പ്രചോദനഫലമായി, ഹിന്ദുമതം വീണ്ടും ശക്തമായി. ബ്രഹ്മസമാജം ഒരു പ്രത്യേക മതവിഭാഗം എന്ന നിലവിട്ട് ഒരു സാമൂഹ്യമായ പ്രസ്ഥാനമായിമാറി.

മതപരിഷ്കരണത്തിനുവേണ്ടിയുള്ള റാംമോഹൻെറ പ്രയത്നങ്ങൾ അഭിനന്ദനീയങ്ങളെങ്കിലും, ഇന്ത്യാചരിത്രത്തിൽ അദ്ദേഹം പ്രാതസ്മരണീയനായിരിക്കുന്നതു് അദ്ദേഹം നേതൃത്വം നൽകിയ മതേതരപ്രസ്ഥാനങ്ങൾമൂലമാണ്. അദ്ദേഹത്തെ ഇന്ത്യയിലെ 'ആദ്യത്തെ ആധുനികമനുഷ്യൻ' എന്നു വിളിക്കാവുന്നതാണ്. സതി നിർത്തൽചെയ്യുന്നതിനു് അദ്ദേഹം നൽകിയ സേവനങ്ങൾ സുപരിചിതങ്ങളാണല്ലോ. അദ്ദേ

ഹമാണ് ഇന്ത്യയിൽ ആദ്യമായി സ്ത്രീകളുടെ അവകാശത്തിനുവേണ്ടി വാദിച്ചതു്. സ്ത്രീകളുടെ അവകാശത്തെപ്പററിയുള്ള അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൽ, ("Brief remarks regarding modern encroachments on the ancient rights of females"—1822) സ്ത്രീകൾക്കു പുരുഷന്മാർക്കു തുല്യമായ സമത്വം നല്കണമെന്നതിലേയ്ക്കുള്ള യുക്തിയുക്തമായ വാദമുഖങ്ങളാണ് അടങ്ങിയിരിക്കുന്നതു്. ഇതിനുംപുറമേ റാംമോഹൻ ഹിന്ദുനിയമപരിഷ്കാരത്തിനും, പത്രസ്വാതന്ത്ര്യത്തിനുംവേണ്ടി പോരാടി. 'ജോയൻറ് സെലക്ട് കമ്മററി'ക്കു് അദ്ദേഹം സമർപ്പിച്ച ഭീമഹർജിയിൽ, ഗവണ്മെൻറിൽ ഇന്ത്യക്കാർക്കു ന്യായമായ സ്ഥാനം കൊടുക്കണമെന്നു വാദിച്ചു. ഒരു വിദ്യാഭ്യാസപ്രവർത്തകൻ എന്ന നിലയിൽ റാംമോഹൻ, ഇന്ത്യയിൽ ഇംഗ്ലീഷുസമ്പ്രദായത്തിലുള്ള വിദ്യാഭ്യാസം വേണമെന്നു വാദിച്ചവരുടെ ഭാഗത്തുനിന്നു.

സ്വകീയമായ രൂപത്തിലുള്ള ഹിന്ദുമതത്തിൻെറ ഉദ്ധാരണത്തിനു് അധിക കാലതാമസം വേണ്ടിവന്നില്ല. 1875 വരെ ബ്രിട്ടീഷ്ഗവണ്മെൻറ് ഏറെക്കുറെ ഹിന്ദുമതത്തിനോടു് അനുകൂലഭാവമാണ് കാണിച്ചതു്. മുസ്ലീംങ്ങളെ അവർ പ്രായേണ ശത്രുക്കളായി എണ്ണി. ഒരു ഗവർണ്ണർജനറൽ സ്വയം വീമ്പിളക്കുകയുമുണ്ടായി, സോമനാഥക്ഷേത്രം മുസ്ലീംങ്ങൾ നശിപ്പിച്ചതിനു പകരം, ഗസനി നശിപ്പിച്ചു്, ചരിത്രപ്രസിദ്ധമായ ക്ഷേത്രഗോപുരം വീണ്ടെടുത്തു്, താൻ പകവീട്ടിയെന്നു്!! ഏതായാലും ഹിന്ദുമതത്തിൽ പുനരുത്ഥാനത്തിൻെറ നാമ്പുകൾ മുളച്ചു. മെക്കോളേ ഉദ്ദേശിച്ചതു്, അദ്ദേഹം നടപ്പാക്കിയ പുതിയ വിദ്യാഭ്യാസപദ്ധതി ഹിന്ദുമതം ഇല്ലാതാക്കുമെന്നായിരുന്നു. നേരേമറിച്ചു്, തൽഫലമായി ഹിന്ദുമതം ഉത്ഥാനംചെയ്യുയാണുണ്ടായതു്. എന്നാൽ ഈ പ്രവണതകൾ ദൃശ്യമായതു് സൈനികവിപ്ലവത്തിൻെറ ഫലങ്ങൾ മറഞ്ഞതിനുശേഷമാണ്. 1853–ൽ കാറൽമാർക്സ്, അതിസൂക്ഷ്മമായ മതിവൈദഗ്ദ്ധ്യത്തോടുകൂടി എഴുതി "ഹിന്ദുസ്ഥാനിലെ എല്ലാ ആഭ്യന്തരകലഹങ്ങളും, വിപ്ലവങ്ങളും, കീഴടക്കലുകളും ബാഹ്യമായിരുന്നു; ഉള്ളിലേയ്ക്കു കടന്നില്ല," എന്നു്. അദ്ദേഹം തുടരുന്നു, "ഇംഗ്ലണ്ടു്, ഇന്ത്യൻസമുദായത്തിൻെറ ചട്ടക്കൂടുമുഴുവൻ തകർത്തു, പക്ഷേ, പുത്തനായി ഒന്നും സൃഷ്ടിച്ചതിൻെറ അടയാളം കാണാനുമില്ല. തൻെറ പഴയലോകം ഇല്ലാതാകയും പുത്തനായൊന്നു രൂപീകൃതമാകാതിരിക്കയും ചെയ്യുന്നതു്, ഹിന്ദുക്കളിൽ വിഷാദമനഃസ്ഥിതി ഉണ്ടാക്കുന്നു. അതു് ബ്രിട്ടൻ ഇന്നു ഭരിക്കുന്ന ഹിന്ദുസ്ഥാനെ അതിൻെറ പഴയ പാരമ്പര്യത്തിൽനിന്നും ചരിത്രത്തിൽനിന്നും പരിച്ഛേദിച്ചു നിർത്തുന്നു."

നവോത്ഥാനംവരാൻ അധികം കാലവിളംബം നേരിട്ടില്ല. ഗുജറാററിൽനിന്നുമുള്ള ഒരു സന്യാസിയായ ദയാനന്ദസരസ്വതിയാണ്, ആദ്യമായി നൂതനവും സുശക്തവും സമരവീര്യം തിളയ്ക്കുന്നതുമായ ഹിന്ദുമതത്തെപ്പററി ജനങ്ങളെ ഉദ്ബോധിപ്പിച്ചതു്. അദ്ദേഹത്തിൻെറ 'ആര്യ

സമാജം,' വൈദികാടിസ്ഥാനത്തിൽ ഹിന്ദുമതം പുനഃസ്ഥാപിക്കുന്നതിലേയ്ക്കായിരുന്നു സ്ഥാപിച്ചത്. ഹിന്ദുമതത്തെ വൈദികകാലത്തെ നിർമ്മലമായ പരിശുദ്ധിയിലേയ്ക്കുയർത്താൻ അദ്ദേഹം ശ്രമിച്ചു. അദ്ദേഹത്തിന്റെ തീക്ഷ്ണോത്സാഹവും, വേദങ്ങളുടെ ഒരു വ്യാഖ്യാനമായ 'സത്യാർത്ഥപ്രകാശ'വും ഹിന്ദുമതത്തിനു നവജീവൻ നൽകി. പ്രത്യേകിച്ചും വളരെക്കാലമായി ഹിന്ദുമതം മരവിച്ചുകിടന്ന പഞ്ചാബിൽ അതു് ഒരു സജീവശക്തിയായി ഉയർത്തെഴുന്നേററു. ദേശീയതയുടെ ഒരു ഘട്ടം എന്ന നിലയിലും, ക്രിസ്തുമതം, ഇസ്ലാംമതം ഇവയുടെ സിദ്ധാന്തങ്ങളുടെ നേർക്കുള്ള എതിർപ്പെന്ന നിലയിലും, ആര്യസമാജം പ്രാധാന്യമർഹിക്കുന്നു. മതപരിവർത്തനപ്രസ്ഥാനമെന്ന നിലയിൽ, സാമൂഹ്യസേവനത്തിൽ മുൻകൈയെടുത്തു പ്രവർത്തിച്ച ഒരു സംഘടനയെന്ന നിലയിൽ, ആര്യസമാജം ഉത്തരേന്ത്യയിൽ ഹിന്ദുപുനരുത്ഥാനത്തിലെ ഒരു സുപ്രധാന ഘടകമാണു്. പഞ്ചാബിൽ സമാജം നടത്തിയ വിദ്യാഭ്യാസശ്രമങ്ങൾ ഗണനീയമാണു്. എന്നാൽ പുരാണങ്ങളുടെ നിരസനം, വിഗ്രഹാരാധനയോടുള്ള കർശനമായ എതിർപ്പു്, ഹിന്ദുമതത്തിൽ വേദങ്ങളൊഴിച്ചുള്ള എല്ലാ ഗ്രന്ഥങ്ങളുടേയും തിരസ്കരണം, മുതലായവനിമിത്തം, ഹിന്ദുസംസ്കാരം വിപുലമായതോതിൽ നഷ്ടീഭവിച്ച ഭാഗങ്ങളിൽ അതിനുണ്ടായ സ്വാധീനശക്തി പരിമിതമായിരുന്നു. ഹിന്ദുമതനവോത്ഥാനം ഹിന്ദുപാരമ്പര്യത്തിന്റെ സാമാന്യവിഭാഗത്തിൽനിന്നും വരേണ്ടിയിരുന്നു. ഈ പ്രസ്ഥാനത്തിന്റെ പ്രവാചകൻ വിവേകാനന്ദനത്രേ.

വിവേകാനന്ദൻ (1861–1902) യുവാവായ ഒരു ബംഗാളി ബിരുദധാരിയും, ആധുനികവിജ്ഞാനസമ്പന്നനും, ഒരു മിസ്റ്റിക്കസന്യാസിയായ രാമകൃഷ്ണപരമഹംസന്റെ ശിഷ്യനും ആയിരുന്നു. പരമഹംസനെ, തൽശ്ശിഷ്യന്മാർ ഒരു അവതാരമായി ഗണിച്ചുവരുന്നു. സന്യാസിത്വം സ്വീകരിച്ച വിവേകാനന്ദൻ, 1886–ൽ തന്റെ ഗുരുവിന്റെ നിര്യാണശേഷം, വേദാന്തപ്രചാരകനായി നാടാകെ സഞ്ചരിച്ചു. തീവ്രമായ സ്വരാജ്യസ്നേഹത്തിന്റെ പ്രതിരൂപമായിരുന്നു അദ്ദേഹം. ഹിന്ദുമതത്തിന്റെയും മാതൃഭൂമിയുടെയും മഹത്വം വീണ്ടെടുക്കുക, എന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അമേരിക്കയിലും യൂറോപ്പിലും നടത്തിയ പര്യടനം അദ്ദേഹത്തിനു സാമൂഹ്യമൂല്യങ്ങളെപ്പററി ഒരു പുതിയ ഉൾക്കാഴ്ച നൽകി. അദ്ദേഹം സധീരം പ്രഖ്യാപിച്ചു: "വിധവകളുടെ കണ്ണീരൊപ്പാത്തതും, അനാഥന്മാർക്കു് ആഹാരം നൽകാത്തതുമായ ഒരു മതത്തിൽ ഞാൻ വിശ്വസിക്കുന്നില്ല." ഇതു് പാശ്ചാത്യലോകം അദ്ദേഹം കണ്ടതിന്റെ പ്രത്യാഘാതമാണു്. തിരിച്ചുവന്നശേഷം, അദ്ദേഹം പറഞ്ഞതും ശ്രദ്ധേയമാണു്. "ദേശീയമായ ഏററവും വലിയ പാപം സാമാന്യജനതയെ ഗൗനിക്കാതിരിക്കയാണു്; നമ്മുടെ അധഃപതനത്തിന്റെ ഒരു കാരണം അതാണു്." വിവേകാനന്ദനു് അമേരിക്കയിൽ ലഭിച്ച വൻപിച്ച വിജയവും, അദ്ദേഹത്തിന്റെ ഊർജ്ജസ്വലമായ ഹിന്ദു

മതപ്രതിപാദനവും, വേദാന്തം എല്ലാവരുടേയും മതമെന്ന പ്രഖ്യാപനവും, ഹിന്ദുക്കൾക്ക പൊതുവെ അവരുടെ മതത്തിൽ അഭിമാനം ജനിപ്പിച്ചു. ഇന്ത്യാക്കാർ, ആദ്യമായി മനസ്സിലാക്കി, അവരുടെ മതത്തിൽ ലജ്ജാവഹമായി ഒന്നുമില്ലെന്നു്. ഈ ആശയത്തെ ബ്രഹ്മവിദ്യാസംഘവും പ്രബലപ്പെടുത്തി. യൂറോപ്യൻവേഷത്തിൽ കേണൽ ഓൽക്കോട്ടും മാഡം ബ്ളാവററ്സ്കിയുംകൂടി ഹിന്ദുമതപുനരുദ്ധാരണത്തിനായി 'തിയസോഫിക്കൽ സൊസൈററി'വഴിയായി പ്രചരണംനടത്തി. പത്തൊൻപതാംനൂററാണ്ടവസാനത്തിൽ, ലോകത്തിനുമുൻപിൽ സ്വന്തം മഹത്വത്തിൽ ആത്മവിശ്വാസത്തോടും ശക്തിയോടും, വേണ്ടിവന്നാൽ മററു മതങ്ങളെ വെല്ലുവിളിക്കാനുള്ള ധൈര്യത്തോടുംകൂടി ഹിന്ദുമതം നിവൎന്നുനിന്നു.

ഇന്ത്യ അതിൻെറ ചരിത്രപരമായ മഹിമാവു് വീണ്ടെടുത്തതോടുകൂടി ഹിന്ദുക്കളുടെ പുരാതനമഹത്വം ഉണർത്തുകയും ശക്തിപ്പെടുത്തുകയും ചെയ്തു. അവധാനപൂൎവ്വമായ പഠനവും ക്ഷമാപൂൎവ്വമായ ഗവേഷണവുംമൂലം, യൂറോപ്യൻപണ്ഡിതന്മാർ ഇന്ത്യയുടെ നഷ്ടപ്പെട്ട പുരാവൃത്തം പുനർവിരചിച്ചു. ചന്ദ്രഗുപ്തനും അലക്സാണ്ടറും തമ്മിലുള്ള സമകാലീനത സ്ഥാപിച്ചതോടേ, ഇന്ത്യാചരിത്രം ആരംഭിക്കപ്പെട്ടു. മുന്നോട്ടുള്ള മറ്റൊരു പ്രധാന വഴിത്തിരിവായിരുന്നു അശോകൻെറ ശിലാശാസനങ്ങളിലെ ലിപി വായിക്കാൻ സാധിച്ചതു്. ക്രമേണ ഹിന്ദുക്കൾക്ക ബോധമുണ്ടായി, അവർ എപ്പോഴും വിദേശീയരാൽ കീഴടക്കപ്പെട്ട ഒരു വൎഗ്ഗമല്ലായിരുന്നെന്നു്; പല ശതാബ്ദങ്ങളിലും, വിവിധരംഗങ്ങളിൽ അവർക്ക ശ്രേഷ്ഠങ്ങളായ നേട്ടങ്ങളുണ്ടായിരുന്നെന്നു്. മറവിയിൽപ്പെട്ട മഹാന്മാരായ രാജാക്കന്മാരെ വീണ്ടും ചരിത്രം, പ്രകാശത്തിലെത്തിച്ചു. ഇന്ത്യയുടെ സാമ്രാജ്യസ്ഥാപനങ്ങളുടെയും, സമുദ്രത്തിന്നപ്പുറത്തുള്ള ഭാരതീയസംസ്കാരപ്രചരണത്തിന്റെയും, അനർഘങ്ങളായ ശില്പകലാസ്മാരകസ്തംഭങ്ങളുടെയും കഥകൾ വെളിപ്പെട്ടതോടുകൂടി, ഇന്ത്യാക്കാരുടെ ഹൃദയം അനേകനൂററാണ്ടുകൾക്കശേഷം ദേശീയമഹത്വബോധത്താൽ സ്പന്ദനം ചെയ്തു.

സർ വില്യം ജോൺസിന്റെ അതിമഹത്തായ പ്രവൎത്തനവും, അവിചാരിതഫലങ്ങൾ ഇന്ത്യയിലുളവാക്കി. യൂറോപ്പിൽ സംസ്കൃതംപഠിക്കാൻജനിച്ച താല്പൎയ്യം, ഇന്ത്യാക്കാരിൽ തങ്ങളുടെ പൂൎവ്വികന്മാർ നൽകിയ അനശ്വരസമ്പത്തിനെപ്പററി ബോധം ഉളവാക്കി. കേൾക്കുമ്പോൾ ആശ്ചര്യകരമായി തോന്നാമെങ്കിലും വാസ്തവം, ഇന്ത്യൻസംസ്കാരത്തെപ്പററി മാക്സ്മുള്ളർ, മോണിയർവില്യംസ്, മുതലായവർ കാണിച്ച താല്പൎയ്യമാണു്, ഇന്ത്യാക്കാർക്കു് അവരുടെ ക്ലാസിക്കുകൾ, ആധുനികമായ രീതിയിൽ പഠിക്കാൻ ആവേശം നൽകിയതു്. അതുപോലെതന്നെ, യൂറോപ്യൻപണ്ഡിതന്മാർ, ഇംഗ്ലീഷിൽ തൎജ്ജമചെയ്തു പ്രസാധനം ചെയ്തു കൃതികളാണു് പുതിയ ഇടത്തരവർഗ്ഗക്കാർക്കു്, അവരുടെ പൂൎവ്വികന്മാ

രുടെ ചിന്താരത്നങ്ങളെപ്പറ്റി അറിവു നൽകിയതു്. പൗരസ്ത്യരുടെ വിശുദ്ധഗ്രന്ഥങ്ങൾ പ്രസാധനം ചെയ്യാൻ മാക്സ്മുള്ളർക്കുണ്ടായ പ്രചോദനവും, ഭാരതീയവേദാന്തം പഠിക്കാനുള്ള പാശ്ചാത്യരുടെ ശ്രമവും അനുദിനം ഇന്ത്യയിൽ വളന്നുവന്ന ദേശീയബോധത്തിനു് അത്യധികമായ ഉത്സാഹമുളവാക്കി.

രാഷ്ട്രീയാധികാരം ഇംഗ്ലീഷുകാരുടെ കൈകളിലേയ്ക്കു മാറിയതു്, സാമൂഹ്യമായ പല മാററങ്ങൾക്കും ഇടവരുത്തി. അവ ഉടനടി ദൃശ്യമായിരുന്നില്ല. ഇന്ത്യയിലെ ഉദ്യോഗസ്ഥവർഗ്ഗങ്ങളായ, കായസ്ഥന്മാർ ബ്രാഹ്മണർ, ഖട്രീസ് മുതലായി വടക്കേഇന്ത്യയിലുള്ളവർ വളരെമുമ്പുമുതൽക്കേ ഫ്യൂഡൽപ്രഭുക്കന്മാരുടേയോ, ക്ഷത്രിയന്മാരുടേയോ(യോദ്ധാക്കളായ വർഗ്ഗക്കാർ) കീഴിലായിരുന്നു. ബ്രിട്ടീഷധികാരത്തിൻെറ വളർച്ചയോടേ, ഫ്യൂഡൽപ്രഭുക്കന്മാരുടെ പ്രാധാന്യം കുറഞ്ഞുവന്നു. കീഴടക്കപ്പെട്ട സ്ഥലങ്ങളിലെ മഹാരാജാക്കന്മാർക്കും രാജാക്കന്മാർക്കും അധികാരങ്ങളെല്ലാം നഷ്ടപ്പെട്ടു. യോദ്ധൃവർഗ്ഗക്കാരുടെ പ്രാമാണ്യത്തിനും ഇടിവുതട്ടി. എന്തെന്നാൽ ഇന്ത്യൻസൈന്യത്തിൽ അവർക്കു് താണ ഉദ്യോഗങ്ങളേ ലഭിച്ചുള്ളു. അധികാരവും സ്വാധീനശക്തിയും ഉദ്യോഗസ്ഥരെ നിയമിച്ചുവന്ന വർഗ്ഗങ്ങളിലായി. ആ വർഗ്ഗംതന്നെയാണു് പാണ്ഡിത്യമാവശ്യമുള്ള ജോലിക്കാരേയും സൃഷ്ടിച്ചതു്. റാംമോഹൻറോയിതന്നെ ഏതുതരം കൂട്ടരിൽനിന്നുമാണുണ്ടായതു്? ഇംഗ്ലീഷുവിദ്യാഭ്യാസത്തിനു പ്രചാരം വന്നതോടേ, ബാക്കിവർഗ്ഗത്തിൽനിന്നും അവർക്കുള്ള അന്തരം കൂടുതലായി. പത്തൊമ്പതാംനൂററാണ്ടിൻെറ അവസാനഘട്ടങ്ങളിൽ നിയമജ്ഞന്മാരുടേയും (ഡബ്ള്യൂ. സി. ബാനർജി, ഫിറോസ്ഷാ മേത്താ മുതലായവർ), അദ്ധ്യാപകരുടേയും (സുരേന്ദ്രനാഥ്, ഗോഖലെ, തിലകൻ), ഭരണാധികാരികളുടേയും (രാജാ സർ. ടി. മാധവറാവു, ആർ. സി. ദത്ത് തുടങ്ങിയവർ), പത്രപ്രവത്തകരുടേയും (ജി. സുബ്രഹ്മണ്യയ്യർ, മോട്ടിലാൽ ഘോഷ്) ശബ്ദമാണു് ഇന്ത്യയിൽ ഉടനീളം മുഴങ്ങിയതു്. അതേ വർഗ്ഗത്തിൽനിന്നുമാണു് അഭിജാതമായ തൊഴിലുകളും, ഉദ്യോഗസ്ഥന്മാരും ഉദയം ചെയ്തതു്. ഗവണ്മെൻറുദ്യോഗം കഴിഞ്ഞാൽ, അന്നുണ്ടായിരുന്ന പ്രധാനതുറകൾ നിയമം, പത്രപ്രവത്തനം, അദ്ധ്യാപനം, വൈദ്യം ഇവയായിരുന്നു. പുതുതായി വളന്ന ഈ ഇടത്തരവർഗ്ഗം, കൂടുതൽ വിദ്യാഭ്യാസമുള്ളവരും, രാജ്യത്തിൻെറ അടിയന്തിരാവശ്യങ്ങളെപ്പററി ബോധമുള്ളവരും, ഐക്യചിന്തയുള്ളവരും ആയിരുന്നു. അവർ ഒരു പുതിയ ഇന്ത്യയ്ക്കുവേണ്ടി നിലകൊണ്ടു. സാമൂഹ്യമേന്മ നടിച്ചു് ഇടിഞ്ഞുതകന്ന കെട്ടിടങ്ങളിൽ കഴിഞ്ഞുവന്ന പഴയ പ്രഭുവർഗ്ഗം അനുദിനം ക്ഷയിച്ചുവന്നു. ഇടത്തരക്കാരായ വർഗ്ഗം, ദേശീയസ്വാതന്ത്ര്യപ്രചോദിതരായപ്പോൾ, ബ്രിട്ടീഷ്ഗവണ്മെൻറു് ബോധപൂർവ്വം പടംപൊഴിഞ്ഞ ഈ പ്രഭുവർഗ്ഗത്തിനെ സഹായിക്കാനും ഉയർത്താനും ഒരുമ്പെട്ടു. അവർ യാഥാസ്ഥിതികരും ബ്രിട്ടനോടു കൂറുള്ളവരുമാണല്ലോ. എന്നാൽ അവർക്കു്, സ്വന്തം

ആളുകളുടെ ഇടയിൽത്തന്നെ സ്ഥാനമില്ലാതായി. അവരുമായുള്ള കൂട്ടുകെട്ട് ബ്രിട്ടന് അവസാനം ദോഷമാണു ചെയ്തതു്.

വ്യാവസായികരംഗമൊഴിച്ച്, മററുള്ളതിലെല്ലാം, ഒരു പുതിയ ഇന്ത്യയെ രൂപവൽക്കരിച്ചതു് ഈ ഇടത്തരവർഗ്ഗമാണു്. ദേശീയപ്രസ്ഥാനം സംഘടിപ്പിച്ചതും നയിച്ചതും അവർതന്നെ. ആധുനികവിജ്ഞാനത്തിന്റെ വക്താക്കളും പുതുതായി രൂപംപ്രാപിച്ച ഇന്ത്യയുടെ ദീപവാഹകരും അവരായിരുന്നു. ജി. പരമേശ്വരൻപിള്ളയുടെ 'ഇന്ത്യാക്കാരുടെ പ്രതിനിധികൾ' (Representative Indians) എന്ന പുസ്തകത്തിലുള്ള പേരുകളിൽ, പഴയ ഭരണവർഗ്ഗത്തിൻെറ ഒരു പ്രതിനിധി മാത്രമേയുള്ളു. മററുള്ളവരെല്ലാംതന്നെ ഇടത്തരക്കാരുടെ കൂട്ടത്തിൽപ്പെട്ടവരത്രേ. പ്രശസ്തരായ ഭരണനിപുണന്മാരുടേയും, പണ്ഡിതന്മാരുടേയും, നിയമജ്ഞന്മാരുടേയും, പ്രൊഫസർമാരുടേയും, വ്യാവസായികനേതാക്കന്മാരുടേയും എല്ലാം നാമങ്ങൾ അതു് ഉൾക്കൊള്ളുന്നു. ഈ പുതിയ സമുദായത്തിനു പ്രചോദനം ജനങ്ങളിൽനിന്നുമാണു കിട്ടിയതു്, പ്രാചീന പാരമ്പര്യത്തിൻെറ ഉടമകളായ പഴയ ഭരണവർഗ്ഗത്തിൽനിന്നുമല്ല.

രാഷ്ട്രീയസംഘടനകളുടെ സ്ഥാപനമാണു്, ഈ പുതിയ ഇടത്തരവർഗ്ഗക്കാരുടെ മുഖ്യമായ സംഭാവന. കമ്പനിയുടെകാലത്തേ കാണാം ഇതിൻെറ ആരംഭം. എന്നാൽ 'സൈനികവിപ്ലവം (മ്യൂട്ടിണി) അതിൻെറ 'വളർച്ച'യെ തടഞ്ഞു. 'ബ്രിട്ടീഷ് ഇന്ത്യാ സൊസൈററി,' (കൽക്കത്ത 1843), ബ്രിട്ടീഷ് ഇന്ത്യൻ അസോസിയേഷൻ (1851) മുതലായി ആദ്യമുണ്ടായ സ്ഥാപനങ്ങളുടെ ഉദ്ദേശ്യം, ജനങ്ങളുടെ അവശതയെ ഭരണാധികാരികളെ അറിയിക്കുകയും, അവരുടെ രാഷ്ട്രീയോന്നമനത്തിനു ശ്രമിക്കുകയുമായിരുന്നു. ഇവയെല്ലാം സൈനികവിപ്ലവത്തെ പിൻതുടൎന്നുണ്ടായ മർദ്ദനങ്ങൾ നശിപ്പിച്ചു. ഇന്ത്യയുടെ ശബ്ദം ഉയരാതായി; ഒരു തലമുറക്കാലം ജനങ്ങളുടെ ഉണർവ്വും ഉശിരും മന്ദീഭവിച്ചു. 1875–ഓടുകൂടി, മുൻപു സൂചിപ്പിച്ച ഹിന്ദുമതനവോത്ഥാനം രാഷ്ട്രീയരംഗത്തും പ്രതിഫലിച്ചു കാണായി. 'കൽക്കത്തയിലെ ഇന്ത്യൻ അസോസിയേഷൻ' ഉത്ഭവിച്ചതു് അതേ കൊല്ലത്തിലാണു്. അതോടു സമീപിച്ചുതന്നെ പൂനായിൽ 'സാർവ്വജനികസഭ'യും ഉണ്ടായി. മററു പ്രധാനനഗരങ്ങളിലും ഇമ്മാതിരി രാഷ്ട്രീയസംഘടനകൾ രൂപമെടുത്തു. ഇന്ത്യയുടെ ശബ്ദം ഇന്ത്യൻവർത്തമാനപ്പത്രങ്ങളിലൂടെയും മുഖരിതമായി. 1880–നോടടുത്തു് 478-ൽ കുറയാതെ പത്രങ്ങൾ—മിക്കവയും ഇന്ത്യൻഭാഷകളിൽ,—ഉണ്ടായിരുന്നു. അമൃതബസ്സാർ പത്രിക, ഹിൻഡു, ട്രിബ്യൂൺ, ഇവയുടെയും അതിനുമുമ്പുതന്നെ ജനകീയാവശ്യത്തിനുവേണ്ടി നിലകൊണ്ട 'ബംഗാളി,' 'ഇൻഡ്യൻ മിറർ' ഇവയുടെയും നാമധേയങ്ങൾ സ്മരണീയങ്ങളാണു്.

ഇന്ത്യയുടെ വിവിധഭാഗങ്ങളിൽ ഇന്ത്യയുടെ രാഷ്ട്രീയമായ ഉന്നമനം എന്ന ഏകോദ്ദേശ്യത്തോടെ പ്രവർത്തിച്ച അസംഖ്യം സംഘടന

കൾ, സ്വാഭാവികമായി ഒരു അഖിലേന്ത്യാസംഘടനയ്ക്കു വഴിമാറി. 1885 ഡിസംബർ 28-ാംനു- ബോംബെയിൽ ഇന്ത്യൻനാഷണൽകോൺഗ്രസ്സ് സ്ഥാപിതമായി. ഇന്ത്യയുടെ പലഭാഗത്തുനിന്നുമായി അതിൽ, എഴുപത്തിരണ്ടു പ്രതിനിധികൾ സംബന്ധിച്ചു. കൽക്കത്തായിലെ ഒരു പ്രസിദ്ധ അഭിഭാഷകനായ ഡബ്ളിയൂ. സി. ബാനർജിയായിരുന്നു അദ്ധ്യക്ഷൻ. ബോംബെയിലും, അടുത്തകൊല്ലം കല്ക്കത്തായിലും സമ്മേളിച്ചവരിൽ മിക്കവരും, നവീനവിജ്ഞാനത്തിൻേറയും, പുതിയ ഇടത്തരക്കാരുടേയും പ്രതിനിധികളായിരുന്നു. അവർ പാശ്ചാത്യവും, ഉല്പതിഷ്ണുപരവുമായ വീക്ഷണഗതിക്കാരും, ബ്രിട്ടീഷുകാരെക്കുറിച്ചു മതിപ്പുള്ളവരുമായിരുന്നു. മൂന്നാമത്തെ കോൺഗ്രസ്സിൽ, അല്ലഹബാദിൽനിന്നും യുവാവായ ഒരു ബിരുദ്ധധാരി, രംഗപ്രവേശംചെയ്തു. അദ്ദേഹത്തിന്റെ സുധാരസധാര സഭാവാസികളെ വശീകരിച്ചു. ഹൈന്ദവജീവചൈതന്യം ഉളലെടുത്ത അദ്ദേഹം, പണ്ഡിതമദനമോഹനമാളവ്യയത്രേ. എങ്കിലും പൊതുവേ, ആദ്യകാലകോൺഗ്രസ്സുകാർ ഉല്പതിഷ്ണുവീക്ഷണഗതിയുള്ളവരായിരുന്നു; ഹൈന്ദവമായ ആശയത്തിൻെറ പ്രത്യക്ഷപ്രതിനിധികളായിരുന്നില്ല. അടുത്ത തലമുറയിൽ, കോൺഗ്രസ്സിൻെറ സ്വഭാവത്തിനു് മാററംവന്നു. ഹൈന്ദവദേശീയത്വം പൊതുവേ എല്ലായിടത്തും, പ്രത്യേകിച്ചു് മഹാരാഷ്ട്രത്തിലും ബംഗാളിലും, മുന്നേറി. ഇന്ത്യയുടെ മതപരമായ മാഹാത്മ്യത്തിൽ അവർ വിശ്വസിച്ചു. അവരുടെ ദേശീയത കൂടുതൽ തീക്ഷ്ണവും, പ്രാചീനമഹത്വം പുനഃസ്ഥാപിക്ക എന്ന ലക്ഷ്യത്തിൽ, പാശ്ചാത്യോൽപതിഷ്ണുത്വത്തിന്നെതിരുമായിരുന്നു. മഹാരാഷ്ട്രം എക്കാലത്തും ഹൈന്ദവപാരമ്പര്യത്തിൻെറ ശക്തിദുർഗ്ഗമാണു്. മഹാദേവ്ഗോവിന്ദറാനഡേ, അവിച്ഛിന്നമായിരുന്ന മഹാരാഷ്ട്രചൈതന്യം പുനരുദ്ധരിക്കുന്നതിനു നേതൃത്വം നൽകി. റാനഡേ മികച്ച പണ്ഡിതനും ചിന്തകനുംകൂടിയായിരുന്നു. കാലതാമസമെന്യേ മഹാരാഷ്ട്രർക്കു് മററൊരു സമരശീലനായ നേതാവിനെ ലഭിച്ചു—ബാലഗംഗാധരതിലകൻ. അദ്ദേഹം ഒരു തികഞ്ഞ യാഥാസ്ഥിതികഹിന്ദുവും, സംസ്കൃതപണ്ഡിതനും, ഗീതയ്ക്കു് പുതിയ അർത്ഥം നൽകിയ ഒരു തത്വചിന്തകനുമത്രേ. ഇവയ്ക്കുപുറമേ അദ്ദേഹം സൂക്ഷ്മബുദ്ധിയായ ഒരു രാഷ്ട്രതന്ത്രജ്ഞനും സംഘടനാസാമർത്ഥ്യമുള്ളവനുമായിരുന്നു. രാഷ്ട്രീയമായി ഇന്ത്യയ്ക്കു് എന്താണു വേണ്ടതെന്നു് അദ്ദേഹം മനസ്സിലാക്കി. അതു സ്വാതന്ത്ര്യത്തിൽ കുറഞ്ഞ മററൊന്നുമായിരുന്നില്ല. മുന്നൂറുവർഷംമുൻപു് ശിവജിയെന്നതുപോലെ അദ്ദേഹവും, ദേശീയപുനരുദ്ധാരണം ഹിന്ദുധർമ്മത്തെ അവലംബിച്ചു വേണമെന്നു് ആഗ്രഹിച്ചു. കൃപാബ്ധിയും, ഗജാനനനും വിഘ്നേശ്വരനുമായ ഗണപതിയെ അദ്ദേഹം പ്രാമാണ്യപദവിയിൽകൊണ്ടുവരികയും, ഗണേശപൂജാർത്ഥം ഒരു നവപ്രസ്ഥാനംതന്നെ സ്ഥാപിക്കയും ചെയ്തു. പക്ഷേ, അതിനുള്ളിൽ രാഷ്ട്രീയത്വവും ഒളിച്ചിരുന്നു. 'ശിവജിപ്രസ്ഥാന'ത്തിനും അതേലക്ഷ്യംതന്നെ. തിലകൻ ഒരുപടികൂടി മുന്നോട്ട

പോയി. ഗീതയ്ക്കു പാരമ്പര്യസമ്പ്രദായമനുസരിച്ചു പുതിയ വ്യാഖ്യാനം നിർമ്മിച്ചു, അതിൽ ഹിന്ദുദേശീയതയ്ക്കു തത്വചിന്താപരമായി ഒരു അടിസ്ഥാനം നൽകി. ഹിന്ദുദേശീയതയുടെ വീക്ഷണത്തിൽനിന്നു നോക്കിയാൽ, ജയിലിൽവെച്ചു അദ്ദേഹം എഴുതിയ 'ഗീതാരഹസ്യ'ത്തിനു അതുല്യമായ പ്രാധാന്യമുണ്ടു്. ജീവിതലക്ഷ്യം പ്രവൃത്തിചെയ്യയാണെന്നും, സോദ്ദേശ്യമായ പ്രവൃത്തിയാണു കർമ്മയോഗിയുടെ ഉദ്ദേശ്യമായിരിക്കേണ്ടതെന്നും ഉള്ള സിദ്ധാന്തം ഗീതാരഹസ്യത്തിലുൾക്കൊള്ളുന്നു. മഹാഭാരതയുദ്ധത്തിനു മുമ്പുള്ള സന്ദർഭത്തിലെന്നപോലെ, ഇന്ത്യൻരാഷ്ട്രീയപരിതഃസ്ഥിതിയിലും, "അതുകൊണ്ടു്, അല്ലയോ കുന്തീപുത്രാ, എഴുന്നേററു യുദ്ധംചെയ്യാലും" എന്നുള്ള ശാസനം അർത്ഥവത്തായിരുന്നു. തിലകൻ തന്റെ പ്രക്ഷോഭണപരിപാടികൾമൂലം ഇതു പ്രവൃത്തിപഥത്തിൽ കാണിച്ചു. ഇങ്ങനെ നോക്കിയാൽ, കോൺഗ്രസ്സിന്റെ രണ്ടാം ഘട്ടം ഹൈന്ദവവും പുനരുത്ഥാനപരവുമാണു്. തിലകൻ, ലജപതിറായി, മോട്ടിലാൽഘോഷ്, ഇവർ തങ്ങളുടെ യാഥാസ്ഥിതികത്വത്തിൽ അഭിമാനംകൊണ്ടു. കൂടുതൽ പുരോഗമനപരവും യുവാക്കളെ ഉൾക്കൊണ്ടതുമായ സംഘത്തെ നയിച്ച അരവിന്ദഘോഷ്, ആദ്ധ്യാത്മികമായ ഒരു നിഗൂഢത്വം രാഷ്ട്രീയത്തിനു നൽകി. ഇരുപതാംനൂററാണ്ടിന്റെ ആദ്യം, ദേശീയതയുടെ തീവ്രമായ പ്രകടനം കൂടുതൽ ഹൈന്ദവസ്വഭാവത്തോടു കൂടിയതായി ഭവിച്ചു. ഭീകരപ്രവർത്തകസംഘം ദേവിക്കുമുൻപിൽ സ്വാതന്ത്ര്യസമ്പാദനത്തിനു പ്രതിജ്ഞചെയ്തു. ഭവാനീപൂജയും ശക്തിയിൽ അധിഷ്ഠിതമായ പുതിയ ദേശീയസംഘടനയും തമ്മിലുള്ള ഉററബന്ധത്തെ വീരാഷ്ടമിയാഘോഷം അഭിവ്യഞ്ജിപ്പിച്ചു. സമരോദ്യുക്തമായ കാലങ്ങളിലെല്ലാം ഭവാനിയെ പൂജിക്കുന്നതായി ഇന്ത്യാചരിത്രത്തിൽനിന്നു മനസ്സിലാക്കാം. ശിവജി മാത്രമല്ല, ഗുരുഗോവിന്ദസിംഹും അവകാശപ്പെട്ടു, ജഗദംബയുടെ അനുഗ്രഹവും, വിശേഷപ്പെട്ട ഒരു വാളും തനിക്കു ലഭിച്ചിട്ടുണ്ടെന്നു്. 'ഗ്രന്ഥ സാഹേബി'ലുള്ള പത്താമത്തെ ഗുരുവിന്റെ കൃതിയിൽ, ദേവി അസുരശക്തികളുമായി യുദ്ധംചെയ്യുന്നതിനു പ്രാധാന്യം കല്പിച്ചിട്ടുണ്ടു്. ബംഗാളിലും മററും അതിവേഗം പടർന്നുപിടിച്ച ഗൂഢസംഘങ്ങളും, ബോംബിലുള്ള വിശ്വാസവും മഹാരാഷ്ട്രത്തിലും പഞ്ചാബിലും വ്യാപിച്ചു. ഇടത്തരക്കാരേയും മിതവാദികളേയും പ്രതിനിധീകരിച്ചതും പരോക്ഷമായിമാത്രം ഹൈന്ദവവുമായിരുന്ന കോൺഗ്രസ്സ്, ഇങ്ങനെയുള്ള ഭീകരസംഘങ്ങളുടെ വളർച്ചയെ തടയുന്നതിൽ വിജയിച്ചില്ല. കേഴ്സൺപ്രഭുവിന്നുശേഷം ഇന്ത്യൻരാഷ്ട്രീയലോകത്തിലെ ഒരു സജീവശക്തിയായ കോൺഗ്രസ്സ് ഇല്ലാതാകുമോ എന്നുപോലും ആശങ്കിക്കപ്പെടുകയുണ്ടായി.

കോൺഗ്രസ്സിന്റെ അന്ത്യം പലരും ദീർഘദർശനം ചെയ്യുമായിരുന്നു. കേഴ്സൺപ്രഭു 'വൈററ്ഹാളി'ലേയ്ക്കു 1900-ൽ ഇങ്ങനെ എഴുതി: "കോൺഗ്രസ്സ് നിലംപതിക്കാറായി. ഇന്ത്യയിലിരിക്കുമ്പോൾ

എന്റെ ഒരു പ്രധാനലക്ഷ്യം അതിനെ സമാധാനപരമായി മൃതിപ്പെടുത്തണമെന്നാണ്.'' കോൺഗ്രസ്സ് വേഗം ക്ഷയിച്ചുപോകുമെന്ന വിശ്വസിച്ച വേറേയും വൈസ്രോയിമാരുണ്ടായിരുന്നു. എന്നാൽ അങ്ങനെയൊന്നും ഇതേവരെ സംഭവിച്ചില്ല. ഇരുപതാംനൂററാണ്ടാദ്യം, കോൺഗ്രസ്സ് തകന്നില്ലെങ്കിൽ, അതിൻെറ ഉത്തരവാദിത്വം കേഴ്സൺപ്രഭുവിനുമുണ്ട്. അദ്ദേഹത്തിൻെറ ബംഗാൾവിഭജനം ഭരണപരമായും രാഷ്ട്രീയമായും ന്യായീകരിക്കപ്പെട്ടേക്കാം. പക്ഷേ, അതു് ഒരു വമ്പിച്ച പ്രക്ഷോഭണക്കൊടുങ്കാററു് ഇളക്കിവിട്ടു. ബംഗാളിലെ ജനങ്ങൾ ആരംഭിച്ച ഈ പ്രക്ഷോഭണം, വിഭിന്നാഭിപ്രായഗതിക്കാരായ ദേശീയവാദികളെ യോജിപ്പിക്കയും, അവർ, 'ബോയിക്കോട്ട്'' (അഭ്യവകഷ്ണം) സ്വദേശി, സ്വരാജ് ഈ സമരപരിപാടികൾ സ്വീകരിക്കയും ചെയ്തു. ബ്രിട്ടീഷ് സാധനങ്ങൾ അഭ്യവകർഷണം ചെയ്തു, എന്ന സാങ്കേതികപദ്ധതി സ്വരാജ് സ്ഥാപിക്കുന്നതിലേയ്ക്കുള്ള ആദ്യപരിപാടി ആയിരുന്നു. 1906-ലെ പ്രക്ഷോഭണം വിപ്ലവസ്വഭാവത്തോടുകൂടിയതാണ്. ദേശീയത്വത്തിൻെറ ശക്തികളെയെല്ലാം അതു യോജിപ്പിച്ചു. റഷ്യയെ, ടുഷീമാ **(Tushima)**യുദ്ധത്തിൽ ജപ്പാൻ പരാജയപ്പെടുത്തിയതു്, കണ്ടപ്പോൾ, നവവും സ്വതന്ത്രവുമായ ഒരു ഏഷ്യയെ പലരും സ്വപ്നം കണ്ടു. റഷ്യൻ സാമ്രാജ്യത്വത്തിൻെറമേൽ ജപ്പാൻ നേടിയ ഈ വിജയത്തിനു് മനഃശാസ്ത്രപരമായി വലിയ പ്രാധാന്യമുണ്ടെന്നു്, അതിശയോക്തികൂടാതെ പറയാം. ദേശീയത്വത്തിൻേറയും ഹിന്ദുമതപുനരുത്ഥാനത്തിൻേറയും ആവേശം, ഇരുപതാംനൂററാണ്ടിൻെറ പ്രാരംഭദശാബ്ദത്തിൽ വിജയോന്മത്തമായും പ്രതീക്ഷാനിർഭരമായും നിലകൊണ്ടു.

ഒന്നാംമഹായുദ്ധം ദേശീയപ്രസ്ഥാനത്തിൻെറ വളർച്ചയെ തടഞ്ഞെങ്കിലും, ദേശീയാഭിലാഷങ്ങൾക്ക ശക്തികൊടുക്കയാണ ചെയ്തതു്. ആ കാലഘട്ടത്തിനുശേഷം കോൺഗ്രസ്സ് പ്രാബല്യംപ്രാപിച്ചതു് മഹാത്മാഗാന്ധിയുടെ വിപ്ലവകരമായ നേതൃത്വത്തിലാണ്. അതു് ഇടത്തരക്കാരുടെ പ്രസ്ഥാനം എന്ന നിലവിട്ടു്, സാമാന്യജനതയുടെ സംഘടനയായി. സാമ്രാജ്യത്വവുമായി സന്ധിയില്ല, എന്ന വിപ്ലവാഹ്വാനം അതു മുഴക്കി. അഖിലഭാരതീയമായ നിസ്സഹകരണപ്രസ്ഥാനം, കോൺഗ്രസ്സിനു് ഇന്ത്യൻജനതയുടെ അവകാശത്തെപ്പററി ശക്തിപൂർവ്വം പറയാൻ അർഹതയുണ്ടെന്നു് ആദ്യമായി തെളിയിച്ചു.

മുസ്ലീംലീഗുമായുള്ള സഹകരണം, ഖിലാഫത്ത് പ്രക്ഷോഭണം ഇവയുടെ കാലഘട്ടത്തിലും കോൺഗ്രസ്സിൻെറ ശക്തി പ്രധാനമായി ഹൈന്ദവപുനരുത്ഥാനത്തിലും, ഹിന്ദുജനസാമാന്യത്തിൻെറ ദേശീയത്വത്തിലും അധിഷ്ഠിതമായിരുന്നു എന്ന കാര്യം, മറക്കരുതു്. ഹൈന്ദവാവേശത്തിൻെറ ചില പ്രത്യേകതകളുടെ മൂർത്തീഭാവമായിരുന്ന മഹാത്മജി. ഗീതയ്ക്കു് അദ്ദേഹം രചിച്ചഭാഷ്യം അദ്ദേഹത്തിൻെറ പ്രചോദനത്തിൻെറ ഉൽപത്തിസ്ഥാനം കാണിക്കുന്നു. ആത്മീയതയുടെ സൂക്ഷ്മാംശ

ങ്ങളിലും, ഹിന്ദുമതത്തിലെ ആചാരാനുഷ്ഠാനങ്ങളിലും, പൂജാസമ്പ്രദായങ്ങളിലും തൽപരനല്ലെങ്കിലും, ഗാന്ധിജി സാമാന്യജനതയ്ക്കു് ഒരു ആത്മീയനേതാവുകൂടിയായിരുന്നു. ജനങ്ങൾ ഏകകണ്ഠമായി സമ്മതിച്ചിട്ടുള്ളതാണു് അദ്ദേഹത്തിന്റെ മഹത്വം. അദ്ദേഹത്തിന്റെ പരിപാവനമായ സ്വഭാവമേന്മയെയും, കർമ്മയോഗപ്രഭാവത്തെയും അതു് പ്രതിബിംബിപ്പിക്കുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ, കോൺഗ്രസ്സ് വിദേശീയാധിപത്യത്തോടു ഹിന്ദുമതത്തിന്നു പൊതുവായുണ്ടായിരുന്ന എതിർപ്പിനെ പ്രതിനിധാനം ചെയ്തു. എന്നാൽ ഇന്ത്യയുടെ ഭാവിയെപ്പറ്റി കോൺഗ്രസ്സിന്റെ രാഷ്ട്രീയലക്ഷ്യവും, സാമാന്യമായ വീക്ഷണഗതിയും മതേതരമായിരുന്നുവെന്നു് ഊന്നിപ്പറയേണ്ടിയിരിക്കുന്നു.

അമൃതസരസ്സിലെ ദുരന്തനാടകത്തിനുശേഷം ഗാന്ധിജി ഇന്ത്യയുടെ നേതൃത്വം പൂർണ്ണമായി ഏറെറടുത്തതോടുകൂടി ഇന്ത്യ ബ്രിട്ടീഷുകാരുമായി സുനിശ്ചിതമായ സമരം ആരംഭിച്ചു. ആ കാലഘട്ടത്തിലെ സുധീരമായ ത്യാഗങ്ങളും, അതേത്തുടർന്നുണ്ടായ ജനസാമാന്യത്തിന്റെ ഉണർവ്വും ഇവിടെ വിവരിക്കാൻ നിവൃത്തിയില്ല. ഇരുപത്തേഴുകൊല്ലത്തെ നിരന്തരസമരത്തിനുശേഷം, ബ്രിട്ടൻ ഇന്ത്യയുടെ പൂർണ്ണസ്വാതന്ത്ര്യം അംഗീകരിച്ചു. 1947 ആഗസ്റ്റിൽ ഇന്ത്യ വിമോചിതയാകയും, അന്താരാഷ്ട്രീയലോകത്തിൽ ഒരു സ്വതന്ത്രരാഷ്ട്രമായി പ്രവേശിക്കയും ചെയ്തു.

പത്തൊമ്പതാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ, ഇന്ത്യയുടെ സാമ്പത്തികപുനഃപ്രാപ്തിയും വളരെ പ്രധാനമായ ഒരു വസ്തുതയാണു്. 'കൊള്ളക്കാരന്റെ രാഷ്ട്ര'മായിരുന്ന ഘട്ടത്തിൽ (1757—'74) ബ്രിട്ടീഷ് പ്രവിശ്യകൾ സാമ്പത്തികമായി വളരെ അധഃപതിച്ചു. ഇതരസ്ഥലങ്ങളിലേയ്ക്കുള്ള ബ്രിട്ടീഷാധിപത്യവികസനം, ഇന്ത്യയൊട്ടുക്കു നാശംവരുത്തി. മഹാരാഷ്ട്രരുടേയും, ടിപ്പുവിന്റേയും രാജ്യങ്ങളിൽ, കമ്പനി നേരിട്ടു ഭരിച്ച രാജ്യങ്ങളിലുള്ളതിനേക്കാൾ ക്ഷേമകരമായ നിലകണ്ടിട്ടു് മൺറോ, എൽഫിൻസ്റ്റൺ, തുടങ്ങിയ ബ്രിട്ടീഷ്ഭരണധുരന്ധരന്മാർ ആശ്ചര്യപ്പെട്ടു. പല ബ്രിട്ടീഷ്ഭരണാധികാരികളും ബ്രിട്ടീഷ്കീഴടക്കലിനെത്തുടർന്നു നാട്ടിൻപുറങ്ങളിലുണ്ടായ അധഃപതനം നിരാശയോടെ മനസ്സിലാക്കി. ഗവർണ്ണർജനറൽ വില്യം ബെൻറിങ്ക്പ്രഭു, 1829-ൽ പ്രസിദ്ധമായ ഒരു കുറിപ്പിൽ (മിനിട്ടിൽ) ഇപ്രകാരം പ്രസ്താവിച്ചുകാണുന്നു: "വ്യാവസായികവിപ്ലവത്തിന്റെ ഫലമായി ഇന്ത്യയിലെ പല വർഗ്ഗങ്ങൾക്കും ഉണ്ടായിട്ടുള്ള കഷ്ടത വ്യാപാരചരിത്രത്തിൽ നിസ്തുലമാണു്." ഇന്ത്യൻകർഷകനും കൈത്തൊഴിൽകാർക്കും, സാമാന്യർക്കും അനുഭവപ്പെട്ട കഷ്ടതകൾ രമേഷ്ദത്തിന്റെ, 'ബ്രിട്ടീഷ്ഭരണത്തിന്റെ ആദ്യകാലഘട്ടത്തിലെ സാമ്പത്തികചരിത്ര'ത്തിലും, 'വിക്ടോറിയൻ കാലഘട്ടത്തിലെ ഇന്ത്യ' എന്ന ഗ്രന്ഥത്തിലും ഉള്ള ഹൃദയഭേദകമായ വർണ്ണനകളിൽ കാണാം.

ഇന്ത്യ ചരിത്രാരംഭംമുതൽക്കു് ഒരു വ്യാവസായിക രാജ്യമാണു്. പത്തൊമ്പതാംനൂററാണ്ടിനു മുൻപു് അവരുടെ തുണിത്തരങ്ങൾ ലോക പ്രസിദ്ധി സമാർജ്ജിച്ചിരുന്നു. ഇരുമ്പും ഉരുക്കും ഇന്ത്യ ഉല്പാദിപ്പിച്ചതും സ്മർത്തവ്യമാണു്. പശ്ചിമതീരത്തെ തുറമുഖങ്ങളിൽ കപ്പൽനിർമ്മാണവ്യവസായം അഭിവൃദ്ധിയിലിരുന്നു. 1840-ൽപ്പോലും, മോൺട്ഗോമറി മാർട്ടിൻ, പാർലിമെൻററി അന്വേഷണക്കമ്മീഷൺമുമ്പാകെ, തെളിവുകൊടുത്തതു്, ഇന്ത്യ ഒരു കാർഷികരാജ്യമെന്നതുപോലെതന്നെ, ഒരു വ്യാവസായികരാജ്യവുമാണെന്നത്രേ. എന്നാൻ ഇന്ത്യയും മററു വ്യാവസായികരാജ്യങ്ങളും തമ്മിൽ ഒരു വലിയ വിടവു് ക്രമേണയുണ്ടായി. 1770-നും, 1860-നും ഇടയ്ക്കുള്ള പ്രധാനഘട്ടത്തിൽ, ഇന്ത്യയിൽ സാങ്കേതികവിജ്ഞാനത്തിനു് പുരോഗതി ഉണ്ടായില്ല. യൂറോപ്പിലെ, പ്രത്യേകിച്ചു് ഇംഗ്ലണ്ടിലെ, ടക്നോളജി അതിവേഗം അഭിവൃദ്ധിപ്പെട്ടപ്പോൾ, നാശോന്മുഖങ്ങളായ ഗ്രാമങ്ങളോടനുബന്ധിച്ചുനിന്ന ഇന്ത്യൻവ്യവസായങ്ങൾ പിന്നോക്കംപോയി. പഴയകാലത്തു് കൈത്തൊഴിൽക്കാരെ ആശ്രയിച്ചായിരുന്നു ഇന്ത്യൻവ്യവസായം. ജാതിസമ്പ്രദായം കൈത്തൊഴിലിൻെറ അടിസ്ഥാനത്തിൽ വ്യവസ്ഥപ്പെട്ടതോടെ അവ അയവില്ലാത്ത സ്വഭാവത്തോടുകൂടിയതാകുകയും, തന്മൂലം ആധുനികങ്ങളായ പരിതഃസ്ഥിതിയോടു വ്യവസായങ്ങൾക്കു് പൊരുത്തപ്പെട്ടുപോകാൻ സാധിക്കാതെ വരികയുംചെയ്തു. ഇതിൻെറ ഫലമായി ഇന്ത്യയുടെ ആയവ്യയം കാലാനുസരണം വികസിക്കാതിരിക്കയും രാജ്യം സാമ്പത്തികമായി അധോഗതിയിലേയ്ക്കു വഴുതിവീഴുകയും ഉണ്ടായി. ഇംഗ്ലണ്ടിലെ വ്യാപാരസംവിധാനം, ഈ സ്ഥിതിഗതികളെ ശരിക്കും മുതലെടുത്തു. പത്തൊമ്പതാംനൂററാണ്ടിലെ ക്രമാതീതമായ ബ്രിട്ടീഷ് വ്യാവസായികോല്പന്നങ്ങൾക്കുള്ള വിപണിയായിത്തീർന്നു ഇന്ത്യ.

ഇന്ത്യയുടെ സാമ്പത്തികപുനരുത്ഥാനം സാവധാനത്തിലായിരുന്നു. കമ്പനിഗവൺമെൻറു് ഇല്ലാതാകുന്നതിനു മുൻപുതന്നെ, രാജ്യത്തിന്റെ വിദേശവ്യാപാരത്തിൽ, ചില സമുദായങ്ങൾ, വിശിഷ്യാ പാർസികൾ, പങ്കെടുത്തിരുന്നു. അമേരിക്കയിലെ ആഭ്യന്തരസമരം, യൂറോപ്യൻ രീതിയിൽ ഇന്ത്യൻതുണിവ്യവസായം സംഘടിപ്പിക്കാൻ സന്ദർഭം നല്കി. ക്രമേണ ഇന്ത്യ തുണിവ്യവസായത്തിൻെറ ഒരു പ്രധാന ഉല്പാദനകേന്ദ്രം എന്ന ഇന്നത്തെ നിലയിലെത്തി. മററു പ്രധാനവ്യവസായങ്ങളും ഉദിക്കാൻതുടങ്ങി. ഉദാഹരണം: ഇരുമ്പു്, ഉരുക്കു്, സിമൻറ്, പഞ്ചസാര മുതലായവ. ആദ്യം വളരെ മടി പ്രദർശിപ്പിച്ച ഇന്ത്യൻമൂലധനം, ക്രമേണ വ്യാവസായികസംരംഭങ്ങളിലേയ്ക്കും വന്നുതുടങ്ങി. ഏഷ്യയിലെ ബ്രിട്ടൻവക സ്ഥലങ്ങളിൽ, പ്രത്യേകിച്ചും ബർമ്മായിലും മലയായിലും, ആഫ്രിക്കയിലും, ഇന്ത്യാക്കാർ മൂലധനംമുടക്കാൻതുടങ്ങി. ഇന്ത്യൻവ്യവ

സായശാലകൾ വീണ്ടും ആവിർഭവിച്ചു; പല ശതാബ്ദത്തിനുമുൻപ് ഇന്ത്യൻവ്യാപാരസംരംഭങ്ങൾ കണ്ട അതേ രാജ്യങ്ങളിൽത്തന്നെ.

ഇന്ത്യയുടെ ഹൃദയം വീണ്ടെടുക്കാൻ സഹായിച്ച മറ്റൊരുകാര്യം ഇന്ത്യൻനാട്ടുഭാഷകളുടെ അസാധാരണമായ വളർച്ചയാണ്. സർവ്വകലാശാലകൾ മുഖേന പ്രചരിച്ച നവീനവിദ്യാഭ്യാസത്തിൻെറ ഫലമാണിതെന്നുള്ളതിൽ തർക്കമില്ല. ഇംഗ്ലീഷുവിദ്യാഭ്യാസത്തിൻെറ പ്രചാരത്തിനുമുൻപും ചില നാട്ടുഭാഷകളിൽ, വിശിഷ്യാ, തമിഴിലും ഹിന്ദിയിലും, ഉത്തമക്ലാസിക്കൽസാഹിത്യമുണ്ടായിരുന്നു. എന്നാൽ ആധുനികചിന്താഗതിയുടെ ഉപകരണമെന്നനിലയിൽ അവ പിന്നോക്കംനിന്നു. നവീനവിദ്യാഭ്യാസപദ്ധതിയനുസരിച്ച്, താഴ്ന്ന ക്ലാസ്സുകളിൽ ഉചിതങ്ങളായ പാഠ്യപുസ്തകങ്ങളുടെ ആവശ്യകത ഉണ്ടായി. പുതിയ വിദ്യാലയങ്ങൾക്കാവശ്യമുള്ള പാഠ്യപുസ്തകങ്ങളുടെ ആവിർഭാവത്തോടെയാണ്, ഇന്ത്യയിലെ ഇന്നത്തെ പ്രമുഖഭാഷകൾ എല്ലാം ആധുനികരൂപത്തിൽ വികസിച്ചതെന്നു പറയാം. തുടർച്ചയായി പഴയ വീഞ്ഞ്, പുതിയ കുപ്പികളിലേയ്ക്കു പകർന്നതോടെ, മുൻപ് അറിയപ്പെടാത്ത രീതിയിലുള്ള മതേതരഗ്രന്ഥങ്ങൾ പുറത്തുവന്നു. അവ സാധാരണക്കാരൻെറ ചിന്താഗതിയെ സ്പൃഹണീയമായി സ്പർശിച്ചു. പുതുതായി ഉത്ഭവിച്ച സാഹിത്യം സ്വരാജ്യസ്നേഹപരവും ദേശീയവുമായിരുന്നു. ബങ്കിംചന്ദ്രൻെറ നോവലുകൾക്കും, ദ്വിജേന്ദ്രലാലിൻെറ നാടകങ്ങൾക്കും ഇന്ത്യാചരിത്രത്തിൽനിന്നുമത്രേ, ആവേശം ലഭിച്ചതു്. ഭാരതിയുടേയും ടാഗോറിൻേറയും ഗീതങ്ങൾ ദേശീയോജ്ജ്വലങ്ങളാണ്. ഇക്ബാലിൻെറ ആദ്യത്തെ കവിതകളും അപ്രകാരംതന്നെ. ബംഗാളിക്ക് ആധുനികമഹാസാഹിത്യങ്ങളുടെ പന്തിയിൽ സ്ഥാനം കിട്ടി. വിശാലമായ വീക്ഷണഗതിയും, വൈവിധ്യസമ്പത്തും അതിനു് ഉണ്ടായി. ലോകപ്രശസ്തിയാർജ്ജിച്ച ഒരു സാഹിത്യകാരനെയെങ്കിലും നിശ്ചയമായും അതിൽ കാണാം. ഇസ്ലാമിനെ സംഘടിപ്പിക്കുന്നതിൽ ഉറുദു വഹിച്ച പങ്ക് പ്രത്യേകമായി പറയുന്നതാണ്. ഹിന്ദി, ഗുജറാത്തി, മറാത്തി, ദക്ഷിണേന്ത്യയിലെ ഗണനീയങ്ങളായ ദ്രാവിഡഭാഷകൾ (തെലുങ്കു്, തമിഴ്, മലയാളം, കന്നാടകം) ഇവയെല്ലാംതന്നെ ഗണനീയമായി വളർച്ച പ്രാപിച്ചു. എങ്കിലും ഈ ഭാഷകളുടെ വികാസംമൂലം ഉണ്ടായ വിഭാഗീയപ്രവണതകൾ എടുത്തുപറയേണ്ടതുണ്ട്. മുൻപുണ്ടാകാത്തവിധം, അതിർകടന്ന ഭാഷാഭിമാനം കാരണം, ഗുജറാത്തികളും, മഹാരാഷ്ട്രരും, കന്നടക്കാരും തമ്മിൽത്തമ്മിൽ വിഭിന്നരാണെന്ന ഒരു പ്രാദേശികബോധം ജനിച്ചുവളർന്നു.

ഇന്ത്യയുടെ ആത്മാവിന്റെ വീണ്ടെടുക്കലിനെപ്പറ്റി പറയുമ്പോൾ ശാസ്ത്രീയപുരോഗതിയെപ്പററിയും സ്പർശിക്കേണ്ടതുണ്ട്. പത്തൊൻപതാംനൂററാണ്ടിൽ വിജ്ഞാനലോകത്തിനു്, ഇന്ത്യ കാര്യമായ സംഭാവന

യൊന്നും നല്കിയില്ല. എങ്കിലും ഒരു പുതിയ ഉണർവ്വ് അലതല്ലിയതിന്റേയും, കൂടുതൽ അവസരം ലഭിച്ചതിന്റേയും ഫലമായി, ശാസ്ത്രമണ്ഡലത്തിലും ഇന്ത്യക്കു കാലക്രമത്തിൽ സ്ഥാനം ലഭിച്ചു. ഗണിതശാസ്ത്രത്തിൽ രാമാനുജന്റെ കണ്ടുപിടുത്തങ്ങളാണ്, ഇന്ത്യാ ആധുനികകാലത്തു നല്കിയ ആദ്യസംഭാവന. അനന്തരകാലങ്ങളിൽ ഇന്ത്യൻഗവേഷകന്മാർ, ഫിസിക്സ്, കെമിസ്ട്രി മുതലായ ശാസ്ത്രങ്ങളിൽ, ഇന്ത്യക്ക് ലോകത്തിൽ ഒരു സ്ഥാനം നല്കി. അങ്ങനെ ഇന്ത്യയുടെ ബുദ്ധിപരമായ ഉയർച്ച് ലോകം വീണ്ടും കണ്ടു.



### അദ്ധ്യായം ഇരുപത്തിരണ്ട്

# ഇസ്ലാമികസംയോജനം

പത്തൊമ്പതാംനൂററാണ്ടിനുമുൻപ്, ഇന്ത്യയിൽ ഇസ്ലാം പ്രത്യേകമായി സംഘടിപ്പിക്കപ്പെട്ടിരുന്നില്ല. വ്യത്യസ്തമതങ്ങൾ അനുസരിച്ചെങ്കിലും ഹിന്ദുക്കളും മുസ്ലീംങ്ങളും ഒരുമിച്ചു ജീവിച്ചു. ഇസ്ലാമിനുണ്ടായിരുന്ന രാഷ്ട്രീയാധിപത്യം മതത്തേയും സംരക്ഷിച്ചു. അതിനാൽ മുസ്ലീംങ്ങൾക്ക് വേറേ സംഘടന ആവശ്യമില്ലായിരുന്നു. മുസ്ലീംഉദ്യോഗസ്ഥന്മാർ സ്വതന്ത്രമായി ഹിന്ദുരാജാക്കന്മാരുടെ കീഴിൽ സേവനമനുഷ്ഠിച്ചുപോന്നു. പാനിപ്പട്ടയുദ്ധത്തിൽ മഹാരാഷ്ട്രസേനകൾ, ആഫ്ഗൻകാരെ നേരിട്ടപ്പോൾ, ഹിന്ദുക്കളുടെ ഭാഗത്ത് അസംഖ്യം മുസ്ലീം ഭടന്മാരും, സൈനികോദ്യോഗസ്ഥന്മാരുമുണ്ടായിരുന്നു. ഇബ്രാഹിം ഗാർഡി (Ibrahim Gardee)യുടെ പീരങ്കിയായിരുന്നു, ആഫ്ഗൻ സൈന്യത്തിനു വലിയ നാശം വരുത്തിയത്. 1758-ൽ, ലാഹോറിലെ മഹാരാഷ്ട്രഗവർണ്ണർ അഡ്നാം ബെഗ് (Adnam Beg) ആയിരുന്നു. അതുപോലെതന്നെ, ബാബർ ഇന്ത്യാ ആക്രമിച്ചപ്പോൾ അദ്ദേഹത്തെ ആഫ്ഗന്മാർ എതിർത്തു് ഹിന്ദുക്കളുടെ സഹായത്തോടെയാണ്. എന്നാൽ 19–ാംനൂററാണ്ടിൽ, പെട്ടെന്ന് മുസ്ലീംങ്ങൾ ശോച്യാവസ്ഥയിലായി. രാജ്യത്തിലവർക്കുണ്ടായിരുന്ന സ്വാധീനശക്തിയും അധികാരവും ഇല്ലാതായി. പെട്ടെന്നുണ്ടായ ഈ സ്ഥിതിവ്യത്യാസം ആർക്കും സുവ്യക്തമായിരുന്നു. അതിനു നേരേ കണ്ണടയ്ക്കാൻ ആർക്കും നിവൃത്തിയില്ലായിരുന്നു. മുസ്ലീംമതമേധാവികൾ ഇസ്ലാമിൻെറ പ്രതാപത്തിനു നേരിട്ട ഈ കഷ്ടാവസ്ഥയെപ്പററി വിലപിച്ചു. ഈ മനഃക്ഷീണം ഒരു പ്രമാണിയായ ആത്മീയനേതാവിനെ സൃഷ്ടിച്ചു, ഡൽഹിയിലെ മഹമ്മദ്ഷാ വാലിയുള്ളാ(Waliullah)യെ. അദ്ദേഹത്തിൻെറ ശിഷ്യനായ റേബാറില്ലിയിലെ അഹമ്മദ്ഷാ (Ahmed Shah of Rae Bareilly)യെ ഇന്ത്യൻ വഹാബിസത്തിൻെറ സ്ഥാപകനായി കണക്കാക്കാം. ഇസ്ലാമിനെ ബാധിച്ച ക്ഷീണതകളേയും മാലിന്യങ്ങളേയും നിഷ്കാസനം ചെയ്യുന്നതിനുള്ള ഒരു പ്രസ്ഥാനമാണ് വഹാബിസം. പുരോഗമനപരമായ പശ്ചാത്തലമുണ്ടായിരുന്നെങ്കിലും, വഹാബിസം, ഒരു മതപുനരുത്ഥാനപ്രസ്ഥാനമായിരുന്നു. അതു് ഹൈന്ദവരെയല്ല, ബ്രിട്ടീഷാധിപത്യത്തെയാണ് രാഷ്ട്രീയമായി എതിർത്തതു്. ബ്രിട്ടീഷുകാർ ഈ പ്രക്ഷോഭണത്തിനെ തച്ചമർത്താൻ ശ്രമിച്ചു.

1833–നും 1864–നും ഇടയ്ക്കാണ് മുസ്ലീംങ്ങളുടെ ഏററവും പരിക്ഷീണമായ കാലം. പല നൂററാണ്ടുകൾ വടക്കേഇന്ത്യയിൽ പ്രാബ

ല്യത്തിലിരുന്ന മുസ്ലീംക്രിമിനൽ നിയമങ്ങൾ, മെക്കോളേയുടെ കോഡിനെ സ്ഥാനഭ്രഷ്ടമാക്കി. സിവിൽ നിയമങ്ങൾക്കും മാററമുണ്ടായി. വിശുദ്ധമായ 'ഷാറിയററി'നെ ആസ്പദമാക്കിയുള്ള സിവിൽനിയമങ്ങളുടെ സ്ഥാനം, പുതിയ ആംഗ്ലോഇന്ത്യൻ നിയമം കരസ്ഥമാക്കി. കാസികളെ നിത്തൽചെയ്തതു് ബ്രിട്ടീഷ്നിയമത്തിൻെറ ആധിപത്യം പ്രഖ്യാപിച്ചു. ഭരണഭാഷയായിരുന്ന പേർഷ്യനെ പുറന്തള്ളിയതും, മുസ്ലീങ്ങൾക്കു് ഇടിവുണ്ടാക്കി. രാഷ്ട്രീയമായി നോക്കിയാൽ, ഡൽഹിയിലെ മുസ്ലീംരാജ്യം പേരിനുമാത്രം നിലനിന്നു. വടക്കേഇന്ത്യയിൽ മുസ്ലീം പ്രാബല്യത്തിൻെറ ഏകചിഹ്നം അയോദ്ധ്യയായിരുന്നു. അധഃപതനദശയിലെത്തിയിരുന്നെങ്കിലും, ബ്രിട്ടീഷുകാർ ആ രാജ്യം കൈവശപ്പെടുത്തിയതോടുകൂടി മുസ്സൽമാന്മാർക്കു് സകലതും നഷ്ടമായതായി തോന്നി. അറുനൂറുവർഷം ഇന്ത്യയെ ഭരിച്ച മുസ്ലീംങ്ങൾ ഇങ്ങനെ സകലതും നഷ്ടപ്പെട്ടവരായി ഭവിച്ചു.

ഇന്ത്യയിലെ ബ്രിട്ടീഷധികാരികൾ ഈ കാലഘട്ടത്തിൽ മുസ്ലീംങ്ങളെ, തങ്ങളുടെ ശത്രുക്കളായി എണ്ണി. ലണ്ടനിലേയ്ക്കയച്ച ഒരു ഔദ്യോഗികക്കുറിപ്പിൽ എല്ലൻബറോപ്രഭു, "ഈ വർഗ്ഗം (മുസ്ലീംങ്ങൾ) നമ്മോടു ശത്രുതയിലാണു്; നമ്മുടെ ശരിയായ നയം ഹിന്ദുക്കളെ പ്രീണിപ്പിക്കയാണു്," എന്നു് എഴുതിയിരുന്നു. അധികാരം നഷ്ടപ്പെട്ട പ്രഭുക്കന്മാരുടേയും, രാഷ്ട്രീയമായ പ്രാമാണ്യം പൊയ്പ്പോയ മൗലവിമാരുടേയും, പിൻതുണയോടുകൂടി ബ്രിട്ടീഷ്ഭരണകാലത്തു മുസ്ലീംങ്ങൾക്കു പൊതുവേ നേരിട്ട അതൃപ്തി ഉത്തരേന്ത്യയിൽ ബ്രിട്ടീഷുകാർക്കെതിരായി പല സംഘർഷങ്ങളും ഉണ്ടാക്കി. സൈനികവിപ്ലവത്തിനുള്ള ബാദ്ധ്യതയും ബ്രിട്ടീഷുകാർ മുസ്ലീംങ്ങളുടെ തലയിൽത്തന്നെ മുഖ്യമായി കെട്ടിവെച്ചു. എന്തെന്നാൽ മൗലവിമാർ വിപ്ലവത്തെ പിൻതാങ്ങിക്കൊണ്ടു് 'ഫാറ്റ്‌വാ'(കല്പന) അയച്ചിരുന്നു. പോരെങ്കിൽ ചക്രവത്തിയായി പ്രഖ്യാപിക്കപ്പെട്ട ബഹദൂർഷാ ഒരു മുസ്ലീമായിരുന്നല്ലോ. പല സ്ഥലങ്ങളിലും മുസ്ലീംങ്ങളുടെ ശത്രുത ഗണ്യമായ തോതിൽ വളന്നു. 1864–വരെ ബ്രിട്ടീഷധികാരികളുടെ അംഗീകൃതനയം, ബ്രിട്ടീഷധികാരവുമായി പൊരുത്തപ്പെട്ടുപോകാത്തവരാണു് മുസ്ലീംങ്ങൾ എന്നതായിരുന്നു.

ദേശഭക്തനായ മുസ്ലീമിനു് ഈ ചുററുപാടുകൾ അസഹ്യമായി തോന്നാം. ഇസ്ലാമിന്നു നേതൃത്വം നൽകേണ്ട വർഗ്ഗങ്ങളായ പ്രഭുക്കന്മാരും, ആത്മീയനേതാക്കന്മാരും അധികാരഭ്രഷ്ടരായിരുന്നു. സമുദായത്തിൻെറ സാമ്പത്തികസ്ഥിതിയും നാൾക്കുനാൾ താണുവന്നു. ഒരിക്കലും മുസ്ലീംസമുദായം, സാമ്പത്തികമായി, നല്ല അടിസ്ഥാനത്തിലോ ശക്തിയിലോ അല്ല പടുത്തിരുന്നതു്. രാഷ്ട്രീയാധികാരത്തെ അടിസ്ഥാനമാക്കിയായിരുന്നു സാമ്പത്തികവ്യവസ്ഥ. അതിനാൽ രാഷ്ട്രീയാധിപത്യം പൊയ്പ്പോയതോടെ, സാമ്പത്തികശകടവും മറിഞ്ഞുവീണു. ഭരണാധിപന്മാർ, മുസ്ലീംങ്ങളെ തുറന്ന വിരോധത്തോടുകൂടിയല്ലെങ്കിൽത്തന്നെ,

സംശയത്തോടെ വീക്ഷിച്ചുവന്നു. ആധുനികവിദ്യാഭ്യാസവും, പ്രത്യേകിച്ച് പേർഷ്യൻഭാഷയുടെ സ്ഥാനത്തുവന്ന ഇംഗ്ലീഷിൽ പരിചയം പോരാത്തതും മൂലം, അവർക്ക് ഉദ്യോഗകവാടം നിരോധിക്കപ്പെട്ടിരുന്നു. ഇവയെല്ലാം പുറമേ, അവർ ഒരു ന്യൂനപക്ഷമായിരുന്നതാനും. ഇങ്ങനെ പലവിധ കാരണങ്ങളാൽ അധഃപതിച്ചുവന്ന മുസ്ലീംസമുദായത്തിൻെറ ശരിയായ നിലപാട്ട മനസ്സിലാക്കി, വേണ്ട പരിഹാരങ്ങൾ ചെയ്തില്ലായിരുന്നുവെങ്കിൽ, മുസ്ലീങ്ങൾ നിശ്ശേഷം തകരുമായിരുന്നു. ഹിന്ദുക്കളാകട്ടെ, ബ്രിട്ടീഷാധിപത്യത്തിനുശേഷവും പൊതുവേ പുരോഗമിച്ചുവന്നു. കമ്പനിക്ക ബംഗാൾ ലഭിച്ചതുതന്നെ ഹൈന്ദവവ്യാപാരികളുടെ സഹായംകൂടിയുള്ളതുകൊണ്ടാണ്. അതിനുശേഷം അവർ ഇംഗ്ലീഷുകാരുമായി മമതയിൽ വർത്തിച്ചു. ഹിന്ദുക്കൾ രാജദ്രോഹികളായി കരുതപ്പെട്ടില്ല. ഹിന്ദുമതംതന്നെ പുനരുത്ഥാനത്തിൻെറ പ്രവണതകൾ കാണിച്ചുതുടങ്ങി. ഒരു പുതിയ നയം സ്വീകരിക്കയോ, നാമാവശേഷമാകുകയോ ആയിരുന്നു, ഇസ്ലാമിനു മുൻപിൽ കിടന്നമാർഗ്ഗം.

മുസ്ലീംങ്ങളുടെ പരിതാപകരമായ സ്ഥിതി ആദ്യം ശരിക്ക കണ്ടതു് സെയ്യദ് അഹമ്മദാണ്. അദ്ദേഹം മുഗൾക്കൊട്ടാരത്തിനോട്ട ബന്ധപ്പെട്ട ഒരു പ്രഭുവംശജനായിരുന്നു. ചക്രവർത്തിയുടെ കീഴിൽ അദ്ദേഹത്തിൻെറ പിതാവു് ഉന്നതമായ ഒരു ഉദ്യോഗം വഹിച്ചു. അച്ഛൻെറ സ്ഥാനവും പദവിയും സെയ്യദിനു് ലഭിക്കുമായിരുന്നെങ്കിലും അദ്ദേഹം അതു സ്വീകരിക്കാതെ, കമ്പനി സർവ്വീസിൽ ഒരു നീതിന്യായോദ്യോഗസ്ഥനായി ചേർന്നു. സൈനികവിപ്ലവകാലത്തു് അദ്ദേഹം ബ്രിട്ടീഷുകാർക്കു്, പ്രശസ്തസേവനമനുഷ്ഠിച്ചു. ഇന്ത്യയിൽ, ഇസ്ലാമികാധഃപതനം മൂർദ്ധന്യത്തിലെത്തിയപ്പോൾ, സെയ്യദ്, മിതവാദികളായ മുസ്ലീംങ്ങളുടെ നേതൃത്വം കൈയേററു. ഇന്ത്യയിലെ മുസ്സൽമാന്മാരെ ഒരു സമുദായമായി സംയോജിപ്പിക്കുക, നഷ്ടപ്പെട്ട സ്ഥാനം തിരിച്ചുകിട്ടുംവരെ ബ്രിട്ടീഷുകാരുമായി സഹകരിക്കുക, ഇംഗ്ലീഷുവിദ്യാഭ്യാസം ചെയ്യു, ഇവയിലാണ് ഇന്ത്യയിൽ ഇസ്ലാമിൻെറ ഭാവി സ്ഥിതിചെയ്യുന്നതെന്നു് അവർ വിശ്വസിച്ചു. സെയ്യദ്മഹമ്മദ്, സ്വരാജ്യസ്നേഹിയല്ലെന്നുള്ള അഭിപ്രായം തെററാണ്. അദ്ദേഹം ഹിന്ദുക്കൾക്കെതിരായ മനോഭാവക്കാരനാണെന്നു പറയുന്നതു് അനീതികൂടിയാണ്. വാസ്തവത്തിൽ സർ സെയ്യദ് തികഞ്ഞസ്വരാജ്യസ്നേഹിയാണ്. ഹിന്ദുക്കളുമായുള്ള അദ്ദേഹത്തിൻെറ ബന്ധമാകട്ടെ വളരെ സൗഹാർദ്ദപരവും. ഇന്ത്യയിൽ ഇസ്ലാം നിരാലംബമാണെന്നും, കുറേക്കാലത്തെ ഏകീകരണവും, സംഘടനയും ഐക്യവും ഇല്ലെങ്കിൽ അതു താറുമാറാകുമെന്നും അദ്ദേഹം മനസ്സിലാക്കി.

അതിനാൽ അദ്ദേഹം ബ്രിട്ടീഷുകാരെ വശപ്പെടുത്താൻ ശ്രമിച്ചു. ജോൺപൂരിലെ, മൗലവി 'കറാമററ് ആലി' (Karamat Ali) നേരത്തെ പ്രഖ്യാപനം ചെയ്തിരുന്നു, മുസ്ലീംങ്ങൾക്കു് ബ്രിട്ടീഷുകാരെ

നിഷ്കാസനം ചെയ്യാൻ മതപരമായ ചുമതലയില്ലെന്നു്. ആദ്യകാലത്തു് അങ്ങിനെയൊരു 'ഫാററ്വാ' (കല്പന), പ്രമുഖ മുസ്ലീംമതാധികാരികൾ പുറപ്പെടുവിച്ചിരുന്നു. ബ്രിട്ടീഷുഗവണ്മെൻറും ഒരുക്കമായിരുന്നു, ഒരു നയംമാററത്തിനു്. 1872–ൽ സർ വില്യം ഹണ്ടർ ഇന്ത്യൻ മുസ്സൽമാന്മാരെക്കുറിച്ചു് ഒരു ഗ്രന്ഥം പ്രസിദ്ധംചെയ്തു. അതിൽ ഇസ്ലാമികവീക്ഷണം ബ്രിട്ടീഷുകാർ മനസ്സിലാക്കേണ്ടതിൻെറ അവശ്യകത ഊന്നിപ്പറഞ്ഞിരുന്നു. തന്മൂലം സെയ്യദ് അഹമ്മദിൻെറ പ്രവത്തനങ്ങൾക്കു്, ഔദ്യോഗികവൃത്തങ്ങളിൽനിന്നും ശക്തിയായ പിൻതുണ ലഭിച്ചു. 1875-ൽ ആലിഗാറിൽ, 'എം. എ. ഓ. കോളേജ്' (M. A. O. College) സ്ഥാപിക്കപ്പെട്ടു. ഇന്ത്യൻ മുസ്സൽമാന്മാരുടെ കേന്ദ്രവിദ്യാഭ്യാസസ്ഥാപനമായിരുന്നു അതു്. ഉത്തരേന്ത്യയിലെ മുസ്ലീംപ്രമാണികളുടേയും, ഹൈദരബാദിലെ പ്രധാനമന്ത്രിയായ സലാർജംഗിൻെറയും സഹായസഹകരണങ്ങൾ മൂലമാണു് ആ കോളേജ് സ്ഥാപിതമായതു്. ബ്രിട്ടീഷ്ഗവണ്മെൻറു വിചാരിച്ചു, മുസ്ലീംങ്ങളുടെ സഹകരണം തേടുന്നതിൽ തങ്ങൾക്കു് ഒരു വലിയ വിജയം സിദ്ധിച്ചെന്നു്. ആദ്യംമുതല്ക്കേ ആലിഗാർപ്രസ്ഥാനത്തിനു് ബ്രിട്ടീഷുദ്യോഗസ്ഥാനുദ്യോഗസ്ഥരുടെ ശക്തമായ പിൻതുണ കിട്ടി. സർ സെയ്യദ് ബുദ്ധിപൂവ്വം മനസ്സിലാക്കി, തനിക്കു് ഹൃദയാലുക്കളായ ഇംഗ്ലീഷുകാരുടെ സഹായം കോളേജ് സംഘടിപ്പിക്കുന്നതിലും അച്ചടക്കം സൃഷ്ടിക്കുന്നതിനും ആവശ്യമാണെന്നു്. അദ്ദേഹത്തെ ആത്മാത്ഥമായി സഹായിച്ച ഒരു വ്യക്തിയത്രേ, തിയഡോർ ബെക്ക് (Theodore Beck) സെയ്യദിൻെറ ആദർശങ്ങൾ അദ്ദേഹം മനസ്സിലാക്കുകയും, അദ്ദേഹത്തോടു പരിപൂണ്ണമായി സഹകരിക്കയും ചെയ്തു. അദ്ദേഹം ആലിഗാറിന്നു് ഒരു സേവനതുഷ്ണ ഉളവാക്കി. ആലിഗാർ രണ്ടു മഹനീയോദ്ദേശ്യങ്ങൾ നിറവേററി. അടുത്ത തലമുറയിൽ, ആംഗ്ലോമുസ്ലീം സഹകരണത്തിനു് അതു വിത്തുപാകി. ഇതു മുസ്ലീംങ്ങൾക്കും ഇംഗ്ലീഷുകാർക്കും ഗുണകരമായി.'രണ്ടാമതായി, ഇസ്ലാമികൈക്യം സൃഷ്ടിക്കുന്ന ഒരു ബുദ്ധികേന്ദ്രമായിത്തീന്നു ആലിഗാർ.

ഇസ്ലാമികനവോത്ഥാനത്തിൻെറ കേന്ദ്രഘടകമായ ആലിഗാർ പ്രസ്ഥാനം രണ്ടു രീതിയിൽ പ്രധാനമാണു്. ഇന്ത്യൻ ഇസ്ലാമിൻെറ സംയോജനത്തിനുള്ള ആദ്യപടിയായിരുന്നു അതു്. ഇന്ത്യയുടെ പല ഭാഗത്തായി ചിന്നിച്ചിതറിക്കിടന്ന മുസ്ലീംങ്ങൾക്കു് ഒരു കേന്ദ്രസ്ഥാപനമുണ്ടായി, പൊതുവായ പശ്ചാത്തലത്തോടും, പൊതുവായ മനശ്ശാസ്ത്രത്തോടുംകൂടി. ഇന്ത്യയുടെ ഏതു മുക്കിലുള്ള മുസ്ലീംപ്രസ്ഥാനത്തിന്റേയും ആത്മവീര്യം 'ആലിഗാർ മനുഷ്യനാ'യിത്തീന്നു.രണ്ടാമതായി, ആലിഗാർ ഉറുദു ഭാഷയെ ഇന്ത്യൻ ഇസ്ലാമിന്റെ ഒരു ദേശീയഭാഷയായി ഉയത്തി. മുന്നൂറിൽപ്പരം വഷം, ഉറുദു ഉദ്യോഗസ്ഥലോകത്തിൻെറ പൊതുഭാഷയായിരുന്നു; അവർ ഹിന്തുക്കളായാലും ശരി, മുസ്ളീംങ്ങളായാലും ശരി. മടിക്കലേഷനു നിർബ്ബന്ധിതഭാഷ ആലിഗാറിൽ ഉറുദുവായിരുന്നു. അതു് യു.

പി.യിലെ മാത്രമല്ല, താത്വികമായി എല്ലാ അഭ്യസ്തവിദ്യരായ മുസ്ളീം ങ്ങളുടെയും പൊതുഭാഷയായി, അൻപതുവഷം മുൻപ് പേർഷ്യൻഭാഷയെന്നപോലെ. ഇങ്ങനെ പ്രത്യേകമായ ഒരു ഭാഷയോടും, പൊതുവായ മനഃശാസ്ത്രത്തോടും കൂടിയ മുസ്ളീംങ്ങൾക്കു കാലക്രമത്തിൽ, ഒരു പ്രത്യേക 'നേഷൺ' എന്ന അവകാശത്തിനു് അർഹതയുണ്ടാക്കി.

1894–ഓടുകൂടി സെയ്യദ്മഹമ്മദിനു ബ്രിട്ടീഷുകാരുടെ വിശ്വാസം സമാജ്ജിക്കാൻ സാധിച്ചു, മുസ്ളീംങ്ങളുടെ ഇടയിലെ ഉയൻ വർഗ്ഗങ്ങൾ, ബ്രിട്ടീഷ്ഗവണ്മെൻറിൻെറ ശക്തി വർദ്ധിപ്പിച്ചവരെന്നു്. ഔദ്യോഗികമായി ഈ ആശയം സ്ഥാച്ചി പ്രഖ്യാപിച്ചിട്ടുമുണ്ടു്. കോൺഗ്രസ്സിന്നെതിരായി കാലാനുസൃതം സെയ്യദ്അഹമ്മദ് നടത്തിയ പ്രസ്താവനകളും ആംഗ്ലോമുസ്ളീം ബന്ധത്തെ ദൃഢപ്പെടുത്തി. എന്നാൽ ഇതിലൊന്നിലും പ്രകടമായ ഹിന്ദുവൈരം ഇല്ലെന്നു് എടുത്തു പറയേണ്ടതുണ്ടു്. ആലിഗാർ പ്രസ്ഥാനത്തിൻെറ മാറെറാലി ഓരോ പ്രവിശ്യയിലും, രാജ്യത്തിലും മുഴങ്ങി. ഹൈദരബാദ്, ഭോപ്പാൽ തുടങ്ങിയ മുസ്ളീം നാട്ടുരാജ്യങ്ങൾ 'എം. എ. ഒ. കോളേജി'ലെ ബിരുദധാരികളെയാണു് ഉദ്യോഗത്തിൽ നിയമിച്ചതു്. ആലിഗാറിലെ സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുന്നതിനും, ഉറുദുവിൻെറ പഠനം പ്രോത്സാഹിപ്പിക്കുന്നതിനുമായി എല്ലാ പട്ടണങ്ങളിലും 'അൻജുമൻസ്' (**Anjumans**) സ്ഥാപിക്കപ്പെട്ടു. അതേകാലത്തുതന്നെ ഉറുദുവിൽ ഒരു മുസ്ളീം പ്രസിദ്ധീകരണാലയവും ഉണ്ടായി. സെയ്യദ് അഹമ്മദിനു് ന്യായമായി അവകാശപ്പെടാം, അദ്ദേഹം ഇസ്ളാമിൻെറ ശിഥിലീകരണത്തെ തടയുക മാത്രമല്ല, അതിനെ സുപ്രധാനവും സുശക്തവുമായ ഒരു നിലവാരത്തിലേയ്ക്കു് ഉയർത്തുകയുംകൂടി ചെയ്തെന്നു്.

ഇരുപതാംനൂററാണ്ടിൽ, മററു പുതിയ സംഭവവികാസങ്ങളും ഉണ്ടായി. സെയ്യദ്മഹമ്മദ് ദേശീയപ്രസ്ഥാനത്തെ എതിർത്തതു്, മുഖ്യമായി ഇസ്ലാമിനു സംഘടിക്കാൻ സമയം വേണമെന്നുള്ള അടിസ്ഥാനത്തിലാണു്. ഇരുപതാംനൂററാണ്ടിൻെറ ആദ്യഘട്ടത്തിൽ ഇന്ത്യാചരിത്രത്തിലെ പ്രധാനസവിശേഷത വിപുലവും തീക്ഷ്ണവുമായ ദേശീയതയാണു്. അതു് പ്രധാനമായി ഹൈന്ദവപുനരുത്ഥാനത്തിൻെറ പ്രതിഫലനവുമായിരുന്നു. ബ്രിട്ടീഷ്ഗവണ്മെൻറിനേയും, ആലിഗാർപ്രസ്ഥാനത്തിനു പിന്നിലുള്ള മുസ്ലീംഭൂവുടമകളേയും അതു ഭയചകിതരാക്കി. എന്നാൽ മുസ്ലീംയുവാക്കന്മാർ, ഇസ്ലാമിൻെറ ആഹ്വാനത്താൽ പ്രചോദിതരായി. അക്കാലത്തു് ലോകത്തിൽ എല്ലാ ഇസ്ലാമികരാജ്യങ്ങളും തിളച്ചുമറിയുകയായിരുന്നു. 'ജമാലുദ്ദീൻ അഫ്ഗാനി'യുടെ ഉദ്ബോധനങ്ങൾ അറബിരാജ്യങ്ങളിൽ, ഇസ്ലാമികൈക്യത്തെപ്പററിയുള്ള ബോധം പുനർജ്ജീവിപ്പിച്ചു. 'യുവതുക്കി'കളുടെ (**Young Turks**) നേതൃത്വത്തിൽ, ഒട്ടോമൻശക്തിയും പുനരുജ്ജീവനത്തിൻെറ ലക്ഷണങ്ങൾ കാണിച്ചു. ഇന്ത്യയിലെ യുവാക്കന്മാരായ മുസ്ലീംങ്ങൾ, മൗലാനാ മഹമ്മദ്

അലിയുടെ നേതൃത്വത്തിൽ, 'അഖിലലോക ഇസ്ലാമിസ'ത്തിലേയ്ക്കു് ഉററു നോക്കിത്തുടങ്ങി. ആലിഗാർപ്രസ്ഥാനം തന്മൂലം രണ്ടായി ഭിന്നിച്ചു. പഴയ നേതാക്കൾ, സെയ്യദ്മഹമ്മദിൻെറ നയത്തിനുവേണ്ടി നിലകൊണ്ടു. ഇന്ത്യയ്ക്കു പുറത്തുള്ള ഇസ്ലാമിൽ അവർ പ്രായേണ ശ്രദ്ധപതിപ്പിച്ചില്ല. കോൺഗ്രസ്സിന്നെതിരായി അവർ ബ്രിട്ടീഷുകാരുടെ പക്ഷത്തുചേർന്നുനിന്നു. യുവാക്കന്മാരാകട്ടെ, പ്രചോദനത്തിന്നായി കോൺസ്റ്റാൻറിനോപ്പിളിലേയ്ക്കും, കെയ്റോവിലേയ്ക്കും ദൃഗഞ്ചലങ്ങൾ പായിച്ചു. ബ്രിട്ടൻ, ലോകത്തിലെവിടേയും ഇസ്ലാമിൻെറ ശത്രുവാണെന്നു് അവർ വിശ്വസിക്കയും, ഇന്ത്യയിലും ബ്രിട്ടീഷ്‌വിരുദ്ധനയം അവർ സ്വീകരിക്കയും ചെയ്തു. പഴയ നേതാക്കന്മാർ ജന്മികളേയും, പ്രഭുക്കന്മാരേയും സ്ഥാപിതതാൽപര്യക്കാരേയും പ്രതിനിധീകരിച്ചു. യുവാക്കന്മാരുടെ തലമുറയാകട്ടെ, പുതിയ ഇടത്തരവർഗ്ഗങ്ങളെ പ്രതിനിധാനം ചെയ്തു.

1907–ൽ, ഭരണപരിഷ്കാരങ്ങൾ ഇന്ത്യയിൽ അടിയന്തിരമായി വന്നതുമൂലം ['മിൻേറാ–മോർലി' പരിഷ്കാരങ്ങൾ വാർത്തുകൊണ്ടിരുന്നപ്പോൾ, ആഗാഖാൻെറ നേതൃത്വത്തിലുള്ള ഒരു മുസ്ലീംപ്രതിനിധിസംഘം മുസ്ളീംങ്ങൾക്കു പ്രത്യേക നിയോജകമണ്ഡലങ്ങൾ ആവശ്യപ്പെട്ടുകയും ഇന്ത്യാഗവണ്മെൻറു് ആ തത്വം അംഗീകരിക്കയും ചെയ്തു. സർ സെയ്യദ് അഹമ്മദ് പറഞ്ഞിരുന്നു, ഹിന്ദുക്കളും മുസ്ളീംങ്ങളും ഇന്ത്യയുടെ രണ്ടു കണ്ണുകളാണെന്നു്. അദ്ദേഹം ഒരു പരീക്ഷണത്തിനുവേണ്ടി വാദിച്ചു, 'രണ്ടു നേഷൻ' എന്ന സിദ്ധാന്തം, ഇങ്ങനെ പ്രയോഗത്തിലെത്തി; ഇസ്ളാമികസംയോജനം പൂർത്തിയായി. ഇന്ത്യയിലെല്ലായിടത്തും ദേശീയതയാകുന്ന കോട്ടയിൽ ശാശ്വതമായ വിടവുകളുണ്ടായി. ഇന്ത്യയുടെ രാഷ്ട്രശരീരത്തിൽനിന്നും, ഇസ്ളാം വേർപിരിയാനുള്ള പ്രഖ്യാപനം സംശയരഹിതമായി പ്രഖ്യാപിച്ചു. 1907 മുതൽ, ഹിന്ദുമുസ്ളീംസഖ്യം ഉണ്ടായിട്ടുണ്ടെങ്കിലും, ഏകീകൃതമായ ദേശീയപ്രസ്ഥാനത്തിന്നുള്ള മാർഗ്ഗമടഞ്ഞു.

പ്രത്യേക നിയോജകമണ്ഡലത്തിൽനിന്നും പാകിസ്ഥാനിനുള്ള വഴി സുഗമവും സ്വാഭാവികവുമായിരുന്നു. മുപ്പതുവർഷം കഴിയേണ്ടിയിരുന്നു, രണ്ടു പ്രത്യേക രാഷ്ട്രങ്ങളുടെ നയം ഔപചാരികമായി നിർവ്വചിക്കാൻ. അതിനു കാരണം വ്യക്തമാണു്. അതു സജീവപ്രശ്നമായതു്, അധികാരം കൈമാററംചെയ്യപ്പെട്ടുമെന്നതു് തീർച്ചയായപ്പോഴാണു്. 1909 ഓട്ടുകൂടി മുസ്ലീംയുവാക്കന്മാരുടെ കക്ഷിനയം ബ്രിട്ടനെതിരുനില്ക്കയും, അവരുടെ താൽപര്യം ഹിന്ദുദേശീയതയോടു യോജിച്ചുനില്ക്കയുമായിത്തീർന്നു, ഇന്ത്യയ്ക്കു വെളിയിലുള്ള ഇസ്ലാമികലോകത്തിലെ പരിവർത്തനങ്ങൾ ഇങ്ങനെയൊരു ബന്ധം അവശ്യമാക്കി. പ്രാചീന പേർഷ്യൻസാമ്രാജ്യത്തെ രണ്ടു് അധികാരമേഖലകളായി വിഭജിക്കാൻ റഷ്യയുമായി ബ്രിട്ടൻ നടത്തിയ കരാർ, തുർക്കിക്കെതിരായി ബ്രിട്ടൻ ഇററലിയെ ബാൾക്കൻയുദ്ധത്തിൽ സഹായിച്ചതു്, ബാൾക്കൻയുദ്ധങ്ങളിൽ തുർക്കിക്കു്

പാശ്ചാത്യരിൽനിന്നും ഉണ്ടായ ഭീമമായ പരാജയം ഇവ യുവാക്കന്മാരായ മുസ്ലീങ്ങളിൽ ബ്രിട്ടീഷ് വിരുദ്ധമനോഭാവം വളരെ വർദ്ധിപ്പിച്ചു. ബാൾക്കൻയുദ്ധകാലത്തു്, ഡോ. അൻസാരി ഇന്ത്യൻമുസ്ലീങ്ങളുടെ വകയായി തുർക്കിയിലേയ്ക്കു് ഒരു 'മെഡിക്കൽമിഷൻ' അയച്ചു. ഇന്ത്യയിലെ പഴയ മുസ്ലീംനേതാക്കൾ, തികച്ചും ഇസ്ലാമികസിദ്ധാന്തങ്ങൾക്കനുകൂലികളെങ്കിലും, ബ്രിട്ടീഷുകാരുമായി സൗഹൃദം വേണമെന്നുള്ള പക്ഷക്കാരായിരുന്നു. പുതിയ തലമുറയും പഴയ തലമുറയുംതമ്മിൽ അകലാതെ ഗത്യന്തരമില്ലെന്നായി. ബ്രിട്ടീഷ് അനുകൂലകക്ഷികളുടെ വകയായി ആഗാഖാൻ സ്ഥാപിച്ച മുസ്ലീംലീഗ്, മഹമ്മദാലി സ്വനേതൃത്വത്തിലാക്കി. യുദ്ധംമൂലമുണ്ടായ പ്രത്യേക സാഹചര്യങ്ങൾമൂലം, അതു് കോൺഗ്രസ്സുമായി സഖ്യംചെയ്തു. ലക്ക്നൗകരാർ ഹിന്ദുമുസ്ലീം ഒത്തുതീർപ്പിലേയ്ക്കുള്ള ഒരു പടിയല്ല; രണ്ടു കക്ഷികൾതമ്മിലുള്ള ഒരു സഖ്യം മാത്രമാണു്. ഒന്നാംമഹായുദ്ധത്തിനുശേഷം 'ഖിലാഫത്ത്'പ്രസ്ഥാനം ഹിന്ദുക്കളേയും മുസ്ലീങ്ങളേയും കൂട്ടിയിണക്കി കൂട്ടുതലപ്പിച്ചു. കുറേക്കഴിഞ്ഞപ്പോൾ ഈ സഖ്യം നാമാവശേഷമായി. സംശയഗ്രസ്തമായ ഒരു കാലഘട്ടത്തിനുശേഷം, അധികാരം ഇന്ത്യയ്ക്കു കൈമാററം ചെയ്യപ്പെട്ടുമെന്നു തീർച്ചയായപ്പോൾ, ഇസ്ലാം വേർപിരിയാൻതന്നെ നിശ്ചയിച്ചു. മഹമ്മദാലി ജിന്നയുടെ കീഴിൽ, സംയുക്ത ഇസ്ലാമിനെ പ്രതിനിധീകരിച്ച സജീവമായ മുസ്ലീംലീഗ്, ഇന്ത്യ 'രണ്ടു നേഷനാ'ണെന്ന സിദ്ധാന്തംഉച്ചൈസ്തരം ഉദ്ഘോഷിച്ചു.

ഇസ്ലാമികൈക്യത്തിനുവേണ്ടിയുള്ള പ്രസ്ഥാനം ഹേതുവായി, മുസ്ലീങ്ങളുടെ ഇടയിൽ ഇന്ത്യൻദേശീയബോധമില്ലായിരുന്നെന്നു തെററിദ്ധരിക്കരുതു്. കോൺഗ്രസ്സിന്റെ ആരംഭംമുതല്ക്കു്, ആ സംഘടനയിൽ പ്രശസ്തരായ അസംഖ്യം മുസ്ളീംനേതാക്കന്മാർ ഉണ്ടായിരുന്നു. ജിന്നാപോലും ഒരുകാലത്തു്, കോൺഗ്രസ്സിലെ പ്രാമാണികനായ ഒരു നേതാവായിരുന്നു. പല മുസ്ളീം ഹൃദയങ്ങളിലും ഒരു ഏകീകൃത ഭാരതത്തിന്റെ ശബ്ദം മുഴങ്ങിയിട്ടുണ്ടു്. എങ്കിലും പൊതുവേ പറഞ്ഞാൽ സൈനികവിപ്ലവത്തിനുശേഷം മുസ്ളീങ്ങളുടെ നയം, രാഷ്ട്രീയമായ ഭയംമൂലം സ്വയംരക്ഷയ്ക്കുവേണ്ടിയാണു് മുഖ്യമായി രൂപീകരിച്ചിട്ടുള്ളതു്.

അദ്ധ്യായം ഇരുപത്തിമൂന്ന്

## ഇന്ത്യയും ലോകവും

ഹിമാലയമെന്ന അപ്രതിരോധ്യദുർഗ്ഗത്താൽ ഭാരതം ഭൂമിശാസ്ത്രപരമായി വ്യാവൎത്തിക്കപ്പെട്ട കാലഘട്ടം വാസ്കോഡിഗാമയുടെ വരവോടുകൂടി അവസാനിച്ചെന്നുവേണം പറയാൻ. എന്നാൽ പുതിയ സമുദ്രമാൎഗ്ഗം, ആദ്യം പോൎട്ടുഗീസുകാരുടേയും, പിന്നീട് ബ്രിട്ടീഷുകാരുടേയും കുത്തകയായിത്തീരുകയാൽ, യൂറോപ്യൻലോകവുമായി ഇന്ത്യയുടെ നേരിട്ടുള്ള ബന്ധം പരിമിതമായിരുന്നു. ഇടനിലക്കാർമുഖാന്തിരമുള്ള ഒരു ബന്ധമായിരുന്നു അതു്. ഇന്ത്യയുടെ സാന്മാൎഗ്ഗികവും സാംസ്കാരികവുമായ വേർതിരിഞ്ഞുനില്ക്കൽ ഇരുപതാംനൂററാണ്ടിന്റെ ആദ്യത്തെ ദശകംവരെ നിലനിന്നു. എങ്കിലും പത്തൊമ്പതാംനൂററാണ്ടിന്റെ അവസാനത്തോടുകൂടി ഇന്ത്യാക്കാർ യൂറോപ്പിൽ വിപുലമായി സഞ്ചരിക്കയും, ഇന്ത്യൻവിദ്യാൎത്ഥികൾ ഇംഗ്ലണ്ടിലേയും യൂറോപ്പിലേയും സൎവ്വകലാശാലകളിൽ പഠനത്തിനു പോകയും ചെയ്തെങ്കിലും, യാത്രാസൗകൎയ്യങ്ങളിൽ നൂതനമായ പരിവൎത്തനങ്ങൾ ആവിർഭവിച്ചതോടെ—പ്രത്യേകിച്ചും ആകാശവിമാനത്തിന്റേയും റേഡിയോയുടേയും പ്രചാരത്തോടെ—ഇന്ത്യയുടെമേൽ ലോകത്തിനുള്ള സ്വാധീനശക്തി വളരെ വദ്ധമാനമായി. ഇംഗ്ലീഷിലൂള്ള വിദ്യാഭ്യാസത്തിന്റെ പ്രചാരം,ലോകചിന്താഗതിയിൽ പങ്കെടുക്കാനും ഇന്ത്യക്കു് അത്യന്തം സഹായകമായി.

ഒന്നാം ലോകമഹായുദ്ധം ഇന്ത്യയുടെ ചിന്താഗതിയെ സാരമായി സ്പർശിച്ചു. യൂറോപ്പിന്റെ സാന്മാർഗ്ഗികമായ അധഃപതനം, ജപ്പാന്റെ ഉയൎന്നുവന്ന പ്രശസ്തി, പസഫിക്ക്സമുദ്രത്തിനു ലോകനയതന്ത്രബന്ധത്തിലുണ്ടായ പ്രാധാന്യം, ഇവ ഇന്ത്യൻ ചിന്താഗതിയെ ഗണ്യമായി സ്പർശിച്ച പുതിയ ഘടകങ്ങളാണ്. എന്നാൽ ഇവയിലെല്ലാം പ്രധാനമായതു്,—അതിപ്രധാനമായ ഏകസംഭവം എന്നുതന്നെ പറയാവുന്നതു്—ഇന്ത്യയുടെ രാഷ്ട്രീയവും ചിന്താപരവുമായ വികസനത്തിനു് ഈ ശതാബ്ദത്തിൽ മാററംവരുത്തിയ റഷ്യൻവിപ്ലവമത്രേ. മോസ്കോയിൽ മാത്രമല്ലാ പാമീർസിനെതിരെ തൊഴിലാളിഭരണവ്യവസ്ഥ ഉദയം ചെയ്തു്. ഇന്ത്യൻ യുവാക്കന്മാരുടെ ചിന്താതലങ്ങളെ ഈ പരിവൎത്തനം ഗാഢമായി സ്പൎശിച്ചു. ഒന്നാം മഹായുദ്ധത്തിനുമുമ്പ്, ഇന്ത്യയിൽ കർഷകസംഘടനകളോ, തൊഴിലാളിസംഘടനകളോ ഇല്ലായിരുന്നുവെന്നുതന്നെ പറയാം. രണ്ടു മഹായുദ്ധങ്ങളുടെ ഇടയ്ക്കുള്ള കാലഘട്ടത്തിലാണ് തൊഴിലാളിപ്രസ്ഥാനത്തിന്റെ അത്ഭുതപൂൎവ്വമായ വളർച്ച, കർഷകത്തൊഴിലാളി(കിസാൻ)പ്രക്ഷോഭണം, കമ്മ്യൂണിസ്റ്റ്പാർട്ടിസ്ഥാപനം

ഇവ സംഭവിച്ചതു്. ഇടത്തരക്കാരുടെ ദേശീയതയുടെ ഉറവിടം ഇന്ത്യ തന്നെ, അതിനു വെളിയിൽനിന്നും ശക്തിയും പ്രചോദനവും ലഭിച്ചെങ്കിലും. എന്നാൽ അഖിലലോകപ്രസ്ഥാനങ്ങളിൽനിന്നുമാണു്, പ്രധാനമായി തൊഴിലാളിസംഘടനകൾ ഉയിർക്കൊണ്ടതു്. മാർക്സ്, എഞ്ജൽസ്, ഇവരിൽനിന്നുമത്രേ, അവയുടെ വിപ്ലവതത്വശാസ്ത്രസംഹിത ഉത്ഭവിച്ചതു്. ഇന്ത്യയിലെ ട്രേഡ്യൂണിയൻ സംഘങ്ങൾ ഇംഗ്ലണ്ടിലുള്ളവയുടെ പ്രതിരൂപമായിരുന്നു.

തൊഴിലാളിപ്രസ്ഥാനം, സാമ്രാജ്യവിരുദ്ധവും വർഗ്ഗീയതയ്ക്കതീതമായിരുന്നു. ഇന്ത്യയിലെ രാഷ്ട്രീയവും സാമൂഹ്യവും സാമ്പത്തികവുമായ സംഘടനാകാര്യങ്ങളിൽ സോഷ്യലിസ്റ്റ്തത്വശാസ്ത്രം വിപ്ലവകരമായ മാററം വരുത്തി. മാർക്സിൻെറ സിദ്ധാന്തമനുസരിച്ച് സോഷ്യലിസ്റ്റ് ചിന്താഗതിയുടെ മൗലികപ്രമാണങ്ങളായ മതേതരത്വവും, ചരിത്രപരമായ വ്യവസ്ഥിതത്വവും, തൊഴിലാളിപ്രസ്ഥാനത്തെ, ഹിന്ദുസാമൂഹ്യവ്യവസ്ഥയുടേയും, പരമ്പരാഗതമായ കൂട്ടുകുടുംബത്തിൽ കെട്ടിപ്പടുത്തിട്ടുള്ള ജീവിതസമ്പ്രദായത്തിൻേറയും ബദ്ധശത്രുവായിരുന്നു. ഇസ്ലാമിലും ഹിന്ദുമതത്തിലുമുള്ള വ്യക്തികളുടെ നിയമങ്ങളേയും അതു വെല്ലുവിളിക്കുന്നു. വിപ്ലവകരമായ ഈ സ്വഭാവം, സോഷ്യലിസ്റ്റ്തൊഴിലാളിപ്രസ്ഥാനത്തിനു്, ഒരു സവിശേഷത നൽകുന്നു. ഹിന്ദുമതം, ഇസ്ലാം എന്നിങ്ങനെയുള്ള മതവിഭജനത്തെ അതു് എതിർക്കുന്നു. സോഷ്യലിസത്തിൻെറ പ്രഥമശത്രു, മുതലാളിത്വമാണു്, ഹിന്ദുക്കളുടേതാണെങ്കിലും മുസ്ലീംങ്ങളുടേതാണെങ്കിലും. മുതലാളിത്തവ്യവസ്ഥിതിക്ക സംരക്ഷണം നൽകുന്നതിനുള്ള ഉപാധിമാത്രമായി വ്യഖ്യാനിക്കപ്പെടുന്ന മതമാണു് സോഷ്യലിസത്തിൻെറ രണ്ടാമത്തെ ശത്രു. ഇവയുടെ ഫലമായി, സോഷ്യലിസ്ററ്, കമ്മ്യൂണിസ്ററ്, കിസാൻ സംഘടനകൾ കഴിഞ്ഞ ഇരുപതുവർഷമായി ഹിന്ദുക്കളുടേയും മുസ്ലീംങ്ങളുടേയും നിഷേധാത്മകമായ ദേശീയതയെ തകക്കാൻ ശ്രമംചെയ്യുന്നു. ഇതുമൂലം സാമ്പത്തിക വ്യത്യാസങ്ങളെ ആശ്രയിച്ച് വേറൊരു രൂപത്തിലുള്ള ദേശീയപ്രവണതകൾ കാലക്രമത്തിൽ ഉണ്ടായേക്കാം.

ഒന്നാംമഹായുദ്ധകാലത്തു് ഇന്ത്യൻദേശീയത (നാഷണലിസം), ഒരുപ്രകാരത്തിൽ, അന്താരാഷ്ട്രീയപ്രശ്നമായി. രാജാമഹേന്ദ്രപ്രതാപിൻെറ അദ്ധ്യക്ഷതയിലുള്ള ഒരു താല്ക്കാലിക ഇന്ത്യാഗവണ്മെൻറിനെ ജർമ്മൻസാമ്രാജ്യഗവണ്മെൻറ് അംഗീകരിച്ചു. യുദ്ധത്തിനു മുമ്പുതന്നെ, യൂറോപ്പിലേയും അമേരിക്കയിലേയും പല കേന്ദ്രങ്ങളിലും വിപ്ലവഗ്രൂപ്പുകൾ പ്രവത്തനത്തിലിരുന്നു. ഗാഥർ (വിപ്ലവകക്ഷി) എന്ന പേരിൽ സിക്കകാരായ കുടിപാർപ്പുകാരുടെ പിൻതുണയോടുകൂടി സാൻഫ്രാൻസിസ്കോയിൽ ഒരു വിപ്ലവസംഘം ഉണ്ടായിരുന്നു. വിനായകസവക്കർ, വീരേന്ദ്രനാഥചതോപാദ്ധ്യായ ഇവരുടെ നേതൃത്വത്തിൽ ചില ബുദ്ധിജീവികൾ ഇന്ത്യൻ വിദ്യാത്ഥികളുടെയിടയിൽ ഇംഗ്ലണ്ടിലും

പ്രവത്തനം നടത്തിവന്നു. ഷ്യാൻജി കൃഷ്ണവമ്മ എന്ന ആളിന്റെ പ്രവത്തനകേന്ദ്രം പാരീസായിരുന്നു. മററു യൂറോപ്യൻ വിപ്ലവസംഘടനകളുമായി അദ്ദേഹം സമ്പക്കം പുലത്തി. ലണ്ടനിലെ സംഘം, ഡോക്ടർ ലാൽക്കാക്കായുടേയും, കേഴ്സൺവൈലിയുടേയും വധത്തിനുശേഷം പിരിച്ചുവിടപ്പെട്ടു. എന്നാൽ ഫ്രാൻസിലും ജമ്മനിയിലുമുള്ള വിപ്ലവസംഘങ്ങൾ തുടന്നുവന്നു. യുദ്ധകാലത്തു് അമേരിക്കയിലും ഫ്രാൻസിലും അവരുടെമേൽ പല നിയന്ത്രണങ്ങളും ഏപ്പെടുത്തി. എന്നാൽ ലജപതിറായിയുടേയും, റാഷ്ബിഹാറിഘോഷിൻേറയും നായകത്വത്തിൽ, വിപ്ലവകാരികൾ ജപ്പാനിൽ ദേശീയപ്രവത്തനങ്ങൾ നടത്തി. പില്കാലത്തു് അവരുടെ പ്രയത്നവല്ലരി ഫലിക്കുകയുംചെയ്തു.

ഗാന്ധിയൻപ്രസ്ഥാനത്തിൻെറ ഉത്ഭവംവരെ, ഇന്ത്യൻദേശീയപ്രസ്ഥാനത്തിനു്, ലോകത്തിലുണ്ടാക്കാൻകഴിഞ്ഞ ആഘാതം പരിമിതമായിരുന്നു. അനിതരസാധാരണത്വവും വിപ്ലവാത്മകതയും മൂലം ഗാന്ധിജി ആരംഭിച്ച നിസ്സഹകരണപ്രസ്ഥാനം ലോകത്തിൻെറ ശ്രദ്ധയെ ആകർഷിച്ചു. മററു രാജ്യങ്ങളിലെ ദേശീയപ്രസ്ഥാനങ്ങളുമായും അതു് സൗഹൃദപൂവ്വമായ സമ്പക്കം പാലിച്ചു. ഉദാഹരണമായി, ഐറിഷ് റിപ്പബ്ളിക്കന്മാരുമായും, ഈജിപ്തിലെ വാഫ്ദികളുമായും, മൊറോക്കയിലെ ഇസ്തിക്വൽകക്ഷി(Istiqual Party)യുമായും. സവ്വരാജ്യസഖ്യത്തിൽ സാമ്രാജ്യത്വത്തിനെതിരായുള്ള ഇന്ത്യയുടെ നിലപാടും ഓർമ്മിക്കേണ്ടതുതന്നെ.

ഈ കാലത്തു്, വിദൂരപൂവ്വദേശങ്ങളുമായും ഇന്ത്യാ രാഷ്ട്രീയബന്ധം സ്ഥാപിച്ചു. രവീന്ദ്രനാഥടാഗോറിൻെറ ചൈനാസന്ദർശനം, ആ രാജ്യവും ഇന്ത്യയും തമ്മിലുണ്ടായിരുന്ന പുരാതനബന്ധത്തിൻെറ പൊട്ടിയ കണ്ണികൾ കൂട്ടിച്ചേർത്തു. കാലക്രമത്തിൽ കോൺഗ്രസ്സ് ചൈനയുമായി രാഷ്ട്രീയബന്ധം പുലർത്തുകയും, ഇരുരാജ്യങ്ങളും ഉററമൈത്രീബന്ധത്തിൽ വീണ്ടും വരികയുംചെയ്തു.

അന്താരാഷ്ട്രീയകാര്യങ്ങളിൽ, ഔദ്യോഗികഭാരതവും പ്രാമാണ്യത്തിൽവരാൻതുടങ്ങി. ഒന്നാംമഹായുദ്ധത്തിലെ പങ്കാളി എന്ന നിലയിൽ, ഇന്ത്യയും വേഴ്സെയിൽസ് ഉടമ്പടിയിൽ ഒപ്പുവെച്ച ശക്തികളിലൊന്നാണു്. സവ്വരാജ്യസഖ്യത്തിലെ പ്രാരംഭാംഗങ്ങളിലൊന്നായ ഇന്ത്യാ, അതിന്റെ നടപടികളിൽ ആദ്യംമുതല്ക്കേ സംബന്ധിച്ചു. ഇന്ത്യൻ പ്രതിനിധികളായി അനൗദ്യോഗികാംഗങ്ങളും സവ്വരാഷ്ട്രസമ്മേളനങ്ങളിൽ ഭാഗഭാക്കുകളായി. വാഷിങ്ടൺ കോൺഫറൻസ്, ലോകസാമ്പത്തികസമ്മേളനം തുടങ്ങിയ മററു് അന്തർദ്ദേശീയപരിപാടികളിലും ഇന്ത്യ പങ്കുവഹിച്ചു. യുദ്ധാനന്തരകാലത്തു് ഔദ്യോഗികവും അനൗദ്യോഗികവുമായ പ്രവത്തനങ്ങളാൽ അന്താരാഷ്ട്രീയമണ്ഡലത്തിൽ സാമാന്യം ഗണനീയമായ ഒരു സ്ഥാനം ഇന്ത്യ നേടിയെന്നുപറയുന്നതിൽ തെറ്റില്ല.

സാംസ്കാരികരംഗത്തും ഈ കാലഘട്ടത്തിൽ ഇന്ത്യ പുരോഗമിച്ചു.

1913–ൽ, സാഹിത്യത്തിനുള്ള നോബൽസമ്മാനം രവീന്ദ്രനാഥടാഗോറിനു നൽകിയതു്, ആധുനികഇന്ത്യയുടെ സാംസ്കാരികമായ വളർച്ചയുടെ അന്തർദ്ദേശീയമായ ഒരു അംഗീകരണമത്രേ. ശാസ്ത്രലോകത്തിലും ഇന്ത്യാ, താമസിയാതെ അംഗീകൃതയായി. സസ്യങ്ങൾക്കും ജീവനുണ്ടെന്നുള്ള ജെ. സി. ബോസിന്റെ കണ്ടുപിടുത്തമാണു് ആധുനികശാസ്ത്രത്തിനു് ഇന്ത്യ നല്കിയ സംഭാവന. ഗണിതശാസ്ത്രത്തിൽ രാമാനുജത്തിന്റെ കണ്ടുപിടിത്തവും, ഊർജ്ജതന്ത്രത്തിൽ സി. വി. രാമനു് നോബൽസമ്മാനം നൽകപ്പെട്ടതും, ശാസ്ത്രീയലോകത്തിൽ ഇന്ത്യയ്ക്കു കൈവന്ന ഗണ്യമായ മററു നേട്ടങ്ങളാണു്.

ലോകചിന്താഗതിയുമായുള്ള സമ്പർക്കംമൂലമാണു് ഇന്ത്യയിൽ ഒരു സ്ത്രീസ്വാതന്ത്ര്യപ്രസ്ഥാനമുണ്ടായതു്. ഇന്ത്യയിൽ ഇദംപ്രഥമമായി യൂറോപ്യൻ ആദർശങ്ങൾ പ്രചരിച്ചതോടുകൂടിയാണു്, 1820–ൽ റാംമോഹൻറായി ഹിന്ദുസ്ത്രീകളുടെ അവകാശത്തിനുവേണ്ടി വാദിച്ചതു്. പ്രാചീനാചാരങ്ങളുടെ കെട്ടുപാടുകളിൽനിന്നും സ്ത്രീകളെ വിമോചിപ്പിക്കുന്നകാര്യത്തിൽ 19–ാംനൂററാണ്ടിലെ ഹിന്ദുക്കളുടേയും മുസ്ലീങ്ങളുടേയും പുനരുത്ഥാനപ്രവർത്തനങ്ങൾ, വലിയ ശ്രദ്ധ ചെലുത്തിയില്ല. യൂറോപ്യൻചിന്താഗതിയാൽ പ്രേരിതമായ ബ്രഹ്മസമാജം, ഹിന്ദുവനിതകളെ സാമൂഹ്യജീവിതത്തിൽ പങ്കെടുക്കുന്നതിനെ നിരോധിച്ച ആചാരപരമായ തടസ്സങ്ങളെ തകർക്കുകയുണ്ടായി. ഒരു കാലത്തു് വലിയ പ്രചാരം സിദ്ധിച്ചിരുന്ന സാമൂഹ്യപരിഷ്കാരപ്രസ്ഥാനം, പ്രധാനമായി ശ്രദ്ധിച്ചതു് ബാല്യവിവാഹം നിരോധിക്കുക, വിധവാവിവാഹം അനുവദിപ്പിക്കുക തുടങ്ങി ഹൈന്ദവജീവിതത്തിൽ വരുത്തേണ്ട മാററങ്ങളേപ്പററിയാണു്. അവയ്ക്കു് ഒരു മതനവീകരണപരമായ ഛായ്‌വുമുണ്ടായിരുന്നു. ഉദാഹരണത്തിനു്, പരമ്പരാഗതമായുള്ള നൃത്തം, സംഗീതം ഇവയിൽനിന്നും സ്ത്രീകളെ മേൽപ്പറഞ്ഞ പ്രസ്ഥാനക്കാർ പിന്തിരിക്കാൻശ്രമിച്ചു.

സ്ത്രീകൾ പൊതുപ്രവർത്തനത്തിലും സാമൂഹ്യക്ഷേമപ്രവർത്തനത്തിലും പങ്കെടുക്കുന്നതിനെ ആചാരങ്ങളും കീഴ്‌വഴക്കങ്ങളുമൊഴികെ മറ്റൊന്നും ഒരുകാലത്തും എതിർത്തിരുന്നില്ലെന്നുള്ളതു് ഇത്തരുണത്തിൽ വിശേഷിച്ചും സ്മർത്തവ്യമാണു്. രമാഭായിറാനഡയേപ്പോലുള്ള വനിതാമാർഗ്ഗദർശികൾക്കു് വമ്പിച്ച പൊതുജനസഹകരണം സിദ്ധിച്ചിരുന്നു. എന്നാൽ ലോകത്തിലെ പ്രവണതകളുമായുള്ള പരിചയമാണു് വനിതാപ്രസ്ഥാനത്തിനു് നവീനമാർഗ്ഗം തെളിയിച്ചതു്. അഖിലേന്ത്യാ വനിതാ കോൺഫറൻസ്, ആവിർഭവിച്ചതോടേ, അതിൻെറ പ്രവർത്തനപരിധി അഖിലേന്ത്യാവ്യാപകമായിത്തീർന്നു. കവയിത്രിയും, വാഗ്മിയും രാഷ്ട്രതന്ത്രജ്ഞയും, കോൺഗ്രസ്സുപ്രസിഡൻറുമായ സരോജിനീനായിഡുവിനേപ്പോലുള്ള സ്ത്രീരത്നങ്ങളുടെ നേതൃത്വത്തിൽ വനിതാപ്രസ്ഥാനത്തിനു കരുത്തും വ്യാപകത്വവും ഉണ്ടായി. ഇന്ത്യയെ ഒരു രാഷ്ട്രം (നേഷൻ) ആക്കിയതിനു് ഈ പ്രസ്ഥാനത്തിനു് ശരിയായി അവകാശം ഉണ്ടു്.

# ഉപസംഹാരം

ഇന്ത്യാചരിത്രത്തിൻെറ വിഹഗവീക്ഷണമായ ഈ ചിത്രപട ലം എന്താണു കാണിക്കുന്നതു്? ചരിത്രത്തെ ദേശീയക്ഷമാപണമായി കരുതുന്ന ചിന്താഗതിക്കു്, അനുകൂലമായ ന്യായങ്ങൾ കുറവാണു്. ഒരു രാജ്യത്തിൻെറ ചരിത്രം, മഹാന്മാരുടെ ഗംഭീരമായ ഒരു ഘോഷയാത്ര യായോ, കാലംചെല്ലുന്തോറും വിസ്താരപ്പെട്ടുവരുന്നതും നേട്ടങ്ങളിൽനി ന്നു് നേട്ടങ്ങളിലേയ്ക്കു് കൂടുതൽ കൂടുതൽ വിസ്താരം പ്രാപിക്കുന്നതുമായ പുരോഗതിയുടെ രാജകീയമായ പ്രവാഹമായോ ആയി കണക്കാക്കാനും നിവ്വാഹമില്ലതന്നെ. എന്നാൽ ഒരു രാജ്യത്തിൻെറ ചരിത്രത്തിനു ശരി യായ വിലയില്ല, അതു ജനങ്ങളുടെ നാഗരികതപ്രാപിക്കുന്നതിനുള്ള ബോധപൂവ്വമായ ശ്രമത്തെയും ഉത്തരോത്തരം ഉയന്ന നിലവാരത്തിലെ ത്താനുള്ള യത്നത്തെയും, ക്ഷേമകരവും വിശിഷ്ടവുമായ ജീവിതസമ്പ്രാ പ്തിക്കുള്ളയാത്രയെയും വിവരിക്കുന്നില്ലെങ്കിൽ. ആരംഭംമുതല്ക്കേ ഇന്ത്യാ ചരിത്രം, ഇങ്ങനെയുള്ള അവിരളമായ പ്രയത്നത്തിൻെറ രേഖ (record) ആണു്. ഇതര ജനസമൂഹങ്ങളുടെ ചരിത്രത്തിലെന്നപോലെ, ഇന്ത്യാ ചരിത്രത്തിലും ഉയച്ച്യും താഴ്ചയും ഉണ്ടു്. ആത്മവിശ്വാസത്തിൻെറ ദീ പം പ്രകാശമാനമായി കത്തിയ കാലഘട്ടങ്ങൾ ഇന്ത്യാചരിത്രത്തിൽ ഉ ണ്ടു്. അക്കാലത്തുണ്ടായിട്ടുള്ള നേട്ടങ്ങളും സ്മരണീയങ്ങളാണു്. മററുചി ല കാലഘട്ടങ്ങളിൽ ജനങ്ങളുടെ ആത്മവീര്യം ക്ഷയിക്കയും, ആത്മവി ശ്വാസത്തിൻെറ പ്രഭ മങ്ങുകയും, അവരുടെ നേട്ടങ്ങൾ തങ്ങൾക്കും ലോ കത്തിനുതന്നേയും നിസ്സാരമായിരിക്കയും ചെയ്തിട്ടുണ്ടു്. ഇങ്ങനെ അഭിവൃ ദ്ധിയും അധഃപതനവും കാണാമെങ്കിലും, ഒരു ജനതയുടെ അനുസ്യൂതമാ യ ആശയങ്ങളും ലക്ഷ്യങ്ങളുമാണു്, ചരിത്രത്തിനു് ഊട്ടും പാവും നൽകു ന്നതു്. അങ്ങനെ ഒരുദ്ദേശ്യമുണ്ടായിരുന്നെന്നുള്ളതിനു, തെളിവാണു് ചു രുങ്ങിയതു് മുപ്പതുശതാബ്ദമെങ്കിലും തുടർച്ചയായി നിലനിന്ന ഇന്ത്യൻ നാഗരികത. പരിഷ്കാരത്തിനു തുടരാൻ സാദ്ധ്യമല്ല, പിൻപെപിൻപെ വരുന്ന ഓരോ തലമുറയും അതു മുന്നോട്ടു കൊണ്ടുപോകാൻ ബോധപൂവ്വം ശ്രമിച്ചില്ലെങ്കിൽ. അതു കേടുപാടുകൂടാതെ പോററിപ്പുലർത്തുകയെങ്കി ലും വേണം. ബുദ്ധമതത്തിൻെറ ആവിർഭാവത്തിനു മുമ്പാണു് കുടുംബ പരവും സാമൂഹ്യവുമായി ഇന്ത്യൻപരിഷ്കാരം രൂപംകൊണ്ടതു്. ദാർശ നിക പശ്ചാത്തലത്തിൽ ഇന്ത്യാ, ഏകീകൃതമായി. ബുദ്ധൻെറ കാലത്തു് ആ പരിഷ്കാരം ദൃഢതയെ പ്രാപിച്ചിരുന്നു. ഇരുപതാംനൂററാണ്ടിലെ ഇന്ത്യാക്കാർക്കു് മൗലികമായി ലഭിച്ച ഒരു പാരമ്പര്യം പുലത്താൻ സാ ധിച്ചതു്, അതിനുമുമ്പുള്ള ശതാബ്ദങ്ങളിലെ ജനങ്ങൾ, ആഭ്യന്തരവും, ബാഹ്യവുമായ ശക്തികളെ എതിർത്തുനില്ക്കാൻ ബോധപൂവ്വം ശ്രമിച്ച തുനിമിത്തമാണു്. ഈ പരിഷ്കാരത്തിൻെറ ഇരുമ്പുചട്ടക്കൂടായ ധമ്മശാ സ്ത്രങ്ങൾ വ്യാഖ്യാനിക്കയും അതനുസരിച്ചു് ജീവിതം ക്രമീകരിക്കയും,

ചെയ്തതു് അത്ഭുതാവഹമായ ഈ അനുസ്യൂതത്വത്തെ ഉദാഹരിക്കുന്നു. ഇതാണു് ഇന്ത്യാചരിത്രത്തിലെ മുന്തിനില്ക്കുന്ന പരമാർത്ഥം.

ഇന്ത്യാചരിത്രം പ്രധാനമായും ഹിന്ദുജനതയുടെ ചരിത്രമാണു്. സുശക്തങ്ങളും സജീവങ്ങളുമായ ഇതര ഘടകങ്ങളും, ഇന്ത്യയിലെ മൂല തത്വങ്ങളായിട്ടുണ്ടു്. എങ്കിലും ഇന്നും ജനസംഖ്യയിൽ എൺപതു ശത മാനം ഹിന്ദുക്കളാണു്. മാത്രമല്ല, തികച്ചും ഭാരതീയമായിട്ടുള്ളതെന്തും ഹൈന്ദവമാണു്. ഇസ്ലാമികസംസ്കാരം, പ്രത്യേകമായി ഇന്ത്യയോടു ബന്ധപ്പെട്ട ഒന്നല്ല. അതു് ലോകസംസ്കാരപരമായിട്ടുള്ളതാണു്. ഇന്ത്യൻമുസ്ലിംങ്ങൾ അതിൽ ഒരു ഭാഗം മാത്രം. മുഗൾചിത്രകല ഇൻഡോസാർസനിക്കു് ശില്പകല ഇവയിൽത്തന്നെ നാം കാണുന്നതു് ഹിന്ദുസംസ്കാരവും ഇസ്ലാമികസംസ്കാരവും തമ്മിലുള്ള സങ്കലനരൂപമാണു്. അവയിൽ തനി ഇസ്ലാമികസംസ്കാരം നാം കാണുന്നില്ല. അതിനാൽ, പ്രത്യേകസ്വഭാവമുള്ള ഇന്ത്യൻപരിഷ്കാരം പണിചെയ്യുകയും നിലനിർത്തുകയും ചെയ്തിട്ടുള്ളതു് ഹിന്ദുക്കളത്രേ. ഇന്ത്യാചരിത്രത്തിൽ പ്രധാനഭാഗം ഹിന്ദുക്കളുടെ നേട്ടങ്ങൾക്കും, ഹിന്ദുക്കളുടെ ചിന്താപ്രവണതകൾക്കുമാണു്.

അയ്യായിരത്തോളം വർഷമുള്ള ഒരു രാജ്യചരിത്രത്തിൽ, രാജവംശങ്ങൾക്കു് നൽകാവുന്ന പ്രചോദനം പരിമിതമായിരിക്കും. ഇതിൽനിന്നും ഇന്ത്യയിൽ വലിയരാജാക്കന്മാരോ, നേതാക്കന്മാരോ ഇല്ലായിരുന്നുവെന്നു് അർത്ഥമാക്കരുതു്. സ്വഭാവവൈശിഷ്ട്യംകൊണ്ടും, നേട്ടങ്ങളുടെ വൈപുല്യംകൊണ്ടും, അശോകൻ, അക്ബർ, കൃഷ്ണദേവരായർ, ശിവജി തുടങ്ങിയ ചില വ്യക്തികൾ കാലത്തിനപ്പുറത്തേയ്ക്കു തലയുയർത്തിനില്ക്കുന്നു. എന്നാൽ ദേശീയചരിത്രത്തിൽ പ്രഭാപ്രസരം വിതറുന്ന ധീരയോദ്ധാക്കളും, രാഷ്ട്രീയശില്പികളും മററും,/ വലിയ പ്രാധാന്യമുള്ളവരല്ല, അവർ ജനതയുടെ മുന്നോട്ടുള്ള കാൽവെയ്പിൽ ആത്മവിശ്വാസംകൊണ്ടോ, ആദർശംകൊണ്ടോ നേതൃത്വം നൽകാത്തവരാണെങ്കിൽ. അപ്രകാരമുള്ള മഹാന്മാർ ഇന്ത്യാചരിത്രത്തിൽ സുലഭമാണു്. ചാണക്യൻ മുതൽ നാനാഫഡ്നാവീസുവരേയും, ചന്ദ്രഗുപ്തമൗര്യൻമുതൽ അറംഗസീബുവരേയും ഉള്ള കാലഘട്ടത്തിൽ അങ്ങനെയുള്ള രാഷ്ട്രതന്ത്രജ്ഞന്മാരേയും വീരപുരുഷന്മാരേയും കാണാം. അവരുടെ മഹത്വവും പ്രശസ്തിയും അവിതർക്കിതമാണു്. പക്ഷേ, മററു ജനസമൂഹത്തിന്റെ ചരിത്രങ്ങളിലെന്നപോലെ ഇന്ത്യാചരിത്രത്തിലും, ശാശ്വത പ്രാമാണ്യമുള്ളതു് ജനതയുടെ നേട്ടങ്ങൾക്കാകുന്നു. അവരെ മഹൽപ്രവൃത്തികൾക്കു പ്രേരിപ്പിക്കുന്ന ആത്മവിശ്വാസവും പ്രചോദനങ്ങളുമാണു്, സമുദായത്തെ സജീവമാക്കുന്നതും, സംരക്ഷിക്കുന്നതും, സാമാന്യക്കാരനു ജീവിതവ്യമാക്കുന്നതും.

ഒരു കാലഘട്ടവും മറ്റൊരു കാലഘട്ടവും തമ്മിലുള്ള വ്യത്യാസം മേൽപ്പറഞ്ഞ വസ്തുതയിലാണു കിടക്കുന്നതു്. സുവർണ്ണയുഗം എന്നൊന്നില്ല ചരിത്രത്തിൽ. പരാജിതരായ ജനങ്ങളുടെ ഒരു മരുമരീചികയാണു്

അതു്. നഷ്ടപ്പെട്ട ചൈതന്യം വീണ്ടെടുക്കാനായി സംഘടിതശ്രമം നടത്തിയ പത്തൊമ്പതാംനൂററാണ്ടിലെ ഇന്ത്യയിലെ ജീവിതത്തോടു തുലനംചെയ്താൽ, ഗുപ്തന്മാരുടേയും അക്ബറുടേയും, വിജയനഗരചക്രവത്തികളുടേയും കാലത്തേ ജീവിതം അല്പം പിന്നോക്കനിലയിലാണെന്നുതന്നെ പറയാം. അങ്ങനെയെങ്കിൽ ചന്ദ്രഗുപ്തന്റെകാലത്തെ ഗുപ്തസാമ്രാജ്യം, അക്ബറുടെ കീഴിലുള്ള മുഗൾസാമ്രാജ്യം, കൃഷ്ണദേവരായന്റെ കാലത്തെ വിജയനഗരസാമ്രാജ്യം ഇവ എന്തുകൊണ്ടു് നമ്മെ അഭിമാനഭരിതരാക്കുന്നു? ഇതിന്നുത്തരം ലഘുവാണു്. അക്കാലത്തു് മർദ്ദനമില്ലാതിരുന്നതുകൊണ്ടോ, സാമ്പത്തികജീവിതം കൂടുതൽ ഭദ്രമായിരുന്നതുകൊണ്ടോ, അസമത്വങ്ങൾ കുറവായിരുന്നതുകൊണ്ടോ അല്ല, പ്രത്യുത അക്കാലത്തെ ജനങ്ങൾ തങ്ങളുടെ ഭാവിയിൽ ദൃഢവിശ്വാസത്തോടേ, ഉന്നതങ്ങളായ പരിശ്രമങ്ങളിൽ പങ്കുകൊണ്ടതുകൊണ്ടത്രേ. ഗുപ്തസാമ്രാജ്യകാലത്തെ ജനങ്ങൾ, അവ്യക്തമായെങ്കിലും, ദേശീയാഭിമാനവും, മുന്നോട്ടുപോകാൻ താൽപര്യവും, ഔന്നത്യംനേടാൻ ആഗ്രഹവും പ്രദർശിപ്പിച്ചു. ഇവമൂലം ഇന്ത്യക്കു വിദേശീയാക്രമണത്തിൽനിന്നും രക്ഷകിട്ടുകമാത്രമല്ല, സാഹിത്യത്തിലും, കലകളിലും, ശില്പനിർമ്മാണത്തിലും ശാശ്വതയശഃസ്തംഭങ്ങൾ നാട്ടാനും കഴിഞ്ഞു. ഒരു പുതിയയുഗത്തിലാണു് തങ്ങൾ ജീവിച്ചതെന്നു് അക്ബറിന്റെകാലത്തെ ജനങ്ങൾ വിശ്വസിച്ചിരുന്നു. രാഷ്ട്രീയമായ ഉണർവ്വിൽ മാത്രമല്ല, ഇതു കാണുന്നതു്. കലയിലും, ആലയനിർമ്മാണത്തിലും, തുളസീദാസന്റെ കവിതയിലും, താൻസന്റെ സംഗീതത്തിലുമെല്ലാം ഇതു പ്രതിഫലിച്ചിട്ടുണ്ടു്. അതേപ്രകാരം വിജയനഗറിലെ ജനങ്ങൾ, തങ്ങൾ ഒരു അമൂല്യാദർശത്തിന്റെ പരിണിയാളരാണെന്നു് മൂന്നുശതാബ്ദത്തോളംകാലം ദൃഢമായി വിശ്വസിച്ചു. ദേശീയാദർശങ്ങൾ പരാജയപ്പെട്ടപ്പോഴും ആത്മവിശ്വാസം മങ്ങുമ്പോഴുമാണു് അധഃപതനം തുടങ്ങുന്നതു്. ഇന്ത്യക്കു് അങ്ങനെയുള്ള പല ഘട്ടങ്ങളും തരണംചെയ്യേണ്ടിവന്നിട്ടുണ്ടു്. അപ്പോൾ അരാജകത്വം നടമാടി; സാമൂഹ്യവ്യവസ്ഥിതി തകരാറായി; സാംസ്കാരികമായ നേട്ടങ്ങളുടെ മൂല്യം കുറഞ്ഞുവന്നു. ഇങ്ങനെ അന്ധകാരദന്തുരമായ കാലങ്ങളിലും ഇന്ത്യക്കു് വീണ്ടും മുന്നേറുന്നതിലേക്കു്, ആവശ്യമുള്ള വിശ്വാസവും ദീർഘദൃഷ്ടിയുമുണ്ടായിരുന്നെന്നുള്ളതാണു് അവളുടെ മഹത്വത്തിന്റെ നിദാനം.

ഒരു നവയുഗത്തിന്റെ നടയിലാണു് ഇന്ത്യ ഇന്നു്. ഒരു ശതാബ്ദത്തിലെ നിസ്തന്ദ്രശ്രമംമൂലം നവീകരിക്കപ്പെട്ടതും, പുതിയ ആശയങ്ങളാലും ആദർശങ്ങളാലും ശക്തിപ്പെട്ടതുംആയ അവളുടെ ആത്മാവു് ലോകത്തെ അഭിമുഖീകരിച്ചുനില്ക്കുന്നു. ഭാവിയിലുള്ള വലിയ ചോദ്യം ഇതാണു്: തുടർച്ചയായി കഴിഞ്ഞ അയ്യായിരം വർഷക്കാലംകൊണ്ടു് പരമ്പരാലബ്ധമായ ആ ചൈതന്യത്തെ ബോധപൂർവ്വമായ യത്നംമൂലം നേട്ടങ്ങളുടെ പൂർവ്വാധികം ഉയന്ന മണ്ഡലങ്ങളിലേക്കു് കൊണ്ടുപോകാൻ ഇന്ത്യക്കു സാധിക്കുമോ?

## ടിപ്പണി

(സുപരിചിതങ്ങളായ പല വാക്കുകളും ഇതിൽ ഉപേക്ഷിക്കപ്പെട്ടിട്ടുണ്ട്—വിവർത്തകൻ.)

ആദിഗ്രന്ഥം: ഗുരു നാനാക്കിന്റെ ഭാഷിതങ്ങളുൾക്കൊള്ളുന്ന സിക്കുകാരുടെ മതഗ്രന്ഥം.

അദ്വൈതം: ഹിന്ദുക്കളുടെ വേദാന്തത്തെസ്സംബന്ധിച്ച ഒരു സാങ്കേതിക പദം. ദ്വൈതാവസ്ഥ ഇല്ലായ്മ. ബ്രഹ്മാവും പ്രകൃതിയും ഒന്നാണെന്ന സങ്കല്പം.

ഐതരേയ ബ്രാഹ്മണം: ഋഗ്വേദത്തോടനുബന്ധിച്ചുള്ള ഒരു ഭാഗം. സാംഖ്യായനം ആകുന്ന മറ്റേതു്.

അൻജുമാൻ: സംഘം; സംഘടന.

അവിദ്യ: മായ, അജ്ഞാനം.

ബന്യാൻ: കച്ചവടം തൊഴിലായുള്ളവൻ.

ഭക്തി: ഒരു പ്രത്യേക ദൈവത്തോടുള്ള അഭിനിവേശം.

ചാപ്കാൻ: (പേർഷ്യൻ) പുരുഷന്മാർ ധരിക്കുന്ന നീണ്ട കുപ്പായം.

ചിത്പാവൻ: മഹാരാഷ്ട്ര ബ്രാഹ്മണരുടെ ഒരു വിഭാഗം.

ദശനാമ സന്ന്യാസിമാർ: ഒരു ഹൈന്ദവസന്ന്യാസിവിഭാഗം.

ദാസ്യുക്കൾ: ഇന്ത്യയിലെ ആദിമജനങ്ങൾ.

ദൊവാബ്: (പേർഷ്യൻ) രണ്ടു നദിക്കിടയിലുള്ള സ്ഥലം.

ഫാററ്വാ: ഇസ്ലാമിലെ മതാധിപതി പുറപ്പെടുവിക്കുന്ന കല്പന.

ഫർമൻ: ഉത്തരവു്.

ഗ്രന്ഥാക്ഷരം: തമിൾപ്രദേശങ്ങളിൽ, സംസ്കൃതം എഴുതാൻ ഉപയോഗിച്ച ലിപി.

ജൂബ്റാജ്: കിരീടാവകാശിയായ രാജകുമാരൻ.

കാഫർ: മുസ്ലീമല്ലാത്തവൻ.

കായസ്ഥൻ: ഗുമസ്താജോലിയിൽ പ്രാവീണ്യമുള്ള ഒരു വർഗ്ഗം.

കാസി: ഇസ്ലാമനുസരിച്ചുള്ള നീതിപാലകൻ.

കാലിഫ്: മുസ്ലീംങ്ങളുടെ ആത്മീയനേതാവു്.

കാത്രി: 'ക്ഷത്രിയ' എന്ന പദത്തിന്റെ പ്രാകൃതം.

ഖിലാഫത്ത്: കാലിഫിനെ പുനരവരോധം ചെയ്യുന്നതിനുണ്ടായ പ്രക്ഷോഭണം.

ഖില്ലാത്ത്: ഔദ്യോഗികമായോ, ബഹുമതിസൂചകമായോ നല്കുന്ന അങ്കി.

ഖുദാ: ദൈവത്തിനുപയോഗിക്കുന്ന ഇസ്ലാമികപദം.

ഖുട്ട്ബാ: മുസ്ലീം പ്രാർത്ഥന. രാജാവിൻെറ പേരും അതിൽ ചേർത്തിരുന്നു.

വാമാംഗമാർഗ്ഗം: ശാക്തേയന്മാരുടെ ഒരു പ്രസ്ഥാനം.

മാധ്യമികന്മാർ: മഹായാനവിഭാഗത്തോടനുബന്ധിച്ചുള്ള ബുദ്ധമതത്തിലെ ശൂന്യവാദികൾ.

മഹാപരിനിർവ്വാണം: ബുദ്ധൻെറ ചരമം.

മൗലവിമാർ: ഇസ്ലാമിലെ പുരോഹിതർ.

മീമാംസാ(പൂർവ്വം): ഹിന്ദുവേദാന്തത്തിലെ ഒരു വിഭാഗം. ന്യായം, വൈശേഷികം, സാംഖ്യം, യോഗം, വേദാന്തം (ഉത്തരമീമാംസ) ഇവയാണ് മററുള്ള അഞ്ചെണ്ണം.

മ്ലേച്ഛന്മാർ: വിദേശികൾ, അപരിഷ്കൃതർ, അനാര്യന്മാർ.

നേതി: അഖിലവ്യാപകമായ ബ്രഹ്മത്തെ, സംസ്കൃതപണ്ഡിതർ വിവരിക്കുന്നതു്. 'നേതി നേതി' എന്നുവെച്ചാൽ 'അതു് ഇതല്ല, അതു് ഇതല്ല' എന്നാണു്.

നിബന്ധങ്ങൾ: സ്മൃതിഗ്രന്ഥങ്ങളുടെ സാരങ്ങൾ.

നിഗന്ധ: നിർവ്വിഘ്നം എന്ന പദാർത്ഥം. പരശപനേയും മഹാവീരനേയും അനുകരിക്കുന്ന ഒരു ജൈനവിഭാഗം.

പഞ്ചമൻ: ഹിന്ദുമതത്തിലെ നാലു ജാതിക്കും കീഴിലുള്ളവൻ; തീണ്ടലുള്ളവൻ.

പാൻഇസ്ലാമിസം: മതത്തെ അടിസ്ഥാനമാക്കി എല്ലാ മുസ്ലീംരാജ്യങ്ങളേയും യോജിപ്പിക്കാനുള്ള പ്രസ്ഥാനം. തുർക്കി ആധുനികമായതും, കാലിഫ്സ്ഥാനം നിർത്തൽചെയ്തതും ഈ ആശയത്തിനു് ഉടവുതട്ടിച്ചു.

പേഷ്വാ: പ്രധാനമന്ത്രിക്കുപയോഗിക്കുന്ന പേർഷ്യൻപദം. പ്രധാനമായുപയോഗിക്കുന്നതു് മഹാരാഷ്ട്രത്തിലെ പ്രധാനമന്ത്രിക്കു്.

പ്രശസ്തി: പ്രശംസാപരമായ പദങ്ങൾ.

പുരുഷൻ: ആത്മാവു്.

കാനംഗോസ്: (പേർഷ്യൻ) റവന്യൂ ഉദ്യോഗസ്ഥന്മാർ.

ശക്തൻ: ദുർഗ്ഗയെ ആരാധിക്കുന്നവൻ. ഉത്തമമാർഗ്ഗം, വാമമാർഗ്ഗം എന്നു് രണ്ടു് അനുഷ്ഠാനവിധികളുണ്ടു്.

സാംഖ്യം: ദ്വൈതമാർഗ്ഗം അംഗീകരിക്കുന്ന വേദാന്തവിഭാഗം.

ഷാറിയത്ത്: ഇസ്ലാമികനിയമങ്ങൾ.

ശ്രമണന്മാർ: ബുദ്ധസന്ന്യാസികളും ഭിക്ഷുക്കളും.

ശ്രേണി: തൊഴിൽക്കാരുടെ സംഘടന.

സുബാ: പ്രവിശ്യ.

ശൂന്യവാദികൾ: ഒന്നും ഇല്ലെന്നു വാദിക്കുന്നവർ; ബുദ്ധമതാനുയായികൾ.

താന്ത്രികന്മാർ: ശാക്തേയർ.

തഥാഗതൻ: ബുദ്ധൻ.

തൃഷ്ണ: ആഗ്രഹം.

തീർത്ഥങ്കരന്മാർ: ജൈനമതത്തിൽ, മഹാവീരൻവരെയുള്ള ദിവ്യാചാര്യന്മാർ (24).

ഉസ്താദന്മാർ: ആചാര്യന്മാർ, വിശിഷ്യാ, സുകുമാരകലകളിൽ.

വണിക്ക്: ബന്ന്യാൻ.

വസീർ: (പേർഷ്യൻ) പ്രധാനമന്ത്രി.

വേദാംഗം: വേദങ്ങളുടെ ഒരു ഉപഗ്രന്ഥം.

വിഹാരം: ബുദ്ധമതാശ്രമം.

വിനയം: ബുദ്ധമതത്തിലെ മൂന്നു പ്രാമാണികഗ്രന്ഥങ്ങളിലൊന്ന്, സന്ന്യാസിമാർക്കുള്ള നിയമങ്ങൾ അതിൽ അടങ്ങിയിരിക്കുന്നു.

വീരാഷ്ടമി: ദുർഗ്ഗാഷ്ടമി.

വ്രാത്യസ്തോമം: ജാതിഭ്രഷ്ടരെ വീണ്ടും ഹിന്ദുമതത്തിലെടുക്കുന്നതിനുള്ള പൂജ.

യവനർ: ഗ്രീക്കുകാർ. ഹിന്ദുക്കളല്ലാത്തവർക്കും ഇതു പൊതുവേ ഉപയോഗിക്കുന്നു.

# സൂചിക


കേരള സാഹിത്യ
അക്കാദമി

